# അണു-കുടുംബത്തിൽ

ലാറാ ഫെർമി

(ATOMS IN THE FAMILY—*BY LAURA FERMI*)





വിവർത്തകൻ :

കോന്നിയൂർ ആർ. നരേന്ദ്രനാഥ്

...നത്തോട്ടം




...സ് പ്രൈവററ് ലിമിററഡ്

...പേൾ പബ്ളിക്കേഷൻ...യ് നവറോജി റോഡ്

249, ഡോക്ടർ ദാദാബ...വ - 1

ബോംബെ...പെസേ.

വില : 75 നയേ...

മൂലഗ്രന്ഥത്തിൻെറ ഒന്നാമത്തെ മലയാളവിവർത്തനം



ഒന്നാമത്തെ മലയാളപതിപ്പു് 1960

ബോംബെ 1. ഡോക്ടർ ദാദാഭായ് നൌറോജി റോഡ്, 249–ാം നമ്പറി
പേൾ പബ്ളിക്കേഷൻസ് പ്രൈവറ്റ് ലിമിറ്റഡിന്നുവേണ്ടി
ശ്രീ. ജി. എൽ. മിർച്ചന്ദാനിയാൽ പ്രസിദ്ധീകരിക്കപ്പെട്ടതു്.

Printed by Thompson & Co Private Ltd (Minerva Press)
33 Broadway Madras 1

# ആമുഖം

അണുയുഗത്തിൻെറ ജനയിതാവ് എന്നുള്ള ബഹുമതി ആരെങ്കിലും ...ജ്ജിക്കുന്നു എങ്കിൽ അതു് എൻറിക്കോ ഫെർമിയാണ്.

അദ്ദേഹത്തിന്റെറ ധർമ്മപത്നി ലാറായാണ് ഇക്കഥയെഴുതുന്നതു്. ഈ ...ഥം പ്രസിദ്ധീകരിച്ച് ഏതാനും വാരത്തിനകം—1954 നവംബറിൽ—അ...ഹം ദിവംഗതനായി. അവരുടെ ദാമ്പത്യജീവിതത്തെപ്പററിയും ആററം ...ബാംബുനിർമ്മാണത്തിൻെറ പിന്നിൽ അടിസ്ഥാനമായുള്ള സത്യങ്ങളെക്കു...പ്പം ആ മഹതി തികഞ്ഞ പാടവത്തോടെ ലളിതമായി പ്രസ്താവിക്കുന്നു.

നോബെൽ സമ്മാനവും, യോഗ്യതാബഹുമതിക്കുള്ള കോൺഗ്രസ്സ്മെഡ... അണുശക്തിക്കമ്മീഷൻെറ 25000 ഡോളർ സമ്മാനവും നേടിയ ഫെർമി ... ഗവേഷണ സംഘത്തിൻെറ തലവനായിരുന്നു. ആററംബോംബു കണ്ടു...ടിക്കുന്നതിന്നിടയാക്കിയ അത്ഭുത പരീക്ഷണങ്ങൾ, രോമാഞ്ചം കൊള്ളി...ന തീവ്രശ്രമങ്ങൾ; ഇററലിയിലെ സംഭവബഹുലമായ ജീവിതം, അമേ...ൻെ പൗരത്വസമ്പാദനം, യുദ്ധരഹസ്യങ്ങൾ, അന്തിമനേട്ടങ്ങൾ ഇവയി...ല്ലാംകൂടി ലാറ നമ്മെ സാവധാനം മുന്നോട്ടുകൊണ്ടുപോകുന്നു.

വിവരണങ്ങളും സംഭവകഥകളും വിനോദവുംകൊണ്ട് മനോഹരമായി ...യ്യെട്ടുത്ത സുവർണ്ണയവനികയാണ് ഈ ഗ്രന്ഥം. രംഗങ്ങളുടെ പിന്നിൽ ...കാലത്തുനടന്ന അജ്ഞാതരഹസ്യങ്ങൾ വെളിവിൽ കൊണ്ടുവന്നിട്ടുള്ളതു... ചരിത്രപരമായും ലോകോത്തരമഹാന്മാരിൽ ഒരാളുമായി നയിച്ച ജീ...ത കഥയാകയാൽ രസകരമായ സംഭവകഥയെന്നനിലയിലും "അണു കുടും...ത്തിനു" മുന്നണിയിൽ സ്ഥാനമുണ്ട്.

ബെൽജിയത്തിലും സ്വീഡനിലും രാജകീയ സല്ക്കാരങ്ങളിൽ പങ്കുകൊ...ളും നോബെൽ സമ്മാനവിജയികളുമായി സഹപ്രവർത്തനങ്ങളിൽ ഏർപ്പെ..., രഹസ്യമായ ഗവേഷണശാലകളിലേക്ക് അജ്ഞാതയായി യാത്രചെ... വീട്ടിൽ അടിച്ചുതളിയും തുണിഅലക്കും നടത്തിയതുമെല്ലാം ലാറ തുല്യ...ാനത്തോട്ടും അന്തസ്സോട്ടും ലളിതഭാഷയിൽ ഇതിൽ വിവരിക്കുന്നു.

അണുശക്തി ഉപകാരപ്രദമായി ഉപയോഗിക്കുന്നതിനേക്കുറിച്ചു ആലോ...ക്കുന്നതിനു് 1955–ൽ ജീനിവായിൽ കൂടിയ സർവ്വരാഷ്ട്ര സമ്മേളനത്തിൽ ...മരിക്കൻ പ്രതിനിധിസംഘത്തിലെ ഒരംഗമായിരുന്നു ലാറാ. 1957–ൽ ...സിദ്ധീകരിച്ച "ലോകത്തിനുവേണ്ടി അണുക്കൾ" എന്ന ഗ്രന്ഥം തൽഫല...ണ്. ഇപ്പോൾ ആ മഹതി മുസോലിനിയുടെ ജീവിതകഥ എഴുതിക്കൊ...ണ്ടിരിക്കുന്നു.

കഠിനമായ സാങ്കേതികപദങ്ങൾനിറഞ്ഞ ഈ ഗ്രന്ഥം വിവർത്തനംചെയ്തു... കൊന്നിയൂർ നരേന്ദ്രനാഥ് മലയാളികൾക്ക് സുപരിചിതനാണ്. ...ഞ്ഞ ഒരു സാഹിത്യകാരനെന്നു് അദ്ദേഹം ഇതിനകം പേരെടുത്തി...ട്ട്. ഇത്ര ലളിതമായ ഭാഷയിൽ ഈ ഗ്രന്ഥം വിവർത്തനംചെയ്തുതന്നെ...തിനു തെളിവാണ്. ഇങ്ങനെ ഞങ്ങളെ സഹായിച്ചതിനു് അദ്ദേഹത്തോ... കടപ്പാട്ട് ഞങ്ങൾ രേഖപ്പെടുത്തിക്കൊള്ളുന്നു.

—എഡിറ്റർ.

# ഉള്ളടക്കം

## ഒന്നാം ഭാഗം—ഇററലി



## രണ്ടാം ഭാഗം—അമേരിക്ക

ചിക്കാഗോ സർവ്വകലാശാലയുടെ അതിർത്തിക്കുള്ളിൽ പഴയ ഇടിഞ്ഞുപൊളിഞ്ഞ ഒരു കെട്ടിടമുണ്ട്: ഒരു മദ്ധ്യകാലകൊട്ടാരത്തിന്റെ മാതൃകയിൽ പ്രാസാദശൃംഗങ്ങളും സരന്ധ്രവപ്രദേശങ്ങളുമുള്ള ഒന്ന്. ഉപയോഗിക്കാത്ത ഒരു സ്റ്റേഡിയത്തിന്റെ പടിഞ്ഞാറുവശത്തെ ഇരിപ്പിടങ്ങൾ മറയ്ക്കുന്ന, ഒരു കെട്ടിടത്തിന്റെ മുഖപ്പു മാത്രമാണതു്. മിനുസക്കുമ്മായമിട്ട ഭിത്തികളിൽ കട്ടിയായ പുകയറ പിടിച്ചിട്ടുണ്ടു്. ജനാലയ്ക്കു മുകളിൽക്കൂടി പോകുന്ന ചിമ്മിനിക്കുഴലുകൾ കെട്ടിടമുകളിലെ കുററിച്ചുവരും കവിഞ്ഞു നില്ക്കുന്നു.

കാഴ്ചകൾ കണ്ടുല്ലസിക്കാൻ വരുന്ന യാത്രക്കാരെ വഹിക്കുന്ന ബസ്സുകൾ അതിന്റെ മുമ്പിൽനില്ക്കും. വഴികാട്ടികൾ സന്ദർശകരുടെ ശ്രദ്ധ പുറംഭിത്തിയിൽ കൊത്തിവച്ചിട്ടുള്ള ലിഖിതത്തിലേക്കു ക്ഷണിക്കും.

> 1942 ഡിസെമ്പർ 2-ാംനു- ഇവിടെവെച്ചു മനുഷ്യൻ ഇദംപ്രഥമമായി സ്വയം പ്രവർത്തനക്ഷമമായ ശൃംഖലാപ്രതിപ്രവർത്തനം സാധിക്കുകയും, ന്യൂക്ലിയെർ ശക്തിയുടെ നിയന്ത്രിതവിമോചനം സമാരംഭിക്കുകയും ചെയ്തു.

അണുയുഗത്തിന്റെ ജനന സർട്ടിഫിക്കററാണിതു്. ഇദംപ്രഥമമായി നിർമ്മിച്ച 'അറേറാമിക് പൈൽ' ഇവിടെ, കളിസ്ഥലത്താണു് ഒരു ചെറിയ സംഘം ശാസ്ത്രജ്ഞന്മാർ സംവിധാനം ചെയ്തതു്. അവർ പണിയെടുത്തതു് അത്യന്തം രഹസ്യമായിട്ടാണു്. അവരുടെ ലക്ഷ്യപ്രാപ്തിയുടെ അടിയന്തര സ്വഭാവത്താൽ പ്രേരിതരായി അങ്ങേയററത്തെ വേഗതയിലുമാണതു ചെയ്തതു്. രണ്ടാം ലോകമഹായുദ്ധം നടക്കുകയാണു്. ആ കളിസ്ഥലത്തു വേലചെയ്തിരുന്നവക്കറിയാം, അവരുടെ ഗവേഷണം അണുവായുധനിർമ്മാണത്തിനു് സാധ്യതയുണ്ടാക്കിയേക്കുമെന്നു്.

ശാസ്ത്രജ്ഞന്മാർ ആ ' പൈൽ ' ആദ്യമായി 1942 ഡിസംബർ 2–ാംനു പ്രവർത്തിപ്പിച്ചു. ദ്രവ്യം അതിലുൾക്കൊള്ളുന്ന ഊർജ്ജത്തെ തുടർച്ചയായും ഇഷ്ടാനുസരണവും കീഴടക്കിക്കൊടുക്കുന്നതു് ഇദംപ്രഥമമായി ദർശിച്ച ആദ്യത്തെ മനുഷ്യരാവണർ. എൻെറ ഭർത്താവായിരുന്ന അവരുടെ നേതാവ്.

ഈ പുസ്തകം അദ്ദേഹത്തിൻെറയും എൻെറയും ജീവിതകഥകളാണ്. ആ കളിസ്ഥലത്തു നടന്ന പരീക്ഷണം സാദ്ധ്യമാക്കിത്തീർത്ത ജോലിയെപ്പററിയും അതിനു് മുമ്പുംപിമ്പുമുണ്ടായ സംഭവങ്ങളെക്കുറിച്ചും പ്രതിപാദിക്കുന്ന ഗ്രന്ഥമാണിതു്. കഥ ആരംഭിക്കുന്നതു് ഇററലിയിലാണ്. അവിടെയാണ് ഞാൻ പിറന്നതും എൻെറ ജീവിതത്തിലെ ആദ്യത്തെ മുപ്പത്തൊന്നു സംവത്സരം ചിലവഴിച്ചതും.

———

# ഒന്നാം ഭാഗം ★ ഇററലി



ഒന്നു്

## ആദ്യസമാഗമങ്ങൾ

**1924**-ലെ വസന്തത്തിലെ ഒരു ഞായറാഴ്ചദിവസം ഉല്ലാസയാത്രക്കു് കൂട്ടുകൂട്ടുവാൻ കുറെ ചങ്ങാതികൾ എന്നോട്ടു് ആവശ്യപ്പെട്ടു. അതിനായി റോമിലെ ഒരു തെരുവിൽ ട്രാംകാർ നിൽക്കുന്ന സ്ഥലത്തു് ഞങ്ങൾ ഒന്നിച്ചു ചേന്നു. കറുത്ത സൂട്ടും കറുത്ത കമ്പിളിത്തൊപ്പിയും ധരിച്ച, അധികമുയരമില്ലാത്ത, കുറച്ചൊന്നു് ഉരുണ്ടതെന്നു തോന്നിക്കുന്ന തോളുകളും മുമ്പോട്ടാഞ്ഞ കഴുത്തുമുള്ള, ഒരു ചെറുപ്പക്കാരൻ എൻെറ സുഹൃത്തുക്കളുടെ കൂട്ടത്തിൽ നിന്നിരുന്നു. ഇററലിയിൽ കറുത്ത ഉടുപ്പിൻെറ അത്ഥം അടുത്ത ബന്ധുക്കളുടെ ദേഹവിയോഗത്തിലുള്ള ദുഃഖാചരണം ആണു്. പിന്നീടു് എനിക്കു മനസ്സിലായി, അയാളുടെ മാതാവു് സമീപകാലത്തു് ദിവംഗതയായതാണെന്നു്. അയാളുടെ മുടി ഇടതൂന്നു് കറുത്തതും ശരീരം അല്പം ഇരുണ്ട നീറത്തോടുകൂടിയതും ആയിരുന്നു. ഞങ്ങളെ പരിചയപ്പെടുത്തിയപ്പോൾ, അയാളെ എനിക്കു് നന്നേ ബോധിക്കത്തക്ക വിധത്തിലായിരിക്കണമെന്നു് എൻെറ ചങ്ങാതിമാർ ശ്രദ്ധിച്ചു. "നല്ല ഭാവിയുള്ള ഒരു ഊജ്ജതന്ത്രജ്ഞനാണു്. ഇരുപത്തിരണ്ടു വയസ്സു മാത്രമേ പ്രായമായിട്ടുള്ളെങ്കിലും ഇപ്പോൾതന്നെ സവ്വകലാശാലയിൽ പഠിപ്പിക്കുകയാണു്.''

എന്നെസ്സംബന്ധിച്ചിടത്തോളം ആ ചെറുപ്പക്കാരൻെറ നില്പിനും വിചിത്രമായ വേഷവിധാനത്തിനും അതു തക്കതായ വ്യാഖ്യാനം മാത്രമായിരുന്നു. ഇരുപത്തിരണ്ടു വയസ്സു് സാമാന്യം വലിയ നേട്ടങ്ങൾ നേടേണ്ടതിനു് മതിയായ പ്രായവുമാണു്. എനിക്കു പതിനാറെ ആയിരുന്നുള്ളൂ.

അദ്ദേഹം ഹസ്തദാനം ചെയ്തു് സ്നേഹമുള്ള ഒരു പച്ചച്ചിരി ചിരിച്ചു. അതിനെ പച്ചച്ചിരിയെന്നല്ലാതെ പറയാനൊക്കുകയില്ല. കാരണം, അയാളുടെ അധരങ്ങൾ കട്ടികുറഞ്ഞതും മാംസളമല്ലാത്തതും ആയിരുന്നു. മുകളിലത്തെ മോണയിൽ ഇപ്പോഴും ഒരു 'കുഞ്ഞിപ്പല്ലു' അവശേഷിച്ചിട്ടുണ്ടു്. അതാകട്ടെ പൊരുത്തക്കേടു് കൂടുതൽ സ്പഷ്ടമാക്കുന്നുമുണ്ടു്. എന്നാൽ നേത്രങ്ങളിൽ ഉല്ലാസവും തമാശയും കളിയാടിയിരുന്നു. കണ്ണുകൾക്കിടയിൽ ഞെരുങ്ങുന്ന നാസികയ്ക്കു് വിളന്ന നീലനിറമാണെന്നു തോന്നിയ്ക്കും ; ശരീരം ആകപ്പാടെ ഇരുണ്ടതായിരുന്നെങ്കിലും.

"നമുക്കു തുറസ്സായ സ്ഥലത്താണു് പോകേണ്ടതു് ; വീടുകളിലേയ്ക്കല്ല"— എന്റെ ചങ്ങാതിമാർ പറഞ്ഞു.

റോമാ പട്ടണത്തിന്റെ സമീപസ്ഥലങ്ങളായ നാട്ടിൻ പുറങ്ങൾ പ്രകൃതിരമണീയങ്ങളാണു്. ഇലക്ട്രിക്കു് ട്രെയിനിൽ പടിഞ്ഞാറോട്ടുപോയാൽ കടുംനീലിമയോടു കൂടിയ ടൈറീനിയൻ കടലും അതിന്റെ ശുഭ്രമായ മണൽപ്പുറങ്ങളുമായി. ഒരു ബസ്സോ ട്രാമോ കയറി അവ ചെന്നവസാനിക്കുന്നതുവരെ വെറുതെ സഞ്ചരിച്ചാൽ, ഓക്കു് ബീച്ചു് തുടങ്ങിയ മാമരങ്ങളുടെ ശീതളച്ഛായയിൽ മർമ്മരാരവം പുറപ്പെടുവിച്ചുകൊണ്ടു് സ്വച്ഛന്ദം ഒഴുകിക്കൊണ്ടിരിക്കുന്ന കൊച്ചരുവികളുള്ള മലയോരങ്ങളിലായിരിക്കും എത്തുന്നതു് ; അല്ലെങ്കിൽ ഇരുണ്ട സൈപ്രസ് മരങ്ങളുടെ ഇടതൂർന്ന ഇലകൾകൊണ്ടു് പകുതി മറയ്ക്കപ്പെട്ടു കാണാവുന്ന, ശാന്തശീതളമായ സാഹചര്യങ്ങളിൽ നിശ്ശബ്ദമായി നില്ക്കുന്ന പ്രാചീന സന്യാസിമഠങ്ങളുള്ള പാറക്കുന്നിൻ പുറങ്ങളായിരിക്കും. ആ ഞായറാഴ്ച അപരാഹ്നത്തിൽ ഞങ്ങൾ ഒരു ട്രാമിലാണു് സഞ്ചരിച്ചതു്. അതു ചെന്നുനിന്ന സ്ഥലത്തുനിന്നു് അല്പംകൂടി നടന്നപ്പോൾ ആനീനിന്റെയും ടൈബറിന്റെയും സംഗമസ്ഥാനത്തിനു് സമീപമുള്ള വിശാലമായ പച്ചപ്പുൽമൈതാനത്തിൽ ചെന്നുചേർന്നു. അവിടം മുഴുവൻ ഇന്നു് ഇടമൊട്ടുമില്ലാത്തവണ്ണം കൊച്ചുവീടുകൾ നിർമ്മിച്ചിരിക്കുന്നു. യുവാവായ ഊർജ്ജതന്ത്രജ്ഞൻ സുഹൃത്സംഘത്തിന്റെ നേതൃത്വം സ്വാഭാവികമായി ഏറ്റെടുത്തു്, പാദങ്ങളെക്കാൾ നേരത്തെ ശിരസ്സു് ചെന്നെത്തുമെന്നു തോന്നിക്കത്തക്കവിധത്തിൽ മുന്നോട്ടു് ആഞ്ഞു നടക്കുകയാണു്.

"നമുക്കു് കാല്പന്തു കളിക്കാം." അയാൾ പറഞ്ഞു.

ഞാൻ എന്റെ ജീവിതത്തിൽ ഇതുവരെ കാല്പന്തുകളിച്ചിട്ടില്ല, എനിക്കൊന്നുമഭിമാനിക്കാനുമില്ല, പക്ഷെ, അതേപ്പററി സംസാരിച്ചിട്ടുണ്ടു്. ഇന്നു് വാദപ്രതിവാദത്തിനൊന്നും പഴുതില്ല;

കളിയെപ്പറ്റി നേരത്തെ നിശ്ചയിച്ചിരുന്നുകാണും. എന്തെന്നാൽ,എന്റെ ചങ്ങാതിമാർ കാററു നിറച്ചിട്ടില്ലാത്ത ഒരു പന്തു പുറത്തെടുത്തു് വേഗം നിറച്ചുതുടങ്ങി. ഓരോരുത്തരും കഴിവൊത്തവണ്ണം അതു വീർപ്പിക്കുവാൻ ഊതിക്കൊടുത്തു. ഞങ്ങൾ രണ്ടുപക്ഷമായി പിരിഞ്ഞു. ഞാൻ കറുത്തകുപ്പായമിട്ട ചെറുപ്പക്കാരന്റെ നേതൃത്വത്തിലുള്ള കക്ഷിയിലായി.

"ഞാനെന്തു ചെയ്യണം ?" വലിയ ധൈര്യമില്ലാതെ ഞാൻ ചോദിച്ചു.

"ഗോൾകീപ്പറാണു്. ഏററവും വിഷമം കുറഞ്ഞ വേലയാണതു്. ഗോളിൽക്കൂടി കടന്നു പോകുവാൻ വരുന്ന പന്തു് തടസ്സപ്പെടുത്താൻ ശ്രമിച്ചാൽ മാത്രം മതി. അതിനു സാധിച്ചില്ലെങ്കിൽ തന്നെ വിഷമിക്കാനൊന്നുമില്ല. ഞങ്ങൾ നിനക്കുംകൂടി ഗെയിം ജയിച്ചു കൊള്ളാം." ആ യുവാവിന്നു എന്നോടുള്ള മനോഭാവം സംരക്ഷണപരമായിരുന്നു.

തികഞ്ഞ ആത്മവിശ്വാസം അയാൾക്കുണ്ടായിരുന്നു. അതു അടിസ്ഥാനമില്ലാത്ത ഭാവനയല്ല ; സ്വാഭാവികമായുള്ളതാണു്. എന്നാൽ അന്നു് ഭാഗ്യം അയാൾക്കു വിപരീതമായിരുന്നു. കളിയുടെ മൂർദ്ധന്യത്തിൽ അയാളുടെ പാദരക്ഷയിൽ ഒന്നിന്റെ അടിത്തോൽ ഇളകിക്കിടന്നു് ആടിത്തുടങ്ങി. അതു് അയാളുടെ ഓട്ടത്തിനു് അസൌകര്യമുണ്ടാക്കി. ഒരു പ്രാവശ്യം അടിതെററി പുൽത്തട്ടിൽ വീഴാൻ ഇടവന്നു. വീണു കിടക്കുന്ന അയാളുടെ തലയ്ക്കു മുകളിൽക്കൂടി പാഞ്ഞ പന്തു് ഗോളിലേക്കു് പ്രയാണം ചെയ്തു. അതു

ഗോളിൽകൂടി പോകാതെ തടഞ്ഞു നിർത്തേണ്ട കർത്തവ്യം എന്റേതായി. ഞങ്ങളുടെ നേതാവിന്റെ ഹിതവിധി അനുകമ്പയേക്കാൾ വിനോദത്തോടെ നോക്കിക്കൊണ്ടുനില്ക്കവേ പന്തു് എന്റെ നെഞ്ചിൽ വന്നുകൊണ്ടു. പേടി മനസ്സു് ബോധം കെട്ടതുപോലെ തോന്നിയ ഞാൻ, ആടി വീഴാൻ പോയെങ്കിലും, എങ്ങിനെയോ നില വീണ്ടെടുത്തു് നിന്നു. പന്തു് തട്ടിത്തിരിഞ്ഞു് കളിസ്ഥലത്തിന്റെ മധ്യത്തേക്കു പോയി. വിജയം ഞങ്ങൾക്കു ആയി.

എൻറിക്കൊ ഫെർമിയുമൊന്നിച്ചു് ആദ്യമായി കഴിച്ചുകൂട്ടിയ സായാഹ്നമായിരുന്നു അതു്. അദ്ദേഹത്തേക്കാൾ മെച്ചമായി ഞാൻ പെരുമാറിയ ഒരേ ഒരു സംഭവം പറയാവുന്ന ദിവസം!

ആ സായാഹ്നത്തിനു ശേഷം ഞാൻ ഫെർമിയെ രണ്ടു സംവത്സരക്കാലത്തേയ്ക്കു് കണ്ടിട്ടില്ല. പിന്നെ ഞങ്ങൾ തമ്മിൽ കണ്ടുമുട്ടിയതു് 1926-ലെ ഗ്രീഷ്മകാലത്താണു്. രണ്ടാമത്തെ സമാഗമം സംഭവിച്ചതു് മുസ്സോലിനി മൂലമായിരുന്നു.

ഫ്രെഞ്ചു് ആൽപ്സിലെ ബ്ലാങ്കു് ഗിരിപ്രാന്തത്തിലുള്ള ഒരു വിനോദസങ്കേതമായ ഷാമെനിയിൽ ഗ്രീഷ്മകാലം കഴിക്കുവാൻ എന്റെ കുടുംബം തയ്യാറായി. നാണയക്കൈമാറ്റം കൊണ്ടുള്ള ലാഭം കണക്കാക്കിയാണു് എന്റെ മാതാപിതാക്കന്മാർ ഒരു വിദേശരാജ്യത്തേയ്ക്കു് വിനോദയാത്ര പോകാമെന്നുള്ള സുപ്രധാന തീരുമാനമെടുത്തതു്. അധികം വിഷമം കൂടാതെ ഞങ്ങൾക്കു് പാസ്പോർട്ടുകൾ ലഭിച്ചു. അതിനു കാരണം ഇറ്റാലിയൻ നാവികസേനയിലെ ഒരു ഉദ്യോഗസ്ഥനായിരുന്ന എന്റെ പിതാവിനു് ചില ചരടുപിടുത്തങ്ങൾക്കു് സാധിച്ചു എന്നുള്ളതുതന്നെ. ഹോട്ടലിൽ താമസത്തിനുള്ള ഏർപ്പാടുകൾ പൂർത്തിയാക്കി. ഞങ്ങൾ യാത്രയ്ക്കു് ഒരുങ്ങാനും തുടങ്ങി. അപ്പോൾ അച്ഛൻ വീട്ടിൽ മടങ്ങിയെത്തിയതു് വിദേശനാണ്യം ലഭിക്കയില്ലെന്നുള്ള വാർത്തയും കൊണ്ടായിരുന്നു. അടുത്തകാലത്തു് ഉണ്ടാക്കിയ നിയന്ത്രണങ്ങൾ, ഫ്രാൻസിലേക്കുള്ള യാത്രയ്ക്കാവശ്യമായ 'ലൈർ' നാണ്യം കൊണ്ടുപോകുന്നതിനു് തടസ്സമായി. ഇൽ ഡ്യൂച്ചേ (മുസ്സോലിനി) സാവധാനത്തിൽ ധനകാര്യനയം തയ്യാറാക്കുകയാണു്; ലൈറിനു വേണ്ടിയുള്ള സമരം ആരംഭിക്കുകയാണു; ഔദ്യോഗികമായി അതു് പ്രഖ്യാപിതമായതു് ഒരുമാസം കഴിഞ്ഞു് 1926-ആഗസ്റ്റിൽ പെസാറോയിൽ ചെയ്ത പ്രസിദ്ധമായ പ്രസംഗത്തിലാണു്. അത്യാവശ്യമില്ലാത്ത കാര്യങ്ങൾക്കായി നാണയം കൈമാറുന്നതിനെതിരായി പെട്ടെന്നു് അതിർത്തികൾ അടച്ചു്. കൂടുതൽ കർശനമായ നിയന്ത്രണങ്ങളുടെ മുന്നോടിയായിട്ടുമാത്രമായിരുന്നെന്നു, പിൽക്കാലസംഭവങ്ങൾ തെളിയിച്ചു. ഫാസിസ്റ്റുകാലഘട്ടത്തിലെല്ലാം ലൈറിനു് കൃത്രിമമായി മൂല്യം വർദ്ധിപ്പിച്ചുനിർത്തുന്നതിനു് ഈ നിയന്ത്രണങ്ങൾ സഹായിച്ചു. കൂടുതൽ കൂടുതൽ ചട്ടങ്ങളും കർശനമായ നിയന്ത്രണങ്ങളും കൊണ്ടുള്ള ഒരു സാമ്പത്തിക സ്ഥിതിയുണ്ടാക്കി.

ഈ നിയന്ത്രണങ്ങളുടെ ആരംഭം കുറിക്കുന്ന ആദ്യത്തെ വാർത്ത അന്നു കൊണ്ടുവന്നപ്പോൾ അച്ഛനു് അതു വിശദീകരിക്കുന്നതിനു് കഴിഞ്ഞില്ല. ഗ്രീഷ്മകാലം ഷാമേനിയിൽ കഴിക്കുവാൻ ഞങ്ങളെ അനുവദിക്കാത്തതിനുള്ള മുസ്സോലിനിയുടെ കാരണങ്ങൾ ഞങ്ങൾക്കു മനസ്സിലായുമില്ല. എന്നാൽ അച്ഛൻ അതിനെക്കുറിച്ചു് അഭിപ്രായപ്രകടനം അനുവദിച്ചില്ല.

നാവികപ്പടയിൽ അദ്ദേഹം അഭ്യസിച്ചിട്ടുള്ളതു്, അധികാരത്തെ സമുദായത്തിൻെറ തടസ്സമില്ലാത്ത പ്രവൎത്തനത്തിനു് ആവശ്യമായ ഒരു ഘടകമായിട്ടു് അംഗീകരിക്കുവാനാണ്; അച്ചടക്കത്തോടും അനുസരണയോടും സ്വീകരിക്കുവാനാണ്. ഒന്നാം ലോകമഹായുദ്ധത്തിനുശേഷം ഉള്ള കാലഘട്ടങ്ങളിൽ ഉണ്ടായ അസ്വാസ്ഥ്യങ്ങൾ അദ്ദേഹത്തെ വളരെ പീഡിപ്പിച്ചു. സർക്കാരിനെതിരായി പൊതുജനപ്രകടനങ്ങൾ, പണിമുടക്കുകൾ, വ്യവസായശാലകൾ ഏറെറടുക്കൽ, കമ്മ്യൂണിസത്തിൻെറ ഭീഷണി തുടങ്ങിയതെല്ലാം അദ്ദേഹം പഠിച്ചു വളൎത്തിയ തത്വങ്ങൾക്കു് വിപരീതമായിട്ടുള്ളവയാണ്; അദ്ദേഹം ജീവിതത്തിൽ അനുവൎത്തിച്ചുവന്നിട്ടുള്ള തത്വങ്ങൾക്കെതിരാണ്. മുസ്സോലിനി, അച്ഛൻെറ അഭിപ്രായത്തിൽ, അച്ചടക്കവും ധൎമ്മനിഷ്ഠയും വീണ്ടെടുക്കുവാൻ ഇററലിക്കു് ആവശ്യമുള്ള ശക്തനായ ഒരു നേതാവായിരുന്നു. ആ ആദൎശങ്ങൾ സാഫല്യത്തിലെത്തിച്ചാൽ ഡ്യൂച്ചേ പതുക്കെപ്പതുക്കെ ജനായത്തമായ ഭരണരീതിയിലേക്കു് മടങ്ങിപ്പോകുമെന്ന കാൎയ്യത്തെപ്പററി അദ്ദേഹം സംശയിച്ചിട്ടുമില്ല.

കുട്ടികളായ ഞങ്ങൾ, ഉദ്ദേശിച്ചിരുന്ന യാത്രയ്ക്കു് മുടക്കം നേരിട്ടതു കണ്ടു്, കലമ്പി പിറുപിറുത്തപ്പോൾ അതിനു് ഇങ്ങനെ വിരാമമിട്ടു.

"ഇൽ ഡ്യൂച്ചേ എന്താണു ചെയ്യുന്നതെന്നു് സ്വയം അറിയുന്നുണ്ടു്. അദ്ദേഹത്തിൻെറ പ്രവൃത്തികളെപ്പററി വിധിപറയേണ്ടതു് നമ്മളല്ല. ഷാമോനിയെപ്പോലെയോ അതിനെക്കാൾ മെച്ചമായതുതന്നെയോ ആയ എണ്ണമററ വിനോദ സങ്കേതങ്ങൾ ഇററലിയിൽ ഉണ്ടു്. നമുക്കു് അവിടെ എവിടെയെങ്കിലും പോകാം. അത്ര തന്നെ!"

അക്കാലത്തു് ഇററാലിയൻ കുടുംബങ്ങളിൽ തീരുമാനങ്ങളെടുക്കുന്നതിനു് അധികാരികൾ മാതാപിതാക്കന്മാർ മാത്രമായിരുന്നു. ആയിടെ മാത്രം പത്തൊമ്പതു വയസ്സു പൂൎത്തിയാക്കിയ ഒരു പെണ്ണിനു് അവളുടെ അഭിപ്രായം രേഖപ്പെടുത്തുവാൻ അവസരം വിരളമാണ്. അതിനാൽ ലജ്ജിച്ചും നിയന്ത്രിച്ചും ആണു് ഒരു അഭിപ്രായം ഞാൻ മുമ്പോട്ടു കൊണ്ടുവന്നതു്:

"എന്തുകൊണ്ടു് നമുക്കു് വാൽഗാർഡീനായിൽ പോയിക്കൂടാ? കാസ്റ്റൽ നൂവോസ് കുടുംബവും അവിടെ കാണും!"............

പ്രൊഫസ്സർ ഗൈഡോ കാസ്റ്റൽ നൂവോസ് ഒരു ഗണിതശാസ്ത്രജ്ഞനാണ്; അദ്ദേഹത്തിനു് ധാരാളം മക്കളുണ്ടു്. അവരിൽ ചിലർ എൻെറ ചങ്ങാതികളുമാണ്. രണ്ടുകൊല്ലം മുമ്പ് പന്തുകളിച്ചവരുടെ കൂട്ടത്തിൽ ചിലർ അവരായിരുന്നുതാനും. കാസ്റ്റൽ നൂവോസ് എവിടെപോയാലും അവരെ പിന്തുടരാൻ മററു കുറെ കുടുംബങ്ങൾ തീൎച്ചയായും ഉണ്ടായിരിക്കും.

എൻെറ അച്ഛനമ്മമാർ പരസ്പരം നോക്കി പുഞ്ചിരിച്ചു. അവർ ഒററ ക്ഷണത്തിൽ ഏററവും പ്രകൃതിമനോഹരമായ ഡോളോമൈററ്സ് താഴ്വരപ്രദേശം മനസ്സിൽ കണ്ടിരിക്കും. ആ താഴ്വരയിൽ നിന്നു് ഉയൎന്നു പോകുന്ന ഭീമാകാരമായ നെല്ലാകുന്നുകളിൽപെടുന്ന പാറമേടുകളും അവിടവിടെ അകന്നകന്നു നില്ക്കുന്ന മലകളുടെ മദ്ധ്യത്തിൽ പണിചെയ്തിട്ടുള്ള ചുവന്ന മേൽക്കൂരയോടുകൂടിയ കൊച്ചു വീടുകളും ഉയൎന്നു നില്ക്കുന്ന സ്തൂപികയോടുകൂടിയ പള്ളിയും ഉൾപ്പെടുന്ന ഗ്രാമങ്ങളെ തൊട്ടിലാട്ടുന്ന തടപ്രദേശങ്ങളും എല്ലാം അവർ അപ്പോൾ ദൎശിച്ചിരിക്കണം.

"ആനന്ദകരമായ ഗ്രീഷ്മം സെൽവയിൽ ചിലവഴിച്ചതു് നീ ഇപ്പോഴും

ഓർമ്മിക്കുന്നില്ലേ ?"—അച്ഛൻ കഴിഞ്ഞകാലത്തെ സുന്ദരസ്മരണകൾ ഉണർത്തുന്നതിൽ ആമോദിക്കുന്നു എന്ന മട്ടിൽ അമ്മയോടു ചോദിച്ചു. അപ്പോൾ തന്നെ എനിക്കു മനസ്സിലായി എൻെറ ആശയം വിററഴിഞ്ഞെന്നു്.

"നമുക്കു് ഇനിയും ഒരിക്കൽ അവിടെ പോകാം"—അമ്മ പറഞ്ഞു. "അതിലും മെച്ചം, നമുക്കു് സാൻ്റാക്രിസ്റ്റിനായിൽ പോകുന്നതല്ലേ ? അതു് കുറെക്കൂടി പ്രകൃതിരമണീയമാണു്. നല്ല ഹോട്ടലുകൾ തിരഞ്ഞെടുക്കുന്നതിനുള്ള സൗകര്യവും ഉണ്ടു്."

ജൂലൈ മദ്ധ്യത്തോടുകൂടി ഞങ്ങൾ സാൻ്റാക്രിസ്റ്റിനയിൽ എത്തി. കാസ്റ്റൽ നുവോസ് നേരെ താഴെയുള്ള ഒരു ഗ്രാമത്തിലാണു് താമസം. ഞാൻ അവരെ സന്ദർശിക്കുവാൻ പോയി. എന്നോടു് ഏററവും അടുത്ത പ്രായമുള്ള ജിനസ്സു് ആ ഗ്രീഷ്മകാലത്തെക്കുറിച്ചു് വമ്പിച്ച പ്രതീക്ഷകളുണ്ടായിരുന്നു.

"നമുക്കു് വളരെയധികം നേരമ്പോക്കുകൾക്കു് വകയുണ്ടു്. ധാരാളം പേർ ഇവിടെ വരും. അദ്ദേഹത്തിൻെറ ആവശ്യത്തിനു് ഒരു മുറി കണ്ടുപിടിക്കണമെന്നു് ആവശ്യപ്പെട്ടുകൊണ്ടു് ഫെർമിപോലും അമ്മയ്ക്കു് എഴുതിയിട്ടുണ്ടു്."

"ഫെർമിയോ ?" ഞാൻ തിരക്കി. "പേരു് പരിചിതമായി തോന്നുന്നു........."

"നിങ്ങൾ അദ്ദേഹത്തെ അറിഞ്ഞിരിക്കണം, തീർച്ചയാണു്. ഒരു പ്രഗത്ഭനായ യുവ ഊർജ്ജതന്ത്രജ്ഞനാണു്. എൻെറ അച്ഛൻ പറയാറുണ്ടു്, ഇററാലിയൻ ഊർജ്ജതന്ത്രത്തിൻെറ പ്രതീക്ഷാഭാജനമാണദ്ദേഹം എന്നു്.'

"ഓ ! ശരി ! ഞാൻ ഓർമ്മിക്കുന്നു. എന്നെ പന്തുകളിപ്പിച്ച വിചിത്രനായ മനുഷ്യനല്ലേ ? അയാൾ ജീവിച്ചിരിപ്പുണ്ടെന്ന കാര്യംതന്നെ ഞാൻ പൂർണ്ണമായി വിസ്മരിച്ചുപോയി. ഇക്കാലമൊക്കെ അയാൾ എവിടെ ഒളിച്ചു് ഇരിക്കുകയായിരുന്നു ?"

"അയാൾ ഫ്ളോറൻസിൽ അവിടുത്തെ സർവ്വകലാശാലയിൽ പഠിപ്പിക്കുകയാണു്. എന്നാൽ ശരൽക്കാലത്തു് റോമിൽ വരും."

"റോമിലേയ്ക്കോ ? എന്താണവിടെ പഠിപ്പിക്കാൻ പോകുന്നതു് ?" ഞാൻ അന്നു് റോമാ സർവ്വകലാശാലയിലെ ജനറൽ സയിൻസു് വിദ്യാർത്ഥിനിയായിരുന്നു. അതിനാൽ ഊർജ്ജതന്ത്രവും ഗണിതവും കൂടി എനിക്കു് പഠിക്കേണ്ടിയിരുന്നു.

"സർവ്വകലാശാലയിലെ ശാസ്ത്രവിജ്ഞാനവിഭാഗത്തിൽ ഫെർമിക്കു വേണ്ടി പ്രത്യേകമായി ഒരു പുതിയ പഠനശാഖ സ്ഥാപിച്ചിട്ടുണ്ടു്: താത്വികോർജ്ജതന്ത്രം. (Theoretical physics) എനിക്കു തോന്നുന്നു, അദ്ദേഹത്തെ അങ്ങോട്ടു വിളിച്ചതിൽ ഊർജ്ജതന്ത്രഗവേഷണശാലാധിപതി കോർബിനോയ്ക്കു് നല്ല പങ്കുണ്ടെന്നു്. കോർബിനോ അദ്ദേഹത്തെ അത്യധികം വിലമതിക്കുന്നുണ്ടു്. ഫെർമിയെപ്പോലുള്ളവർ ഒരു നൂററാണ്ടിൽ ഒന്നോ രണ്ടോ മാത്രമേ പിറക്കാറുള്ളൂ എന്നും കോർബിനോ പറയുന്നു."

"ഇതെന്തായാലും നിശ്ചയമായും അതിശയോക്തി തന്നെ." ഞാൻ ഇടയ്ക്കുകയറി പറഞ്ഞു. യുവാവായ ആ ഊർജ്ജതന്ത്രജ്ഞൻ എന്നിൽ ഒരു പ്രത്യേക അഭിപ്രായവും ഉണ്ടാക്കിയില്ല. എൻ്റെ വിദ്യാലയമിത്രങ്ങളായ ചെറുപ്പക്കാരിൽ പലരും അതിലും ബുദ്ധിമാന്മാരും ഭാവിയുള്ളവരും ആയി എനിക്കു തോന്നിയിട്ടുണ്ടു്. "എങ്ങിനെയായാലും താത്വികോർജ്ജതന്ത്രം ഞാൻ

എടുക്കേണമെന്നുദ്ദേശിക്കുന്ന ഒരു വിഷയമല്ലം. അതിനാൽ ഫെർമി എന്റെ അദ്ധ്യാപകനാകുകയുമില്ല. അദ്ദേഹം സുഹൃത്തെന്ന നിലയിലെങ്ങനെയാണ്?"

"ഭഗവൻ! എന്റെ അച്ഛനും മററു ഗണിതശാസ്ത്രജ്ഞന്മാരും തല്പരവിഷയങ്ങളെപ്പററി അയാളുമായി ദീർഘസംഭാഷണം നടത്താൻ ഇഷ്ടപ്പെട്ടും. എന്നാൽ അദ്ദേഹം എഴുന്നേററു നേരത്തെ അവിടുന്ന് ഓടി നമ്മുടെ കൂട്ടത്തിലെത്തും. കായികവിനോദങ്ങളും വിനോദയാത്രകളും അദ്ദേഹം ആസ്വദിക്കും. വിനോദയാത്രകൾ പ്ലാൻ ചെയ്യാൻ അതിവിദഗ്ദ്ധനാണയാള്. തന്നെയല്ല, അമ്മയ്ക്ക് അയാളെ വിശ്വാസമാണ്. അദ്ദേഹം കൂടെയുണ്ടെങ്കിൽ എന്നെ എവിടെ പോകാനും അമ്മ അനുവദിക്കും."

താമസിയാതെ സ്വാനുഭവങ്ങളിൽ നിന്ന് ഫെർമിക്ക് വ്യായാമം ഇഷ്ടമാണെന്ന് എനിക്കു മനസ്സിലാക്കുവാൻ ഇടവന്നു.

"നമുക്ക് പരിപാടി എല്ലാം വേഗം രൂപപ്പെടുത്തണം. നാളെ ചെറിയ ഒരു ഉലാത്തൽ, മറേറന്നാൾ കുറച്ചുകൂടി ദീർഘമായ നടപ്പ്; എന്നിട്ട് നമുക്ക് പർവ്വതാരോഹണത്തിനു് ആരംഭിക്കാം."—വാൽഗാർഡേനായിൽ പ്രത്യക്ഷപ്പെട്ടപ്പോൾ അദ്ദേഹം പറഞ്ഞു. നിക്കറും ചെറിയ ടൈറോലിയൻ ജാക്കററും അണിഞ്ഞിട്ടുള്ള രൂപത്തിൽ അദ്ദേഹം കുറെക്കൂടി അകൃത്രിമമായിട്ടെനിക്കുതോന്നി—ആദ്യം കണ്ടപ്പോഴുള്ള വിചിത്രവേഷത്തെ അപേക്ഷിച്ച്.

"നാം എവിടെപ്പോകും?" കോർനീലിയാ ചോദിച്ചു. അവൾ ഒരു ദൃഢഗാത്രയായിരുന്നു. കാസ്റ്റൽനുവോവിന്റെ സ്നേഹിതനായ ഗണിതശാസ്ത്രപ്രൊഫസ്സർ ലെവിസിവിററായുടെ നാത്തൂനായിരുന്നു ഈ യുവതി. പ്രവർത്തിക്കാനുള്ള ഉദ്വേഗത്തോടെ ഉന്മേഷം അവളിൽ പതഞ്ഞുപൊങ്ങിക്കൊണ്ടിരുന്നു.

ഫെർമി മുമ്പിൽ മലർത്തിയിട്ട ഭൂപടത്തിലേക്ക് കുനിഞ്ഞു കഴിഞ്ഞു :

"നമുക്ക് 'നീൾത്താഴ്‌വര'യിൽ കൂടെ നടന്ന് അതിന്റെ മുകൾവരെ എത്താം."

"എത്ര ദൈർഘ്യമുള്ള നടപ്പാണ് അത്?" ജിന ചോദിച്ചു.

ഫെർമി തടിച്ച തന്റെ തള്ളവിരൽ ഭൂപടത്തിൽ വച്ച് മലഞ്ചരുവിന്റെ താഴെ മുതൽ മുകൾവരെയുള്ള ദൂരം കുറച്ചു പ്രാവശ്യം അളന്നു. ഫെർമിയുടെ തള്ളവിരൽ എപ്പോഴും തയ്യാറുള്ള ഒരു മാനദണ്ഡമാണ്. വലതുകണ്ണടച്ച് അതു് ഇടത്തുകണ്ണിനെതിരെ പിടിച്ച് ഒരു പർവ്വതമേഖലയുടെ ദൂരം നിശ്ചയിക്കാം; ഒരു മരത്തിന്റെ പൊക്കവും നിശ്ചയിക്കാം. ഒരു പക്ഷി പറന്നുപോകുന്ന വേഗംപോലും കണക്കുകൂട്ടാം. ഇപ്പോൾ ഒന്നുരണ്ടു കണക്കുകൾ പൊറുപൊറുത്തിട്ട് ജിനയുടെ ചോദ്യത്തിന് ഇങ്ങനെ ഫെർമി മറുപടി പറഞ്ഞു :—

"അധികം ദീർഘമല്ല. അങ്ങോട്ടുമിങ്ങോട്ടും ഓരോ തവണ ആറു നാഴിക."

"ആറുനാഴിക! നമ്മുടെകൂടെ വരാനിരിക്കുന്ന കുട്ടികളെ സംബന്ധിച്ചിടത്തോളം അതു വളരെ അധികമല്ലേ?" കോർണീലിയാ ചോദിച്ചു. കാസ്റ്റൽനുവോവും അവരുടെ മച്ചിനന്മാരും മററു പല സുഹൃത്തുക്കളും അടങ്ങിയ ഞങ്ങളുടെ സംഘത്തിൽ എല്ലാ പ്രായത്തിലുമുള്ള കുട്ടികൾ ഓരോ പ്രായവിഭാഗങ്ങളുമായി തിരിയുന്നതിന് ഇവിടെ ഇടയായില്ല.

ഫെർമി കോർണീലിയായോട്ട തിരിഞ്ഞ് നിർദ്ദയമായ പരിഹാസത്തോടെ അവളെ നോക്കി.

"നമ്മുടെ പുതിയ തലമുറ ശക്തിയോടും സഹനശേഷിയോടും കൂടി വളരണം; അലസരായിട്ടല്ല. കുട്ടികൾക്ക് ഇതിൽ കൂടുതലും നടക്കാം. അവർ മടിയന്മാരാകാൻ നാം പ്രോത്സാഹിപ്പിക്കാതിരിക്കുക!"

പിന്നെ തടസ്സങ്ങളൊന്നും ഉണ്ടായിക്കണ്ടിട്ടില്ല. അതെപ്പോഴും അങ്ങിനെതന്നെ: ഫെർമി നിർദ്ദേശിക്കും. മററുള്ളവർ ഇച്ഛാശക്തി അദ്ദേഹത്തിനു വേണ്ടി പരിത്യജിച്ചിട്ട് പിൻതുടർന്നുകൊള്ളണം.

അദ്ദേഹത്തിന് ഇരുപത്തിയഞ്ചു വയസ്സായിട്ടില്ല. എങ്കിലും ഒരു പണ്ഡിതൻെറ ഗൗരവഭാവവും, യുവാക്കന്മാരെ ഉപദേശിച്ചും പഠിപ്പിച്ചും മററും മററുള്ളവരിൽ സ്വാധീനശക്തി ചെലുത്താനുള്ള ശേഷിയിൽ നിന്നു ജന്യമായ നിസ്സന്ദേഹസ്ഥൈര്യവും കാണാനുണ്ട്. ആദ്യം കണ്ടപ്പോൾതന്നെ അദ്ദേഹം എൻെറ അമ്മയുടെ വിശ്വാസം ആർജ്ജിച്ചു. ജിനവെപ്പോലെ എനിക്കും അദ്ദേഹം പ്ലാൻ ചെയ്യുന്ന വിനോദയാത്രകൾക്ക് പോകുവാൻ അനുവാദംകിട്ടി. എൻെറ മാതാപിതാക്കന്മാർ നടപ്പിൻെറ ദൂരത്തെയോ മലകയറാനുള്ള പ്രയാസങ്ങളെയോ സംബന്ധിച്ചുള്ള അദ്ദേഹത്തിൻെറ നിഗമനങ്ങൾ ഒരിക്കലും ചോദ്യം ചെയ്തിട്ടില്ല. എൻെറ ഇളയ സഹോദരനോ രണ്ടു സഹോദരിമാരിൽ ഒരാളൊ ഞങ്ങളോടൊത്ത് ഉണ്ടായിരിക്കണമെന്നുമാത്രമേ നിർബ്ബന്ധിച്ചിട്ടുള്ളു. എന്തുകൊണ്ടെന്നാൽ മര്യാദയാണ് അവരുടെ ഏററവും പ്രധാനമായ താല്പര്യം.

സൂര്യോദയത്തോടുകൂടി ഭാണ്ഡക്കെട്ടുകൾ ഓരോരുത്തരും ചുമലിൽ വഹിച്ചുകൊണ്ട് വീടുവിടും. ഫെർമിയുടെ ഭാണ്ഡമായിരിക്കും ഏററവും ഭാരമേറിയതും വലുതും. മദ്ധ്യാഹ്ന ഭക്ഷണക്കോപ്പുകൾ ഞങ്ങളുടെകൂടെ വരുന്ന കുട്ടികളുടെ കമ്പിളി ഉടുപ്പുകൾ തുടങ്ങി ആരോഹണവേളയിൽ ക്ഷീണംകൂടുതൽ തോന്നിക്കുന്ന പെൺകുട്ടികളിൽനിന്ന് ഏറെറടുക്കുന്ന കെട്ടുകൾവരെ അതിൽ ഉൾപ്പെടും. തൻെറ കെട്ടിനെക്കുറിച്ച് അദ്ദേഹം അഭിമാനം കൊണ്ടിരുന്നു. തോളിൽ ചുമടുംവഹിച്ചുകൊണ്ട്, കുന്നിൻ ചരുവിനൊപ്പിച്ച് മുമ്പോട്ടുകുനി, ഭാരം വിസ്തരിച്ച് കെട്ട് ചിലപ്പോൾ ഇടത്തോട്ടും വലത്തോട്ടും ഇട്ട് ആട്ടി, തന്നെ കടന്ന് മുമ്പിൽകയറാൻ ശ്രമിക്കുന്നവരെ അതുകൊണ്ട് തള്ളിയിടിച്ച്, ഫെർമി മുമ്പോട്ടു നടക്കും. മുമ്പിലുള്ളവരെ കടന്ന് അദ്ദേഹം കയറിപ്പോകും. വളരെ കുത്തനെയുള്ള വഴിയായാൽ യാത്രക്കാരുടെ മുമ്പിലേക്ക് ഓടിക്കയറി അവരുടെ നേതൃത്വം ഏറെറടുത്ത് വഴികാട്ടിയുടെ ഭാഗം സ്വയം ഏറെറടുക്കുന്നത് തൻെറ കർത്തവ്യമായി അദ്ദേഹം കരുതിയിരുന്നു:

"എൻെറ നടത്തം അനുകരിക്കുക, കുഴപ്പങ്ങളിൽ നിന്ന് നിങ്ങൾക്ക് രക്ഷവേണമെങ്കിൽ!"

വളരെപ്പേർ പിന്നിൽ കിടക്കും.

അരമണിക്കൂറിലൊരിക്കൽ ഫെർമി നില്ക്കും. ഒരു പാറപ്പുറത്തിരിക്കും. എന്നിട്ടു വിളിച്ചു പറയും:

"മൂന്നു നിമിഷം വിശ്രമം!"

പിറകിൽ കിടന്നിരുന്നവരെല്ലാം അദ്ദേഹത്തിൻെറ അടുത്തായാൽ ഫെർമി എഴുന്നേററ് വീണ്ടും നടപ്പുതുടങ്ങും:

"നാമെല്ലാം വിശ്രമിച്ചു. ഇനി നമുക്കു പോകാം."

ഒരുത്തരും പ്രതിഷേധിക്കാൻ ധൈര്യപ്പെട്ടുകയില്ല. എന്നാൽ ഒരിക്കൽ ഞങ്ങളെക്കാൾ പ്രായംകൂടിയ കോർണീലിയാ കുറച്ചു സ്വാതന്ത്ര്യം കാട്ടി, തിരിഞ്ഞു നിന്നു് അദ്ദേഹത്തോടു ചോദിച്ചു:

"നിങ്ങൾക്കു് വീർപ്പു മുട്ടലില്ലേ? അണച്ചു് നിങ്ങളുടെ ഹൃദയം വിവശമാകാറില്ലേ?"

"ഇല്ല." ഫെർമി വിനയത്തോടെ ചിരിച്ചുകൊണ്ടു പറഞ്ഞു. "എന്റെ ഹൃദയം പ്രത്യേകം പറഞ്ഞുണ്ടാക്കിയതായിരിക്കണം. മററു പലരുടേതിനേക്കാൾ നിരോധന ശക്തി അതിനുണ്ടു്."

കുന്നു കയറൽ തീരാറാകുമ്പോൾ അദ്ദേഹത്തിൻെറ മുമ്പിലാകാൻ ഇടവന്നിട്ടുള്ളവരെ ഓരോരുത്തരേയും കടന്നു് അദ്ദേഹം മുമ്പിൽ ചെന്നുചേരും. എന്തെന്നാൽ അദ്ദേഹത്തെ തോല്പിക്കുവാനും അദ്ദേഹത്തിനുമുമ്പ് മററാരെങ്കിലും കുന്നിൻമുകളിൽ ചെന്നുചേരാനും അദ്ദേഹത്തിനനുവദിക്കാവുന്നതല്ല. കുറുകിയ കാലുകൊണ്ടു് പാറകളിൽനിന്നു പാറകളിലേക്കു് ചാടിച്ചാടി, ചുമലിലെ ഭാണ്ഡം ആട്ടിയാട്ടി മററുള്ളവരെല്ലാം പിൻപന്തിയിലാകുന്നതുവരെ മുമ്പോട്ടു പോകും.

ഔന്നത്യത്തെ കീഴടക്കിയതിലുള്ള സന്തോഷത്താൽ സംതൃപ്തരായി, ആരോഹണം അവസാനിച്ചതിനാൽ ഉദാസീനരായി, ഞങ്ങൾ കുറച്ചുസമയം കുന്നിൻമുകളിൽ തന്നെ എല്ലായ്പ്പോഴും കഴിച്ചുകൂട്ടും. ആ ഉയരത്തിൽ ഡോളോമെററ്സിൻെറ വീക്ഷണം അത്ഭുതകരമായി തോന്നും. അസാദ്ധ്യമായ രൂപത്തോടുകൂടിയ ഗോപുരാഗ്രങ്ങളും കുമ്പുകളും വിദൂരസ്ഥങ്ങളായ ഹിമനദികളും അടുത്തുള്ള നിരന്തരഹിമപ്രദേശങ്ങളും മററും കൊണ്ടു് ഉള്ള അത്ഭുതദൃശ്യം! ഒരു ഗിരിശൃംഗത്തിൻെറ മുകളിൽ എത്തുമ്പോൾ ഉണ്ടാകുന്ന ആനന്ദം അതുല്യവും നിത്യനൂതനവും ആകുന്നു. ബഹുമാനത്താലുള്ള നിശ്ശബ്ദത ഒരു നിമിഷത്തേക്കു്. അവബോധമനസ്സിൽ പ്രകൃതിയും ഈശ്വരപ്രഭാവവും തമ്മിലുള്ള തന്മയീഭാവതരംഗങ്ങൾ അല്പനേരത്തേക്കു് അജ്ഞേയമായ ബഹുദൈവചിന്ത. തുടർന്നു് വിനോദം ആരംഭിക്കുകയായി. ഉത്തേജിക്കപ്പെട്ടുന്ന സംസാരം. ധാരണകൾ പരസ്പരം കൈമാറൽ...ഗിരിഗാനങ്ങൾ ഉത്സാഹപൂർവ്വം പാടുകയായി. അവസാനം താഴത്തേക്കു് ഇറങ്ങേണ്ടിവരുമല്ലോ എന്നുള്ള വ്യാകുലത.

ഉച്ചഭക്ഷണത്തിനു് ഞങ്ങൾ ശാന്തമോഹനമായ എതെങ്കിലും താഴ്വര കണ്ടുപിടിച്ചു്, അച്ഛസ്ഫടിക സങ്കാശമായ ജലം കോരിയെടുക്കുവാൻ ഇട നല്കുന്ന കൊച്ചരുവിക്കു സമീപം, പർവ്വതതരുക്കളുടെ ശീതളച്ഛായയിൽ ചെന്നിരുന്നു് ആഹാരത്തിനു് ഒരുങ്ങും. ആഹാരത്തിനുശേഷം പച്ചപ്പുൽത്തട്ടിൽ വെറുതെ കിടക്കുകയോ, ചെറുതായൊന്നുറങ്ങുകയോ ചെയ്യും. പെട്ടെന്നു് ഫെർമി ഞങ്ങളെ വിളിക്കും.

"അതാ! ആ പക്ഷിയെ നോക്കൂ!"

"എവിടെ?"

"കുന്നിൻ പുറത്തു നിൽക്കുന്ന ആ വലിയ മരത്തിൻെറ ചില്ലിയിൽ. ഈ ദൂരത്തിൽ നിങ്ങൾക്കു് അതു് ഒരു ഇലയാണെന്നേ തോന്നൂ!" ആരും പക്ഷിയെ കാണുകയില്ല.

'എൻെറ കണ്ണു് പ്രത്യേകം പറഞ്ഞുണ്ടാക്കിയതായിരിക്കണം. മററുള്ളവർ കാണുന്നതിനെക്കാൾ ദൂരത്തിൽ അവയ്ക്കു് കാണാൻ ശക്തിയുണ്ടു്.'

ഫെർമി അനുതാപപൂർവ്വം, കൂട്ടംകൂട്ടമായി സൃഷ്ടിക്കപ്പെട്ടിട്ടുള്ള ദൃഷ്ടികൊണ്ട് സംതൃപ്തരാകേണ്ടിയിരിക്കുന്ന, ചങ്ങാതിമാരോട് ക്ഷമായാചനം ചെയ്യുന്നമട്ടിൽ പറയും.

അദ്ദേഹത്തിന്റെ ശരീരാവയവങ്ങളെല്ലാം മററു ആളുകളെ അപേക്ഷിച്ച് ആവശ്യമനുസരിച്ച് നിർമ്മിക്കപ്പെട്ടിട്ടുള്ളവയാണ്. കാലുകൾ മററുള്ളവരുടേതുപോലെ വേഗം ക്ഷീണിക്കുകയില്ല. മാംസപേശികൾ താരതമ്യേന ക്ഷിപ്രോല്ലാസിയായവയും ശ്വാസകോശങ്ങൾ കൂടുതൽ ഇടമുള്ളതും നാഡീവ്യൂഹം മെച്ചമേറിയ ഏകാഗ്രതയുള്ളതും ആണ്. അദ്ദേഹത്തിന്റെ പ്രതിപ്രവർത്തനങ്ങൾ കൂടുതൽ സൂക്ഷ്മവും അവിളംബിതവും ആകുന്നു.

"നിങ്ങളുടെ ബുദ്ധിയെപ്പററിയോ?" ഒരിക്കൽ അദ്ദേഹത്തെ അസഹ്യപ്പെടുത്തുന്നതിനുവേണ്ടി ജിനാ ചോദിച്ചു. "അതും ആവശ്യാനുസരണം സൃഷ്ടിക്കപ്പെട്ടിട്ടുള്ളതാണോ?"

ഈ സംഗതിയെക്കുറിച്ച് ഫെർമിക്ക് ഒന്നും പറയാനുണ്ടായിരുന്നില്ല. ബുദ്ധിശേഷിയുടെ കാര്യത്തിൽ അദ്ദേഹത്തിന് ഒരു താല്പര്യവും ഉണ്ടായിരുന്നില്ല. അത് പ്രകൃത്യാ സിദ്ധിച്ച സമ്മാനംമാത്രം. തനിക്ക് താരതമ്യേന നിയന്ത്രണമില്ലാത്ത ഒരു കാര്യമാകയാൽ ആണ് ആ മനോഭാവം ഉണ്ടായതു്. അതിനാൽ തന്റെ കായശക്തിയെ അപേക്ഷിച്ച് കുറച്ചുമാത്രമേ അതിൽ അഭിമാനം എടുത്തിട്ടുള്ളു. എന്നാൽ പൊതുവായി ബുദ്ധിശക്തിയെക്കുറിച്ച് അദ്ദേഹം അധികം ചിന്തിച്ചിട്ടുണ്ട്. തിട്ടപ്പെടുത്തുവാൻ തരമില്ലാത്ത പല സംഗതികളാൽ നിർമ്മിക്കപ്പെടുന്ന ഒന്നാകയാൽ ബുദ്ധിശക്തി, വ്യവഹാരവിധേയമാകാറില്ലെന്ന് പലപ്പോഴും അദ്ദേഹം അവകാശപ്പെട്ടിട്ടുണ്ടെങ്കിലും ആ ഗ്രീഷ്മത്തിലെ അദ്ദേഹത്തിന്റെ വിനോദം ആളുകളെ അവരുടെ ബുദ്ധിവൈഭവത്തെ ആസ്പദമാക്കി തരംതിരിക്കുകയായിരുന്നു. തരംതിരിക്കലിനുള്ള ഫെർമിയുടെ ഇഷ്ടം ജന്മനാ സിദ്ധിച്ചതാണ്. ആളുകളെ അവരുടെ ഉയരം സൗന്ദര്യം ധനം എന്നുവേണ്ടാ ലൈംഗിക ശേഷിയെപ്പോലും അടിസ്ഥാനമാക്കി തരംതിരിച്ചുനിർത്തുന്നതു് ഞാൻ കേട്ടിട്ടുണ്ട്. എന്നാൽ ആ ഗ്രീഷ്മത്തിൽ അതു നടത്തിയതു് ബുദ്ധിവൈഭവത്തെ അവലംബിച്ചായിരുന്നു.

"ആളുകളെ നാലു വകുപ്പുകളിലായി തരംതിരിക്കാവുന്നതാണ്." ഫെർമിപറഞ്ഞു." "ഒന്നാമത്തെ വിഭാഗം സാമാന്യബുദ്ധിയിൽകുറഞ്ഞവരെക്കൊണ്ടുള്ളതാണ്. സാമാന്യബുദ്ധിയുള്ളവരെ രണ്ടാമത്തെ വകുപ്പിൽ ചേർക്കാം. നാം വളരെ ഉന്നത മാനദണ്ഡവുമായി പരിചയിച്ചതിനാൽ അവർ തീർച്ചയായും മഠയന്മാരായി നമുക്കു തോന്നും. മൂന്നാമത്തെ കൂട്ടത്തിൽ ബുദ്ധിമാന്മാരും നാലാമത്തേതിൽ അസാമാന്യബുദ്ധിവൈഭവക്കാരും ഉൾപ്പെടും."

വിനോദത്തിനായി, ഫെർമിയേ അലട്ടുന്നതിന് കിട്ടിയ നല്ല അവസരം വെറുതെ വിടാവുന്നതല്ലല്ലോ.

"നിങ്ങൾ അർത്ഥമാക്കുന്നതു്" എനിക്ക് അഭിനയിക്കാവുന്നത്ര ഗൗരവഭാവം നടിച്ചു ഞാൻ അഭിപ്രായപ്പെട്ടു—"നാലാമത്തെ വകുപ്പിൽ എൻറിക്കോ ഫെർമി എന്ന ഒററയാളേ ഉള്ളു എന്നാണോ?"

"നിങ്ങൾക്ക് എന്നോട് ഔദാര്യമില്ലാതാകുകയാണ മിസ് കാപൺ! നാലാമത്തെ വകുപ്പിൽ വളരെപ്പേരെ ഞാൻ ഉൾപ്പെടുത്തുന്നുണ്ടെന്ന് നിങ്ങൾക്ക് നല്ലതുപോലെ അറിയാം." പ്രത്യക്ഷമായ നീരസത്തോടെ ഫെർമി പ്രത്യാക്ഷേപിച്ചു. എന്നിട്ട് രണ്ടാമത്തെ ചിന്തയുടെ ഫലമായി അദ്ദേ

ഹം തുടർന്നു: “എനിക്കു് എന്നെ മൂന്നാമത്തെ വകുപ്പിൽ ഉൾപ്പെടുത്തുവാൻ ആവില്ല. അതു നീതിയാവില്ല.”

ഞാൻ അലട്ടൽ അവസാനിപ്പിച്ചില്ല. പ്രതിഷേധരൂപത്തിൽ അദ്ദേഹം പറഞ്ഞവസാനിപ്പിച്ചു: “നിങ്ങൾ ഉദ്ദേശിക്കുന്ന തരത്തിൽ നാലാമതൊരു വിഭാഗം അനന്യസാധാരണക്കാരുടേതല്ല. നിങ്ങളും അതിൽ പെടുന്നുണ്ടു്.”

അദ്ദേഹം ഒരുപക്ഷേ ആ സന്ദർഭത്തിൽ ആത്മാർത്ഥമായി പറഞ്ഞതായിരിക്കും. എന്നാൽ കുറെക്കാലം കഴിഞ്ഞു് എന്നെ മൂന്നാം വിഭാഗത്തിലേക്കു് തരം താഴ്ത്തിക്കാണും; തീർച്ച. അതങ്ങിനെയിരിക്കട്ടെ. ഏതൊരു വിവാദത്തിലും അവസാനവാക്കു് എന്റേതായിരിക്കുന്നതു് ഞാൻ ഇഷ്ടപ്പെട്ടന്നു. അതിനാൽ അവസാനത്തേതായി പറഞ്ഞു.

“ഞാൻ നാലാം വിഭാഗത്തിലാണെങ്കിൽ നിങ്ങൾ മാത്രം ഉള്ള ഒരു അഞ്ചാം വിഭാഗം ഉണ്ടായിരിക്കും.” ഫെർമിയൊഴിച്ചു് മറെറല്ലാവരും എന്റെ നിർവ്വചനം ഒരു വിശ്വാസപ്രമാണമായിത്തീർന്നു.

## രണ്ടു്

# ഞങ്ങൾ കണ്ടുമുട്ടുന്നതിനു മുമ്പു്

അടുത്ത ശരൽക്കാലത്തു് ഫെർമി റോമിൽ താമസമാക്കി. പിതാവായ ആൽബർട്ടോ, സഹോദരി മറിയാ എന്നിവരോടൊത്തു് സിററാ ഗിയാർഡിനോയിലുള്ള ഒരു കൊച്ചു വീട്ടിൽ.

സിററാ ഗിയാർഡിനോ അഥവാ ‘ആരാമനഗരം’ സഹായധനം കൊണ്ടു്, ഇടത്തരക്കാരായ സർക്കാർ ഉദ്യോഗസ്ഥന്മാർക്കു്വേണ്ടി പണിചെയ്തിട്ടുള്ള ഒരു പട്ടണമാണു്. അതു് നിർമ്മിച്ചതു് 1920നും 1925നും മദ്ധ്യേയാണു്. റോമാപട്ടണത്തിന്റെ വടക്കു കിഴക്കേ ഭാഗത്തു് കുറച്ചു നാഴിക മാറിയാണു് ആ സ്ഥലം. ഒരു കുടുംബത്തിനുമാത്രം താമസിക്കാവുന്ന, പൂന്തോട്ടങ്ങളാൽ ചുററപ്പെട്ട കൊച്ചു ഗൃഹങ്ങൾ മാത്രമായിരുന്നു അക്കാലത്തു് അവിടെ ഉണ്ടായിരുന്നതു്. വാടകത്താമസക്കാർ മിതമായ വാടക നല്കി ഇരുപത്തിയഞ്ചു കൊല്ലം കൊണ്ടു് വീട്ടുടമസ്ഥരായിത്തീരും.

സിററാ ഗിയാർഡിനോയുടെ ഉത്തരാതിർത്തി പ്രദേശം തീവണ്ടി ജോലിക്കാർക്കായി പ്രത്യേകം നീക്കിവച്ചിരുന്നു. അവരിൽ ഒരാളായിരുന്ന ഫെർമിയുടെ പിതാവു്, ആ ഭാഗത്തു് ഒരു വീടു് സമ്പാദിച്ചു് 1925–ലെ ശരൽക്കാലത്തു് മക്കളോടുകൂടി അങ്ങോട്ടു താമസം മാററി. ഫെർമിയുടെ മാതാപിതാക്കന്മാർ പുതിയ വീട്ടിലേക്കു് മാറുവാൻ ഇടവരുന്ന സന്ദർഭം കാത്തു് കഴിയുകയായിരുന്നു. എന്നാൽ മിസ്സസ് ഫെർമിക്കു് അതു പൂർത്തിയായി കാണുവാനുള്ള ഭാഗ്യം കിട്ടാതെപോയി. 1924ലെ വസന്തകാലത്തു് അവർ ഇഹലോകവാസം വെടിഞ്ഞു. പിതാവായ മി. ഫെർമിക്കു് അതിൽ താമസിച്ചുള്ള സുഖം ആസ്വദിക്കുവാൻ 1927–ൽ ദിവംഗതനായതുവരെയുള്ള ചുരുങ്ങിയ കാലത്തേക്കേ സാധിച്ചുമുള്ളൂ.

എനിക്കു് അവിടെ കാലെടുത്തു കുത്തുവാൻ ഇടവന്നതു് 1928- ആരംഭത്തിൽ ഫെർമിയുമായുള്ള എൻെറ വിവാഹ തീരുമാനം കഴിഞ്ഞശേഷമാണു്. എന്നാൽ അതിനുമുമ്പു് പുറത്തുനിന്നു് ഞാൻ അതു് ദർശിച്ചിട്ടുണ്ടു്. ഫെർമിയുടെ ചുററുപാടുകൾ അറിയണമെന്നുള്ള പരസ്യമാക്കാത്ത താല്പര്യത്തിൻെറ പ്രേരണയാൽ ഞാൻ ഒരിക്കൽ മൊൻഗിനെവ്റാവഴി നടന്നു് സിററാഗാർഡിനോയിൽ വിവരാന്വേഷണാർത്ഥം സഞ്ചരിച്ചു. ഫെർമിയുടെ താമസസ്ഥലമായ പന്ത്രണ്ടാംനമ്പർ വീട്ടു് ഒരു കുന്നിൻെറ അടിവാരത്തിലാണു്. ആനിൻ നദി ടൈബർ നദിയിൽ ചെന്നുചേരുന്ന സംഗമസ്ഥാനത്തിനു മുമ്പു് ഉള്ള താഴ്‌വരപ്രദേശത്തിനു് കുറച്ചു മേലുള്ള ഭാഗമാണതു്. അധികം ഉയരമില്ലാത്ത ഇഷ്ടികമതിൽ, മുകളിൽ കമ്പിവേലിയിട്ടു് തെരുവിനു് സമാന്തരമായി പോകുന്നു. അടുത്തകാലത്തു് നട്ടുവളർത്തിയ ഐവി ലതകൾ കമ്പിയിൽ പടർന്നു കയറുവാൻ ബദ്ധപ്പെടുന്നുണ്ടു്. ഈ മതിൽ വിട്ടു് കുറച്ചു പിറകിൽ മാറിയാണു് വീട്ടു്. അതിൻെറ ഉദ്യാനം കുറെക്കൂടി പിറകിൽ വളരെ ചരിഞ്ഞ കുന്നിൻപുറംവരെ വ്യാപിച്ചിരുന്നു താനും. വീടിൻെറ പരന്ന മേൽക്കൂരയിൽ മാളികമാതിരിയിലുള്ള ഒരു എടുപ്പു് ഇല്ലായിരുന്നെങ്കിൽ വീട്ടു് ഒഴുക്കൻ മട്ടിലുള്ളതായിട്ടേ പറയാൻ സാധിക്കു.

അകത്തു് അതു് വിസ്തീർണ്ണതയുള്ളതോ ആഡംബരമേറിയതോ ആയിരുന്നില്ലെങ്കിലും ആവശ്യാനുസരണം സുഖസൗകര്യങ്ങളുള്ളതായിരുന്നു. കുളിമുറിയിൽ ചൂടുവെള്ളം കിട്ടാൻ സൗകര്യമുണ്ടായിരുന്നതിനാൽ, 1908-നുശേഷം ഫെർമി കുടുംബം താമസിച്ചിരുന്ന, തീവണ്ടിയാപ്പീസിനു് സമീപമുള്ള വയ പ്രിൻസിപ്പി അംബർട്ടോയിലെ 133-ാം നമ്പർ വലിയ വീടിനെക്കാൾ മെച്ചമേറിയതാണു് ഇതെന്നു പറയാം.

തീവണ്ടിയാപ്പീസിനടുത്തുള്ള ഭാഗത്തെ എല്ലാവീടുകളും, ഇററലി രാജ്യവുമായി റോമാപട്ടണത്തെ സംയോജിപ്പിച്ചു് 1870-ൽ അതിൻെറ തലസ്ഥാനമാക്കിയിട്ടു് അല്പകാലം കഴിഞ്ഞു്, വളരെ തിടുക്കത്തിൽ നിർമ്മിച്ചവയാണു്. പീഡ്മോണ്ടിൽ നിന്നു് തെക്കോട്ടേക്കു് പെട്ടെന്നു് നീങ്ങേണ്ടിവന്ന ജോലിക്കാരുടെ പ്രവാഹം ഗുരുതരമായ താമസസൗകര്യക്ഷാമം സൃഷ്ടിച്ചതിനാൽ അമിതാദായമോഹികൾക്കു് നല്ല സൗകര്യമായി. സ്വയമേ മോടി അവകാശപ്പെട്ടിരുന്നതായി തോന്നിക്കുമെങ്കിലും—രണ്ടുഗോവണിപ്പടികളുടെ ചുവട്ടിലും ഹാളിൽ പ്രതിമകൾ സ്ഥാപിച്ചിരുന്നു—വയ പ്രിൻസിപ്പി അംബർട്ടോയിലെ 133-ാംനമ്പർകെട്ടിടം ആധുനിക ജീവിതത്തിനു ത്യന്താപേക്ഷിതങ്ങളായ സൗകര്യങ്ങളൊന്നും തന്നെ നല്കുന്നതല്ലായിരുന്നു. ഉഷ്ണോൽപ്പാദനത്തിനുള്ള ഏർപ്പാടുകളൊന്നുമില്ല. ഫെർമിയുടെ മൂന്നുകുട്ടികൾക്കും—മറിയ, ഗ്ലലിയോ, എൻറിക്കോ എന്നിവർ—ശൈത്യകാലത്തു് ശീതപ്പൊള്ളൽ ഉണ്ടാകാറുണ്ടായിരുന്നു. കൈപ്പടം ചൂടുള്ളതായി സൂക്ഷിക്കുന്നതിനു് അതിൻെറ പുറത്തിരുന്നു് പഠിച്ചുവന്നതും ആ അവസരങ്ങളിൽ സുഖോഷ്ണസ്ഥാനത്തു നിന്നു് കൈ പിൻ വലിക്കുവാൻ ഉള്ള വൈമനസ്യത്താൽ നാക്കുകൊണ്ടു് പുസ്തകത്തിൻെറ താളുകൾ മറിക്കാറുണ്ടായിരുന്നു എന്നതും സുഖിമാന്മാരായ യുവ തലമുറക്കാരെ അനുസ്മരിപ്പിക്കുവാൻ ഇന്നും എൻറിക്കൊ ഇഷ്ടപ്പെടുന്നു.

വയാ പ്രിൻസിപ്പി അംബർട്ടോയിലെ വീട്ടിൽ നല്ല ഒരു കുളിമുറി

യുടെ കുറവുണ്ടായിരുന്നു. വേഷംമാറുന്ന മുറിമാത്രമേ ഉണ്ടായിരുന്നുള്ളു. രണ്ടു വലിയ നാഗത്തോണികളാണ് പ്രഭാതസ്നാനത്തിനായി കുടുംബം മുഴുവൻ ഉപയോഗപ്പെടുത്തിയതു്. അതിൽ ചെറുതു് കുട്ടികൾക്കുള്ളതാണു്. വലുതിൽ ചെറുചക്രങ്ങൾ ഘടിപ്പിച്ചിരുന്നതിനാൽ അതു ഉരുട്ടി മാതാപിതാക്കന്മാരുടെ മുറിയിൽ കൊണ്ടുപോകുവാൻ സൗകര്യപ്പെട്ടു. രണ്ടു തോണികളിലും രാത്രിയിൽ വെള്ളം നിറയ്ക്കും. പ്രഭാതത്തിൽ അതിനും മുറിയിലെ ഊഷ്മാവായിരിക്കും. ശിശിരകാലത്തു് അതു് അൻപതു ഡിഗ്രിയിൽ കുറവായിരിക്കുകയും ചെയ്യും.

ഒരിക്കലും ചോദ്യം ചെയ്യപ്പെടാത്ത അച്ചടക്കത്തോടേ മൂന്നു കുട്ടികളും ആ വെള്ളത്തിൽ എല്ലാപ്രഭാതത്തിലും ചാടും. കർഷക പരമ്പരയിൽ പെട്ടുന്ന അവരെപ്പോലുള്ളവർക്കു് ആവലാതിപ്പെടാൻ അവസരമില്ലെന്നു് അവർക്കറിയാം.

ഇററലിയിലെ ഏററവും ഫലഭൂയിഷ്ഠമായ പോ നദീതടത്തിൽപെട്ടുന്ന പിയാസെൻസായുടെ താഴ്‌വരയിലെ സമ്പൽസമൃദ്ധമായ ഗ്രാമപ്രദേശത്തുനിന്നാണു് ഫെർമികുടുംബം വന്നിട്ടുള്ളതു്. ഫെർമി പരമ്പരയിൽ കർഷകവൃത്തി ഉപേക്ഷിച്ചു് സാമൂഹ്യോന്നമനത്തിനു് ആദ്യമായി കളമൊരുക്കിയതു് എൻറിക്കോയുടെ സ്റ്റെഫാനോ എന്നപേരുള്ള പിതാമഹനാണു്. യുവാവായിരുന്നപ്പോൾ സ്റ്റെഫാനോ പാർമാ പ്രഭുവിൻെറ ഉദ്യോഗസ്ഥവൃന്ദത്തിൽ പ്രവേശിച്ചു. ഇററലി അക്കാലത്തു് ചെറിയചെറിയ രാജ്യങ്ങളായി ഓരോ നാട്ടുവാഴികളുടെ കീഴിൽ കഴിയുകയാണു്. അങ്ങിനെ വേർതിരിഞ്ഞു നിന്നിരുന്ന ഒരു കൊച്ചു സംസ്ഥാനമായിരുന്നു അതു്. അവിടുത്തെ ഒരു കൗണ്ടിയുടെ കാര്യദർശിയുദ്യോഗമെന്ന സ്ഥാനമായിരുന്നു സ്റ്റെഫാനോവിൻെറതു്. പ്രഭുവിൻെറ മുദ്രാങ്കിതമായ ഓട്ടുപിത്താൻ തുന്നിയിരിക്കുന്ന കുപ്പായം കുടുംബത്തിൻെറ പാരമ്പര്യജംഗമവസ്തുക്കളിൽ ഒന്നായി സൂക്ഷിക്കപ്പെട്ടിട്ടുണ്ടു്.

അദ്ദേഹത്തിൻെറ പിൻതുടർച്ചക്കാരെയെല്ലാവരേയുംപോലെ അരോഗദൃഢഗാത്രനും ഉരുക്കുപോലുള്ള ദൃഢനിശ്ചയക്കാരനും ആയിരുന്നു സ്റ്റെഫാനോയും. എന്നാൽ ആ നീലക്കണ്ണുകൾ അവ പ്രത്യക്ഷമാക്കുന്നതായിരുന്നില്ല. ഉറച്ച ഭൗതികതത്വജ്ഞാനിയുടെ മനോഭാവം, ആഡംബരത്തെക്കാൾ സാമ്പത്തികൗന്നത്യം ദൃഢനിശ്ചയത്തോടെ കൈക്കലാക്കുന്നതിനു് അദ്ദേഹത്തെ പ്രേരിപ്പിച്ചു. ഈ വിധത്തിലുള്ള മാനസികപ്രവണതകളുമായി ബന്ധപ്പെട്ടുമ്പോൾ സ്വകാര്യമായി അനാസ്ഥാഭാവം വരാതെ തരമില്ലല്ലോ. അദ്ദേഹം തൻെറ സന്താനങ്ങളോട്ടു് ആവശ്യമില്ലാത്ത വാത്സല്യം കാണിച്ചിരുന്നുമില്ല. അവരെ നേരത്തെതന്നെ അവരവരുടെ കാര്യങ്ങൾ നോക്കുന്നതിനു് വിട്ടുകയാണുണ്ടായിട്ടുള്ളതു്.

എൻറിക്കോ അദ്ദേഹത്തെ അവ്യക്തമായിട്ടേ ഓർമ്മിക്കുന്നുള്ളു. രക്തവാതത്താൽ കൂനി പ്രായാധിക്യത്താൽ കാരുണ്യം വർദ്ധിച്ച ഒരു വയോവൃദ്ധനായിട്ടാണു് അദ്ദേഹത്തെ സ്മരിക്കുന്നതു്. അക്ഷോഭ്യനും പരോപകാരതൽപരനും ആയിമാറിയ അദ്ദേഹത്തിനു് ഒരു ഖേദം മാത്രമേ ഉണ്ടായിരുന്നതായി തോന്നിയിരുന്നുള്ളു, കൊച്ചുമക്കൾക്കു് അദ്ദേഹത്തിൻെറ തലമുറയിലെ ആളുകളെപ്പോലെ സ്വാദോടും താല്പര്യത്തോടും വീഞ്ഞുകഴിക്കുവാൻ സാധിക്കുന്നില്ല എന്നു്. മിതവ്യയക്കാരനായിരുന്നിട്ടും 1905-ൽ അദ്ദേഹം ഇഹ

ലോകവാസം വെടിഞ്ഞപ്പോൾ പിൻതുടർച്ചയ്ക്കായി അധികം സമ്പത്തു അവശേഷിപ്പിക്കുവാൻ സാധിച്ചില്ല. കാവോർസോ എന്ന ടൗണിൽ ഒരു തുണ്ട് പുരയിടവും അതിൽ അദ്ദേഹം താമസിച്ചിരുന്ന ഒരുവീടും മാത്രമായിരുന്നു ആ സമ്പത്ത്. ഭൗതികസ്വത്ത് അങ്ങിനെ അവശേഷിച്ചിരുന്നത് അധികമായിരുന്നില്ലെങ്കിലും അതോടൊപ്പം അദ്ദേഹം രൂപവൽക്കരിച്ച സ്വഭാവവിശേഷതകളും മനോഭാവങ്ങളും ഫെർമികുടുംബത്തിന് പിൽക്കാലത്ത് വമ്പിച്ച ആദായം കൈവരുത്തുവാൻ കരുത്തുള്ളവയായിരുന്നു.

സ്റ്റേഫാനോയുടെ ദ്വിതീയ പുത്രനും എൻറിക്കോയുടെ പിതാവും ആയ ആൽബർട്ടോ, അദ്ദേഹത്തിന്റെ അഗാധവും ജിജ്ഞാസയേറിയതുമായ മനസ്സിന് അർഹമായതരത്തിൽ വിദ്യാഭ്യാസം കിട്ടാനിടയാകാത്തവണ്ണം, വിദ്യാലയം നേരത്തെ വിടുന്നതിന് നിർബ്ബന്ധിതനായിത്തീർന്നു. എന്നാൽ തന്നത്താനെ തന്റെ കാര്യങ്ങൾ നോക്കുന്നതിന് പുത്രനെ പിതാവ് നേരത്തെ വിടുകയുണ്ടായി. അതിനാൽ സ്വജീവിത മാർഗ്ഗം തേടാൻ ഇടവന്നു. വേണ്ടത്ര സാധാരണ വിദ്യാഭ്യാസം ഇല്ലാതെതന്നെ അദ്ദേഹം തീവണ്ടിപ്പാതയുടെ കാര്യനിർവ്വഹണ വകുപ്പിൽ പ്രവേശിച്ചു.

തീവണ്ടിപ്പാതയുടെ വികസനം ഇററലിയിൽ പൊതുവേ സാവധാനത്തിലായിരുന്നെങ്കിലും ആൽബർട്ടോ ജോലിയിൽ പ്രവേശിച്ചകാലത്ത് വളരെ വേഗത്തിലുള്ള ഒരു പദ്ധതി ഊർജ്ജിതത്തിൽ ഇരുന്നിരുന്നു. കഴിവുള്ള യുവാക്കന്മാർക്ക് ഇതു നല്ല സന്ദർഭങ്ങൾനല്കി. അച്ഛനിൽനിന്ന് പിൻതുടർച്ചയായി സിദ്ധിച്ച സ്ഥിരകർമ്മത്വവും ഇച്ഛാശക്തിയും ഉന്നതിയിലേക്ക് ഉയരുന്നതിനുവേണ്ടി ആൽബർട്ടോ സ്വന്തം കൃത്യനിർവ്വഹണക്കാര്യത്തിൽ പ്രയോഗിച്ചു. അദ്ദേഹം അതിവേഗം സഹപ്രവർത്തകരുടെ ആദരവും അംഗീകാരവും നേടി. ഉദ്യോഗം ഒഴിഞ്ഞകാലത്ത് സാധാരണ സവ്വകലാശാലാബിരുദധാരികൾക്കായി നീക്കിവെച്ചിട്ടുള്ള ഒരു വിഭാഗത്തിന്റെ തലവനായിത്തീരത്തക്കവണ്ണം വിജയനിശ്രേണി കയറി ഉന്നതസ്ഥാനത്തെത്തുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

അദ്ദേഹത്തിന് ഔദ്യോഗിക കർത്തവ്യനിവ്വ്ഹണത്തിനായി അനവധി സംവത്സരക്കാലം ഇററലി മുഴുവൻ സഞ്ചരിക്കുന്നതിന് ഇടയായി. ഒടുവിൽ റോമിൽ സ്ഥിരതാമസമാക്കി. നല്പത്തൊന്നാമത്തെ വയസ്സിൽ, തന്നെക്കാൾ പതിന്നാലു വയസ്സ് ഇളപ്പമുള്ള, പ്രാഥമിക വിദ്യാലയത്തിലെ അദ്ധ്യാപികയായ, ഐഡാ ഡി ഗാററിസ് എന്ന വനിതയെ ആ പട്ടണത്തിൽ വച്ചു വിവാഹം ചെയ്തു. അവരിൽ അദ്ദേഹത്തിന് മൂന്നുസന്താനങ്ങൾ ഉണ്ടായി; 1899-ൽ മറിയ; 1900-ൽ ഗുലിയോ ; 1901 സെപ്റ്റംബർ 29-ാം തീയതി എൻറിക്കോ. കുട്ടികളുടെ പിറവി അടുത്തടുത്ത് ആയിരുന്നതിനാൽ മിസ്സസ് ഫെർമിക്ക് രണ്ടാമത്തേതിനേയും മൂന്നാമത്തേതിനേയും വേണ്ടവിധം ശ്രദ്ധിക്കുവാൻ ഇടയുണ്ടായില്ല. അവരെ നാട്ടിൻപുറത്ത് ധാത്രിയുടെ അടുത്ത് അയക്കുകയാണു ചെയ്തത്. അനാരോഗ്യം കാരണം എൻറിക്കോയെ റോമിലെ തന്റെ വീട്ടിലേക്ക് രണ്ടരവയസ്സാകുന്നതുവരെ മടക്കിക്കൊണ്ടുവന്നില്ല. മററുള്ളവരെ അപേക്ഷിച്ച് മൂകനായി കാണപ്പെട്ടപ്പോൾ ഈ വിവരം ഓർമ്മിപ്പിച്ച് അദ്ദേഹത്തെ മററുള്ളവർ കളിയാക്കാറുണ്ടായിരുന്നു.

മറിയ അന്ന് വളരെ കുഞ്ഞായിരുന്നെങ്കിലും കൊച്ചനിയന്റെ തിരിച്ചുവരവ് ഇന്നും വ്യക്തമായി ഓർമ്മിക്കുന്നുണ്ട്. കൃശനും ഇരുണ്ടനിറത്തോ

ട്ടുകൂടിയവനും ആയിരുന്ന അയാൾ. കുറച്ചു നിമിഷത്തേക്കു് മൂന്നു കുട്ടികളും മുഖത്തോടു മുഖം നോക്കി. എന്നിട്ടു് ധാത്രിയുടെ നിർദ്ദയ നിയന്ത്രണങ്ങളുടെ അഭാവത്താൽ കൊച്ചു ഫെർമി ലഹളക്കൂട്ടാനും കരഞ്ഞുവിളിക്കാനും തുടങ്ങി. അയാളുടെ അമ്മ ഉറച്ച സ്വരത്തിൽ കരച്ചിൽ ഉടൻ നിർത്തുവാൻ ശാസിച്ചു. ആ വീട്ടിൽ താന്തോന്നികളായ കുട്ടികളെ പ്രോത്സാഹിപ്പിക്കുകയില്ല. കുട്ടി ഉടനെ അനുസരിച്ചു. കണ്ണുനീർ തുടച്ചു് ഉണക്കി ലഹള കൂട്ടാതെയുമായി. എന്നിട്ടു്, പിന്നീടു ബാല്യദശയിലെല്ലാമെന്നപോലെ, അധികാരത്തിനെതിരായി പൊരുതുന്നതിലർത്ഥമില്ലെന്നുള്ള മനോഭാവം അയാൾ സ്വീകരിച്ചു. അവർക്കു് അയാൾ ആവിധത്തിലാണ് പെരുമാറേണ്ടതു് എന്നാണു് ഉദ്ദേശമെങ്കിൽ, ശരി, അയാൾ അങ്ങിനെ ചെയ്യും. എളുപ്പമായിട്ടുള്ളതു് അവരോടൊത്തുപോകുന്നതാണു്. എതിരായിട്ടുള്ളതല്ല. പരാജയപ്പെടുന്ന ഒരു വിഷയം പ്രയത്നം ചെയ്യുന്നതിനു കൊള്ളാവുന്നതല്ല.

താമസിയാതെ കുട്ടി കുടുംബവുമായി പൊരുത്തപ്പെട്ടുകമാത്രമല്ല അതുമായി ശക്തിയായി ബന്ധിതമാകുകയും ചെയ്തു. മിസ്സസ് ഫെർമിയുടെ സമ്പൂർണ്ണവും ബുദ്ധിപൂർവ്വകവുമായ നിഷ്ഠയും സ്നേഹവുമാണു് പിതാവിനേയും സന്താനങ്ങളെയും ഏററവും അടുപ്പിച്ചു നിർത്തിയതു്. അവരുടെ നിഷ്ഠയിൽ ക്രമാതീതമായി പ്രാധാന്യം നൽകപ്പെട്ടിരുന്ന കർമ്മബോധവും ഒഴിവുകഴിവനുവദിക്കാത്ത സ്വഭാവഗുണവും കലർന്നിരുന്നു. ചിലസന്ദർഭങ്ങളിൽ അവർ നീരസം കാട്ടിയിരുന്നെങ്കിൽ കൂടിയും ഈ സ്വഭാവവിശേഷങ്ങൾ കുട്ടികൾക്കു പാരമ്പര്യമായി അമ്മയിൽനിന്നു സിദ്ധിക്കുകയുണ്ടായി. അവരുടെ വാത്സല്യത്തിൽ ഒരു മാതിരി മയമില്ലായ്മ വരുത്തിയിരുന്നതിനാൽ കൊടുക്കുന്നത്രയും തന്നെ മററുള്ളവരിൽനിന്നു് പ്രതീക്ഷിക്കുന്നതിനും അവർ മടിച്ചില്ല. തന്റെ സന്താനങ്ങളുടെ മുമ്പിൽ അവർ വച്ചിട്ടുള്ള ആത്മീയവും ബുദ്ധിപരവും ആയ ഉന്നത മാനദണ്ഡങ്ങൾ നിലനിർത്തുവാൻ കുട്ടികളായ അവർ കഠിനമായി അദ്ധ്വാനിച്ചേ മതിയാവൂ.

ദയനീയമായ ഒരു സംഭവം 1915–ൽ ഫെർമി കുടുംബത്തിനു് സഹിക്കാൻ ഇടവന്നതിനാൽ അവരുടെ മാനസികമായ സ്വച്ഛത തകരാറിലായി. ഗ്വലിയോസ്സു് കണ്ഠനാളത്തിൽ ഒരു കുരുവുണ്ടായി. അതു വളർന്നു വളർന്നു് ശ്വാസോച്ഛ്വാസത്തിനു് തടസ്സം വരുത്തുന്ന നിലയിലെത്തി. ഡാക്ടർ ശസ്ത്രക്രിയസ്സു് ശുപാർശചെയ്തു. നിസ്സാരമായ ഒരു ശസ്ത്രക്രിയമാത്രമാണതെന്നും അതു കഴിഞ്ഞു് ഉടനെത്തന്നെ മടങ്ങിപ്പോരാൻ അനുവദിക്കുമെന്നും കരുതിയിരുന്നു. നിശ്ചിതദിവസം പ്രഭാതത്തിൽ മിസ്സസ് ഫെർമിയും മറിയയും അവനെ ആശുപത്രിയിലേക്കു് കൊണ്ടുപോയി. കുട്ടിയെ ശസ്ത്രക്രിയാശാലയിലേക്കു കൊണ്ടുപോയെങ്കിലും അവൻെറ അമ്മയും സഹോദരിയും സന്ദർശകർക്കിരിക്കാനുള്ള മുഖശാലയിൽ ശാന്തരായി കാത്തിരുന്നു. പെട്ടെന്നു് അവിടെ ഒരു ബഹളം! നർസുകൾ മുഖശാലയിലേക്കു് ഓടിവന്നു് ലക്ഷ്യമില്ലാതെ വിളിച്ചു പറഞ്ഞുകൊണ്ടിരുന്നു : "വിഷമിക്കരുതു് ! നിങ്ങൾ വിഷമിക്കരുതു് !" അവരുടെ സ്വരം ആയാസമേറിയതും സമാധാനരഹിതവും ആയിരുന്നു. സർജ്ജനും പുറത്തു വന്നു. അദ്ദേഹം സ്ത്രീകളോടു് ശാന്തരായിരിക്കാൻ പറഞ്ഞു. അദ്ദേഹത്തിനു് ഒന്നും വിശദീകരിക്കുവാൻ കഴിഞ്ഞില്ല. എന്താണു സംഭവിച്ചതെന്നു് അദ്ദേഹത്തിനു തന്നെ മനസ്സിലാക്കുവാൻ സാധിച്ചിരുന്നില്ല. മയക്കമരുന്നു മുഴമിപ്പിക്കുന്നതിനു മുമ്പു് കുട്ടി മരിച്ചു. ഇതിലും

കഠിനമായ ഒരു അടി ഉണ്ടാകുവാനില്ല. അങ്ങിനെയൊന്നു സ്വീകരിക്കുന്നതിനു് അതിൽ കുറഞ്ഞ തയ്യാറും എടുക്കുവാനില്ല.

പ്രത്യക്ഷത്തിൽ അമ്മയ്ക്കാണു് ഏററവും ആഴത്തിൽ അതു് ഏററതെന്നു് വ്യക്തമാണു്. മിസ്സസ് ഫെർമിയ്ക്കു് മററു രണ്ടുകുട്ടികളോടുള്ളതിനെക്കാൾ ഗ്വലിയോയോടു് പ്രകടമായ പക്ഷപാതമുണ്ടായിരുന്നു. മൂന്നുകുട്ടികളും ബുദ്ധിയുള്ളവരാണു്. എങ്കിലും അവരുടെ ബുദ്ധിശക്തിയുടെ തോതു് അവർക്കു് പള്ളിക്കൂടത്തിൽ കിട്ടിയ മാർക്കിനെ ആധാരമാക്കിയല്ലാതെ അവർ തിട്ടപ്പെടുത്തിയിട്ടില്ല. ഒരു വയസ്സിൻെറ മാത്രം വ്യത്യാസം ഉണ്ടായിരുന്ന ഗ്വലിയോയും എൻറിക്കോയും ബാല്യത്തിൽ വളരെ മമതയോടുകൂടിയാണു് വളർന്നതു്. വിനോദങ്ങൾ ഒന്നിച്ചു് ആസ്വദിച്ചു. വിശ്രമവേളകൾ ഒന്നിച്ചുചേർന്നു് വിനിയോഗിച്ചു. ഈ പങ്കാളിത്തത്തിൽ അവരുടെ ഓരോരുത്തരുടെയും സവിശേഷ സംഭാവനയെന്തെന്നു നിർണ്ണയിക്കാനാവാത്ത തരത്തിൽ ആയിരുന്നു രണ്ടുപേരുടെയും പെരുമാററം. ആ സഹോദരമിഥുനങ്ങൾ ബാല്യദശ വിട്ടപ്പോൾ തന്നെ അത്ഭുതബാലകന്മാരായി മാറിക്കഴിഞ്ഞിരുന്നു. അവർ അവരുടെ സ്വന്തം സങ്കല്പമനുസരിച്ചു് ആലക്തികമോട്ടോറുകൾ നിർമ്മിച്ചു പ്രവർത്തിപ്പിച്ചു. കുട്ടികളുണ്ടാക്കിയതെന്നു് കരുതുവാൻ വിഷമമുള്ളതായി വിദഗ്ദ്ധന്മാർ പറയത്തക്കവണ്ണം ഭംഗിയായ ആകാശ വിമാനയന്ത്രങ്ങളുടെ മാതൃകകൾ അവർ വരച്ചുണ്ടാക്കി. അന്നു് എല്ലാ കുട്ടികളെയും ആകർഷിച്ചതായിരുന്നു ആകാശ വിമാനം. അവരുടെ പ്രായത്തിലുള്ളവർക്കു് അപ്രാപ്യമായ നേട്ടങ്ങളായിരുന്നു അവർ നേടിയിരുന്നതു്.

എന്നാൽ കുട്ടികളിലുള്ള കൂടുതൽ സ്നേഹാർഹങ്ങളായ ചില സ്വഭാവവിശേഷങ്ങൾ എൻറിക്കോയിൽ കുറവായിരുന്നു. അവൻെറ പ്രായത്തിനനുസരിച്ചു് അവനു വലിപ്പമുണ്ടായിരുന്നില്ല. എന്നുതന്നെയല്ല അവൻ അനാകർഷകനും ആയിരുന്നു. വൃത്തിഹീനനും ആയിരുന്നെന്നു പറയാം. അമ്മ അവനെക്കൂടെ വെളിയിൽ കൊണ്ടുപോകാറുള്ളപ്പോൾ പലപ്പോഴും ധാരായന്ത്രത്തിൻെറ സമീപത്തു നിർത്തി മുഖവും കാലും കഴുകിക്കാറുണ്ടായിരുന്നത്രേ! മുടി ഒരിക്കലും ചീകിയൊതുക്കാറില്ല. പ്രായമായവരുടെ മുമ്പിൽ അസാധാരണമാം വണ്ണം ലജ്ജിച്ചിരുന്നു. ഞാൻ ആദ്യം കണ്ടപ്പോൾ, അന്നു് അദ്ദേഹത്തിന്നു് ഇരുപത്തൊന്നു വയസ്സായിരുന്നു, യുവജനങ്ങൾ വായാടിയായിട്ടും പ്രായമായവർ മൗനിയായിട്ടും ആണു് അയാളെ കരുതിയിരുന്നതു്. അന്നു്, പെട്ടെന്നു് ക്രോധാവേശത്തിനു വിധേയനാകുന്നവനായും ഭാവനയില്ലാതെ പെരുമാറുന്നവനായും ആണു് തോന്നിയതു്. സ്കൂളിൽ എഴുത്തുകാര്യത്തിനു് ശോഭിച്ചില്ല. പില്ക്കാലത്തു് ശാസ്ത്രകാര്യങ്ങൾ പ്രതിപാദിക്കുന്ന ഗദ്യശൈലിക്കു് സമ്പത്തായിഭവിക്കാൻ ഇടവന്ന അലങ്കാരഭ്രമമൊന്നുമില്ലാതെ ഉദ്ദേശിക്കുന്ന കാര്യത്തിൽ നേരിട്ടുചെന്നുചേരുന്നതും, ആവശ്യമില്ലാത്ത ഒരു വാക്കുപോലും ഒഴിവാക്കുന്നതും ആയ ലളിതമായ ശൈലി, ബാല്യദശയിൽ കുട്ടിക്കുണ്ടായിരുന്ന മാനസിക വൈരാഗ്യത്തിൽനിന്നു് വളർന്നു വന്നിട്ടുള്ളതാണെന്നാണു് കണക്കാക്കിയിട്ടുള്ളതു്.

ഒരിക്കൽ രണ്ടാംക്ലാസ്സിൽ പഠിക്കുമ്പോൾ ഇരുമ്പുകൊണ്ടു് എന്തുണ്ടാകുന്നു എന്നതിനെപ്പററി അദ്ദേഹത്തിനു് എഴുതുവാനുണ്ടായിരുന്നു. സ്കൂളിലേക്കു പോകുന്ന വഴിയിൽ ഒരു സ്ഥലത്തു് ''ഇരുമ്പുകട്ടിൽ നിർമ്മാണശാല'' എന്നു് എഴുതിവച്ചിട്ടുണ്ടു്. അതിനാൽ കുട്ടി ഇങ്ങനെ എഴുതി: ''ഇരു

മ്പുകൊണ്ട് ചില കട്ടിലുകൾ ഉണ്ടാക്കുന്നു.'' വാചകം വ്യക്തവും സൂക്ഷ്മവും തന്നെ. 'ചില' എന്നവാക്ക് പ്രയോഗിച്ചതിൽ നിന്ന് എല്ലാകട്ടിലുകളും ഇരുമ്പുകൊണ്ടല്ല ഉണ്ടാക്കുന്നതെന്ന വിവരത്തിൻെറ ആന്തരാർത്ഥം കുട്ടി ആ വാചകത്തിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു. എങ്കിലും രണ്ടാംക്ലാസിലെ അദ്ധ്യാപകന് അതിൽ തീരെ തൃപ്തിയുണ്ടായില്ല. മിസ്സസ് ഫെർമിക്കും അതുപോലെ തന്നെ തോന്നി. അവർ കുട്ടിയുടെ ബുദ്ധിശക്തിയുടെ ആഴത്തെപ്പററി സംശയിക്കാനും ഇടയായി.

ഗ്വലിയോ കൂടുതൽ സ്നേഹമുള്ളവനും സന്തോഷവാനും തുറന്നു സംസാരിക്കുന്നവനും പ്രത്യുത്തരം പറയുവാൻ മനസ്സുള്ളവനും ആയിരുന്നതിനാൽ അമ്മയുടെ പ്രീതിഭാജനമായിരുന്നു.

അവന്റെ മരണംകൊണ്ടുണ്ടായ പ്രഹരത്തിൽനിന്നു അവർ ഒരിക്കലും മോചിതയായില്ല. ഊർജ്ജസ്വലയും ഫലിതപ്രിയയുമായിരുന്നു അവർ. എന്നാൽ ഇപ്പോൾ ദീർഘനേരം ഇരുന്നു വിലപിക്കുന്ന പ്രകൃതക്കാരിയായി. കുടുംബത്തെമുഴുവൻ ഇളക്കിമറിക്കുന്ന മനോവൃത്തികൾക്കു അവർ കൂടക്കൂടെ വിധേയയായി. അതൊക്കെ അറിയാതിരിക്കത്തക്കവണ്ണം മറയിയുമായിരുന്നില്ലഅവർ.

ദുഃഖത്തിന് പുറത്തേക്ക് ഒരു വഴി അവരുടെ കണ്ണുനീരിൽ മിസ്സ് ഫെർമികണ്ടു. എന്നാൽ എൻറിക്കോയുടെ മൂകമായ വേദനയായിരുന്നിരിക്കും അവരുടേതിനെക്കാൾ ആഴമേറിയത്. അവൻെറ സഹോദരൻ അവന് ഒരു സുസ്ഥിരപങ്കാളിയും ഏകമിത്രവും ആയിരുന്നു. അവർക്കിരുവർക്കും അന്യരെ ആവശ്യമുണ്ടായിരുന്നില്ല. അവർ പരസ്പരം അവർക്കുണ്ടായിരുന്ന കുറവുകൾ പരിഹരിച്ചു. രണ്ട് അണുക്കൾ സംയോജിച്ചു, ഒരു തന്മാത്രയുണ്ടാകുന്നമാതിരി ഏകഘടകമായി. മററുള്ളവരിൽ കൊളുത്തിപ്പിടിക്കുന്നതിന് വേണ്ടി സ്വതന്ത്രമായ ബലാങ്കം അവർക്കുണ്ടായിരുന്നില്ല. മനോവേദന പുറത്തുകാട്ടാതെ അതു സ്വയംസഹിച്ച് എൻറിക്കൊ ഏകാന്തവാസിയായിത്തീർന്നു. സ്വസഹോദരൻെറ മരണം കഴിഞ്ഞു് ഒരാഴ്ചയായപ്പോൾ അവൻ തനിച്ച് അപകടം സംഭവിച്ച ആശുപത്രിയുടെ സമീപത്തുകൂടി നടന്നു. ആ സ്ഥലം കാണുമ്പോൾ ജന്യമാകാവുന്ന മനോവികാരവും വ്യഥയും ജയിച്ചു നില്ക്കുന്നതിന് തനിക്കു സാധിക്കുമെന്നു സ്വയം തെളിയിക്കണം എന്നുള്ളതായിരുന്നു അതിൻെറ ലക്ഷ്യം.

ശോകമൂകമായ മണിക്കൂറുകൾ പ്രയോജനപ്രദമാക്കി പരിപൂരിതമാക്കുന്നതിന് എൻറിക്കോയ്ക്കു് ഒരു കാര്യം മാത്രം ഉണ്ടായിരുന്നു—പഠനം. ശാസ്ത്രത്തിലുള്ള അകൈതവമായ താല്പര്യത്താൽ പഠിക്കുക തന്നെ ചെയ്തു. എങ്കിലും തൻെറ, വെളിയിലുള്ള വ്യായാമം അവൻ കൈവെടിഞ്ഞില്ല. എന്തെന്നാൽ പതിമൂന്നുവയസ്സു പ്രായമുണ്ടായിരുന്ന അവന് വ്യായാമം ആവശ്യമായിരുന്നു. ഐക്യനാട്ടിലെ കുട്ടികൾ 'കള്ളനും പോലീസുകാരനും' കളിക്കാറുള്ളതുപോലെ അവൻ തൻെറ സഹപാഠികളോടൊത്തു് 'ഫ്രഞ്ച്യുദ്ധ'മെന്ന ഇററലിയിലെ സർവ്വപ്രിയമായ വിനോദത്തിൽ പങ്കുകൊള്ളും. അനാസക്തിയോടെ, കളിക്കുവേണ്ടിമാത്രമാണ് അവനതു ചെയ്തത്. കാരണം അവൻെറ സഹപാഠികൾ മിത്രങ്ങളെന്നതിനെക്കാൾ വെറും പരിചയക്കാർ മാത്രമായിരുന്നു. വീട്ടിൽ വച്ചു് സ്വന്തം സന്തോഷത്തിനായി പഠനത്തിൽ മുഴുകി, സ്കൂളിലെ ആവശ്യത്തെ ഉദ്ദേശിച്ചല്ല. അവിടെ ഒന്നാം സ്ഥാനം പരിപാലിക്കുവാൻ അവന് അധികം ശ്രമം വേണ്ടിയിരുന്നുമില്ല.

ആദ്യം അവൻ കണക്കും പിന്നെ ഊർജ്ജതന്ത്രവും പഠിച്ചു.

ഒരു പ്രധാനപ്പെട്ട വിഷമം പുസ്തകങ്ങൾ ലഭിക്കുവാനായിരുന്നു. ചില വാക്കുവാൻ അധികം പണം അവനുണ്ടായിരുന്നില്ല. വിശാലമായ സാംസ്കാരികസമ്പത്തു് സ്വയം നേടിയിരുന്നെങ്കിലും പിതാവു് ഗ്രന്ഥശേഖരത്തിന് തുനിഞ്ഞിരുന്നില്ല. ക്യാമ്പോ ഡീ ഫിയോറിയിൽ തുറസ്സായ സ്ഥലത്തു നടത്തി വന്നിരുന്ന പ്രസിദ്ധമായ ചന്തയിൽ എൻറിക്കൊ ഫെർമി ശ്രദ്ധയുള്ള ഒരു സന്ദർശകനായി ബുധനാഴ്ചതോറും പോയി. അവിടെ പഴയ ഗ്രന്ഥങ്ങൾ, കലാവസ്തുക്കൾ, എല്ലാത്തരത്തിലുള്ള കൗതുകവസ്തുക്കൾ തുടങ്ങിയവ സമ്പാദകർ വില്പനയ്ക്കുവയ്ക്കുക പതിവാണു്. വിലപേശൽ വിദ്യയിൽ വൈദഗ്ദ്ധ്യമുള്ളവർക്കു് ഏതൊരു സാധനവും അവിടെ നിന്നു് കുറഞ്ഞ വിലയ്ക്കു് വാങ്ങാൻ സാധിക്കും; പച്ചമത്സ്യം മുതൽ പുഷ്പങ്ങൾ, കൈമാററവസ്തുങ്ങൾ മുതൽ കലാനിധികൾവരെയും അവിടെ അങ്ങിനെ ലഭ്യമാണു്. ക്യാമ്പോ ഡീ ഫിയോറി ചിക്കാഗോ പട്ടണത്തിലുള്ള മാക്സ്വൽ തെരുവിന്റെ കൂട്ടൽ മഹത്തായ ഒരു മാതൃകയാണു്. ജിയോഡാനൊ ബ്രൂണോയെ അഗ്നിപ്രവേശശിക്ഷയ്ക്കു വിധേയനാക്കിയ സ്ഥലത്തു നിർമ്മിച്ചിരിക്കുന്ന സ്മാരകത്തിനു ചുററും ഉള്ള തെരുവുകളിലാണു് ഈ വാണിഭം നടത്തിവന്നിരുന്നതെന്നു് ഒരു വ്യത്യാസം കൂടിയുണ്ടു്. അതിന്റെ പശ്ചാത്തലത്തിൽ സാൻഗല്ലോയും മൈക്കൽ ഏഞ്ചലോയും നിർമ്മിച്ച മനോഹരമായ പാലസ്സോ ഫാർനെസ്സേ സ്ഥിതിചെയ്യുന്നു.

ഈ യാത്രയിൽ ഒരു ചങ്ങാതിയെ ലഭിക്കുന്നതിനു് ഫെർമിക്കു് അധികം കഴിയേണ്ടിവന്നില്ല. എൻറിക്കോ പെർസിക്കൊ എന്ന പേരുള്ള ഒരു കുട്ടിയായിരുന്നു ആ കൂട്ടുകാരൻ. പൂർണ്ണമായി ഒരു ദശ വർഷത്തിനുശേഷം ഇയ്യാൾ സർവ്വകലാശാലയിൽ എന്റെ കണക്കുശാസ്ത്രാദ്ധ്യാപകനായിത്തീർന്ന ആളാണു്.

ഫെർമിയെക്കാൾ ഒരു വയസ്സിനു മൂപ്പുകൂടുതലുള്ള ഈ കുട്ടി ഗുലിയോടൊത്തു് സ്കൂളിൽ ഉണ്ടായിരുന്നു. ഗുലിയോയുടെ ചുറുക്കേറിയ ബുദ്ധിശക്തിയെ ഇയാൾ ആദരിച്ചുവന്നു. ഗുലിയോയിൽ, ഇളയ സഹോദരനും സമ്പൂർണ്ണമായി ഉൾക്കൊണ്ടിട്ടുണ്ടു് എന്ന വിശ്വാസത്താൽ പ്രത്യേകിച്ചു് എൻറിക്കോയുമായി കൂട്ടുകൂടുവാൻ ഈ കുട്ടി ശ്രമിച്ചിരുന്നില്ല. ഗുലിയോയുടെ മരണശേഷം അവരുടെ അപ്രതീക്ഷിതമായ സമാഗമത്തോടെ അവർക്കുതമ്മിൽ ആദ്യനാമത്തിൽ മാത്രമല്ല മററു പലതിലും സമാനതയുണ്ടെന്നു അവർക്കു് ബോധ്യമായി. അഭിരുചികൾ, ശാസ്ത്രത്തോടുള്ള അഭിനിവേശം, ചിന്തിക്കുന്നതിനുള്ള പ്രവണത—ഇവ എല്ലാം ഒന്നുപോലെ തന്നെ. എന്നാൽ സ്വഭാവത്തിൽ അവർ ഭിന്നരായി.

ഇററാലിയൻ ജനസഞ്ചയത്തിന്റെ സ്വാഭാവികമായ പ്രത്യേകത അവരുടെ നാസികയുടെ വൈവിദ്ധ്യമാണെന്നു പറയാറുണ്ടു്. നാസിക ചിത്തപ്രകൃതിയെ പ്രതിഫലിപ്പിക്കുന്നതിനാൽ മററു ജനങ്ങളെ അപേക്ഷിച്ചു് ഇററലിക്കാർക്കു് സ്വഭാവ വൈവിധ്യം കൂടുതൽ ഉണ്ടെന്നു പറയുന്നതിൽ അനൗചിത്യമില്ലെന്നു തോന്നുന്നു.

ഫെർമിയുടെ നാസിക നേരെ വണ്ണം കുറഞ്ഞു് കൂർത്തതായിരുന്നതിനാൽ അതു് അദ്ദേഹത്തിന്റെ ഋജുവും ആത്മധൈര്യമുള്ളതും അതേസമയം ഔദ്ധത്യം ഇല്ലാത്തതും ആയ സ്വഭാവത്തെ ദ്യോതിപ്പിച്ചു. അതു് വിജ്ഞാന

ഉൾപ്പയുററതെങ്കിലും അനാവശ്യജിജ്ഞാസയററതാണ്. മററുള്ളവർ അപൂർവ്വമായിട്ടേ അഭിപ്രായങ്ങൾ വ്യത്യാസപ്പെടുന്നതിൽ വിജയിക്കൂ. അതേ സമയം തൻെറ അഭിപ്രായങ്ങൾ അന്യരിൽ അടിച്ചേൽപ്പിക്കുകയുമില്ല.

പെർസിക്കോയുടെ നാസിക ഭിന്നമായ ഒരു കഥയാണു പറഞ്ഞതു്. അതു് അന്തസ്സോടെ ആരംഭിച്ചു് നീണ്ടു് അഗ്രത്തിൽ പെട്ടെന്നു വളഞ്ഞു പാദത്തിലേക്കു് കുറച്ചൊന്നു ചൂണ്ടി നില്ക്കുന്നു. അവൻ വിജയിക്കുന്നതിനു വേണ്ടി സൃഷ്ടിക്കപ്പെട്ടിട്ടുള്ള ആളാണെന്നു് ആദ്യത്തെ കാഴ്ചയിൽ തന്നെ അംഗീകരിക്കപ്പെടും. ആ വിജയത്തെ മനസ്സിലുള്ള വിപരീതങ്ങൾ സൃഷ്ടിക്കുന്ന അനവധി ഹീനതാബോധങ്ങൾ തടസ്സപ്പെടുത്തി. ഒഴിഞ്ഞു മാറിക്കഴിഞ്ഞു കൂടുന്നതിനും കരുതലോടെ കാര്യങ്ങൾ ചെയ്യുന്നതിനും അയാൾ ശ്രദ്ധിച്ചു. ഒരു വൈലററു ചെടി അതിൻെറ പുഷ്പത്തിൻെറ നിറവും സൗരഭ്യവും ഹരിത പത്രങ്ങൾ കൊണ്ടു മറച്ചു പിടിക്കാൻ ശ്രമിക്കുന്നതുപോലെ അദ്ദേഹം തൻെറ ഭാവാത്മകങ്ങളായ ഗുണവിശേഷങ്ങളെ തൻെറ ലജ്ജയിൽ ഒളിച്ചുവച്ചു.

സമാനഭാവങ്ങളും വ്യത്യാസങ്ങളും ഉണ്ടായിരുന്നതിനാൽ പില്ക്കാലങ്ങളിൽ മുഴവൻ കെട്ടിപ്പുണർന്നു നില്ക്കുന്നതിനു ശക്തിയുള്ള സൗഹൃദം ബാലകരായ അവരുടെ ഇടയിൽ വളർന്നു. അവർക്കു് കണക്കും ഊർജ്ജതന്ത്രവും പഠിക്കുന്നതിനു് ഗ്രന്ഥങ്ങൾ വേണം. എല്ലാ ബുധനാഴ്ചയും അവർ ക്ഷമയോടെ ക്യാമ്പോ ഡി ഫിയോറിയിൽ തിരഞ്ഞു. കുറെ പുസ്തകങ്ങൾ നേടി ഓരോരുത്തരായി വായിച്ചു.

പുസ്തകം വാങ്ങിയിട്ടു് വീട്ടിൽ മടങ്ങിയെത്തിയാൽ ഫെർമി അതു് സഹോദരിയെക്കാണിക്കും. അവരുടെ അഭിരുചി സാഹിത്യം, തത്വജ്ഞാനം, മതം എന്നീ വിഷയങ്ങളിലായിരുന്നു; തീർച്ചയായും ശാസ്ത്രത്തിലായിരുന്നില്ല. തൻെറ അത്യാസക്തി മറിയയുമായി പങ്കിടുവാൻ അവൻ വിഫലശ്രമം നടത്തും. ക്യാമ്പോ ഡി ഫിയോറിയിൽ നിന്നു് ഒരിക്കൽ രണ്ടു വാല്യത്തിലുള്ള ഗണിതശാസ്ത്രപരമായഊർജ്ജതന്ത്രഗ്രന്ഥം വീട്ടിൽ കൊണ്ടുവന്നിട്ടു അതു് ഉടനെ തന്നെ വായിച്ചു തുടങ്ങാൻ പോകുകയാണെന്നു് സഹോദരിയോടു പറഞ്ഞു. അടുത്ത കുറെ ദിവസങ്ങളിൽ മറിയയുടെ പഠനങ്ങൾ സഹോദരൻെറ, ആ ഗ്രന്ഥത്തെപ്പററി വളർന്നുകൊണ്ടിരുന്ന ഉജ്ജ്വലാസ്വാദന പ്രകടനങ്ങൾ തടസ്സപ്പെടുത്തിയെന്നു പറയാം.

"ഇതു് എത്രരസമുള്ളതാണെന്നുള്ളതിനേപ്പററി നിനക്കു് ഒരു രൂപവുമില്ല. എല്ലാവിധത്തിലും ഉള്ള തരംഗങ്ങളുടെ പ്രസരണത്തെപ്പററിയാണു് ഞാൻ ഇപ്പോൾ പഠിച്ചുകൊണ്ടിരിക്കുന്നതു!"

"ഇതു് വിസ്മയ ജനകമാണു് ! ഈ ഗ്രന്ഥം, ഗ്രഹങ്ങളുടെ ഗതിവിശദീകരിക്കുന്നു!"

അയാളുടെ ഉജ്ജ്വലമായ ആസ്വാദനപ്രകടനം സാഗരത്തിലെ വേലിയേററത്തിൻെറ വൃദ്ധിക്ഷയങ്ങളെപ്പററി വിശദീകരിക്കുന്ന അദ്ധ്യായത്തിലെത്തിയപ്പോൾ പരമകാഷ്ഠയിലെത്തി. ഒടുവിൽ പുസ്തകത്തിൻെറ സമാപനാദ്ധ്യായത്തിലായപ്പോൾ അയാൾ വീണ്ടും സഹോദരിയുടെ സന്നിധിയിലെത്തി—"ഈ പുസ്തകം ലാററിൻഭാഷയിലാണു് രചിക്കപ്പെട്ടിരിക്കുന്നതെന്നറിയാമോ? അതു ഞാൻ അറിഞ്ഞില്ല."

ഒരു ജസ്യൂട്ട് ഊർജ്ജതന്ത്രജ്ഞൻ—ഒരു ഫാദർ ആൻഡ്രിയാ കാരാഫാ എസ്. ജെ.—രചിച്ച ആ ഗ്രന്ഥം 1840-ൽ പ്രസിദ്ധീകരിച്ചതാണു്. എന്റി

രക്കോയും പെർസിക്കോയും അതു് ഒരു നല്ല പുസ്തകമാണെന്നുള്ള അഭിപ്രായം പിൽക്കാലത്തും വെച്ചു പുലർത്തിയിരുന്നു.

ഊർജ്ജതന്ത്രത്തെക്കുറിച്ചുള്ള അവരുടെ വിജ്ഞാനത്തിനു് പരപ്പും ആഴവും വർദ്ധിച്ചപ്പോൾ അവ പരീക്ഷണപ്രശ്നങ്ങളിലേക്കു് പ്രയോഗിച്ചു തുടങ്ങുന്നതിനു് അവർ സന്നദ്ധരായി. അവക്കു് ലഭ്യമായ പ്രാഥമികോപകരണങ്ങൾകൊണ്ടു് ഭൂമിയുടെ കാന്തശക്തിയെപ്പറ്റിയും മററും മതിയായ സൂക്ഷ്മതയുള്ള അളവുകൾ നിർവ്വഹിച്ചു. അതുപോലെ ചില പ്രകൃതിപ്രതിഭാസങ്ങളെ വിശദീകരിക്കുവാനും യത്നിക്കുകയുണ്ടായി. വളരെക്കാലമായി അവർ അത്യഗാധമായി നിനച്ചിരുന്ന പ്രപഞ്ചരഹസ്യങ്ങൾ നൽകുന്ന പ്രശ്നങ്ങൾക്കു് ചില മറുപടികളും കണ്ടെത്തുകയുണ്ടായി. വിലയധികം ഇല്ലാത്ത കളിപ്പാട്ടമാകയാൽ മററുബാലകരെപ്പോലെ അവരും പമ്പരംകൊണ്ടുകളിച്ചു വന്നു. എന്നാൽ മററുബാലരിൽ നിന്നു ഭിന്നമായി അവർ പമ്പരത്തിൻെറ അത്ഭുതകരമായ പെരുമാററങ്ങൾ വ്യാഖ്യാനിക്കുന്നതിനു ശ്രമിച്ചു. പമ്പരത്തിൽ ചുററുന്ന ചരടു് കൂടുതൽ ശക്തിയായി വലിച്ചു് എറിയുമ്പോൾ അതിൻെറ കറക്കം ഊർജ്ജിതപ്പെടുന്നതു് തികച്ചും ന്യായയുക്തമാണെന്നു് അവർ നിരീക്ഷിച്ചിട്ടുള്ളതാണു്. എന്നാൽ ശക്തിയായി കറങ്ങുന്ന പമ്പരം, ആരംഭത്തിൽ അങ്ങിനെയല്ലെങ്കിൽതന്നെ, പിന്നീടു് അച്ചുതണ്ടിൽ കുത്തനെ നിന്നു കറങ്ങുന്നതിൻെറ കാരണംകാണാൻ അവർക്കു കഴിഞ്ഞില്ല. കറക്കത്തിൻെറ ശക്തി കുറയും തോറും കുത്തനെ നിന്നു കറങ്ങി വന്ന പമ്പരത്തിൻെറ അച്ചുതണ്ടു് ചരിഞ്ഞുതുടങ്ങുന്നതും അതിൻെറ ഉപരിഭാഗം ഒരു വട്ടം സൃഷ്ടിച്ചു തുടങ്ങുന്നതും എന്തുകൊണ്ടാണെന്നു മനസ്സിലാക്കുവാൻ അവർക്കു സാധിച്ചില്ല. ഈ പെരുമാററവ്യത്യാസം സംജാതമാകുന്നതു് ഏതു പ്രവേഗത്തിലാണെന്നും അവക്കു് പറയുവാൻവയ്യ. ജിജ്ഞാസുവായ ഒരാളെ സംബന്ധിച്ചിടത്തോളം ഒരജ്ഞാതരഹസ്യം ഒരു വെല്ലുവിളിയാണു്. പമ്പരത്തിന്റെ പ്രവൎത്തനത്തിനു പിന്നിലുള്ള പ്രശ്നത്തിനു മറുപടി കണ്ടുപിടിക്കുകയെന്നതു് കുട്ടികളുടെ പ്രധാനമായ ജോലിയായി. അവർ മറെറാന്നിനെപ്പററിയും സംസാരിച്ചില്ല. മറെറാന്നും കാര്യമായിട്ടു് അവർ കരുതിയുമില്ല, അവരുടെ പാഠപുസ്തകങ്ങളിൽ നിന്നു സിദ്ധിച്ച ശക്തിതന്ത്രജ്ഞാനം കേവലം അടിസ്ഥാനപരങ്ങളായിരുന്നതിനാൽ അവ പമ്പരത്തിൻെറ ഭ്രമണ രഹസ്യത്തിൽ പ്രയോഗിക്കുവാൻ ഉതകിയില്ല. എങ്കിലും അവർ പരിശ്രമം കൈവെടിയുവാൻ കൂട്ടാക്കിയില്ല. അവസാനം ഫെർമി ഘൂർണ്ണനമാപകത്തെ സംബന്ധിച്ചു പ്രയോഗപ്രദമായ ഒരു സിദ്ധാന്തത്തിൽ ചെന്നെത്തി. ഉന്നത വിദ്യാർത്ഥികൾക്കു് പരിചിതമായ രണ്ടു് ഉപപാദ്യങ്ങൾ പരിചയപ്പെടുന്നതിനു് സാധിച്ചിരുന്നെങ്കിൽ അയാൾക്കു് ഇക്കാര്യത്തിൽ വളരെ സമയവും പ്രയത്നവും ലാഭിക്കുന്നതിനു് സാധിക്കുമായിരുന്നു.

സഹോദരൻെറ മരണശേഷം ഹൈസ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കിയ കാലം വരെ ഫെർമിക്കു് വേണ്ട മാർഗ്ഗദർശനവും ഉപദേശവും പിതാവിൻെറ സഹപ്രവർത്തകരിൽനിന്നു ലഭിച്ചു. പിതാവിനെ അദ്ദേഹത്തിൻെറ ആഫീസിൽ ചെന്നു കണ്ടിട്ടു് അവിടെനിന്നു് അദ്ദേഹത്തോടൊത്തു് മടങ്ങുന്ന പരിചയം എൻറിക്കോയ്ക്കുണ്ടായി. പലപ്പോഴും ഇൻജെജനർ അമീഡേയി അവരോടൊത്തു കൂടും. കരുണാപൂർണ്ണമായ മനസ്ഥിതിക്കാരനായിരുന്നതിനാൽ അമീഡേയി താമസിയാതെ കുട്ടിയുടെ ദൃഢമായ

ചിന്ത, ഗണിതശാസ്ത്രപ്രാവീണ്യം,ശാസ്ത്രവിഷയതാല്പര്യം എന്നീകാര്യങ്ങളിൽ വലിയ തല്പരനും മതിപ്പുള്ളവനും ആയിത്തീർന്നു. നേരമ്പോക്കുകൊണ്ടു് അല ട്ടുന്നതിനുവേണ്ടി ഒരിക്കൽ അദ്ദേഹം ഫെർമിക്കു് ഫലംകണ്ടുപിടിക്കുന്നതിനു് ചില കുഴഞ്ഞപ്രശ്നങ്ങൾനല്കി. അവൻെറ ശേഷിയുടെ തോതിൽ കവിഞ്ഞു ള്ളതാണു് അവയെന്നു പറഞ്ഞുകൊണ്ടാണു് അങ്ങിനെചെയ്തതു്. അതിനാൽ അവയുടെ വഴികണ്ടു പിടിച്ചു് സമാധാനം പറയുമെന്നു പ്രതീക്ഷിച്ചതുമില്ല.

എന്നാൽ കുട്ടി അതിനു ഉത്തരം കൊടുക്കുക തന്നെ ചെയ്തു. അവൻ കൂടു തൽ കഠിനങ്ങളായ പ്രശ്നങ്ങൾ ആവശ്യപ്പെട്ടു. എന്നിട്ടു് അവയിലും വിജ യിച്ചു. ആ പ്രശ്നങ്ങൾ ഇൻജെജനർ തന്നെ ഉത്തരം കണ്ടെത്തിയിട്ടില്ലാത്ത വയും ആയിരുന്നു. അദ്ദേഹത്തിനു് യുവസ്നേഹിതനിലയുണ്ടായിരുന്ന താ ല്പര്യം ആദരാതിശയമായി മാറി. തൻെറ ഉടമസ്ഥതയിലുണ്ടായിരുന്ന അ പൂർവ്വം ചില പുസ്തകങ്ങൾ ഫെർമിക്കു് ഒന്നിനുശേഷം ഒന്നായി, യുക്തി പൂർവ്വം ഗണിതശാസ്ത്രാടിസ്ഥാനതത്വങ്ങളും ഊർജ്ജതന്ത്രപ്രാഥമികജ്ഞാ നവും കെട്ടിപ്പടുക്കുന്നതിനുതകത്തക്ക വിധത്തിൽ, പഠിക്കുന്നതിനായി കൊടു ത്തു. അമിഡേയിയിൽ നിന്നു വാങ്ങുകിട്ടിയതും ക്രമമില്ലാതെ ക്യാമ്പോ ഡി ഫിയോറിയിൽ നിന്നു് വാങ്ങിയതും ആയ എല്ലാ ഗ്രന്ഥങ്ങളും ചേർത്തു് ഫെർമി പ്രയോജനകരമായ വിധത്തിൽ ഉപയോഗപ്പെടുത്തി.

അങ്ങിനെ, അയാളുടെ മുതിർന്ന മിത്രം പോഷിപ്പിച്ചു വളർത്തിയ ഒരു ഊർജ്ജതന്ത്രജ്ഞനായിത്തീരണമെന്ന ആദർശം ഫെർമിയിൽ വേരുറച്ചു. സ്കൂൾ വിദ്യാഭ്യാസം സമാപനദശയിൽ എത്തിയപ്പോൾ പിന്നെയും ഇൻജെ ജനർ അമിഡേയാണു് അയാൾക്കു് ഭദ്രമായ നിർദ്ദേശം നല്കി സഹായിച്ചതു്. പിസായിൽ അധികം അറിയപ്പെട്ടിട്ടില്ലാത്ത ഒരു സ്ഥാപനമുണ്ടു്, സാഹി ത്യം ശാസ്ത്രം എന്നിവയിൽ പ്രഗത്ഭരായ വിദ്യാർത്ഥികളെ ഉദ്ദേശിച്ചു് നടത്തു ന്നതായിട്ടു്; റിയേൽസ്കൂഌ നോർമേൽ സുപ്പീറിയോറേ. എൻറിക്കോ അവി ടെ ഒരു ഫെല്ലോഷിപ്പിനു് അപേക്ഷിക്കണം. അതു ലഭിക്കുമെന്നുള്ളതിനു് അധികം സംശയമില്ല.

ഫെർമിയുടെ മാതാപിതാക്കന്മാർക്കു് നിശ്ചയമില്ലായിരുന്നു. അധിവ സിക്കുന്ന പട്ടണത്തിൽതന്നെ ഒരു നല്ല സർവ്വകലാശാലയുള്ളപ്പോൾ കുടും ബംവിട്ടു് കുട്ടിയെ വെളിയിൽ വിദ്യാഭ്യാസത്തിനയക്കുന്നതു് സാധാരണമല്ല. എന്നാൽ അവർ അമിഡേയുടെ നിർബ്ബന്ധത്തിനു അവസാനം വഴങ്ങി. എൻറിക്കോ ഒരു ഫെല്ലോഷിപ്പിനു് അപേക്ഷിച്ചു.

അയാൾക്കു് അവിടെ പ്രവേശനത്തിനു് എഴുതേണ്ടിവന്ന പ്രവേശ നപ്പരീക്ഷ പണ്ഡിതലോകത്തിനു് അയാളെ പരിചയപ്പെടുത്തുന്നതിനു് ആ ദ്യത്തെ സൗകര്യം നല്കി. കമ്പനതന്ത്രിയെ സംബന്ധിച്ചു് ഒരുപന്യാസം രചിക്കുന്നതിനു് അവർ ആവശ്യപ്പെട്ടു. ആ പ്രബന്ധത്തിൽ തനിക്കു വിധേ യമായിരുന്ന പാണ്ഡിത്യമെല്ലാം അയാൾ പ്രയോഗിച്ചു. അതു വായിച്ചു് അ ത്ഭുതാധീനനായിത്തീർന്ന ഒരു പരീക്ഷകൻ, എൻജിനീയറിംഗ് മഹാശാല യിലെ ഒരു പ്രൊഫസ്സർ, ഇത്ര വളരെ അറിവു് ഈ പ്രായത്തിലുള്ള ഒരു യുവാവിന്നു് എങ്ങിനെയുണ്ടായെന്നു വിശദീകരിക്കാൻ കഴിയാതെ വന്ന തിനാൽ, അയാളെ അനൗപചാരികമായ ചർച്ചയ്ക്കായി അദ്ദേഹത്തിൻെറ ആഫീസിലേക്കു് ക്ഷണിച്ചു. ആ സന്ദർശനത്തിൻെറ അവസാനത്തിൽ ഫെർമി മനസ്സിലാക്കി താൻ ''അനന്യസാധാരണനാണെന്നു്.''

മൂന്നു്

## ഞങ്ങൾ കണ്ടുമുട്ടുന്നതിനു മുമ്പു്—(തുടർച്ച)

ഫെർമി റോം വിട്ടു് പിസായിലേക്കു് 1918 നവംബറിന്റെ ആരംഭത്തിൽ പോയി. അയാൾക്കു് അന്നു് പതിനേഴ വയസ്സു പ്രായമുണ്ടു്. ഒന്നാം ലോക മഹായുദ്ധം അവസാനിക്കുകയാണു്. ഇററലിയുടെ പരമ്പരയായുള്ള ശത്രുക്കൾ, ജർമ്മനിയും ആസ്ത്രിയായും പരാജിതരായി. ട്രെന്റോ ട്രിയസ്റ്റ് എന്നീപട്ടണങ്ങൾ, അറുന്നൂറായിരം ആത്മാക്കളെ യുദ്ധഭൂമിയിൽ ആഹുതി ചെയ്തു്, ആസ്ത്രിയാക്കാരുടെ മേധാവിത്വത്തിൽനിന്നു വിമോചനംനേടി. ദീർഘകാലം തുടർന്നു നില്ക്കാൻ ഇടയുള്ള ഒരു സമാധാനം കണ്ടാറായി. യുവാക്കന്മാർക്കു് ഇനിമേൽ യുദ്ധംചെയ്യേണ്ടിവരികയില്ല. അവരുടെഭാവി മുമ്പൊരിക്കലും ഉണ്ടായിട്ടില്ലാത്തവിധം ശോഭനമായിട്ടുള്ളതാണു്.

ഫെർമി വീടു വിട്ടതു് ലഘുവും പ്രതീക്ഷാനിർഭരവും ആയ ഹൃദയത്തോടെയാണു്. അതു് അവഹേളിക്കപ്പെടാൻ പോകുന്നില്ല. ഒരു പക്ഷെ മററു വിദ്യാർത്ഥികളും ഈ രക്ഷാബോധത്തിൽ പങ്കാളികളായിരുന്നതുകൊണ്ടോ, അക്കാലത്തുകൈവന്ന ഭദ്രതാരഹിതമോചനത്താലോ, ഒരുപക്ഷേ മദ്ധ്യകാല പാരമ്പര്യമനുസരിച്ചു് ആഹ്ലാദകരമായ വിദ്യാർത്ഥിജീവിതം പരിരക്ഷിച്ചുവന്ന ഒരു ചെറിയ സർവ്വകലാശാല ആയിരുന്നതിനാലോ, തന്റെ സഹോദരന്റെ അകാല വിയോഗത്താൽ ഉണ്ടായ ശോകാന്തരീക്ഷം വിങ്ങിനിന്നിരുന്ന സ്വഗൃഹം വിട്ടു്മാറിയതുകൊണ്ടോ, ഒരുപക്ഷെ ആലോചനാതീതമായ മററു കാരണങ്ങൾകൊണ്ടോ, സ്കൂഔളാനോർമേലിയിൽ ചിലവഴിക്കേണ്ടിവന്ന നാലു സംവത്സരങ്ങൾ ഫെർമിക്കു് ഏററവും സന്തോഷകരവും ഉല്ലാസപ്രദവും ആകുവാൻ ആണു് ഇടയായതു്.

പിസായിലെ റിയേൽസ്കൂഔളാ നോർമേൽ 1810-ൽ നെപ്പോളിയനാൽ സ്ഥാപിക്കപ്പെട്ടതാണു്. പാരീസിലുള്ള ഇക്കോൾ നോർമേൽ സുപ്പീറിയോറേയ്യു് ബദലായി ഇററലിയിൽ സ്ഥാപിച്ചതാണു് അതു്. രണ്ടു സ്ഥാപനങ്ങളും കഴിവുള്ള യുവാക്കന്മാരെ ആകർഷിച്ചു് അവരുടെ വാസനാവൈഭവങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനു് ഉദ്ദേശിക്കപ്പെട്ടിരുന്നു. അവയുടെ ലക്ഷ്യം സംശയാതീതമാംവണ്ണം നിറവേററപ്പെട്ടിട്ടുമുണ്ടു്.

പിസായിലെ വിദ്യാലയത്തിൽ ആഹാരത്തിനും താമസത്തിനും പണം വാങ്ങാതെ ഏർപ്പാടു ചെയ്തിരുന്നു. സാധാരണക്കാരായ വിദ്യാർത്ഥികൾക്കു് ചില പ്രത്യേക പ്രസംഗപരമ്പരകൾക്കും സൗകര്യപ്പെടുത്തി. താമസത്തിനും ക്ലാസ്സുകൾക്കും അന്നും ഇന്നും ഏർപ്പാടു ചെയ്തിട്ടുള്ളതു് പതിനാറാംനൂററാണ്ടിലെ ഒരു കൊട്ടാരത്തിലാണു്. പുറമേനിന്നു കാണുമ്പോൾ നല്ല അഴകുതോന്നുന്നതാണു് ആ കൊട്ടാരം. അതിന്റെ ഭീമാകാരവും മററും അഴകിനു തടസ്സമായില്ല. വിദ്യാർത്ഥികളുടെ മുറികൾ ജയിൽപോലെ അലങ്കാരരഹിതങ്ങളായിരുന്നു. എന്നാൽ അതിനുവിപരീതമായി കെട്ടിടത്തിന്റെ വലിപ്പമേറിയ മുഖപ്പിൽ ജോർജിയോ വസാരി അലങ്കാരപ്പണികൾ ധാരാളം നിർവ്വഹിച്ചിരിക്കുന്നു.

ഫെർമി അവിടെ പഠിക്കുന്ന കാലത്തു് സ്കൂളാ നോർമേലിൽ ഗൃഹതാപക സൗകര്യങ്ങളൊന്നും ഏർപ്പെടുത്തിയിട്ടില്ല. പിസായിൽ ശൈത്യകാലത്തു് റോമിലേക്കാൾ തണുപ്പുണ്ടായിരുന്നുതാനും. എന്നാൽ ഫെർമിക്കു് വീട്ടിൽ ചെയ്തിരുന്നതുപോലെ കൈപ്പടത്തിൽ കയറിയിരിക്കേണ്ടതും നാക്കു കൊണ്ടു് പുസ്തകത്താളുകൾ മറിക്കേണ്ടതും ആയ ആവശ്യം ഉണ്ടായില്ല. എന്തുകൊണ്ടെന്നാൽ ഓരോവിദ്യാത്ഥിക്കും ഒരു കൊച്ചുനെരുപ്പോടു്—കൈപ്പിടിയുള്ള ഒരു ചട്ടിയിൽ ജ്വലിക്കുന്ന കനലിട്ട—കൊടുത്തിരുന്നു. മടിയിൽ അതു വച്ചുകൊണ്ടിരുന്നാൽ കൈകൾക്കും വയറിനും ആവശ്യമായ ചൂടു് കിട്ടും.

ശൈത്യകാലത്തു് ഒരാൾക്കു് തണുപ്പിനോടു് സമരംചെയ്യേണ്ടിയിരുന്നെങ്കിൽ ഗ്രീഷ്മർത്തുവിൽ അതു് കൊതുകിനോടാണു് വേണ്ടിവന്നതു്. അതിനു് സ്ഥിതിസ്ഥാപക പാദാവരണബന്ധിനി (elastic garters)കൾ കൈക്കൊണ്ട ആയുധമായിലഭിച്ചു. അതു വലിച്ചു വിട്ടു് മുറിയിൽ പറന്നുനടക്കുന്ന ക്ഷുദ്രജീവികളെ വേട്ടയാടാം. ഫെർമി ഈ മൃഗയാവിനോദത്തിൽ പ്രവീണനായിരുന്നെന്നും കൊതുകുസംഹാരകരിൽ ഒന്നാമനാകത്തക്ക നിലയിൽ എത്തിയിരുന്നെന്നും അവകാശപ്പെട്ടിട്ടുണ്ടു്.

ഫെർമിയുടെ പഠനസമയം ദീർഘമായിരുന്നില്ല. അവിടെ പഠിപ്പിച്ചിരുന്നതിൽ ഏറിയ പങ്കും അയാൾക്കു് നേരത്തെ അറിവുള്ളതാണു്. പുതിയതായി ക്ലാസ്സിൽ വിശദമാക്കുന്നവ വളരെ വേഗം ഓർമ്മിച്ചു വയ്ക്കുകയും ചെയ്യും. അതിനാൽ സാമാന്യം ചെറിയ സർവ്വകലാശാലകളിലെ വിദ്യാത്ഥികളുടെ ഇടയിൽ സാധാരണമായ വിനോദങ്ങളിൽ ഏർപ്പെടുവാൻ ധാരാളം സമയം കിട്ടി. യുവസുന്ദരിമാരുടെ അഭിമാന സംരക്ഷണാർത്ഥം— അഭിമാനത്തിനു് യഥാർത്ഥത്തിൽ യാതൊരു ക്ഷതവും സംഭവിച്ചിട്ടില്ലെങ്കിലും—വെള്ളത്തൊട്ടികളെടുത്തു് പിസാഗോപുരത്തിനു മുകളിൽ സമരം നടത്തുക; പോർവിളിച്ചവനും അതു് സ്വീകരിച്ചവനും ഒരുപോലെ അജ്ഞാതമായ കാരണങ്ങളെ അധികരിച്ചു് ദ്വന്ദയുദ്ധം ചെയ്യുക ; സ്ത്രീജന ബഹുമാന നിഷ്ഠയെ പൊളിക്കുന്ന തരത്തിലുള്ള പ്രവർത്തനത്തിൽ ഒടുവിൽ ചെന്നു നില്ക്കുക;—മേ രാജ്ഞിയായി അവിടുത്തെ ഏററവും വികൃതയായ പെൺകുട്ടിയെ, അവരെ മന:പൂർവ്വം അസഹ്യപ്പെടുത്തുന്നതിനുവേണ്ടി, തിരഞ്ഞെടുക്കുവാൻ പരക്കം പാഞ്ഞു നടന്നു് വിജയപൂർവ്വം പ്രചരണം നടത്തുക; എന്നിങ്ങനെ പോകുന്നു ആവിനോദങ്ങൾ! അതിലേക്കു് വലിച്ചിഴച്ചു് താല്പര്യം ഉണ്ടാക്കി, അതിൽ ബലമായി പിടിച്ചു നിർത്തുവാൻ അയാളുടെ പുതിയ മിത്രമായ ഫ്രാൻകോ റാസെററി ഉണ്ടായിരുന്നില്ലെങ്കിൽ, ഫെർമി ഇത്തരം ജീവിതത്തിനു് സമ്പൂർണ്ണമായി തയ്യാറാകുമായിരുന്നു എന്നു് ഞാൻ വിശ്വസിക്കുന്നില്ല.

റാസെററി ഫെർമിയെപ്പോലെ ഊർജ്ജതന്ത്രപഠനത്തിനു് ചേർന്നിരുന്ന ഒന്നാം കൊല്ലക്കാരനായ വിദ്യാർത്ഥിയായിരുന്നു. റാസെററി സാധാരണക്കാരനായിരുന്നില്ല. അയാളുടെ പ്രധാന താല്പര്യം കേന്ദ്രീകരിച്ചതു് മനുഷ്യരില്ലാത്ത ഒരു ലോകത്തിലായിരുന്നുതാനും. ജന്മനാ തന്നെ ഒരു പ്രകൃതിശാസ്ത്രജ്ഞനായിരുന്നു അയാൾ. നാലു വയസ്സുള്ള ഒരു കുട്ടിയായിരുന്നകാലത്തു് ഒരു കത്രികയും, വരയും എഴുത്തുമില്ലാത്ത കുറെ വർണ്ണക്കടലാസും കൊടുത്താൽ, അതുകൊണ്ടു ചിത്രശലഭങ്ങൾ, പച്ചത്തുള്ളൻ പാററ തുടങ്ങിയ ജന്തുക്കളുടെ മാതൃകകൾ, തുടങ്ങിയവ വെട്ടി നിർമ്മിക്കും. അവയുടെ

സാദൃശ്യം കൊണ്ട് ആർക്കും സംശയം തോന്നുകയുമില്ല. പ്രായപൂർത്തിവന്ന ആളായപ്പോൾ ഏതാണ്ട് പതിനയ്യായിരം അശ്മകങ്ങളും അത്രത്തോളം തന്നെ സസ്യങ്ങളും അയാൾക്ക് അറിയാമെന്ന നിലയിലെത്തി. ഈ വമ്പിച്ച കഴിവിനെ വെല്ലുവിളിക്കുവാൻ ആരുംതന്നെ തയ്യാറായിട്ടില്ല. അൻപതാമത്തെവയസ്സിലും കിഴക്കാംതൂക്കായ മലഞ്ചെരിവിൽ കൂടിപ്പോലും പറന്നുപോകുന്ന ചിത്രശലഭത്തെ അതിൻെറ പിന്നാലെ പാഞ്ഞു് അദ്ദേഹം പിടിക്കും. റാസെററി ജന്തുശാസ്ത്രം ഇഷ്ടപ്പെട്ടു. എന്നാൽ ഇഷ്ടത്തിനെതിരായി ഊർജ്ജതന്ത്രമാണ് പഠിക്കാൻ തിരഞ്ഞെടുത്തതു്. കാരണമുണ്ട്. ഊർജ്ജതന്ത്രം അയാൾക്ക് മനസ്സിലാകുന്നതിനു് എളുപ്പമായിരുന്നില്ല. അതിൽ പ്രാവീണ്യം നേടാൻ കഴിയുമെന്നു് ബോധ്യമാക്കി, ഏതു വിഷമവും തനിക്കു കീഴടക്കാൻ കഴിയുമെന്നു് സ്വയം തെളിയിക്കണമെന്നുള്ളതായിരുന്നു അയാളുടെ ഉദ്ദേശം.

ബുദ്ധിചൈതന്യം അദ്ദേഹത്തിനു സംതൃപ്തിയേകിയില്ല. ഒരു തരം വിഫലതപം, ആത്മീയ സമാധാനരാഹിത്യം, ചിത്തോദ്വേഗത്തിനു വേണ്ടി വേലചെയ്യുവാൻ പ്രേരണനല്കി. കുറെ വിദ്യാർത്ഥികളെ "അയൽക്കാർ വിരോധസംഘ"മെന്നപേരിൽ സംഘടിപ്പിച്ചു. സംഘത്തിലെ പ്രധാനി ഫെർമിയുമായിരുന്നു. സംഘത്തിൻെറ പ്രധാന ലക്ഷ്യം ആളുകളെ മന:പൂർവ്വം ശല്യം ചെയ്യുകയെന്നതായിരുന്നത്രേ! പകുതി തുറന്നുവച്ചിട്ടുള്ള കതകിനു മുകളിൽ പാട്ടയിൽ വെള്ളം ഒളിച്ചു വച്ചു, അതിൽക്കൂടി കടന്നു പോകുന്ന ആളിൻെറ തലയിൽക്കൂടി അതു് വീഴുവാൻ ഇടവരുത്തുക; കാര്യഗൗരവത്തോടെ നടക്കുന്ന ക്ലാസ്സിൽ ദുർഗ്ഗന്ധം വമിക്കുന്ന ബോമ്പു പൊട്ടിക്കുക തുടങ്ങിയവ ഈ സംഘക്കാരുടെ വിനോദങ്ങളിൽപ്പെടുന്നവയാണ്. രണ്ടാമതുപറഞ്ഞ വിനോദത്തിനു് റാസെററിയും ഫെർമിയും സർവ്വകലാശാലയിൽനിന്നു് എന്നെന്നേക്കുമായി നിഷ്കാസിതരാകാൻ തക്കവണ്ണമുള്ള ചുററുപാടുകൾ ഉണ്ടാകുകയും ചെയ്തു. അതിൽനിന്നു് അവരെ രക്ഷപ്പെടുത്തിയതു് പരീക്ഷണോർജ്ജതന്ത്രാദ്ധ്യാപകൻ പ്രൊ. ലൂഗി പുക്കിയാൻ്റിയാണ്. ഇക്കാര്യം അടിയന്തിരമായി ചർച്ച ചെയ്യുവാൻ വിളിച്ചുകൂട്ടിയ അച്ചടക്ക നിയന്ത്രണ സമിതിയിൽ ആ വിദ്യാർത്ഥികളുടെ പഠനവിഷയത്തിലെ ഉന്നതമായ നേട്ടങ്ങളെ ഊന്നിപ്പറഞ്ഞു്, അച്ചടക്കനടപടി എടുപ്പിക്കാതിരിക്കാൻ അദ്ദേഹം അഭ്യർത്ഥിച്ചു. സഹിഷ്ണുതയും മനുഷ്യസ്വഭാവജ്ഞാനവും നല്ലതുപോലുള്ള അദ്ദേഹം അവരെ അങ്ങിനെ രക്ഷിച്ചു.

അന്നത്തെ നേരമ്പോക്കുകളിൽ ഒന്നിനെക്കുറിച്ച് അവർക്ക് അത്യന്തം അഭിമാനമുണ്ടായിരുന്നു. അയൽക്കാർ, വിരോധ സംഘത്തിലെ അംഗങ്ങൾ എപ്പോഴും കൊച്ചു് ആമപ്പൂട്ട് കൊണ്ടു നടക്കണമെന്നു് ആവശ്യപ്പെട്ടിരുന്നു. മഞ്ഞയോ ചുവപ്പോ കഠിനമായി പൂശിയിട്ടുള്ളവയായാൽ നന്ന്. അവർ ഇരട്ടയായിട്ടാണ് പ്രവർത്തിച്ചതു്. ഒരാൾ അവരുടെ ഇരയാകാൻ ഇടയുള്ള ആളിനെ രസകരമോ ഗഹനമോ ആയ കാര്യങ്ങളെ സംബന്ധിക്കുന്ന സംഭാഷണത്തിൽ പങ്കുകൊള്ളിക്കും. ഈ സമയം മററെയാൾ സംശയം ഉണ്ടാക്കാതെ, വിദഗ്ദ്ധമായി, സൂട്ടിൻ്റെയോ കോട്ടിൻ്റെയോ പിത്താൻകിഴത്തയിൽക്കൂടി പൂട്ട് കടത്തി കതകിൽ ബന്ധിച്ചു നിർത്തും. പാവം! മനുഷ്യൻ! അയാൾ അങ്ങിനെ കുടുക്കിലാകും. എത്രമാത്രം യാചിച്ചാലും അതിൽ നിന്നു മോചനമില്ല.

ആ സംഘത്തിലെ അംഗമായതുകൊണ്ട് ഇത്തരം കുട്ടക്കുകളിൽ നിന്നു് രക്ഷയുണ്ടാകണമെന്നില്ല. സാധാരണയായി രാവിലെ നേരത്തെ ഉറക്കം ഉണരുന്ന ശീലമുള്ള ആളായിരുന്നു ഫെർമി. ഒരു വസന്തത്തിലെ പ്രഭാതത്തിൽ അയാൾ ഉണർന്നു് വേഷമിട്ടു തയ്യാറായിക്കഴിഞ്ഞപ്പോഴും മററു വിദ്യാർത്ഥികൾ ഉറക്കമായിരുന്നു. അയാൾ മുൻവശത്തെ വാതലിൽ കൂടി ശബ്ദമുണ്ടാക്കാതെ വെളിയിലേക്കു് നടന്നു്, ഗോവേണിപ്പടിയിറങ്ങി. റാസെററിയുടെ താമസസ്ഥലത്തിനു മുമ്പിലെത്തിയപ്പോൾ മുകളിൽ മൊട്ടും ദ്വാരവുമുള്ള രണ്ടു പിരിയാണികൾ കീശയിൽ നിന്നു പുറത്തെടുത്തു. അതിലൊന്നു് കതകിലും മറേറതു് കട്ടിളയിലും പിരിച്ചു കയററി. എന്നിട്ടു് അവയുടെ ദ്വാരത്തിൽക്കൂടി പാഡ്ലോക്കിട്ടു പൂട്ടി. അല്പസമയം കഴിഞ്ഞപ്പോൾ വിദ്യാർത്ഥികൾ അവിടെ തടിച്ചുകൂടി റാസെററിയോടു് പുറത്തേക്കു് ഇറങ്ങാൻ ജനാലവഴി വിളിച്ചു പറഞ്ഞു. അയാളുടെ വീട്ടിൽ തന്നെ അയാൾ ബന്ധിതനായിത്തീർന്നിരിക്കുകയാണെന്നു് മനസ്സിലായപ്പോൾ റാസെററിക്കു് കോപവും വിഷമവും വന്നു. അയാളുടെ കോപം കൊണ്ടു് ബഹളം വർദ്ധിച്ചതേയുള്ളു!

ഞായറാഴ്ച ദിവസങ്ങളിൽ ഫെർമിയും റാസെററിയും പിസായ്ക്കു് വടക്കു ഭാഗത്തുള്ള അപ്പന്നീസ് പർവ്വതമേഖലയിലെ ആല്പി അപ്പുവനേയിൽ ദീർഘമായ വിനോദ യാത്രകൾ നടത്തിവന്നു. സ്പ്രിങ്ങ്പോലെ ഊർജ്ജസ്വലനും ചെറുമാനെപ്പോലെ ഗമനശേഷിയുള്ളവനും ആയിരുന്നതിനാൽ റാസെററി മലഞ്ചരുവുകളിൽ ഓടിനടക്കുന്നതിനു് മിടുമിടുക്കനായിരുന്നു. കുറുകിയ കാലുള്ളവനായിരുന്നെങ്കിലും ഫെർമിക്കു മാത്രമേ അയാളോടൊപ്പം സഞ്ചരിക്കുവാൻ സാധിച്ചിരുന്നുള്ളു. വളരെ അമാന്തിച്ചു മടങ്ങി വരുകയാണു് മിക്കപ്പോഴും അവരുടെ പതിവു്. ഈ അവസരങ്ങളിൽ ഫെർമിയെ സ്വന്തം വീട്ടിലേക്കു് റാസെററി ക്ഷണിക്കാറുണ്ടു്. ഏകസന്തതിമാത്രമായിരുന്ന അയാൾ, തൻെറ അമ്മയോടു് അമിതമായ സ്നേഹമുള്ളവനായിരുന്നു. ശരീരത്തെക്കാൾ അധികം ആർജ്ജവമേറിയ ആത്മാവോടു കൂടിയ ആ കൊച്ചുസ്ത്രീ, മകൻെറ പ്രകൃതിനിരീക്ഷണമനോഭാവത്തെ വളരെ പ്രോത്സാഹിപ്പിച്ചു ശരിയായ മാർഗ്ഗത്തിലേക്കു നയിച്ചു. ഇങ്ങനെ ഒരു പുത്രനെ പ്രസവിക്കുവാൻ സാധിച്ചതിൽ സ്വയം അത്ഭുതപ്പെടുകയും ഉണ്ടായി. അത്ഭുതത്തോടു കൂടിത്തന്നെയാണു് സ്വപുത്രനെ അവർ വീക്ഷിച്ചിരുന്നതും. പുത്രൻെറ പുതിയമിത്രത്തെ അവർ ഇഷ്ടപ്പെട്ടു. പലപ്പോഴും ആഹാരത്തിനു് ക്ഷണിക്കുകയും ചെയ്തു.

അവിടെ കിട്ടിയിരുന്ന ഒന്നാന്തരം അത്താഴം സ്കൂൗളാ നോർമേലിയിലെ മുഷിപ്പൻ ഭക്ഷണരീതിയിൽനിന്നു് മോചനം നേടുവാൻ ഫെർമിക്കു് അവസരമുണ്ടാക്കി. മിക്കപ്പോഴും ഉണക്കിയ കോഡ്മത്സ്യപ്രധാനമായിരുന്നു അതു്. ആ കാലം ഒന്നാം ലോക മഹായുദ്ധത്തിനുശേഷമുള്ള ആദ്യവർഷങ്ങളായിരുന്നു. അന്നു് പല ആഹാര സാധനങ്ങളും വിപണിയിൽനിന്നു് അപ്രത്യക്ഷമാകുകയോ വലിയ വിലയുള്ളതാകുകയൊ ചെയ്തിരുന്നു. ഞാൻ തന്നെ ഓർമ്മിക്കുന്നു അക്കാലങ്ങളിൽ വളരെ കൂടുതൽ ഉണക്ക സാൽമൺ ഞങ്ങൾ തിന്നിരുന്നെന്നു്. സ്കൂൗളാ നോർമേലിയിലും ഉണക്ക കോഡായിരുന്നു നല്കിവന്നതു്. വിദ്യാത്ഥികൾ അതിനു വിപരീതവും പറഞ്ഞു വന്നു. ഫർമി മാത്രം അങ്ങിനെ ചെയ്തിട്ടില്ല. ലളിതമായ ആഹാര രീതിയിൽ

സംതൃപ്തിയുള്ള ആളായിരുന്നു ഫെർമി. എന്നുതന്നെയല്ല; പരാതി പറയുന്നതു് യാതൊരുവിധത്തിലും പ്രയോജനം ഉണ്ടാക്കാത്ത അലസമനോഭാവപ്രകടനമാണെന്നും അദ്ദേഹം വിശ്വസിച്ചു.

ഞാൻ പില്ക്കാലത്തു കേൾക്കാൻ ഇടവന്ന പിസായിലെ കഥകളിൽ പഠനകാര്യത്തെപ്പററിയുള്ള പരാമർശം വളരെ വിരളമായിട്ടേ ഉള്ളൂ. എന്നാൽ പിസായുടെ ഏററവും ഉന്നതനായ പുത്രൻെറ നിഴൽ പട്ടണത്തിൽ നിറഞ്ഞുനിന്നു്, ആ യുവ ഊർജ്ജതന്ത്രജ്ഞന്മാർക്കു് വേണ്ട പ്രചോദനം നല്കിയിരിക്കണം. പതിക്കുന്ന വസ്തുക്കളെക്കുറിച്ചു് ഗലീലിയോ പരീക്ഷണം നടത്തിയതു് അവിടുത്തെ ചാഞ്ഞ സൗധത്തിൽ വച്ചാണു്. അന്നത്തെ വിദ്യാർത്ഥികൾ ആ സൗധത്തിൻെറ സമീപത്തുകൂടിയാണു് വിദ്യാശാലയിലേക്കു് നടന്നിരുന്നതു്. 'ദോലകപ്രമാണങ്ങൾ' ഗലീലിയോയ്ക്കു് സൂചിപ്പിച്ചുകൊടുത്ത ആന്ദോലനവിധേയമാകുന്ന ദീപം അന്നും അവിടുത്തെ പഴയ പള്ളിയുടെ തട്ടിൽ നിന്നു് തൂങ്ങിക്കിടന്നിരുന്നു.

ഒരു പക്ഷേ ഫെർമിയും റാസെററിയും ഊർജ്ജതന്ത്രമെന്ന അംശമായിരുന്നിരിക്കും പിസായിലെ അന്തരീക്ഷത്തിൽ നിന്നു് ആവാഹിച്ചെടുത്തതു്. തീർച്ചയായും അവർ വളരെ അധികം പഠിച്ചു. ഊർജ്ജതന്ത്രാദ്ധ്യാപകനു് അവർക്കു് ഗവേഷണശാലയിൽ സമ്പൂർണ്ണസ്വാതന്ത്ര്യം നല്കുന്നതിൽകവിഞ്ഞു് ഒന്നുംതന്നെ ചെയ്യാനുണ്ടായിരുന്നില്ല. പ്രൊ. ലൂഗി പുക്കിയാന്റി ഒരു നല്ല പണ്ഡിതനായിരുന്നു. സാഹിത്യത്തിൽ നല്ല സ്വാധീനമുള്ള ആൾ. ഒരു പക്ഷേ ഒരു ഗവേഷണോർജ്ജതന്ത്രാദ്ധ്യാപകനെക്കാൾ അദ്ദേഹം സാഹിത്യാദ്ധ്യാപകനായി വിജയിക്കുമായിരുന്നുതാനും. വേണ്ട ബുദ്ധിവൈഭവവും ഗുണനിരീക്ഷണപാടവവും ഉണ്ടായിരുന്നെങ്കിലും അദ്ദേഹത്തിനു് കഠിനാദ്ധ്വാനശീലം കുറവായിരുന്നു. അദ്ദേഹത്തിനു് കഴിഞ്ഞകാലങ്ങളിൽ ഗവേഷണപ്രവർത്തനങ്ങളിൽ ചിലനേട്ടങ്ങൾ ആർജ്ജിക്കുന്നതിനുകഴിഞ്ഞിട്ടുണ്ടു്. എന്നാൽ അതിനുശേഷം ക്ലാസ്സിൽ പഠിപ്പിക്കുകയും ഗവേഷണശാലയിൽ കയറിയിറങ്ങി നടക്കുകയും ചെയ്യുന്നതിൽ കവിഞ്ഞു് അധികമൊന്നും നിർവ്വഹിക്കുവാൻ സാധിച്ചിട്ടില്ല. അവിടത്തെ അച്ചടക്കരാഹിത്യവും അലസതയും അദ്ദേഹത്തിനു് മനസ്സുള്ള സന്ദർഭങ്ങളിൽപോലും ജോലിചെയ്യുവാൻ തടസ്സമുണ്ടാക്കി. വേഗം അദ്ദേഹത്തിൻെറ ശിഷ്യന്മാർക്കു് അദ്ദേഹത്തെക്കാൾ ഊർജ്ജതന്ത്ര വിഷയത്തിൽ പാണ്ഡിത്യം സിദ്ധിച്ചു, അതു് അദ്ദേഹത്തിനു് നല്ലതുപോലെ ബോധ്യമാകുകയും ചെയ്തു. അദ്ദേഹം ഫെർമിയോടു് 'സിദ്ധാന്തപരമായ ഊർജ്ജതന്ത്രം', തന്നെ പഠിപ്പിക്കണമെന്നു് പറഞ്ഞു: "എന്തുകൊണ്ടെന്നാൽ" അദ്ദേഹം വിശദീകരിച്ചു: "ഞാൻ ഒരു കഴുതയാണു്. എന്നാൽ നീ നിർമ്മലനായ ഒരു ചിന്തകനും. നീ വിശദീകരിക്കുന്നതു് എനിക്കു് എപ്പോഴും നല്ലതുപോലെ മനസ്സിലാകും." ഫെർമിയെ ഒരിക്കലും കപടവിനയം തടസ്സപ്പെടുത്തിയിട്ടില്ല. അതിനാൽ അദ്ധ്യാപകൻെറ ആഗ്രഹത്തിനു വിധേയനായി ഐൻസ്റ്റൈൻെറ ആപേക്ഷിക സിദ്ധാന്തത്തെ സംബന്ധിച്ചു് കുറെ പാഠങ്ങൾ എടുത്തു.

1922 ജൂലൈ മാസത്തിൽ ഫെർമി "ഡോക്ടർ ആഫ് ഫിസിക്സ്" ബിരുദം സമ്പാദിച്ചു. 'റോഞ്ജൻ രശ്മിക'ളെ (Roentgen Rays) സംബന്ധിച്ചുള്ള പരീക്ഷണങ്ങളെ ആസ്പദമാക്കി രചിക്കപ്പെട്ടതായിരുന്നു അദ്ദേഹത്തിൻെറ പ്രബന്ധം. അതിനെ അധികരിച്ചു് വാചാപ്രസംഗവും ചെയ്തു.

പ്രസംഗത്തിനു് പൊതുജനങ്ങൾക്കു് പ്രവേശനം അനുവദിച്ചിരുന്നു. സുഹൃത്തുക്കൾ അതു കേൾക്കുവാൻ 'ഔളാ മാഗ്നാ'യിൽ വളരെ പ്രതീക്ഷയോടെ, ഫെർമിയുടെ വിജയം ദർശിക്കുന്നതിനായി തടിച്ചുകൂടി. എന്നാൽ അവർക്കു് അന്നു് നിരാശരാകുവാനാണു് ഇടവന്നതു്.

കറുത്ത മേലങ്കിയും ചതുരത്തൊപ്പിയും ധരിച്ച പന്ത്രണ്ടു പരീക്ഷകന്മാർ ശാന്തഗംഭീരരായി നീണ്ടമേശക്കു പുറകിൽ ഇരുന്നിരുന്നു. അവരുടെ മുമ്പിൽ കറുത്ത മേലങ്കിയിട്ടു്, നിന്നുകൊണ്ടു് ആത്മവിശ്വാസത്തോടെ അക്ഷോഭ്യനായി ഫെർമി പ്രസംഗം ആരംഭിച്ചു. അയാളുടെ പ്രസംഗം തുടന്നപ്പോൾ ചില പരീക്ഷകന്മാർ കോട്ടുവാ അടക്കാൻ ശ്രമിച്ചു. മററു ചിലർ അത്ഭുതപ്പെട്ടു് പുരികങ്ങൾ ഉയർത്തി. മററുള്ളവർ ചാഞ്ഞും ചരിഞ്ഞും ഇരിപ്പിടത്തിൽ കിടന്നു. അതു് ശ്രദ്ധിക്കുന്നതിനു് ശ്രമിക്കാൻ കൂട്ടാക്കിയുമില്ല. വ്യക്തമായി ഫെർമിയുടെ പാണ്ഡിത്യം അവർക്കു് മനസ്സിലാക്കാൻ സാധിക്കാത്തവണ്ണം മഹത്തരമായിരുന്നു. ഫെർമി, ബിരുദം അത്യുന്നതമായ നിലയിൽ തന്നെ സമ്പാദിച്ചു. എന്നാൽ പരീക്ഷകന്മാരിൽ ആരും അയാൾക്കു് ഹസ്തദാനം ചെയ്തില്ല. അനുമോദിക്കുവാനും കൂട്ടാക്കിയില്ല. പ്രബന്ധം സർവ്വകലാശാലയിൽ നിന്നു് പ്രസിദ്ധപ്പെടുത്തി ബഹുമാനിച്ചതുമില്ല.

ഫെർമി റോമിലേക്കു മടങ്ങി.

സെപ്തംബർ 29-ാംതിയ്യതി അദ്ദേഹം പ്രായപൂർത്തിയിലെത്തി. ഇരുപത്തിയൊൻപതു ദിവസത്തിനുശേഷം ചരിത്രപ്രധാനമായ ഒരു സംഭവം നടന്നു.

ചരിത്രപ്രധാനമെന്ന വാക്കു് ഞാൻ വിശദീകരിക്കേണ്ടിയിരിക്കുന്നു. അല്ലെങ്കിൽ ആ സംഭവത്തെപ്പററി എനിക്കുള്ള വ്യക്തമായ സ്വകാര്യമനോഭാവവുമായി പൊരുത്തപ്പെടുകയില്ല. ആചാരവും നിഘണ്ടുവും ആ വാക്കിൽ പദാർത്ഥനിഷ്ഠവും നിഷ്പക്ഷവും ആയ ചില അർത്ഥങ്ങൾ ആരോപിച്ചിട്ടുണ്ടു്. നാം മനസ്സിലാക്കിയിട്ടുള്ളതു്, ചരിത്രം, നാം ജീവിച്ചുകഴിഞ്ഞതും നമ്മുടെ ജീവിതത്തിൽനിന്നു് ബാഹ്യമായതും ആയ കഴിഞ്ഞ കാലങ്ങളിലെ സങ്കീർണ്ണങ്ങളായ, അനുഭവങ്ങളായിട്ടാണു്. വർത്തമാനജീവിതവും ചരിത്രവും തമ്മിൽ കലർന്നു ചേരാറില്ല. പ്രശ്നങ്ങളും വസ്തുതകളും ചരിത്രമായിമാറുന്നതു് അവ സജീവങ്ങളല്ലാതാകുമ്പോഴും നമ്മെ ഒരു തരത്തിലും ബാധിക്കാനിടയാകാതെ വരുമ്പോഴുമാണു്. നമ്മുടെ ദിനങ്ങൾ നമുക്കുള്ളതാണു്; ചരിത്രത്തിന്റേതല്ല.

ഈ പ്രസ്താവനകൾ ചെറുപ്പമായിരുന്നത്രയും കാലം ഞാൻ സ്വീകരിച്ചിരുന്നു. എന്നാൽ വർഷങ്ങൾ കഴിഞ്ഞതോടുകൂടി അവ തെററാണെന്നു മനസ്സിലായി. നാം, ജീവിക്കുന്ന നാം, ചരിത്രത്തിന്റെ അംശമാണു്. അതിനാൽ അതിന്റെ ഫലങ്ങളിൽനിന്നു് രക്ഷപ്പെടുവാൻ കഴിയാത്തവരാണു്. ചരിത്രം നമ്മുടെ ജീവിതത്തെ കരുപ്പിടിപ്പിച്ചിരിക്കുന്നു. ഒരൊററ സംഭവം, ഒരൊററദിവസം, നമ്മുടെ വിധി രൂക്ഷതയോടെ മാററിയിരിക്കും.

സ്മരണയിൽ, എപ്പോഴൊക്കെ എന്റെ ജീവിത സരണിയിൽകൂടി മുകളിലേക്കു പിൻതിരിഞ്ഞു സഞ്ചരിച്ചിട്ടുണ്ടോ, എനിക്കും എന്റെ കുടുംബത്തിനും, എന്റെ സ്നേഹിതർക്കും സർവ്വപ്രധാനമായിത്തീർന്നിട്ടുള്ള സംഭ

വങ്ങൾ നേരത്തെ വിധിച്ചിട്ടുള്ളരൂപത്തിൽ ഉൽഭവിച്ച കേന്ദ്രസ്ഥാനം കണ്ടെത്തുവാൻ ശ്രമിച്ചിട്ടുണ്ടോ, അപ്പോഴെല്ലാം ഞാൻ ഒരു കേന്ദ്രത്തിൽ എത്തിച്ചേരും: റോമിലേക്കുള്ള [മുസ്സോലിനിയുടെ] പടയേററം.

അതു സംഭവിച്ചകാലത്തു് അതിന്റെ പ്രാധാന്യം മനസ്സിലാക്കാൻ കഴിഞ്ഞില്ല. അതിന്റെ അനന്തരഫലങ്ങൾ അപൂർവ്വം ചില ബുദ്ധിമാന്മാരായ ചിന്തകന്മാർക്കും പ്രവാചകന്മാർക്കും ദീർഘദർശനം ചെയ്യാൻ സാധിച്ചിരുന്നിരിക്കും. എനിക്കു് അന്നു പതിനഞ്ചുവയസ്സുണ്ടു്. എന്നെ സംബന്ധിച്ചിടത്തോളം അതു അത്ഭുതകരങ്ങളായ ചില സംഭവങ്ങളുണ്ടായ ദിവസമാണു്, എന്നാൽ മററുള്ളവയിൽനിന്നു് തികച്ചും ഭിന്നമായിരുന്നില്ല താനും: അന്നത്തെ നടപടിക്രമങ്ങൾ വിഘ്നപ്പെട്ടത്തുകയുണ്ടായില്ല.

ആ ഒക്ടോബർ ദിനം ഞാൻ വ്യക്തമായി ഓർമ്മിക്കുന്നു. പൊരുത്തക്കേടുള്ള കാര്യങ്ങൾ വളരെവേഗം എന്നിൽ പതിയാറുള്ളതിനാൽ, കാണാൻ സാധിക്കുന്ന പൊരുത്തക്കേടുകൾ എന്റെ സ്മരണയിൽ അതിവ്യക്തമായിരിക്കും! രണ്ടു ചെറിയ കഠാരപ്പിടികൾ എന്റെ സഹോദരിയുടെ കമ്പിളി 'കഫ്'കളിൽനിന്നും, എന്റെ ശൈത്യകാല കോട്ടിൽനിന്നും പുറത്തേക്കു് ഉന്തി നില്ക്കുക! അന്നേയ്ക്കുമുമ്പും ശീതദിനങ്ങൾ ഉണ്ടായിരുന്നു. ഞങ്ങളുടെ ശൈത്യകാല വേഷങ്ങൾ അലമാരകളിൽനിന്നു് പുറത്തെടുത്തു് ഹാളിൽ തൂക്കിയിരിക്കുകയാണു്. എന്നാൽ ഇരുപത്തെട്ടാം തിയതി കാലാവസ്ഥ കഠിനമായിരുന്നില്ല. അതിനാൽ ഭാരമേറിയ ഞങ്ങളുടെകമ്പിളിവേഷങ്ങൾ വീട്ടിലിട്ടിട്ടുപോയി.

മറേറതൊരു ദിവസംപോലെ തന്നെയാണു് അന്നും ആരംഭിച്ചതു്; മുന്നറിവുകളോ അശുഭപ്രതീക്ഷകളോ ഒന്നും ഉണ്ടായിരുന്നില്ല. എന്റെ സഹോദരി അന്നയും ഞാനും, എപ്പോഴും ഒന്നിച്ചാണു് കഴിയുക; അവരുടെ മുറിയിൽ ചെന്നു് അച്ഛനമ്മമാരെ ചുംബിച്ചു് യാത്രപറഞ്ഞു് പ്രഭാതത്തിൽ സ്കൂളിലേക്കു് തിരിച്ചു. രാവിലെ എട്ടുമണിക്കു് കിടക്കയിൽവച്ചുതന്നെയാണു് പ്രഭാതഭക്ഷണം അവർ കഴിക്കാറുള്ളതു്. തെരുവിനക്കരെയുള്ള പെൺകുട്ടി ഞങ്ങളുടെ കൂടെ ചേർന്നു. എന്നും ചെയ്യാറുള്ളതു പോലെ ഞങ്ങൾ മൂന്നുപേരുംകൂടി പുസ്തകങ്ങൾ കക്ഷത്തിൽ വച്ചുകൊണ്ടു് പതുക്കെ നടന്നു. കടകൾ തുറന്നുതുടങ്ങി. ട്രാം കാറുകൾ അതിനുള്ളിൽ തിരക്കിക്കയറിയവരേയും വാതില്ക്കൽ തൂങ്ങിപ്പിടിച്ചു നില്ക്കുന്നവരേയും കൊണ്ടു് ശബ്ദായമാനമായി ഓട്ടം തുടങ്ങിക്കഴിഞ്ഞു. വിദ്യാർത്ഥികൾ വിദ്യാലയങ്ങളിലേക്കു് യാത്രയാകുന്നു; കൊച്ചുകുട്ടികളെ കൈക്കു് വലിച്ചുകൊണ്ടു് അമ്മമാരും വേലക്കാരികളും പോകുന്നുണ്ടു്.

ഞങ്ങൾ സ്കൂളിൽ കയറി. കറുത്ത കുപ്പായങ്ങൾ അവ സൂക്ഷിക്കുന്നതിനായുള്ള സംരക്ഷണ മുറിയിൽ നിക്ഷേപിച്ചിട്ടു് ക്ലാസ്സിലേക്കു പോയി. ഏതാണ്ടു പതിനൊന്നുമണിക്കു് വയസ്സനായ ദ്വാരപാലകൻ ഞങ്ങളുടെ ക്ലാസ്സുമുറിയിലേക്കു് കയറിവന്നു. ക്ഷീണിച്ച കാലുകൾ വലിച്ചു വച്ചുകൊണ്ടു കയറിവന്ന അയാൾ ഒരു കഷണം കടലാസ് അദ്ധ്യാപകന്റെ കയ്യിൽ കൊടുത്തു. അതു് ഞങ്ങൾക്കറിയാം വിദ്യാലയത്തിലെ ഒന്നാം സാറിന്റെ അറിയിപ്പായിരിക്കുമെന്നു്. അദ്ധ്യാപകൻ അതു വായിക്കാൻ തുടങ്ങി.

ആ അദ്ധ്യാപകനു് സിദ്ധിക്കുവാൻ അവകാശമുള്ള ആദരവു് ഞങ്ങൾ നല്കിയിട്ടില്ല. അതിനു കാരണം വിദൂഷകന്റെ മാതിരിയുള്ള അദ്ദേഹത്തി

ൻെറ മുഖമാണ്. നീലനിറമുള്ള കണ്ണാടിയുടെ കീഴിൽ വലിയ ചുവന്നമു ക്ക കൊള്ളാവുന്ന ഒരു കണ്ണും, നീചനായ ഒരു വിദ്യാർത്ഥിയുടെ കൈ ത്തോക്ക പ്രയോഗത്താൽ പൊടിഞ്ഞുപോയ മറേറക്കണ്ണും ആ കണ്ണാടികൊണ്ടു മറച്ചിരിക്കുകയാണ്.

അദ്ധ്യാപകൻ അറിയിപ്പു വായിച്ചുതീർത്തു. അദ്ദേഹത്തിൻെറ മുഖം മഞ്ഞളിച്ചുകഴിഞ്ഞു.

"നിങ്ങളെ പിരിച്ചു വിട്ടിരിക്കുന്നു." അദ്ദേഹം പറഞ്ഞു. അദ്ദേഹത്തിൻെറ കഠിനമായ സ്വരം ഞങ്ങളെ അത്ഭുതപ്പെടുത്തി. "നേരെ വീട്ടിലേക്കു പൊയ്ക്കൊള്ളുക. തെരുവുകളിൽ ചുററിപ്പററി നില്ക്കരുതു്. ഗൗരവമേറിയ സംഭവങ്ങൾ നടക്കുകയാണ്. ഫാസിസ്റ്റു സൈന്യസംഘങ്ങൾ റോമിൽ എല്ലാ ഭാഗങ്ങളിലും എല്ലാ പ്രവേശന ദ്വാരങ്ങൾവഴി പ്രവേശിച്ചിട്ടുണ്ടു്. മന്ത്രിസഭ ഉപരോധാവസ്ഥ പ്രഖ്യാപിച്ചിരിക്കുന്നു."

ഞങ്ങൾ, ഞാനും എൻെറ സഹോദരിയും, വേഗം വീട്ടിലേക്കു നടന്നു. റോം ഇപ്പോൾ കാണപ്പെട്ടതു് വ്യത്യസ്തമായിട്ടാണ്. വിയാ സിസിലിയ സ്കൂളിൽ നിന്നു് ഒഴുകുന്ന വിദ്യാർത്ഥികളെക്കൊണ്ടും കാഴ്ചകാണാൻ രാജവീഥിയുടെ നടപ്പാതയിൽ അലസരായി കൂടിനിന്നവരേക്കൊണ്ടും നിറഞ്ഞിരുന്നു. പട്ടാളക്കാരും പോലീസുകാരും ഓരോ നാലു മുക്കിലും നില്പുണ്ടു്. ഞങ്ങൾ 'പോർട്ടാസലേറിയ'യിലെ ഫ്ളാവിയൻ ഭിത്തിക്കടുത്തു് എത്തി. ഇതു് പ്രാചീനമായ നഗരപ്രവേശന മാർഗ്ഗത്തിലൊന്നാണ്. അതിലെ വാഹനഗതാഗതം മുള്ളുകമ്പിവലിച്ചുകെട്ടി തടസ്സപ്പെടുത്തിയിരുന്നു. ഒന്നാം ലോകമഹായുദ്ധത്തിൽ ഉപയോഗിച്ചവതന്നെയായിരുന്നു അതു്. അത്തരത്തിലുള്ളതു് പിന്നെ ഞാൻ കണ്ടിട്ടില്ല. തോക്കിൽ ബയണററുറപ്പിച്ചുവച്ചിട്ടുള്ള പാറാവുകാർ അവിടെ കാവൽ നില്ക്കുന്നുണ്ടു്. പ്രവേശന ദ്വാരത്തിൻെറ എതിർഭാഗത്തു്, 'പിയാസേൽ ഡി, പോർട്ടാ സലേറിയാ'യിൽ സാധാരണ ഉള്ളതിനെക്കാൾ കുറച്ചു ശബ്ദമേ ഉണ്ടായിരുന്നുള്ളു. എന്തുകൊണ്ടെന്നാൽ ട്രാംവണ്ടികൾ ഓടുന്നില്ല. തെരുവു കടന്നുപോകുന്നതിനു ശ്രമിച്ച അപൂർവ്വം കാറുകളും കുതിര വണ്ടികളും പട്ടാളക്കാർ നിർത്തി, വണ്ടിക്കാരെ ചോദ്യം ചെയ്തിട്ടു്, പോകാൻ അനുവദിച്ചു. ഒരു ഭാരവണ്ടി 'വില്ലാ ബോർഗീസി'ൻെറ ഭാഗത്തുനിന്നു്, അതു നിറച്ചു് കറുത്ത ഷർട്ടുധരിച്ച യുവാക്കളെയും കൊണ്ടു് വന്നു. അവർ ഉച്ചത്തിൽ വിളിച്ചു പറയുന്നുണ്ടു്. അവർ വഹിച്ചിരുന്ന ഇററാലിയൻ പതാക കാററിൽ പാറിക്കളിച്ചു.

എൻെറ സഹോദരി ആനും ഞാനും നടന്നുകൊണ്ടിരുന്നു. ഞങ്ങൾ അടുത്തടുത്താണു നടന്നതു്; ഒരാൾ മറേറയാളിൽ നിന്നു് വിശ്വാസം സമ്പാദിക്കുവാൻ ശ്രമിക്കുന്നു എന്നമട്ടിൽ! ഞങ്ങൾ 'പിയാസ്സാ പ്രിൻസിപ്പി ഡി നെപ്പോളി'യെന്ന കമ്പോളസ്ഥലത്തായി. മത്സ്യവും മാംസവും, പഴങ്ങളും മലക്കറികളും സംഭരിച്ചു് വച്ചിരുന്ന ബഞ്ചുകൾ നേരത്തെ, രാവിലെ കണ്ടതുപോലെ, നിറപ്പകിട്ടുള്ള വലിയ കുടകളുടെ കീഴിൽ, സ്ഥിതിചെയ്യുന്നുണ്ടു്. വില്പനക്കാരും കടക്കാരും പരസ്പരം സജീവരായി സംസാരിക്കുന്നു. അവരുടെ മുഖത്തു് അത്യത്ഭുതവും അസ്ഥിരതയും, പ്രതീക്ഷയും ഭയവും നിറഞ്ഞു നില്ക്കുന്നുണ്ടു്.

കുറെക്കൂടി മുമ്പിൽ. ഞങ്ങളുടെവീടിരിക്കുന്ന താമസപ്രദേശത്തു്, പൂന്തോട്ടങ്ങളുടെ നടുവിലുള്ള കൊച്ചുഗൃഹങ്ങൾ സ്ഥിതിചെയ്യുന്നഭാഗത്തു്, മററുമുള്ള

ദിവസങ്ങളിലെ ശാന്തതയുണ്ടായിരുന്നില്ല. ഞങ്ങളുടെ ചെറിയ അപ്രധാനമായ തെരുവിൽപോലും ക്ഷോഭത്തിന്റെ നല്ലലക്ഷണങ്ങളുണ്ട്. ഞങ്ങൾ മൂലതിരിഞ്ഞു് ഞങ്ങളുടെ തെരുവിലേക്കു നടന്നപ്പോൾ കറുത്ത ഉടുപ്പിട്ട മൂന്നു ചെറുപ്പക്കാർ ഞങ്ങളുടെ പൂന്തോട്ടത്തിൻെറ പ്രവേശനദ്വാരത്തിൽക്കൂടി, വളരെ വേഗം നടന്നു്, ക്ഷോഭിച്ചു് ആംഗ്യങ്ങൾ കാണിച്ചുകൊണ്ടു് പുറത്തേക്കു് പോയി.

ഞങ്ങൾ വീട്ടിനുള്ളിൽ കടന്നു് ഞങ്ങളുടെ മാതാപിതാക്കന്മാരെ കണ്ടു. അവർ വാതുക്കൽ ഞങ്ങളെ ആശങ്കാപൂർവ്വം കാത്തു നില്ക്കുകയായിരുന്നു. ഞങ്ങൾ എല്ലാവരും ഹാളിലേക്കു നടന്നു. അപ്പോൾ അവിടെ ഉണ്ടായിരിക്കാൻ ഇടയില്ലാത്ത രണ്ടു വസ്തുക്കൾ എൻെറ കണ്ണിൽ പെട്ടു. അവ മുയൽരോമം കൊണ്ടുണ്ടാക്കിയ കമ്പിളിത്തുണിയാൽ പകുതി മറയ്ക്കപ്പെട്ടിരിക്കുകയാണു്. ഞങ്ങളുടെ കോട്ടുകളുടെ രണ്ടു കഫ്ഃകളിൽ ആണു് അതു് കണ്ടതു് !

"അതെന്താണു് ?" ഞാൻ ചോദിച്ചു. എൻെറ നോട്ടത്തെ പിൻതുടന്നു് എൻെറ മാതാപിതാക്കന്മാരും സഹോദരിയും, അങ്ങോട്ടു നോക്കി ആവർത്തിച്ചു : "അതെന്താണു് ?"

അതിനുശേഷം ഞങ്ങളുടെ കമ്പിളി കഫ്ഃകളിൽ നിന്നു് വലിയ രണ്ടു കുറുകിയ പേനാക്കത്തികൾ പുറത്തെടുത്തു.

"ആ കുട്ടികൾ"—എൻെറ അച്ഛൻ അത്ഭുതവും ഗൗരവവും കലന്ന സ്വരത്തിൽ പറഞ്ഞു. "ആ കുട്ടികൾ ! അവർ കളിപ്പിച്ചു. അവർ അവരുടെ എല്ലാ ആയുധങ്ങളും പോലീസുകാക്കു് അടിയറ വച്ചില്ല. ആപത്തു് അവക്കു ബോദ്ധ്യമായപ്പോൾ പേനാക്കത്തികൾ നിങ്ങളുടെ കമ്പിളിക്കോട്ടിൻെറ കഫ്ഃകളിൽ ഒളിച്ചുവച്ചു !"

ആ കുട്ടികൾ റോമാപട്ടണത്തിൻെറ സമീപത്തുള്ള ഏതോ സ്ഥലത്തുനിന്നു വന്ന ഫാസിസ്റ്റുകളാണെന്നു് അച്ഛൻ പറഞ്ഞു. അവരുടെ ഗ്രാമത്തിൽ അവക്കു് കയ്യിൽ കിട്ടാവുന്ന എല്ലാ ആയുധങ്ങളും കൈവശമാക്കി, സേനാവ്യൂഹം എത്തുന്നതിനു വളരെ മുമ്പേ അവർ റോമിലെത്തി. അലഞ്ഞുതിരിഞ്ഞു് നടക്കുമ്പോൾ, അവരെന്താണു ചെയ്യേണ്ടതെന്നറിയാതെ കഴിയുമ്പോൾ, മന്ത്രിസഭ പ്രഖ്യാപിച്ച ഉപരോധാവസ്ഥയെക്കുറിച്ചുള്ള തിട്ടക്കത്തിൽ ഒട്ടിച്ചു തുടങ്ങിയ ചുവർപ്പരസ്യങ്ങൾ അവർ വായിച്ചു.

പട്ടണത്തിലെ സിവിൽഭരണം, അവർ വായിച്ചു, സൈന്യഭരണമായി രൂപാന്തരപ്പെട്ടുത്തുകയാണു്. സൈന്യങ്ങൾക്കു് ഫാസിസ്റ്റ് ആക്രമണം ചെറുക്കുന്നതിനുള്ള നിർദ്ദേശങ്ങൾ കിട്ടും.

ആ മൂന്നു ചെറുപ്പക്കാക്കു്, സൈന്യം ഫാസിസ്റ്റു ചിന്താഗതിക്കാരുമായി ആനുകൂല്യമുള്ളവരാണെന്നു് അറിഞ്ഞുകൂടായിരുന്നു. പട്ടാളം കൂടതൽ വ്യക്തമായ ഉത്തരവുകൾ ലഭിക്കുന്നതുവരെ ഒന്നും ചെയ്യുകയില്ലെന്നും അവർ ധരിച്ചിട്ടില്ല. രാജാവു് ഉപരോധത്തിനുള്ള ഉത്തരവു് ഒപ്പുവയ്ക്കുന്നതുവരെ അതു് പുറപ്പെടുവിക്കാവുന്നതുമല്ല. രാജാവു് അപ്രതീക്ഷിതമായ നിശ്ചയത്തോടെ അതു് ഒപ്പുവയ്ക്കുവാൻ വിസമ്മതിക്കുകയും ചെയ്യും.

അവർ ആകപ്പാടെ ഭയവിഹ്വലരായി. അവർ കരുതി അവരെ അറസ്റ്റു ചെയ്തു് നിയമരഹിതമായി ആയുധം കൈവശം വച്ചതിനു് സൈന്യനിയമമനുസരിച്ചു് കഠിനമായ ശിക്ഷയ്ക്കു് വിധിക്കുമെന്നു്. ഞങ്ങളുടെ വീട്ടിൽ അഭയം തേടി. എൻെറ അച്ഛൻ, പിതൃസഹജമായ സ്നേഹത്തോടെ നിയമ

സമാധാനത്തെക്കുറിച്ച് അവരോടു പ്രസംഗിച്ചു. പിന്നെ അവരെ ഏററവും അടുത്ത പോലീസ് സ്റ്റേഷനിലേക്ക് നയിച്ചു. അവിടെ അവർ ആയുധങ്ങൾ അടിയറ വച്ചു. അവർ പേനാക്കത്തികൾ ഒളിച്ചുവയ്ക്കുമെന്ന് അദ്ദേഹം നിനച്ചില്ല.

ഫെർമി ആ പ്രഭാതത്തിൽ പ്രൊഫസ്സർ ഓർസോമാറിയോ കോർബിനോയോടൊത്ത് ഊർജ്ജതന്ത്രഗവേഷണശാലയിൽ കഴിച്ചുകൂട്ടുകയായിരുന്നു എന്ന് പിന്നീട് എനിക്ക് മനസ്സിലാക്കാൻ കഴിഞ്ഞിട്ടുണ്ട്. പിസായിൽ നിന്ന് ബിരുദം സമ്പാദിച്ച് മടങ്ങിയെത്തിയ ഫെർമി, കോർബിനോവുമായി ഭാവിയെക്കുറിച്ചുള്ള സാധ്യതകൾ ചർച്ചചെയ്യുവാൻ പോയി. ഔദ്യോഗികമായ നില ഇല്ലാത്ത ഒരു ചെറുപ്പക്കാരൻ എല്ലാപ്പോഴും മടിച്ചും സംശയിച്ചുമാണ് നല്ല സ്ഥാനവും പ്രശസ്തിയും സ്ഥാപിച്ചിട്ടുള്ള ഒരാളിനെ ആദ്യമായി സന്ദർശിക്കുന്നത്. പ്രൊ. കോർബിനോ ഇററാലിയൻ സെനററിലെ ഒരംഗവും ഗവണ്മെന്റിലെ പ്രമുഖാംഗവും ആയിരുന്നു. അദ്ദേഹം ഒരിക്കൽ ഒരു മന്ത്രിയായിരുന്നു. അടുത്തുതന്നെ ഒന്നാകുകയും ചെയ്യും. അദ്ദേഹം സംസാരത്തിൽ ദയയുള്ളവനും, ആധുനികോർജ്ജതന്ത്രത്തെക്കുറിച്ച് നല്ല അറിവുള്ളവനും. ഒരാൾക്ക് പറയാനുള്ളത് ശ്രദ്ധാപൂർവ്വം ശ്രവിക്കുന്നവനും സംസാരിക്കുവാൻ സരസനും ആയിരുന്നതിനാൽ ഫെർമിക്ക് വളരെ ആശ്വാസമായി. കോർബിനോക്ക് ചെറുപ്പക്കാരനായ ഫെർമിയെ ഇഷ്ടമായി. കൂടക്കൂടെ സംസാരിക്കുന്നതിനു് ചെല്ലുവാൻ അയാളെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു.

അങ്ങിനെ ഒക്ടോബർ 28–ാം തീയതി രാവിലെ ഫെർമി ആഫീസിലെത്തിയതാണ്. ഈ സന്ദർശനത്തിൽ അവർ ഊർജ്ജതന്ത്രത്തെക്കുറിച്ചല്ല സംസാരിച്ചത്. ഭാവിയെപ്പററിയുള്ള ആസൂത്രണകാര്യങ്ങളും ആയിരുന്നില്ല അവരുടെ ചർച്ചാവിഷയം. കോർബിനോ രാഷ്ട്രീയകാര്യങ്ങളിൽ നിമഗ്നനായിരിക്കുകയാണ്. ഫാസിസ്റ്റു നേതാവിൻെറ അക്രമ സിദ്ധാന്തം അദ്ദേഹത്തിനു് ഇഷ്ടമുണ്ടായിരുന്നില്ല. ആ യുവാവു് കഠിനനും നിർദ്ദയനും ആയിരുന്നു. അയാളുടെ ഉത്തരവനുസരിച്ച് റോമിൽ പ്രവേശിച്ചിട്ടുള്ള കൂട്ടങ്ങൾ രാജ്യത്തിലെ സമാധാനത്തിനും അച്ചടക്കത്തിനും ഒരു ആപത്താണ്.

"എന്നാൽ" അദ്ദേഹം പറഞ്ഞു, "മന്ത്രിസഭയുടെ ഉപരോധ പ്രഖ്യാപനം അതിനൊരു പരിഹാരമല്ല. അതിനു് ഒരു നന്മയും ഉണ്ടാക്കാൻ കഴിവില്ല. അതു് രാജാവു് ഒപ്പുവച്ചാൽ നമുക്ക് ഒരു ആഭ്യന്തരയുദ്ധം നേരിടേണ്ടിവരും. പട്ടാളത്തിനു് യുദ്ധം ചെയ്യുവാൻ ഉത്തരവുണ്ടാകും. അവർ അനുസരിച്ചാൽ, അവർ ഫാസിസ്റ്റുകക്ഷിയുടെ ഭാഗത്തു ചേരാതിരുന്നാൽ അതിൻെറ ഫലത്തെപ്പററി സംശയിക്കേണ്ടതായിട്ടില്ല ; ഫാസിസ്റ്റുകൾക്ക് ആയുധങ്ങളില്ല. ഒരു കൂട്ടക്കൊല തീർച്ചയാണ്. എന്തു കഷ്ടമാണ് ! എത്ര ചെറുപ്പക്കാരാണ് മരിക്കുക ! ആരാധിക്കുന്നതിനായി അവർ അന്വേഷിക്കുന്നതു് ഒരു ആദർശത്തെയാണ് ! മറെറാന്നിനെക്കാളും മെച്ചമായി ഫാസിസത്തെ അല്ലാതെ വേറൊന്നും അവർ കണ്ടുമില്ല !"

"രാജാവിൻെറ ഒപ്പിനെക്കുറിച്ച് നിങ്ങൾ സംശയിക്കുന്നു. തൻെറ മന്ത്രിസഭയ്ക്കെതിരായി അദ്ദേഹം പോകുമെന്നു കരുതുന്നുണ്ടോ ? അദ്ദേഹം ഒരിക്കലും നേതൃത്വം എടുത്തിട്ടുള്ളതായി അറിവില്ല. അദ്ദേഹം മന്ത്രിസഭയെ എപ്പോഴും പിൻതുടരും."

കോർബിനോ കുറച്ചുനേരം ചിന്തിച്ചുകൊണ്ടു് ഇരുന്നു. "ശരി!" അദ്ദേഹം പറഞ്ഞു. "എനിക്കു തോന്നുന്നു രാജാവു് ആ വിജ്ഞാപനം ഒപ്പുവയ്ക്കുകയില്ലെന്നു്. അദ്ദേഹം ധൈര്യമുള്ള മനുഷ്യനാണു്."

"എന്നാൽ ഇനിയും ആശങ്ക വകയുണ്ടു്......" ഫെർമി പറഞ്ഞു.

"ആശങ്കയോ ? എന്തു് ? മോക്ഷമൊന്നുമില്ല. രാജാവു് ഒപ്പുവയ്ക്കാതിരുന്നാൽ, മുസ്സോലിനിയുടെ കീഴിൽ ഒരു ഏകാധിപത്യം തീർച്ചയായും ഉണ്ടാകുകതന്നെ ചെയ്യും."

അന്നു സായാഹ്നത്തിൽ ഈ സംഭാഷണത്തിൻെറ കാര്യം ഫെർമി തൻെറ കുടുംബത്തിൽ ധരിപ്പിച്ചു. ഒപ്പുവയ്ക്കുവാനുള്ള രാജാവിന്റെ വിസമ്മതം പുറത്തായിക്കഴിഞ്ഞു. കോർബിനോയുടെ, സംഗതികളെ സംബന്ധിച്ചുള്ള വിധിയിലും പ്രവചനത്തിലും ഫെർമിക്കു് സമ്പൂർണ്ണമായ വിശ്വാസമുണ്ടു്. ഒരു ഏകാധിപത്യം അത്യാസന്നമാണെന്നതിനെക്കുറിച്ചു് ഫെർമിയുടെ മനസ്സിൽ നിസ്സാരമായ സംശയംപോലും ഇല്ലായിരുന്നു.

"അതിൻെറ അർത്ഥം" അക്ഷോഭ്യമായ വിരക്തിയോടെ അദ്ദേഹം ഉപസംഹരിച്ചു. വരാൻപോകുന്ന കാര്യങ്ങളെക്കുറിച്ചു് പ്രവചിക്കുമ്പോൾ അദ്ദേഹം എപ്പോഴും അങ്ങിനെയാണു്, "എന്നെപ്പോലെയുള്ള ചെറുപ്പക്കാർക്കു് നാട്ടുവിടേണ്ടിവരും. എന്നുതന്നെ !"

"നാട്ടുവിടുകയോ ?" അദ്ദേഹത്തിൻെറ സഹോദരി ഉൽക്കണ്ഠാപൂർവ്വം ആവർത്തിച്ചു. പബ്ളിക്കു് സ്കൂളുകളിൽ ഗ്രീക്കും ലാററിനും പഠിപ്പിക്കുവാൻ മറിയ തയ്യാറാകുകയാണു് പണ്ഡിതയായ അവൾ പ്രാചീന ഗ്രന്ഥങ്ങളുടെ പഠനത്തിൽ മുഴുകിയിരിക്കുകയാണു്. വിശിഷ്ട പാരമ്പര്യത്തിലും വംശാനുഗതമായ മഹത്വത്തിലും, വംശപരമ്പരയിൽ നിന്നു തുടർച്ചയായി ആധുനിക കാലഘട്ടത്തിൽ എത്തിച്ചേരുന്ന ചരിത്രത്തിലും അവൾ അഭിമാനിച്ചു. വളരെ ശക്തിയായി അവയെ പരിപാലിക്കുന്നതിനുള്ള ശ്രമത്തിൽ അഭിമാനം കൊള്ളുന്നതിനും അവൾ പഠിച്ചു. അതെല്ലാം അവരെ പിറന്ന നാട്ടിനോടു് ബന്ധിച്ചു. നാട്ടുവിടുകയെന്നു പറഞ്ഞാൽ ഈ ബന്ധങ്ങളെല്ലാം അപ്പാടെ അവസാനിപ്പിക്കുകയെന്നാണു്. സ്വദേശാഭിമാനത്തിനെതിരായിപ്പോകുകയെന്നാണു്.

"നാട്ടുവിടുക ?" അവർ ചോദിച്ചു. "എങ്ങോട്ടു് ?"

ഫെർമി കൈകൾ കുടഞ്ഞു.

"എവിടേക്കെങ്കിലും !......ലോകം വിശാലമാണു്."

എന്നാൽ അദ്ദേഹം തുടർന്നു് അവിടെത്തന്നെ താമസിച്ചു. പതിനാറു സംവത്സരങ്ങൾക്കു ശേഷമാണു് അതേ ദിവസം അദ്ദേഹം ഇററലിവിട്ടു് ഐക്യസംസ്ഥാനങ്ങളിലേക്കു പോയതു്. പക്ഷേ അതു് അദ്ദേഹത്തെ ഒരു പ്രവാചകനാക്കുന്നില്ല.

അടുത്ത ശൈത്യകാലത്തു് ഫെർമി ജർമ്മനിയിലെ ഗോട്ടിൻജനിലേക്കു പോയി. ഇററാലിയൻ വിദ്യാഭ്യാസവകുപ്പിൽ നിന്നു സിദ്ധിച്ച ഒരു ഫെലോഷിപ്പുകൊണ്ടാണു് അതു് സാധിച്ചതു്. അവിടെ സുപ്രസിദ്ധനായ മാക്സ് ബോണിൻെറ കൂടെ അദ്ദേഹം പഠിച്ചു.

ജീവിതത്തിലാദ്യമായി അദ്ദേഹം ഗോട്ടിൻജനിൽ വച്ചു് ധനത്തിൻെറ സ്വാദു് അനുഭവിച്ചു. ജർമ്മനിയിൽ നാണയപ്പെരുപ്പം അതിവേഗത്തിൽ ചുററിക്കയറിക്കൊണ്ടിരുന്നു. ഫെർമി ആഴ്ചതോറുമുള്ള അയാളുടെ ഫെല്ലോ

ഷിപ്പിൻെറ വീതം വദ്ധിച്ചുകൊണ്ടിരുന്ന തോതനുസരിച്ച് കൈമാററി-ചിലപ്പോഴൊക്കെ അമിതാദായം ഉണ്ടാക്കാനുള്ള കൂട്ടതൽ സാധ്യതകൾ പ്രയോജനപ്പെട്ടത്തിയില്ലല്ലോയെന്നു വിചാരിച്ച് വിഷാദിച്ചിട്ടുണ്ട്. എങ്ങിനെയെന്നാൽ രാവിലെ ഒരു കരാറിലേർപ്പെട്ടതു് നല്ല ലാഭമുള്ളതു തന്നെ. എന്നാൽ വൈകുന്നേരംവരെ കാത്തിരുന്നെങ്കിൽ ആ ആദായം ഇരട്ടിക്കുവാൻ കഴിയുമായിരുന്നല്ലോ എന്നുള്ള വിവരം മനസ്സിലാകുമ്പോൾ തോന്നുന്ന വേദനയാണ് അയാൾ അനുഭവിച്ചതു്. എന്നിരുന്നാലും അയാൾ ധനികൻതന്നെയായിരുന്നു. സമ്പത്തിനു് സമ്മാനിക്കാൻ കഴിവുള്ള ആനന്ദങ്ങൾ എന്തെന്നു് അദ്ദേഹം അനുഭവിച്ചു. ഗോട്ടിൻജനിലെ താമസത്തിൽ ഏഴാം മാസത്തിൻെറ അവസാനത്തിൽ അദ്ദേഹത്തിൻെറ മിച്ച സമ്പാദ്യം ഒരു പുതിയ മോട്ടോർ സൈക്കളിൽ മുടക്കി.

എങ്കിലും ബുദ്ധിപരമായ ഭദ്രത സാമ്പത്തികമായ ഭദ്രതയോടൊപ്പം ഫെർമിക്ക് ഉണ്ടായില്ല. ജമ്മനിയിൽ വച്ചു് അദ്ദേഹത്തിലെ പഴയ ലജ്ജ മടങ്ങിവന്നു് സാമൂഹ്യമായ ബന്ധങ്ങൾക്കു് തടസ്സമായി. ഭാഷ അദ്ദേഹത്തിനു ശല്യമുണ്ടാക്കിയില്ല. ഗോട്ടിൻജനിലേക്കു പോകുന്നതിനു മുമ്പു തന്നെ ജമ്മൻ ഭാഷ കുറച്ചൊക്കെ സംസാരിക്കുവാൻ അദ്ദേഹത്തിനു് സാധിക്കുമായിരുന്നു. താമസമെന്യേ അതു് അദ്ദേഹം ഭംഗിയായി സ്വാധീനമാക്കി. എങ്കിലും അദ്ദേഹത്തിനു് താനൊരു വിദേശിയാണെന്നുള്ള വിചാരം പരിത്യജിക്കുവാൻ സാധിച്ചില്ല. അതിനാൽ പ്രൊ. ബോണിനു ചുററും ഉള്ളവരുടെ കൂട്ടത്തിൽ താനും ഉണ്ടെന്നൊരു മനോഭാവം സംജാതമാകുവാനും ഇട വന്നില്ല.

ബോൺ ദയാലുവും ഉദാരനും ആയിരുന്നു. റോമിൽ നിന്നു് എത്തിയിട്ടുള്ള ആ യുവാവു് പുറമേ ആത്മവിശ്വാസഭാവം പ്രകടമാക്കിയിരുന്നെങ്കിലും, മിക്കവാറും യുവാക്കന്മാർക്കു് തടയാൻ കഴിവില്ലാത്ത ഒരു മാനസിക ദൗർബല്യത്തെ അക്കാലത്തു് അദ്ദേഹം വഹിച്ചിരുന്നു എന്നു് ഊഹിക്കുകപോലുമുണ്ടായില്ല. ഫെർമി അനിശ്ചിതാവസ്ഥയിൽ കിടന്നു് ധൈര്യപ്പെട്ടത്തലിനു വേണ്ടി തപ്പിത്തടയുകയായിരുന്നു. പ്രൊ. ബോണിൽനിന്നു് ധൈര്യം നല്കുന്ന ഒരു തലോടൽ അദ്ദേഹം പ്രതീക്ഷിച്ചു കഴിഞ്ഞുകൂടി.

ഇററലിയിലെ ശാസ്ത്രജ്ഞന്മാർ തനിക്കു് മഹോന്നതമായ സ്ഥാനം നല്കിയിട്ടുണ്ടെന്നു് ഫെർമിക്കു് സ്വയം അറിയാമായിരുന്നു. കണ്ണില്ലാത്തവരുടെ നാട്ടിൽ ഒററക്കണ്ണനാണു് രാജാവെന്നും അയാൾക്കറിയാം. ഊർജ്ജതന്ത്രജ്ഞന്മാരുടെ കൂട്ടത്തിൽ തനിക്കു് ഒരു കണ്ണേ ഉള്ളെന്നോ, അല്ല രണ്ടു കണ്ണുമുണ്ടെന്നോ എങ്ങിനെ പറയാനൊക്കും ? കേവലമാനദണ്ഡം കൊണ്ടു് തിട്ടപ്പെട്ടത്തുമ്പോൾ തൻെറ കഴിവുകളുടെ അളവെന്താണു് ? പ്രൊ. ബോണിനു ചുററും ഉള്ള യുവപണ്ഡിതന്മാരുമായി, വെർണർ ഹീസൻബഗ്ഗ്നെപ്പോലെ സൂക്ഷ്മനിരീക്ഷണപടുക്കളും, പണ്ഡിതരും ആയ അവരുമായി, തനിക്കു് മത്സരിക്കുവാനുള്ള കഴിവുണ്ടോ ? അധികമൊന്നും ലാഭം നല്കാതെ അനിശ്ചിതാവസ്ഥ കൂട്ടിക്കൊണ്ടു് ഗോട്ടിൻജനിലെ ഏഴുമാസങ്ങൾ ഇഴഞ്ഞു നീങ്ങി.

താൻ ആഗ്രഹിച്ചിരുന്ന പ്രോത്സാഹനപൂർവ്വമുള്ള തടവൽ ഏതാണ്ടു് ഒരു കൊല്ലത്തിനു ശേഷം ലീഡനിലെ പ്രൊ. ഇറെൻ ഫെസ്റ്റിൽനിന്നു് ലഭ്യമായി. ഇക്കാലത്തോടുകൂടി ഫെല്ലോഷിപ്പു് അവസാനിച്ചു് അദ്ദേഹം

റോമിലേക്കു മടങ്ങി. അവിടെ സവ്വകലാശാലയിൽ അദ്ദേഹം അടിസ്ഥാനഗണിതശാസ്ത്രവിഷയങ്ങൾ പഠിപ്പിക്കണമെന്നായിരുന്നു നിശ്ചയം. 1924-ലെ വസന്തത്തിൽ ഞാൻ അദ്ദേഹത്തെ കണ്ടുമുട്ടിയപ്പോൾ, അദ്ദേഹം അവിടെ ജോലിയിലായിരുന്നു.

## നാല്

## ഒരു പാഠശാലയുടെ പിറവി

1926-ലെ ശരത്ക്കാലത്തോടുകൂടി ഫെർമി റോമിൽ സ്ഥിരതാമസമാക്കി. അദ്ദേഹത്തിൻെറ ടൈറോലിയൻ ജാക്കററും നിക്കറുകളും കൊണ്ടുവന്നില്ല. പകരം ഹേസൽക്കുരുവിൻെറ നിറത്തോടുകൂടിയ മുറുക്കം കൂടിയ സൂട്ട് അണിഞ്ഞുതുടങ്ങി. അദ്ദേഹം റോമാ സവ്വകലാശാലയിലെ പ്രൊഫസ്സർ ആയിരുന്നു.

എന്നെപ്പോലെ ഒരു വിദ്യാത്ഥിനി മാത്രമായ ഒരാളിനു്, പ്രൊഫസ്സറിൽ പ്രാധാന്യത്തിന്റെയും ശാന്തഗംഭീരതയുടെയും പരിവേഷമുണ്ടായിരിക്കുമെന്നു തോന്നി. കഴിഞ്ഞ വേനൽക്കാലത്തെ വിനോദമേറിയ സൗഹൃദാനുഭവങ്ങൾ കൊണ്ടു് ഞാൻ പ്രൊഫസ്സർ ഫെർമിയെ സന്ദർശിച്ചതു് സമ്മിശ്രമായ വികാരങ്ങളോടെയാണു്. എന്നാൽ പ്രായമായ സഹപ്രവത്തകരിൽ ബഹുമാനം ഉണ്ടാക്കുവാൻ കഴിവുള്ള ആ യുവാവായ ഊർജ്ജതന്ത്രജ്ഞനു്, ചെറുപ്പക്കാരായ വിദ്യാർത്ഥികളുടെ തോതിലേക്കു് ഇറങ്ങുവാനുള്ള അത്ഭുതകരമായ കഴിവുണ്ടായിരുന്നു. അസ്വാതന്ത്ര്യം കൂടാതെ അദ്ദേഹത്തോടു് എനിക്കു് സംസാരിക്കാമെന്നു ഞാൻ കണ്ടു. പലപ്പോഴും ഞായറാഴ്ച ദിവസങ്ങളിൽ അദ്ദേഹത്തിൻെറ കൂടെ ചേരും. അല്ലെങ്കിൽ വിനോദയാത്രയ്ക്കായി അദ്ദേഹത്തിൻെറ കൂട്ടുകാരുമൊത്തു് കൂട്ടുകയോ വില്ലാ ബോർഗ്ഗേസിൽ ഉല്ലാസമായി ഉലാത്തുവാനായി ചേരുകയോ ചെയ്യുവന്നു. ഞങ്ങളുടെ കൂട്ടുകെട്ടു് ശിഥിലമായില്ല.

അതേ ശരത്ക്കാലത്തുതന്നെ ഫെർമി ഞങ്ങളെ അദ്ദേഹത്തിൻെറ ചങ്ങാതിയായ ഫ്രാൻകോ റാസെറ്റിയുമായി പരിചയപ്പെടുത്തി. അദ്ദേഹം നല്ല ഉയരമുള്ളവനും കട്ടിയില്ലാത്ത തലമുടിയുള്ളവനും ദൃഢനിശ്ചയമുള്ള സ്വഭാവത്തെ വ്യക്തമാക്കുന്ന താടിയോടുകൂടിയവനും ആളുകളിൽക്കൂടി തുളച്ചുകയറിപ്പോകുന്ന ഏകാഗ്രമായ നോട്ടത്തോടുകൂടിയവനും ആയിരുന്നു. ഞാൻ ആദ്യം അദ്ദേഹത്തെ കണ്ടപ്പോൾ എനിക്കു് മതിപ്പുണ്ടാക്കിയ ഒരു സംഗതി, അദ്ദേഹം ഫെർമിയുടെ രീതിയിൽ തന്നെയാണു് സംസാരിച്ചിരുന്നതു് എന്നുള്ളതാണു്; അതായതു് ടസ്കൻ ചുവയുള്ള ഭാഷയിൽ നീട്ടി ഈണത്തിനനുസരിച്ചുള്ള സംഭാഷണം. അതു് തീർച്ചയായും ഒരു പകർച്ചവ്യാധിയായിരുന്നു. എന്നാൽ ആരാണു് ആ രോഗവുംകൊണ്ടു് ആദ്യമായി വന്നതെന്നു് എനിക്കു് കണ്ടുപിടിക്കാൻ കഴിഞ്ഞിട്ടില്ല. ഫെർമിയുടെ സഹോദരി, നിറത്തിന്റെ കാര്യത്തിലൊഴിച്ചു് മറ്റെല്ലാററിലും സഹോദരനോടു് സാമ്യതയുള്ള അവർ,

ഈ രോഗത്തിന്ന് കുറഞ്ഞതോതിൽ വിധേയയായിട്ടുണ്ട്. എന്നാൽ ഈ വസ്തുത, ഒന്നും തന്നെ തെളിയിക്കുന്നില്ല. റാസെററിയിൽനിന്ന് തൻെറ സഹോദരൻവഴി മറിയയിൽ ആ മുട്ട എത്തിയതായിരിക്കാൻ വഴിയുണ്ട്. എന്നാൽ വഴിയിൽ അതിൻെറ തീക്ഷ്ണത കുറഞ്ഞിട്ടുണ്ട് എന്നുമാത്രം!

റാസെററിയുടെയും ഫെർമിയുടെയും ചിരിയും സൗമ്യതയുള്ളതായിരുന്നു. ശബ്ദായമാനമായതും തുടർന്നു നില്ക്കുന്നതും നിസ്സാരമായ നേരമ്പോക്കിൽ പോലും പൊട്ടിപ്പുറപ്പെടുന്നതും ആണതു്. എന്നാൽ ഫെർമിയുടെ ചിരിക്ക് അഭീഷ്ടത താരതമ്യേന കുറഞ്ഞിരിക്കും. റാസെററിയുടേതു് പരുക്കനും അനിയന്ത്രിതവും ആയ പൊട്ടിച്ചിരിതന്നെയാണ്. എല്ലാ പെരുമാറ്റങ്ങളിലും അയാൾക്കുള്ള അതിസൂക്ഷ്മതപ്പോലെ സഹജമായിരുന്നില്ല അതു്. ഈ അതിസൂക്ഷ്മതകാരണം പലപ്പോഴും അയാളുടെ സൂട്ടിൻെറ മടക്കുകൾ നോക്കുകയും അവിടെങ്ങാനും ഇരിക്കുന്ന പൊടിപോലും ചാതുര്യമുള്ള വിരൽകൊണ്ടു തട്ടിക്കളയുകയും ചെയ്യാറുണ്ട്.

യുവതികളെ ഫ്രാൻകോ റാസെററി ആകർഷിക്കാറുണ്ട്. എന്നാൽ അവർ അദ്ദേഹത്തെ ഇളക്കാറില്ല. തല ചെറുതായി ഉയർത്തി കണ്ണാടിയിൽകൂടി സുസൂക്ഷ്മം നിസ്സംഗനായി വീക്ഷിക്കും; അദ്ദേഹം അവരെ പരിശോധിക്കും. തുറിച്ചുകയറുന്ന നോട്ടംകൊണ്ടു് അവരെ വിശകലനം ചെയ്യും. അവർ ഏതോ അപൂർവ്വമായ ചിത്രശലഭങ്ങളൊ സസ്യങ്ങളോ ആണെന്നു തോന്നത്തക്ക വിധത്തിൽ കുറഞ്ഞൊരു വിനോദത്തോടുള്ള നോട്ടം. അദ്ദേഹത്തിന്ന് ഏതൊരു കാര്യത്തെക്കുറിച്ചും സംസാരിക്കാൻ സാധിക്കും; ബുദ്ധമതം മുതൽ യുവതികൾക്കുകൊള്ളാവുന്ന ഇംഗ്ലീഷ് നോവൽവരെ. ജേൻ ഐയർ ആയിരുന്നു, ഞാൻ അദ്ദേഹത്തെ കണ്ടു മുട്ടിയപ്പോൾ ആദ്യം നടത്തിയ സംഭാഷണവിഷയം—എന്നാൽ അദ്ദേഹം ഒരു ഊർജ്ജതന്ത്രജ്ഞനാണ്, ഫെർമി ഞങ്ങളോടു പറഞ്ഞതുപോലെ. അദ്ദേഹം ഫ്ളോറൻസിൽനിന്നു് റോം സർവ്വകലാശാലയിൽ ഊർജ്ജതന്ത്രം പഠിപ്പിക്കാൻ എത്തിയ ആളുമാണ്.

ഫെർമിയും അദ്ദേഹവും ഒന്നിച്ചു് ഒരേസമയത്തു് റോമിൽ വന്നുചേന്നതു് ഒരു അത്ഭുതകരമായ യോജിപ്പായി കരുതാൻപാടില്ല. ഇററലിയിലെ ഏററവും കാമ്യമായ താമസസ്ഥലമാണ് റോം. അതു് ഞങ്ങളുടെ ലാററിൻ പൂർവ്വീകന്മാരുടെ അഭിപ്രായത്തിൽ ലോകത്തിൻെറ തലസ്ഥാനമാണ്. ഞങ്ങളുടെ തലമുറക്കാർക്ക് ഏററവും അത്ഭുതകരമായ സനാതനനഗരവുമാണ്. മററു സ്ഥലങ്ങളിലെ ധാരാളം ഭാവിയുള്ള പഠന സാദ്ധ്യതകൾ തള്ളിനീക്കിയിട്ടു പോലും ഇരുപത്തഞ്ചുകാരായ യുവാക്കന്മാർ റോമാസർവ്വകലാശാലയിലേക്കു് വന്നുചേരാറുണ്ട്. വാസ്തവത്തിൽ ഇവരുടെ കാര്യത്തിലും മുമ്പുപറഞ്ഞ വരവു് നിസ്സാരമായ ഒരു ആകസ്മിക സംഭവമായിരുന്നില്ല. അതിന്ന് കാരണമുണ്ടായിരുന്നു. കുറെ നാളായി സെനററർ ഓർസോ മാറിയോ കോർബിനോ റോമിലെ ഊർജ്ജതന്ത്ര വിഭാഗ മേധാവി, അദ്ദേഹത്തിൻെറ വിദ്യാശാലയെപ്പററി അതിമോഹമുള്ള സ്വപ്നങ്ങൾ കാണുകയാണ്.

അധികം ഉയരമില്ലാത്ത, ഓജസ്സു സ്ഫുരിക്കുന്ന കോർബിനോ സിസിലിയിലാണ് ജനിച്ചതു്. സിസിലിയന്മാർക്കുള്ള സ്വഭാവഗുണങ്ങൾ അദ്ദേഹത്തിലും ഉണ്ടായിരുന്നു. അതായതു് മാനസികമായ കൂർമ്മത, തീരുമാന

മെട്ടക്കുന്നതിലുള്ള സൂക്ഷ്മത, സമരോത്സുകത തുടങ്ങിയവയാണതു്. ആ സമരൌത്സുക്യം വഴിതെററിയാണു് സിസിലിയൻ 'മാഫിയ'യെ ഉൽപ്പാദിപ്പിച്ചതു്. എന്നാൽ കോർബിനോയ്ക്കു് അന്തമില്ലാത്ത പുരോഗമന ശേഷിയും ഉദ്ദേശിക്കുന്ന ലക്ഷ്യത്തിലെത്തിച്ചേരുന്നതിനുള്ള ശക്തിയും ആ ഗുണവിശേഷങ്ങൾ പ്രദാനം ചെയ്തു. സ്വപ്രയത്നത്താൽ ഉയർന്ന ഈ മനുഷ്യൻ രാഷ്ട്രീയകാര്യങ്ങളിൽ ഉന്നതവും സ്വാധീനമുള്ളതും ആയ സ്ഥാനത്തെത്തിച്ചേർന്നു. ലോകവിജ്ഞാനം കൊണ്ടു് വിവേകിയായിഭവിച്ച ഈ മനുഷ്യൻ, ഫാസിസ്റ്റു കക്ഷിയിൽ ചേരാതെ മുസ്സോലിനിയുടെ മന്ത്രിസഭയിൽ അംഗമായിത്തീരുകയെന്ന അത്ഭുതകാര്യം നേടുകയുണ്ടായി.

ഇററലിയിൽ ഊർജ്ജതന്ത്രം ഒരു സന്ദിഗ്ദ്ധാവസ്ഥയിൽ എത്തിച്ചേർന്നിരിക്കുകയാണെന്നു് സെനററർ കോർബിനോയ്ക്കു് അറിവുണ്ടായിരുന്നു. ഗലീലിയോയുടെയും വോൾട്ടായുടെയും പ്രശസ്തിയിൽ ലയിച്ചു് കഴിഞ്ഞിരുന്ന അദ്ദേഹത്തിൻെറ തലമുറയിലെ ഊർജ്ജതന്ത്രജ്ഞന്മാർ പഴയ പാരമ്പര്യം നിലനിർത്തുന്നതിനു് ഒരു ശ്രമവും ചെയ്തിരുന്നില്ല. ഗണിത ശാസ്ത്രപ്രധാനരായ ഊർജ്ജതന്ത്രജ്ഞന്മാരൊഴിച്ചു്, ഇവർതന്നെ ഗണിതശാസ്ത്രജ്ഞന്മാർ മാത്രമായിരുന്നു, കോർബിനോ മാത്രമായിരുന്നു ഞങ്ങളുടെ നൂററാണ്ടിലെ ആദ്യത്തെ ഇരുപത്തഞ്ചു കൊല്ലത്തിൽ ഉണ്ടായ പൂർണ്ണസത്വനായ ഒരു ഊർജ്ജതന്ത്രജ്ഞൻ. ഇപ്പോൾ, പക്വമായപ്രായത്തിൽ അദ്ദേഹത്തിൻെറ സമയം രാഷ്ട്രീയമായ ഉത്തരവാദിത്വങ്ങൾക്കും ഔദ്യോഗികമായ വ്യവസായോപദേശങ്ങൾക്കുമായി വീതിക്കപ്പെട്ടു.

സജീവമായ ഗവേഷണശ്രമങ്ങൾ അദ്ദേഹം പരിപൂർണ്ണമായി പരിത്യജിച്ചെങ്കിലും അദ്ദേഹത്തിൻെറ മനസ്സും ആത്മാവും ഊർജ്ജതന്ത്രത്തിൽ തന്നെയായിരുന്നു. അദ്ദേഹത്തിനു് പ്രാധാന്യമുള്ള നേട്ടങ്ങൾ നേടാവുന്ന, മഹത്തായ വിദ്യാശാലയെക്കുറിച്ചു് ധീരമായ സങ്കല്പങ്ങളുണ്ടായിരുന്നു താനും. അതു് റോമിൽ കരുത്തു് വളർന്നു് ലോകത്തിൻെറ അംഗീകാരം നേടണം.

ഒരു സങ്കല്പം കോർബിനോയ്ക്കു് ഒരു വെല്ലുവിളിയാണു്. അദ്ദേഹത്തിന്റെ സ്വപ്നങ്ങൾ യഥാർത്ഥമായിത്തീരണം. നല്ലൊരു വിദ്യാശാല നിർമ്മിക്കുന്നതിൻെറ ആദ്യത്തെപ്പടി, നല്ലയാളുകളെ ഒന്നിച്ചുചേർക്കുകയാണു്. കുറച്ചുനാളായി കോർബിനോയ്ക്കു് ഫെർമിയെ റോമിലേക്കു വരുത്തി സ്ഥിരമായ ഒരു സ്ഥാനം നല്കണമെന്നു് ഉദ്ദേശമുണ്ടായിട്ടു്. റോമിൽ 1923–24 വിദ്യാലയ വർഷത്തിൽ ഫെർമി രസതന്ത്രജ്ഞന്മാർക്കും മററു് ശാസ്ത്രവിദ്യാർത്ഥികൾക്കും പാഠങ്ങളെടുക്കുന്ന ഒരു ഇൻസ്ട്രക്റ്റർ ആയിരുന്നു. ഈ ജോലി പരമ്പരയാ ഊർജ്ജതന്ത്ര വിഭാഗത്തിലെ ശാസ്ത്രജ്ഞന്മാരാണു് നിർവ്വഹിച്ചുവന്നതു്. 1926-ൽ അദ്ദേഹം വന്നുചേരണമെന്നു് കോർബിനോ ആവശ്യപ്പെട്ടു.

ഫെർമി ഫ്ളോറൻസിൽ ശക്തിശാസ്ത്രവും ഗണിതശാസ്ത്രവും പഠിപ്പിക്കുകയായിരുന്നു ഇക്കാലത്തു്. ആ ജോലി അസ്ഥിരവും അതിൻെറ അട്ടത്തുൺ അംഗീകരിച്ചിട്ടില്ലാത്തതും ആയിരുന്നു. ഒരു കൊല്ലം മുമ്പു് സാർഡീനിയായിലെ കാഗ്ളിയാറി സർവ്വകലാശാലയിലെ ഊർജ്ജതന്ത്ര വകുപ്പിൽ ഒരു സ്ഥാനം സമ്പാദിക്കുന്നതിനു് ശ്രമിക്കുകയുണ്ടായി. ഇററലിയിലെ ചട്ടമനുസരിച്ചു് ഒരു സർവ്വകലാശാലയിൽ ഒഴിവുവന്ന അത്തരം സ്ഥാനത്തേക്കു് അപേക്ഷകന്മാർക്കു് ഒരു മത്സരപ്പരീക്ഷ നടത്തി തിരഞ്ഞെടുക്കപ്പെടാവുന്ന

താണ്. അല്ലെങ്കിൽ ആ സ്ഥാനത്തിൽ കുറേനാൾ പകരം നോക്കിയിരുന്നി രിക്കണം. അപ്പോൾ ഔപചാരികമായ പരീക്ഷയൊന്നും നടത്താറില്ല. പല സർവ്വകലാശാലകളിൽനിന്ന് എടുത്തിട്ടുള്ള പ്രൊഫസ്സറന്മാർ ചേർന്നുള്ള ഒരു കമ്മിററി, അപേക്ഷകന്മാരുടെ പ്രത്യേക യോഗ്യതകളും പ്രസിദ്ധപ്പെടുത്തിയി ട്ടുള്ള പ്രബന്ധങ്ങളും അടിസ്ഥാനപ്പെടുത്തി തിരഞ്ഞെടുപ്പ് നടത്തുന്നു. ഏററ വും യോഗ്യരായ മൂന്നുപേർ ഒഴിവുവന്ന സ്ഥാനത്തേക്ക് നിയമിതരാകാവു ന്നതാണ്. അതിൽ ഒന്നാമൻ സർവ്വകലാശാലയിലെ പീഠത്തിന്നവകാശി യാകും. മററുള്ളവർ വേറെവിടെങ്കിലും ഒഴിവുണ്ടെങ്കിൽ അവിടേയും നിയ മിതരാകും. ഇതിനാണ് കൺകോർസോയെന്നു പറയുന്നതു്.

കാഗ്ളിയാറിയിലെ മത്സരപരീക്ഷയുടെ പ്രഖ്യാപനം കണ്ടപ്പോൾ അ പേക്ഷിക്കണമെന്ന് ഫെർമി നിശ്ചയിച്ചു. വിശ്വാസപൂർവ്വം തൻെറ യോ ഗ്യതകൾ അദ്ദേഹം അവരെ അറിയിച്ചു. എന്തുകൊണ്ടെന്നാൽ അപേക്ഷക രിൽ ഏററവും യുവാവായിരുന്നെങ്കിലും തനിക്ക് സുസ്ഥാപിതമായ പ്ര ശസ്തി ഇററലിയിലും പുറത്തും, ഉണ്ടെന്ന് അറിയാമായിരുന്നു. ഇതുവരെ ഏതാണ്ട് മുപ്പതു പ്രബന്ധങ്ങൾ പ്രസിദ്ധീകരിച്ചിട്ടുമുണ്ട്. കുറെയൊക്കെ പരീക്ഷണപ്രവർത്തനങ്ങളെയും ബാക്കി ഊർജ്ജതന്ത്രസിദ്ധാന്തവിഷയങ്ങ ളെയും സംബന്ധിച്ചുള്ളവയായിരുന്നു. രണ്ടാമതു പറഞ്ഞതു് അധികവും ആപേക്ഷികവാദപ്രധാനമായിരുന്നുതാനും. അദ്ദേഹത്തിൻെറ ഭാഗ്യക്കുറവെ ന്നു പറയട്ടെ, അന്നത്തെ ഇററാലിയൻ ഗണിതശാസ്ത്രകാരന്മാർ രണ്ടു ക ക്ഷികളായി അക്കാലത്തു പിരിഞ്ഞിരുന്നു ; ഐൻസ്റ്റീൻെറ സിദ്ധാന്തം വ ശമാക്കി അതു് അംഗീകരിച്ചവരും "അതിൽ വിശ്വസിക്കാത്തവരും" എന്ന് രണ്ടു കക്ഷികൾ.

കാഗ്ലിയാരിലെ പരീക്ഷകന്മാരിലും ഈ ഭിന്നിപ്പുണ്ടായിരുന്നു. അവരിൽ മൂന്നുപേർ ഐൻസ്റ്റൈൻ വിരുദ്ധരും രണ്ടുപേർ സിദ്ധാന്താനുകൂലികളും ആയി രുന്നു. അനുകൂലികൾ ലെവി–സിവിററാ, വോൾട്ടേറാ എന്നിവരാണ്. ഈ രണ്ടു് അഖില ലോകപ്രശസ്തർ, റോമിൽ പഠിപ്പിക്കുന്നവരാണ്. വിശാല വീക്ഷണക്കാരായ ഇവർക്ക് നൂതന ശാസ്ത്രവികാസ വിഷയങ്ങളിൽ വളരെ യധികം താല്പര്യംഉണ്ടു്. ഫെർമിയെ പല അവസരങ്ങളിൽ അറിയാനും അയാളുടെ കഴിവുകൾ ആസ്വദിക്കാനും ഇടവന്നിട്ടുണ്ടു്. ഫെർമിയുടെ നിർ മ്മല ചിന്തയും അതിവേഗത്തിൽ സിദ്ധാന്തങ്ങൾ മനസ്സിലാക്കാനുള്ള ശേഷി യും പ്രശ്നങ്ങളെ അവയുടെ അടിസ്ഥാനാംശങ്ങളായി വിശകലനം ചെയ്യുവാ നുള്ള കഴിവും അവർ നേരത്തെ മനസ്സിലാക്കിയിരുന്നു. ഫെർമി അവരുടെ സ്ഥാനാർത്ഥിയാണ്.

മററു മൂന്നു പരീക്ഷകന്മാർ വേറൊരാളിനെയാണ് അനുകൂലിച്ചതു്; ജി യോവന്നി ജോർജിയെ. ഇദ്ദേഹം മദ്ധ്യവയസ്കനായ ഒരു എൻജിനീയരാ യിരുന്നു. അദ്ദേഹം ബിരുദ്ദ സമ്പാദിച്ചതു് ഫെർമി ജനിക്കുന്നതിനു് എട്ടു കൊല്ലം മുമ്പാണ്. എം. കെ. എസ്. യൂണിററു പദ്ധതിവഴി അദ്ദേഹം പ്രശസ്തി നേടിയിട്ടുമുണ്ടു്. ഈ പദ്ധതി ഊർജ്ജതന്ത്രത്തിൽ സ്വീകരിച്ചിരു ന്ന അടിസ്ഥാന യൂണിററ് (ഏകകം) വ്യത്യസ്തമായിരുന്നെങ്കിലും അതിനു് മററുള്ളവയെ അപേക്ഷിച്ച് ചില പ്രായോഗികമായ മേന്മകൾ ഉണ്ടായിരു ന്നുതാനും. അദ്ദേഹത്തിൻെറ അനുകൂലികൾ, അയാളുടെ കൂടുതൽ പക്വമായ നിലയും, ചിന്താപരവും താത്വികവുമായ ബുദ്ധിവൈഭവവും ഊന്നിപ്പറഞ്ഞു.

അദ്ദേഹത്തിനു് ഒന്നാം സ്ഥാനം നല്കി കാഗ്ലിയാറിലെ പീഠത്തിലേക്കു് നിയമിച്ചു.

ഗണിതശാസ്ത്ര പ്രധാനമായ ഊർജ്ജതന്ത്രവിഷയത്തിൽ പിന്നീടു് ഒഴിവുള്ള സ്ഥാനമൊന്നും ഉണ്ടായിരുന്നില്ല. അതിനാൽ ഫെർമിഫ്ലോറൻസിൽ താമസിച്ചു. 1926–ൽ കാർബിനോ അദ്ദേഹത്തെ റോമിലേക്കു് വിളിക്കുവാൻ വിചാരിച്ചപ്പോൾ, ഫെർമി സ്ഥിരമായ സ്ഥാനത്തേക്കു് നിയമിതനാകുന്നതിനു് ഇടയുള്ള നിലയിലാണു് കഴിഞ്ഞിരുന്നതു്. അദ്ദേഹത്തിനു് അത്തരം ഒരു സ്ഥാനം അവകാശപ്പെടുവാൻ കൂടുതൽ യോഗ്യതകളും ഉണ്ടായിരുന്നു. എന്തെന്നാൽ കഴിഞ്ഞുപോയ ഒരു കൊല്ലംകൊണ്ടു് അദ്ദേഹത്തിൻെറ പ്രശസ്തി വർദ്ധിച്ചിരുന്നു. അദ്ദേഹം ഒരു സ്ഥിതിഗണിതസിദ്ധാന്തപ്രബന്ധം "പൂർണ്ണമായ ഏകാണുവാതകത്തിൻെറ ഊർജ്ജീകരണം" (On the Quantization of a Perfect Monatonic gas) പ്രസിദ്ധപ്പെടുത്തി. സിദ്ധാന്തപ്രധാനമായ ഉർജ്ജതന്ത്രത്തിൻെറ പരിണാമത്തിൽ ഒരു പ്രധാന ഘട്ടത്തെ കുറിക്കുന്ന പ്രബന്ധങ്ങളിൽ സ്ഥാനം സിദ്ധിച്ച ഒന്നാണതു്.

പിന്നെ കുറെ വർഷങ്ങളിൽ സ്ഥിതിഗണിത പ്രശ്നങ്ങളിൽ തല്പരനായി. മൂലകങ്ങളുടെയും അണുക്കളുടെയും ഇലക്ട്രോണുകളുടെയും പെരുമാറ്റം, വികിരണ പ്രസരണത്തിലെ ഊർജ്ജവിതരണം, എന്നീകാര്യങ്ങളിൽ പ്രത്യേകിച്ചു് തല്പരനായി. അദ്ദേഹത്തിൻെറ ചിന്തയിൽ അധികവും പൂർണ്ണമായ, സാങ്കല്പിക വാതത്തിൻെറ വർത്തനത്തിൽ ചിലവഴിച്ചു. അത്തരം വാതകം അനുസരിക്കുന്ന സൂക്ഷ്മമായ നിയമങ്ങൾ അദ്ദേഹത്തെ കുറെക്കാലം ഭഗ്നാശനാക്കിയിട്ടുണ്ടു്. അതിൻെറ പൂർണ്ണമായ അറിവു് കൊടുക്കുവാൻ ഉതകുന്ന ഏതോ ഘടകം കാണാതെ കിടന്നിരുന്നു. അതെന്താണെന്നു് അദ്ദേഹത്തിനു് രൂപമൊന്നുമുണ്ടായില്ല.

ശാസ്ത്രപ്രശ്നങ്ങൾ ഒററയ്ക്കു് നില്ക്കുന്നതു് അപൂർവ്വമാണല്ലൊ. അവയുടെ പരിഹാരങ്ങൾ പലപ്പോഴും അന്യോന്യം കോർത്തുകിടക്കുന്നു. പത്തുകൊല്ലത്തിലധികക്കാലം സിദ്ധാന്തപഠനങ്ങൾ അണുവിൻെറ യഥാർത്ഥമായ വിവരണം നൽകുന്നതിനും, പരീക്ഷണങ്ങളിൽ നിന്നു ലഭ്യമായിട്ടുള്ള നിരവധി കുട്ടിക്കുഴഞ്ഞുകിടക്കുന്ന വിവരണങ്ങൾ മനസ്സിലാക്കി നിയമവും ചിട്ടയും കൈവരുത്തുന്നതിനും വേണ്ടി ചിലവഴിച്ചിട്ടുള്ളതാണു്. അണോപാർജ്ജതന്ത്രത്തിലെ ഏററവും കർമ്മനിരതമായ കാലഘട്ടമാണതു്. പുതിയ സിദ്ധാന്തങ്ങൾ, പുതിയ തത്വങ്ങൾ, നൂതനാഭിപ്രായഗതികൾ തുടങ്ങിയവ പ്രാചീന വിശ്വാസങ്ങളിൽ പ്രകാശം ചൊരിയത്തക്കവണ്ണം ഒന്നിനു പുറകേയൊന്നായി വളരെവേഗം പ്രസിദ്ധീകൃതങ്ങളായി.

ആസ്ത്രിയയിൽ ജനിച്ച വൂൾഫ്ഗാൻഗ്പാളി 1925–ൽ അണുവിന്റെ ബീജകേന്ദ്രത്തിനു ചുററും ഭ്രമണം ചെയ്യുന്ന ഇലക്ട്രോൺസിന്റെ ഊർജ്ജത്തെക്കുറിച്ചു പഠനം നടത്തവേ, ഇലക്ട്രോൺസിൻെറ ബഹിഷ്കരണതത്വം കണ്ടെത്തി. അതു ശാസ്ത്രീയമായ സൂക്ഷ്മത കൂടാതെ ഇങ്ങനെ പറയാം: ബീജകേന്ദ്രത്തിനു ചുററുമുള്ള ഒരു ഭ്രമണപഥത്തിൽ ഒരു ഇലക്ട്രോൺ മാത്രമേ ഉണ്ടാകാനൊക്കൂ. ഉടൻതന്നെ ഫെർമി ഈ തത്വത്തെ പൂർണ്ണവാതകത്തിൻെറ കാര്യത്തിൽ പ്രയോഗിച്ചു.

അക്കാലങ്ങളിൽ ഫെർമിക്കു് ചിന്തിക്കുവാൻ ധാരാളം സമയമുണ്ടായിരുന്നു. ഫ്ളോറൻസ് സർവ്വകലാശാലയിലെ ഊർജ്ജതന്ത്രഗവേഷണാലയം

ആർസെട്രിയിലാണ്. ഗലിലിയോ തന്റെ അവസാനകാലത്ത് താമസിച്ചതും അദ്ദേഹം ഇഹലോകവാസം വെടിഞ്ഞതും ഇവിടെയാണ്. സർവ്വകലാശാലയിൽ പഠിപ്പിക്കുമ്പോൾ ഫെർമി ആർസെട്രിയിലാണ് താമസിച്ചത്. തന്റെ മിത്രമായ റാസെററിയാൽ നയിക്കപ്പെട്ട അദ്ദേഹം ദീർഘസമയം 'ഗെക്കോസ്' എന്നറിയപ്പെടുന്ന ഒരു തരം ഓന്തിനെ ഓടിച്ചു കഴിച്ചുകൂട്ടി. ഈ ജീവികൾ യാതൊരാപത്തും ഉണ്ടാക്കുന്നവയല്ലെങ്കിലും അവ പിശാചുക്കളെ അവയുടെ ശരീരത്തിൽ വഹിക്കുന്നു എന്നാണ് സാധാരണ വിശ്വാസം. ഫെർമിയും റാസെററിയും പിടിച്ചുകൊണ്ടുവരുന്ന ഗെക്കോസുകളെ ആഹാരം കഴിക്കുന്ന മുറിയിൽ അഴിച്ചു വിടും; ആഹാരം വിളമ്പുന്ന കർഷകയുവതികളെ ഭയപ്പെടുത്തി ആനന്ദിക്കുവാൻ.

ഈ രണ്ടു സ്നേഹിതന്മാർ ദീർഘനേരം പച്ചപ്പുൽത്തട്ടിൽ കമഴ്ന്നു കിടക്കും. കയ്യിൽ നീളമുള്ള ഒരു സ്ഫടികക്കമ്പും അതിൻെറയററത്ത് പട്ടുനൂലിലുള്ള ഒരു കുടുക്കും കാണും. ക്ഷമാപൂർവ്വമുള്ള ദീർഘനേരത്തെ കിടപ്പിൽ, റാസെററി പുല്ലിൻെറ ഇളംതളിരുകളുടെ വളർച്ചയും, വായിൽ കടിച്ചുപിടിച്ചിട്ടുള്ള പുൽക്കഷണവുമായി അതിവേഗം നടന്നുപോകുന്ന എറുമ്പുകളുടെ പ്രവർത്തനങ്ങളും, കയ്യിൽവച്ചിട്ടുള്ള സ്ഫടികദണ്ഡിൽ പ്രകാശ രശ്മികൾ ചെയ്യുന്ന ചായപ്പണികളും മററും നോക്കിക്കാണും. പ്രകൃതിനിരീക്ഷകനല്ലായിരുന്ന ഫെർമിക്ക് ആ കൊച്ചുലോകത്തിൽ താല്പര്യമുണ്ടായിരുന്നില്ല. ഗെക്കോയെ കാണാനുണ്ടോയെന്ന് നോക്കിക്കൊണ്ടു കിടക്കുന്ന വേളകളിൽ അദ്ദേഹത്തിൻെറ മനസ്സ് അലഞ്ഞു തിരിയുകയായിരിക്കും. അദ്ദേഹത്തിൻെറ ഉപബോധമനസ്സ് പോളിയുടെ തത്വത്തിലും പൂർണ്ണവാതകസിദ്ധാന്തത്തിലും പ്രവർത്തിക്കുകയായിരിക്കും. ആ ഉപബോധത്തിൻെറ അഗാധതയിൽനിന്ന് അദ്ദേഹം അനേകനാളായി അന്വേഷിച്ചുകൊണ്ടിരുന്ന, കാണാതെ കിടന്നിരുന്ന അംശം കയറിവന്നു: ഒരേവാതകത്തിൻെറ രണ്ട് അണുക്കൾക്ക് ഒരേപ്രവേഗത്തിൽ ചലിക്കുന്നതിന്ന് കഴിയുന്നതല്ല. അഥവാ ഊർജ്ജതന്ത്രജ്ഞന്മാരുടെ ഭാഷയിൽ പറഞ്ഞാൽ, ഒരു തികഞ്ഞ ഏകാണുവാതകത്തിൻെറ അണുക്കളിൽ ഓരോ അണുവിനും ഒരോ ഊർജ്ജകംനിലയിൽ മാത്രമേ നിലനില്ക്കുവാൻ പററൂ. വാതകങ്ങളുടെ പെരുമാററത്തെപ്പററി പൂർണ്ണമായി കണക്കു കൂട്ടുവാൻ ഈ സിദ്ധാന്തം ഇടയുണ്ടാക്കി. ഇത് അറിയപ്പെടുന്നതു് 'ഫെർമിയുടെ സ്ഥിതിഗണിതം' എന്നാണ്. ഇത് പില്കാലത്ത് ഫെർമിയും മററുള്ളവരും പ്രയോഗിച്ച് അനവധി ദർശനവിശേഷങ്ങളെ വിശദീകരിച്ചിട്ടുണ്ട്. ലോഹങ്ങളുടെ താപ വൈദ്യുതവാഹിത്വം നിശ്ചയിക്കുന്നതിനുവരെ ഇതിന്ന് സഹായിക്കാൻ സാധിക്കുന്നു.

ഫെർമിയുടെ സ്ഥിതിഗണിതം പ്രസിദ്ധപ്പെടുത്തിക്കഴിഞ്ഞിരുന്ന കാലത്താണ്, കോർബിനോ സിദ്ധാന്തോർജ്ജതന്ത്രത്തിന് പുതിയ ഒരു പീഠം സ്ഥാപിക്കുന്നതിനുള്ള പദ്ധതി മുമ്പോട്ടു വച്ചത്. ശാസ്ത്ര വിഭാഗം ആ നിർദ്ദേശം അനുകൂലമായി സ്വീകരിച്ചു. വിദ്യാഭ്യാസമന്ത്രിയിൽനിന്ന് അതിന് ആവശ്യമായ നിയമബലം സിദ്ധിക്കുവാനുള്ള ഉത്തരവ് നേടിയതിന്ന് കോർബിനോയുടെ വ്യക്തിപ്രഭാവത്തിന്ന് വളരെ പങ്കുണ്ടായിരുന്നുതാനും. അതിലേക്കുള്ള അപേക്ഷകൾ ക്ഷണിച്ച് തിരഞ്ഞെടുപ്പ് 1926–ശരൽക്കാലത്ത് നടത്തി, ഫെർമിയെ ഒന്നാം സ്ഥാനത്ത് നിശ്ചയിച്ചു. വിജയികളായ മൂന്നു പേരിൽ, രണ്ടാമത്തെ സ്ഥാനം ഫെർമിയുടെ പഴയ മിത്രം എൻറിക്കോ

പെർസിക്കോയ്ക്കും സിദ്ധിച്ചു. പേർസിക്കോ ഫ്ളോറൻസിൽ പഠിപ്പിക്കുകയായിരുന്നു. മൂന്നാമത്തെ വിജയി ആൽഡോ പോൻടിമോളിയായിരുന്നു. ഉത്തരധ്രുവത്തിലേക്കുപോയ ഭാഗ്യഹീനരായ ഇററാലിയൻ ഗവേഷകസംഘത്തിലെ അംഗമായിരിക്കവേ, അദ്ദേഹം ധ്രുവസമുദ്രത്തിൽ അപ്രത്യക്ഷനായി. ഫെർമിക്കു് റോമിലെ സ്ഥാനം ലഭ്യമായി. അടുത്ത ഒക്ടോബർ മുതൽ അവിടെ പഠിപ്പിച്ചു തുടങ്ങി.

ഒരാളെമാത്രംകൊണ്ടു് ഒരു വിദ്യാശാല ഉണ്ടാകുകയില്ല. കൂടുതൽ കഴിവുള്ളവരെ തിരക്കിയപ്പോൾ കോർബിനോയ്ക്കു് റാസെററിയെക്കുറിച്ചു് ഓർമ്മവന്നു് അദ്ദേഹത്തെ അവിടേക്കു് ക്ഷണിച്ചു. കോർബിനോയ്ക്കു് ഇപ്പോൾ കർമ്മശേഷിയുള്ളരണ്ടു് അദ്ധ്യാപകരെക്കിട്ടി. എന്നാൽ ഉർജ്ജതന്ത്രവിദ്യാർത്ഥികൾ കുറവും ഉള്ളവർ മോശക്കാരും ആയിരുന്നു. ശാസ്ത്രപഠനത്തിൽ താല്പര്യമുള്ള സമർത്ഥരായ യുവാക്കന്മാരെ മഹത്തരവും എന്നാൽ വിഷമമേറിയതും ആയ എൻജിനീയറിംഗ് വിദ്യാശാലയാണു് ആകർഷിച്ചതു്. തന്റെ കഴിവുകളെക്കുറിച്ചു് വലിയ വിശ്വാസമുണ്ടായിരുന്ന കുട്ടി, ഉന്നതമായ ലക്ഷ്യത്തെ ലാക്കാക്കി അവിടെ ചേർന്നു് കഴിഞ്ഞു്, പഠനവിഷയങ്ങളുടെ ഗഹനത മനസ്സിലാക്കി പിൻതിരിയുമ്പോൾ, അയാൾ ഊർജ്ജതന്ത്ര വിഭാഗത്തിലേക്കു് പോകും. അതുവരെ പൂർത്തിയാക്കിയ ഭാഗങ്ങൾക്കു് അവിടെ അംഗീകാരം ലഭിക്കുകയും ചെയ്യും. വളരെക്കാലം ഇതായിരുന്നു ഊർജ്ജതന്ത്രവിഭാഗത്തിലേക്കു വിദ്യാർത്ഥികൾ വരുന്ന രീതി. ഇതു അവരുടെ താഴ്ന്ന നിലവാരത്തിന്റെ വ്യാഖ്യാനവുമാണു്. ഈ അവസ്ഥ വ്യത്യാസപ്പെടുത്തുവാൻ തന്നെ കോർബിനോ ഉറച്ചു.

ഞാൻ അന്നു് പൊതുശാസ്ത്രവിഭാഗത്തിലെ രണ്ടാംകൊല്ലക്കാരിയായ വിദ്യാർത്ഥിനിയായിരുന്നു. എൻജിനീയർമാർക്കു നിശ്ചയിച്ചിരുന്ന വൈദ്യുതപഠനപദ്ധതിയിൽ പഠിച്ചുകൊണ്ടിരുന്ന ഒരു വിദ്യാർത്ഥിനി. പൊതുശാസ്ത്രവിഭാഗത്തിൽ പഠിച്ചിരുന്ന വിദ്യാർത്ഥികൾ എണ്ണത്തിൽ അധികമുണ്ടായിരുന്നില്ല. (ആറുപെൺകുട്ടികളും രണ്ടു് ആൺകുട്ടികളും രണ്ടു് പുരോഹിതവിദ്യാർത്ഥികളും മാത്രം.) അവർക്കു് പ്രാതികൂല്യനിലയുമായിരുന്നു. ഒരു പ്രത്യേകപഠനവും നല്കപ്പെട്ടിരുന്നില്ല. അവർക്കു് വൈദ്യശാസ്ത്രം, എൻജിനീയറിംഗ്, രസതന്ത്രം എന്നീ വിഭാഗത്തിലുള്ളവർക്കു് വിധിച്ചിരുന്ന ക്ലാസുകളിലും പങ്കുകൊള്ളേണ്ടതായിട്ടുണ്ടു്.

ഇന്നുള്ള സർവ്വകലാശാലാനഗരം അന്നു് നിർമ്മിച്ചിട്ടില്ല. ഫാസിസ്റ്റുഭരണത്തിന്റെ ഒരു ആദർശപ്രാപ്തിയെന്ന രൂപത്തിൽ അതു് ആസൂത്രണം ചെയ്യപ്പെടുകയായിരുന്നു. ഫാസിസ്റ്റുജിഹ്വകളായ പത്രങ്ങളിൽ അതിനെപ്പററി ദിനംതോറും ഒച്ചപ്പാടു ഉണ്ടായിക്കൊണ്ടുമിരുന്നു. ക്ലാസ്സുകൾ റോമാനഗരത്തിന്റെ നാനാഭാഗങ്ങളിലായി ചിന്നിച്ചിതറി നടന്നു വന്നു. നിയമം, സാഹിത്യം, സാമൂഹ്യശാസ്ത്രം എന്നിവ പഴയ സർവ്വകലാശാലാകെട്ടിടത്തിൽ. ആ കെട്ടിടം—ലാ സാപിയെൻസാ—മൈക്കൽ ഏഞ്ചലോ ഡിസൈൻ ചെയ്തതാണു്. എന്നാൽ മററു് ശാസ്ത്ര വകപ്പുകൾ അത്രയും ഭാഗ്യമുള്ളവയായിരുന്നില്ല. വിസ്മരിക്കപ്പെട്ടിരിക്കുന്ന ചില ശാസ്ത്രവിഷയങ്ങളിലുള്ള ക്ലാസുകൾ നടന്നു വന്നിരുന്ന സാപ്പിയെൻസായിൽനിന്നു് ടാംവഴി മൃഗമന്ദിരത്തിലേക്കു് പോകാൻ വളരെ സമയം എടുത്തിരുന്നു. അവിടെ ചില മൃഗങ്ങളെ ഇട്ടിരുന്ന മുറി ഒഴിവാക്കി ജന്തുശാസ്ത്ര ക്ലാസുകൾ നടത്തുന്നതിനു്

കൊട്ടത്തിരുന്നു. അവിടെനിന്നു് പട്ടണത്തിന്റെ എതിർ ഭാഗത്തു് എനിക്കു് ഊർജ്ജതന്ത്രം രസതന്ത്രം എന്നീ ക്ലാസുകൾക്കു് പോകാം.

രസതന്ത്രവും ഊർജ്ജതന്ത്രവും രണ്ടുകെട്ടിടങ്ങളിലാണു്. അവ ഇന്നും വിയാ പാനിസ്പെർനായുടെ കുന്നിൻ ചരുവുകളിൽ നിലനില്ക്കുന്നു. മുളയും കുറെ ഒററത്തടിമരങ്ങളും രണ്ടുകെട്ടിടങ്ങളെ തമ്മിൽ ബന്ധിക്കുന്ന ഇടവഴിയിൽ വളരുന്നുണ്ടു്. 1870നു മുമ്പു് ഇവിടെ രണ്ടു കന്യാസ്ത്രീമഠങ്ങളായിരുന്നു ഉണ്ടായിരുന്നതു്. അക്കൊല്ലം മാർപ്പാപ്പായുടെ ഐഹികരാജ്യം, റോം, ഐക്യഇററലിയുടെ വിജയിച്ചു കയറിയ സൈന്യങ്ങൾക്കു് അടിപെടുകയുണ്ടായി. പുതിയ ഗവൺമെന്റ് ഔദാര്യമുള്ളതും പുരോഗമനപരവും ആയിരുന്നു. ആ രണ്ടുസന്യാസിമഠങ്ങളും അതു നിന്നിരുന്ന സ്ഥലവും ഊർജ്ജതന്ത്രത്തിനും രസതന്ത്രത്തിനും വേണ്ടി യഥാക്രമം നീക്കിവച്ചു.

അന്നത്തെ രസതന്ത്രജ്ഞന്മാർ അവരുടെ ആവശ്യങ്ങൾക്കു് ഉതകുന്നതായി അതു സ്വാഗതം ചെയ്തു. നടപ്പുരയിൽ ചില വ്യത്യാസങ്ങൾ വരുത്തി അതിനെ ഗവേഷണ സ്ഥലങ്ങളാക്കിയതിൽകവിഞ്ഞു് അവർ അവിടൊന്നും ചെയ്തില്ല. അതിന്റെ മദ്ധ്യത്തിലെക്കിണറും അതിൽനിന്നു വെള്ളം കോരാനുള്ള റാട്ടും മററും ഉപയോഗിക്കുന്നുണ്ടെന്നമട്ടിൽ അതുപോലെയിട്ടിരുന്നു. കെട്ടിടത്തിനു് ബാഹ്യമായി യാതൊരു വ്യത്യാസവും വരുത്തിയില്ല. ഉത്തുംഗവും ഭാരമേറിയതും, അലങ്കാരരഹിതവും ആയ അതിന്റെ ബാഹ്യരൂപം കണ്ടാൽ രസതന്ത്രമന്ദിരം ഒരു കാരാഗൃഹംപോലെയല്ലാതെ ശാസ്ത്രസൗധമെന്നു് തോന്നുകയില്ല.

നേരെമറിച്ചു് ഊർജ്ജതന്ത്രജ്ഞർക്കു് കൊച്ചു് അറകൾ ക്ലാസുമുറികളായി രൂപാന്തരപ്പെടുത്തുന്ന ആശയം രുചിച്ചില്ല. അവർക്കു് കിട്ടിയ കന്യാസ്ത്രീമഠം പൊളിച്ചു് അതിന്റെ സ്ഥാനത്തു് ഒരു ആധുനിക മന്ദിരം നിർമ്മിക്കുവാൻ തീരുമാനിച്ചു. എന്നാൽ നൂററാണ്ടുകളായി സന്യാസിനിമാർ താമസിച്ചുവന്ന ആ സ്ഥലത്തുനിന്നു് അന്നത്തെ താമസക്കാർ വിട്ടുമാറുവാൻ വിസമ്മതിച്ചു. ശാസനയ്ക്കോ പ്രലോഭനത്തിനോ അവരെ അവിടം വിടാൻ പ്രേരിപ്പിക്കുവാൻ കഴിഞ്ഞില്ല. അവസാനം ഊർജ്ജതന്ത്രജ്ഞർ, ഒരു സംഘം കാലാൾ പട്ടാളക്കാരെ, ബെർസാഗ്ലിയേറിയെ, സന്ന്യാസിമഠത്തിനെതിരെയുള്ള കുന്നിലേക്കയക്കുവാൻ ഏർപ്പാടു ചെയ്തു. ബെർസാഗ്ലിയേറി പ്രത്യേക പരിശീലനം സിദ്ധിച്ച വളരെ വേഗം സഞ്ചരിക്കുന്ന കാലാൾപ്പടയാണു്. അവരുടെ തലപ്പാവുകളിൽ വലിയ തൂവലുകൾ അണിഞ്ഞിരിക്കും. വിശ്വസിക്കാവുന്നവരിൽനിന്നു് എനിക്കു് അറിയാൻ കഴിഞ്ഞു, പട്ടാളക്കാരുടെ തൂവലുകൾ അകലെ കണ്ടപ്പോൾ സന്യാസിനിമാർ ഓടിച്ചെന്നു് ഭാണ്ഡം മുറുക്കിയെന്നു്.

പുതിയകെട്ടിടം ലഘുവായ ശില്പവിദ്യപ്രയോഗിച്ചു് നിർമ്മിച്ചതാണു്. ഭാവിയെ മനസ്സിൽ കണ്ടുകൊണ്ടും കൂടുതൽ വിശാലമാക്കാൻ ഇടയുള്ളതരത്തിലുമാണു് പ്ലാൻ ചെയ്തിരുന്നതു്. ഞാൻ അവിടെ സർവ്വകലാശാലയിൽ ഉണ്ടായിരിക്കുമ്പോൾ, യൂറോപ്പിലെ തോതുവച്ചു പറഞ്ഞാൽ ആവശ്യത്തിനനുസരിച്ചു് ഉപകരണങ്ങളോടു കൂടിയതും ആയിരുന്നു.

വലിപ്പമുള്ള ഒരു മുറിയിലാണു് കോർബിനോ ക്ലാസുനടത്തിവന്നതു്. പുറകിലെ ഭിത്തിയിൽനിന്നു് ക്രമമനുസരിച്ചു് താഴ്ന്നു താഴ്ന്നുവരുന്ന ബഞ്ചുകൾ ഇട്ടിരുന്നു. ഉയർന്ന ഒരു പ്ലാററ്ഫോറത്തിൽ ആയിരുന്നു അദ്ധ്യാപ

കന്റെ ഡസ്ക്ക് ഇട്ടിരുന്നതു്. ഉയരമില്ലാതെ ശരീര പുഷ്ടിയുള്ള ആളായിരുന്നു കോർബിനോ. അതിനാൽ ഡസ്ക്കിന്റെ പുറകിൽ നിന്നാൽ അദ്ദേഹത്തെ നല്ലതുപോലെ കാണാൻ കഴിയുകയില്ല. പ്ലാററ്ഫോറത്തിൽ ചാടിക്കയറുമ്പോഴും ബോർഡിൽ വല്ലതും ഉയർത്തി എഴുതുവാൻ ശ്രമിക്കുമ്പോഴും അദ്ദേഹം ഒരു വിദൂഷകന്റെ രൂപം കൈക്കൊള്ളാറുണ്ട്. എന്നാൽ അദ്ദേഹം സംസാരിക്കാൻ തുടങ്ങിയാൽ മുറി നിശ്ശബ്ദമാകും. ക്ലാസിലെ ശ്രദ്ധമുഴുവൻ അദ്ദേഹത്തിന്റെ മിനുങ്ങുന്ന കഷണ്ടിത്തലയിലും കേന്ദ്രീകരിക്കും. ആ ചെറുമനുഷ്യന്റെ രൂപം മററുള്ളവരുടെ ചിത്തത്തിൽ ആണ്ടുപതിയും. വൈദ്യുതി, ഞാൻ വെറുത്തിരുന്ന ഒരു വിഷയം, അല്പ നേരത്തേക്കു് ആനന്ദിക്കാവുന്ന വിഷയമായി മാറും.

ഒരു ദിവസം രാവിലെ കോർബിനോ ഒരു അറിയിപ്പു് ക്ലാസ്സിൽ വായിച്ചു. അദ്ദേഹം എൻജിനീയറിംഗിൽ നിന്നു് ഊർജ്ജതന്ത്രത്തിലേക്കു് മാറാവുന്ന രണ്ടുമൂന്നു് പ്രഗത്ഭന്മാരായ വിദ്യാർത്ഥികളെ കണ്ടു പിടിക്കുവാൻ ശ്രമിക്കുകയാണു്. ഇതു് അസാധാരണമായ ഒരു അവസരമാണെന്നു് അദ്ദേഹം ഉറപ്പു നല്കി. ഗവേഷണ സാധ്യതകളുള്ള ഏററവും നല്ല മണ്ഡലമാണു് ആധുനികോർജ്ജതന്ത്രം. സർവ്വകലാശാലയിലെ ഊർജ്ജതന്ത്ര വിഭാഗം അടുത്തകാലത്തു് വിപുലീകരിച്ചിരിക്കുന്നു. കുറേവിദ്യാർത്ഥികൾക്കു് നേരിട്ടുള്ള നല്ലശിക്ഷണം നല്കുന്നതിനു് തയ്യാറാണു്. പഠനം പൂർത്തിയാക്കിയാൽ ഉന്നതസ്ഥാനങ്ങൾ നേടുന്നതിനുള്ള സാധ്യതകൾ വളരെ നല്ലതു തന്നെ. എങ്കിലും അതിനു് ഒരു ഉറപ്പുനല്കുവാൻ അദ്ദേഹം സന്നദ്ധനല്ല. അദ്ദേഹത്തിന്റെ മുമ്പിലെ ബഞ്ചുകളിൽ അദ്ദേഹം പരിശോധിക്കുന്ന രൂപത്തിൽ നോക്കിയപ്പോൾ അദ്ദേഹത്തിന്റെ കണ്ണുകൾ രണ്ടു കറുത്ത പൊട്ടുകൾപോലെ കാണപ്പെട്ടു. ഏററവും നല്ലവിദ്യാർത്ഥികൾ അവരിൽ ചിലവഴിക്കുന്ന സമയത്തിനും പ്രയത്നത്തിനും അർഹരായവർ, മാത്രം മതി എന്നു് അദ്ദേഹം ആവർത്തിച്ചു.

കോർബിനോയുടെ അപേക്ഷയ്ക്കു് സ്വായത്തമാക്കാൻകഴിഞ്ഞതു് ഒരു വിദ്യാർത്ഥിയെ മാത്രമാണു്—എഡോവാർഡോ അമാൽഡി. രണ്ടുകൊല്ലം മുമ്പു മാത്രമാണു് അയാൾ റോമിൽ വന്നതു്. മുമ്പു് പാഡുവാ സർവ്വകലാശാലയിലെ ഗണിതശാസ്ത്ര പ്രൊഫസ്സറായിരുന്ന അദ്ദേഹത്തിന്റെ പിതാവു് റോമിലെ സർവ്വകലാശാലയിൽ ചേർന്നപ്പോൾ ആണു്, അതുണ്ടായതു്. എഡോവാർഡോ എൻജിനീയറിംഗ് വിദ്യാശാലയിലെ രണ്ടാം കൊല്ലക്കാരനും കോർബിനോയുടെ വൈദ്യുതി ക്ലാസ്സിൽ ഹാജരാകുന്നവനും ആണു്. അയാൾക്കു് പതിനെട്ടു വയസ്സു പ്രായമായിരുന്നെങ്കിലും കാഴ്ചയിൽ അതിലും ചെറുപ്പമാണെന്നേ തോന്നുകയുള്ളു. ചെസ്റ്റ്നട്ടു നിറമുള്ള ചുരുളൻ മുടി മകുടം ചാർത്തുന്നതിനു താഴെ റോസാപ്പൂപോലെ നിറവും മാർദ്ദവവും ഉള്ള വദനം. അധരങ്ങൾ തികഞ്ഞതും പവിഴഭംഗിയുള്ളതും.

അമാൽഡിയും ഞാനും ഉററമിത്രങ്ങളായിരുന്നു. അയാൾ ഞങ്ങളുടെ വീട്ടിൽ യുവാക്കന്മാർ സമ്മേളിക്കാറുള്ളപ്പോഴൊക്കെ വരാറുണ്ടു്. ഞങ്ങൾ കണ്ടുപിടിച്ച ഒരു കളി "നിശ്ശബ്ദ ചലച്ചിത്രം" ഒരു പാർട്ടിക്കു് ഞങ്ങൾ ഒന്നിച്ചു കളിച്ചതു് ഞാൻ എന്നും സ്മരിക്കുന്നതാണു്. ഞങ്ങളിൽ ഒരു കൂട്ടക്കാർ നിശ്ശബ്ദമായി ഏററവും അറിയപ്പെടുന്ന ചലച്ചിത്രങ്ങൾ അഭിനയിക്കും. അതേസമയം ഒരാൾ അതിന്റെ വിശദീകരണങ്ങൾ പറഞ്ഞുകൊ

ണ്ടിരിക്കുകയും വേറൊരാൾ പ്രൊജക്ടറിന്റെ 'ബസ്സിംഗ്'' ശബ്ദം പുറപ്പെടു വിച്ചുകൊണ്ടു കഴിയുകയും ചെയ്യും.

ഫെർമിയും ഞങ്ങളുടെ പാർട്ടിക്കു വന്നിരുന്നു. അദ്ദേഹത്തിന്റെ എന്നത്തേയും സ്വഭാവംപോലെ അന്നും നേതൃത്വം എടുത്തു. അദ്ദേഹമാ യിരുന്നു ചലച്ചിത്രസംവിധായകൻ. ഞങ്ങൾ എടുക്കേണ്ട ഭാഗങ്ങൾ അദ്ദേ ഹം ഞങ്ങൾക്കു നല്കി. സാധാരണ ചോദ്യം ചെയ്യാതെ അതു സ്വീകരിക്കും. എന്നാൽ എന്റെ സഹോദരി അന്നയോട്ട് ഗ്രീററാ ഗാർബോയുടെ ഭാഗം എടുക്കാൻ പറഞ്ഞപ്പോൾ അവൾ പൂർണ്ണമായി വിസമ്മതിച്ചു. മെലിഞ്ഞു നീണ്ട് സ്വപ്നദർശിനിയുടെ മുഖഭാവത്തോടുകൂടിയ അന്നാ ആ ഭാഗത്തിനു് പററിയവളായിരുന്നു. എന്നാൽ ഒരുതരത്തിൽ അവൾ ലജ്ജാലുവും ദുശ്ശാഠ്യക്കാരിയും ആയിരുന്നു. ഫെർമിക്ക് അവളുടെ മേൽ സ്വാധീനമൊന്നു മില്ല. ഒരു കലാകാരിയായിരുന്നതിനാൽ എല്ലാ ശാസ്ത്രജ്ഞന്മാരെയും അ വൾ വലിയ മതിപ്പിലല്ല കരുതിയിരുന്നതും. ആദ്യമായി ഫെർമി തന്റെ ദൃഢനിശ്ചയത്തെ വെല്ലുവിളിച്ച ഒരു എതിരാളിയെ കണ്ടെത്തി. ജിനായും കോർണീലിയായും അവരവരുടെ ഭാഗങ്ങൾ നേരത്തെതന്നെ നിശ്ചയിക്ക പ്പെട്ടു കഴിഞ്ഞു. പെൺകുട്ടികൾ ഇനിയും ഇല്ല. അതിനാൽ ഞങ്ങൾ ച ലച്ചിത്രക്കളി വേണ്ടെന്നു മിക്കവാറും തീരുമാനിച്ചു. എന്നാൽ ഫെർമി തന്റെ കഴിവുകൾ തെളിയിച്ചതു് അമാൽഡിയോടു തിരിഞ്ഞാണു്.

''നമുക്കു്, പുരുഷന്മാർക്കു്, കപടലജ്ജകളൊന്നുമില്ലെന്നു് ഈ യുവതി കളെ കാണിക്കു! ഗ്രീററാ ഗാർബോയുടെ ഭാഗം എടുക്കുക!''

ഫെർമിയുടെ മനോഭാവം സംക്രമിച്ച എഡോവാർഡോ, ആ നിർദ്ദേ ശം സസന്തോഷം സ്വീകരിച്ചു. താമസിയാതെ അയാൾ നീലാംബരത്തിന്റെ നിറത്തോടുകൂടിയ, എന്നിൽനിന്നു കടംവാങ്ങിയ പട്ടു വില്ലീസു കുപ്പായ ത്തിൽ, കഴുത്തിറങ്ങിയിരുന്ന വേഷമായതിനാൽ ഏതൊരു തരത്തിനും അ ഭിമാനിക്കത്തക്ക കഴുത്തിന്റെ വെണ്ണക്കല്ലുപോലുള്ള നിറം പ്രകടമാക്കി ക്കൊണ്ടു്, അരങ്ങത്തു വന്നു.

ഈ പ്രകടനത്തിനുശേഷം അമാൽഡിയെ ഗൗരവത്തോടെ നോക്കു വാൻ എനിക്കു കഴിഞ്ഞില്ല. കാർബിനോയുടെ ഉപദേശം പിൻതുടരാമെ ന്നുള്ള ഉദ്ദേശം അയാൾ പ്രകടമാക്കി. ഊർജ്ജതന്ത്രത്തിലേക്കു് മാറാമെന്നു് നിശ്ചയിച്ചപ്പോൾ, തന്നത്താനെ ഇങ്ങനെ ഊററം വച്ചു പുലത്തുന്നതിനെ പ്പിടിച്ചു് ഞാൻ കളിയാക്കി അസഹ്യപ്പെടുത്തി. എന്നാൽ റോമൻ ഗ്രൂപ്പി ലുള്ള മററുള്ളവരോടൊപ്പം, അയാളും അപകർഷഭാവത്താൽ ബുദ്ധിമുട്ടുന്ന വനല്ല. അതിദീർഘമല്ലാത്ത പരിചിന്തനത്തിനുശേഷം, അയാൾ കോർ ബിനോ ഉദ്ദേശിച്ച തരത്തിലുള്ള യുവാവു് താനാണെന്നുള്ള തീരുമാനത്തിലെ ത്തി. വളന്നുകൊണ്ടിരിക്കുന്ന ഊർജ്ജതന്ത്രജ്ഞന്മാരും ഊർജ്ജതന്ത്രജ്ഞരാകാൻ പോകുന്നവരും ഉൾപ്പെടുന്ന കുടുംബത്തിലേക്കു് അയാളും സ്വീകരിക്കപ്പെട്ടു.

ഊർജ്ജതന്ത്രഗവേഷണശാലയിലെ യുവാക്കന്മാരെ ഞാൻ സാധാരണ കണ്ടുമുട്ടാറുള്ള ഒരു സ്ഥലം പ്രൊ. കാസ്റ്റൽ നുവോസിന്റെ താമസസ്ഥല ത്താണു്. അദ്ദേഹത്തിന്റെ വീട്ടിൽ ശനിയാഴ്ചതോറും അത്താഴത്തിനു ശേ ഷം എല്ലാ മിത്രങ്ങളും ഒന്നിച്ചു ചേരുക പതിവാണു്. ഫെർമി റോമിൽ വരുന്നതിനു് ഒരു കൊല്ലം മുൻപു മുതൽ ഞാൻ ഈ സമ്മേളനത്തിൽ പങ്കു കൊണ്ടു തുടങ്ങി. അന്നു് എനിക്കു മനസ്സിലായി ഞങ്ങളുടെ അദ്ധ്യാപക

ന്മാരിൽ ഒരാൾ ശനിയാഴ്ച സായാഹ്നംതോറും കാസ്റ്റൽനുവോസിൻെറ വീട്ടിൽ സ്ഥിരം സന്ദർശകനാണെന്നു്.

ഫെർമിയുടെ ലൈസിയോയിലെ (Liceo) മിത്രമായിരുന്ന അതേ എൻറിക്കോ പെർസിക്കോ 1925–26-ൽ സാമാന്യ വിജ്ഞാനീയവിദ്യാർത്ഥികൾക്കും രസതന്ത്രവിദ്യാർത്ഥികൾക്കും ഗണിതശാസ്ത്രം പഠിപ്പിക്കുകയായിരുന്നു. ഞാൻ സാമാന്യ വിജ്ഞാനീയമാണു് പഠിച്ചിരുന്നതു്. അദ്ധ്യാപകന്മാരും വിദ്യാർത്ഥികളും തമ്മിൽ ഉണ്ടായിരുന്നബന്ധം ഔപചാരികം മാത്രമായിരുന്നു. അവർ പരസ്പരം കാണുന്നതു് കൂട്ടമുള്ള ക്ലാസ്സുകളിൽ വച്ചാണു്. കൂടുതൽ മാനുഷികമായ ബന്ധങ്ങൾക്കുള്ള സന്ദർഭം ഉണ്ടായിരുന്നില്ല.

സുഹൃൽസമ്മേളനത്തിൽ ഒരു അദ്ധ്യാപകൻ എങ്ങിനെ പെരുമാറുമെന്നു് അറിയാനുള്ള ആഗ്രഹത്തിൻെറ പ്രേരണയാലും, അദ്ധ്യാപകനുമായുള്ള സമാഗമത്തെ സംബന്ധിച്ചുള്ള കഥകളുമായി സ്കൂൾ മിത്രങ്ങളുടെ ഇടയിൽ ചെല്ലാമെന്നുള്ള ഉദ്ദേശത്താലും, ഞാൻ എൻെറ മാതാപിതാക്കന്മാരെ കാസ്റ്റൽനുവോസിൻെറ വളരെ നാളായി തുടന്നു നില്ക്കുന്ന ക്ഷണം സ്വീകരിച്ചു്, പോകുന്നതിനു് പ്രേരിപ്പിച്ചു.

കാസ്റ്റൽനുവോസിൻെറ കൊച്ചുഗൃഹത്തിലെ സ്വീകരണമുറിയിൽ പത്തു പന്ത്രണ്ടു മദ്ധ്യവയസ്കന്മാർ വട്ടത്തിലിട്ട കസേരകളിൽ ഇരിക്കുകയാണു്. കസേരകൾ കുറുകിയതും ഇടുങ്ങിയതും ആയിരുന്നു. മുറിയുടെ ഭിത്തി ഉയരമുള്ളതും അലങ്കാരരഹിതവും ആണു്. പ്രകാശം കുറഞ്ഞ ബൾബുകൾ തട്ടിലെ അനവധി തൂക്കുകൾകൊണ്ടുമറഞ്ഞിരുന്നു. അവയിൽ തട്ടി പ്രസരിച്ചു കൊണ്ടിരുന്ന മങ്ങിയ വെളിച്ചം അതിനു കീഴിലിരുന്നവരുടെ നരച്ച തലയിൽ വീണു.

എൻെറ പിതാവിനെപ്പോലെ അധികം പുരുഷന്മാരും താടി വളർത്തിയിട്ടുണ്ടു്. എൻെറ മാതാവിൻെറ മാതിരി സ്ത്രീകൾ അധികവും കറുത്ത വേഷമാണു് അണിഞ്ഞിരുന്നതു്. ആ കാലഘട്ടത്തിലെ ഇററാലിയൻ ഗണിതശാസ്ത്രജ്ഞന്മാരിൽ ഏററവും പ്രധാനികളായിരുന്ന പുരുഷന്മാർ. അതിൽ പലരും ലോകപ്രശസ്തി സമ്പാദിച്ചിട്ടുള്ളവരാണു്. വോൾട്ടേറാ, ലെവി സിവിററാ എൻറികിസ്സ് എന്നിവർ പ്രത്യേകിച്ചു്. ഏററവും കഴിവുള്ളവരെ ഗണിതശാസ്ത്രം ആകർഷിച്ചു. ഈ ഗണിതശാസ്ത്രസംഘം അതിൻെറ കഴിവുകൾക്കും നേട്ടങ്ങൾക്കും ധാർമ്മിക ദൃഢതയ്ക്കും അതുല്യവുമാണു്.

ഓരോ ശനിയാഴ്ചയും അവർ കാസ്റ്റൽനുവോസിൻെറ ഗൃഹത്തിൽ കളത്രപുത്രാദികളോടുകൂടി സമ്മേളിച്ചു വന്നു. അനൗപചാരികമായി ചങ്ങാതികളോടു് സംസാരിച്ചു് കുറെ വേളകൾ ചിലവാക്കാമെന്നു കരുതിയാണു് ഇങ്ങനെ അവർ ചേർന്നതു്. അവിടുത്തെ ശാസ്ത്രവിഭാഗത്തിൽ പെടുന്നവരുടെയിടയിലെ സംഭവവികാസങ്ങളും ജനനം മരണം, വിവാഹം, പ്രണയം തുടങ്ങിയവയും, ശാസ്ത്രവിഭാഗത്തിൻെറ നയത്തേപ്പററിയും, പുതിയ കണ്ടുപിടുത്തങ്ങൾ സിദ്ധാന്തങ്ങൾ എന്നിവയെപ്പററിയും, ഊർജ്ജതന്ത്രത്തിലെ ഉയന്നുകൊണ്ടിരിക്കുന്ന താരങ്ങളെപ്പററിയും, അവർ സംസാരിക്കും.

എൻെറ മാതാപിതാക്കന്മാരുമൊത്തു് കാസ്റ്റൽനുവോസ്സിൻെറ ഗൃഹത്തിൽ പ്രവേശിച്ച കാലത്തു് ഞാൻ സർവ്വകലാശാലയിലെ ഒന്നാം കൊല്ലക്കാരിയായ വിദ്യാർത്ഥിനിയായിരുന്നു. മഹാന്മാരായ അവരെ കണ്ടു്

ഞാൻ പകച്ചു നിന്നുപോയി. ഊൺമുറിയിലേക്ക് കടന്നുപോകാവുന്നതാണെന്ന് എന്നോടു പറഞ്ഞപ്പോൾ ആശ്വാസമായിട്ടെനിക്ക് തോന്നി.

പച്ച കമ്പിളി വിരിച്ചിരുന്ന ഊണുമേശക്കു ചുററും ഒരു സംഘം യുവാക്കന്മാരും യുവതികളും ഇരുന്നിരുന്നു. പെർസിക്കോസ്സും രക്തംതുളുമ്പുന്ന സുന്ദര യുവാവായ എഡോവാർഡോ അമാൽഡിസ്സും ഇടയ്ക്കു് ഞാൻ ഇരുപ്പു പിടിച്ചു. അടുത്ത വർഷം കോർബിനോയുടെ സമർത്ഥനായ വിദ്യാർത്ഥിയുടെ വിവരണം കേട്ടു് പുതിയ പഠനം സ്വീകരിച്ചയാളാണു് അമാൽഡി. എന്റെ ഗണിതശാസ്ത്രാദ്ധ്യാപകൻ എന്നെ ഹസ്തദാനം ചെയ്തു് സ്വീകരിച്ചു. അദ്ദേഹം ലജ്ജയുള്ളവനായും തുറന്നുസംസാരിക്കുവാൻ തുനിയാത്തവനായുമാണു് അന്നു് സായാഹ്നത്തിലെ ബാക്കി സമയം കഴിഞ്ഞുകൂടിയതു്. എങ്കിലും ലഘുവായിട്ടു് ഞങ്ങൾ സംസാരിക്കുകയും കളിയിൽ ഏർപ്പെടുകയും ചെയ്തു.

പത്തുമണിക്കു്, ജോലിക്കാരിയായ ഡെയ്സി ഒരു താലത്തിൽ ഭക്ഷണസാധനങ്ങളും പഴച്ചാറും മാർബിൾത്തട്ടുള്ള കറുത്ത മേശയിൽ കൊണ്ടുവന്നു വച്ചു. അവൾ പ്രായം കൂടിയവളും അമ്മയുടെ മനോഭാവക്കാരിയും ആയിരുന്നു. തൊട്ടിലിൽ കിടന്നിരുന്ന കാലംമുതൽ അവരെ കണ്ടിട്ടുണ്ടെന്നമാതിരി പരിചയത്തോടെയാണു് അവർ ചെറുപ്പക്കാരോടു് പെരുമാറിവന്നതു്.

"പഴച്ചാറു് കളയരുതു്"—അവൾ ജിനായ്ക്കു് മുന്നറിയിപ്പു കൊടുത്തു. എന്നിട്ടു് തടിച്ച കൈകൾകൊണ്ടു് ഉപരിവസ്ത്രത്തിൽ തട്ടിയിട്ടു്—"ഗുഡ് നൈററ്, നിങ്ങൾ നല്ല ഉല്ലാസമായി സമയം ചിലവഴിക്കുക". എന്നു പറഞ്ഞു് അവൾ മടങ്ങി.

ആ സുഹൃത്സംഘം നേരംപോക്കുള്ളതാണെന്നു ഞാൻ കണ്ടു. ഇക്കാര്യങ്ങളിൽ ഇഷ്ടമില്ലാത്തവളെങ്കിലും തമ്മിൽ പിരിഞ്ഞിരിക്കുവാൻ ആവാത്ത എന്റെ സഹോദരി അന്നയെ ഞാൻ നിർബ്ബന്ധപൂർവ്വം ആ കൊല്ലം പലപ്പോഴും കൂട്ടിക്കൊണ്ടു പോയിട്ടുണ്ടു്. കലാഭിരുചി കാരണം ശാസ്ത്രവിഷയങ്ങളെ താഴ്ന്ന തരത്തിലുള്ളതെന്നു് അവൾ വീക്ഷിച്ചുവന്നു.

"ആ ആളുകളിൽ നീ എന്താണു് കാണുന്നതെന്നു് എനിക്കു ഊഹിക്കാൻ വയ്യ" കുറെശനിയാഴ്ചകൾ കഴിഞ്ഞു് അവൾ എന്നോടു പറഞ്ഞു. "അവരൊക്കെ ആവേശം കൊള്ളിക്കാൻ കഴിവില്ലാത്തവരാണു്." എന്നിട്ടു് അവഗണനാപൂർവ്വം തുടന്നു. "എല്ലാരും ലഘുബീജകങ്ങൾ !" ആ പരിഹാസപ്പേരു് എന്റെ കുടുംബത്തിൽ സ്വീകരിക്കപ്പെട്ടു.

അടുത്ത ശരൽക്കാലത്തു് "ലഘുബീജക"സംഘത്തിനു് ചില വ്യത്യാസങ്ങൾ ഉണ്ടായി. പെർസിക്കോ റോം വിട്ടു. എന്തെന്നാൽ അദ്ദേഹത്തിനു് ഫ്ളോറൻസിൽ സിദ്ധാന്തോർജ്ജതന്ത്രവിഭാഗത്തിൽ ഒരു പീഠം സിദ്ധിച്ചു. ഫെർമിയും റാസെററിയും കാസ്റ്റൽനുവോസിന്റെ തീൻ മേശയ്ക്കു ചുററും ഇരിക്കാനും എത്തി. അങ്ങിനെ ഒരു ശനിയാഴ്ച സായാഹ്നത്തിൽ എമിലിയോ സെഗ്രേ ഞങ്ങളുടെ ഇടയിൽ പ്രത്യക്ഷപ്പെട്ടു. എന്നെയും അമാൽഡിയേയുംകാൾ രണ്ടു കൊല്ലത്തോളം മുമ്പിലായി എഞ്ചിനീയറിംഗ് വിദ്യാശാലയിൽ വിദ്യാർത്ഥിയാണു് അയാൾ. കോർബിനോ തന്റെ അഭ്യർത്ഥന പുറപ്പെടുവിക്കുമ്പോൾ അയാൾ വൈദ്യുതി സംബന്ധിച്ച പഠനത്തിനുണ്ടായിരുന്നില്ല. അതിനാൽ അതേക്കുറിച്ചു് അറിഞ്ഞില്ല. എന്നാൽ ഫെർമി, റാസെററി എന്നിവരുമായി കാസ്റ്റൽനുവോസിന്റെ വാസസ്ഥലത്തു

വച്ച് പരിചയമായ ശേഷം പുതിയ ഊർജ്ജതന്ത്രവിദ്യാശാലയിലേയ്ക്ക് അനുകൂലമായി അയാൾ ശ്രദ്ധിക്കുവാൻ തുടങ്ങി.

എമിലിയോ സെഗ്രേ മനുഷ്യരെ മനസ്സിലാക്കി അവരുടെ നന്മതിന്മകളെക്കുറിച്ച് തീരുമാനിക്കുവാൻ നല്ല ശേഷിയുള്ള ആളായിരുന്നു. അയാൾ മോശമായ നേരമ്പോക്കുകളും കളികളും അംഗീകരിക്കുകയില്ല. ഫെർമിയുടെ കണ്ടുപിടുത്തമായ 'ഫ്ളീസ്' എന്ന കളി ഇഷ്ടപ്പെട്ടില്ല. എപ്പോഴും വിജയിയാകണമെന്നുള്ള ഫെർമിയുടെ, ബാല്യസഹജമായ വാശിയും ശാഠ്യവും അയാൾക്ക് മനസ്സിലാക്കാൻ സാധിച്ചില്ല. എങ്കിലും ഫെർമിയും റാസെററിയും കാണുന്നതിൽ കവിഞ്ഞു് കഴിവുള്ളവരാണെന്നു് സെഗ്രേ ധരിക്കുകയുണ്ടായി.

സെഗ്രേ ആലോചനകൂടാതെ തിടുക്കത്തിൽ തീരുമാനത്തിലെത്തുന്നതിനോ, അന്യരുടെ തീരുമാനങ്ങൾകൊണ്ടു തൃപ്തിപ്പെടുന്നതിനോ കൂട്ടാക്കുന്ന ആളല്ല. ശരിയായതും നേരിട്ടുള്ളതുമായ ഒരു അഭിപ്രായം ഉണ്ടാകുന്നതിനായി അയാൾ റാസെററിയും ഫെർമിയും പങ്കുകൊള്ളുന്ന സർവ്വകലാശാലയിലെ ചർച്ചാസമ്മേളനങ്ങളിലും മററും സംബന്ധിച്ചു. അതുകൊണ്ടു് അയാൾക്കു് കൂടുതൽ കൂടുതൽ നല്ല അഭിപ്രായം അവരെക്കുറിച്ചുണ്ടായി. "ഊർജ്ജതന്ത്രത്തിൽ അവർ സംസാരിക്കുന്നതെന്താണെന്നു് നല്ലതുപോലെ നിശ്ചയമുള്ളവർ" എന്നു ബോധ്യമായി.

സെഗ്രേ പ്രകൃത്യാ കരുതലുള്ള സ്വഭാവക്കാരനായിരുന്നു. എൻജിനിയറിംഗ് വിട്ടിട്ട് ഊർജ്ജതന്ത്രത്തിലേക്ക് മാറുന്നതിനുള്ള സാധ്യതകളെപ്പററി ആലോചിച്ച് അയാൾ തൻെറ സഹപാഠികളിൽ ഏററവും സമർത്ഥനായ എറേറാർ മജോറനായോടു അതിനെക്കുറിച്ചു് സംസാരിച്ചു ഊർജ്ജതന്ത്ര ഗ്രന്ഥങ്ങൾ വായിക്കാൻ തുടങ്ങി. 1927 സെപ്റ്റംബറിൽ ഫെർമിയുടെയും റാസെററിയുടെയും കൂടെ അയാൾ കോമോയിൽ നടന്ന അഖിലലോക അണുശാസ്ത്രജ്ഞന്മാരുടെ സമ്മേളനത്തിൽ സംബന്ധിച്ചു. അവിടത്തെ മനോഹരമായ തടാകതീരത്തിൽ ശാസ്ത്രലോകത്തിലെ എറ്റവും പ്രധാനപ്പെട്ട താരങ്ങൾ ഒന്നിച്ചു ചേർന്നിരുന്നു.

"ദയാപൂർണ്ണമായ നോട്ടവും അവ്യക്തമായ ഉച്ചാരണവും ഉള്ള ആ മനുഷ്യൻ ആരാണു് ?" സെഗ്രേ തൻെറ ഉപദേഷ്ടാക്കളോടു ചോദിക്കും.

"അതാണു് ബോർ"

"ബോർ ? ആരാണദ്ദേഹം ?"

"അത്ഭുതം !" റോസെററി പറയും. "നീ ബോറിൻെറ അണുവിനെക്കുറിച്ച് ഇതുവരെ കേട്ടിട്ടില്ലേ ?"

"എന്താണു് ഈ ബോറിൻെറ അണു ?"

ഫെർമി വിശദീകരിക്കും. പിന്നെ സെഗ്രേ മററുള്ളവരെക്കുറിച്ചും അവരുടെ നേട്ടങ്ങളെപ്പററിയും ചോദിക്കും. കോംടൺ, ലോറൻ്റ്സ്, പ്ലാങ്ക് : കോംടണിന്റെ സിദ്ധാന്തം : പ്ലാങ്കിൻെറ സ്ഥിരാങ്കം......സെഗ്രേ വളരെയധികം ഊർജ്ജതന്ത്രം പഠിച്ചുതുടങ്ങി. അതു് അയാൾ ഇഷ്ടപ്പെടുകയും ചെയ്തു.

അടുത്ത നവംബറിൽ വിദ്യാലയം തുറന്നപ്പോൾ സെഗ്രേ അവിടത്തെ നാലാം കൊല്ലക്കാരനായ വിദ്യാർത്ഥിയായി. താമസിയാതെ എട്ടോർ മജോറിനാ അയാളെ പിൻതുടന്നു. കോർബിനോ സ്വപ്നം കണ്ട റോമിലെ വിദ്യാലയം അങ്ങിനെ പുരോഗമിച്ചു.

പില്ലാലങ്ങളിൽ മററു പലരും റോമിലേക്കു വന്നു. പുതിയ വിദ്യാത്ഥികളും, ഇററലിയിലേയും വെളിയിലേയും സർവ്വകലാശാലകളിൽ നിന്നുള്ള ബിരുദാനന്തരവിദ്യാത്ഥികളും മററും. അവരെല്ലാം റോമൻവിദ്യാലയം നേടിക്കൊണ്ടിരുന്ന പ്രശസ്തിയാൽ ആകർഷിതരായി വന്നവരാണ്. അവർ വന്നു, പോയി. എന്നാൽ ആദ്യത്തെ സംഘം സ്ഥിരമായി നിന്നു. ഫെർമി, റാസെററി, സെഗ്രേ, അമാൽഡി—കോർബിനോ അവരെ "തൻെറ കുട്ടികൾ" എന്നാണു വിളിച്ചുവന്നതു്. സ്വതന്ത്ര്യം ആയാസരഹിതവും ആയ യോജിപ്പോടെ ഒരു സംഘമായി അവിടെ ജോലിചെയ്ത വിഭാഗത്തിൻെറ ബീജകേന്ദ്രമായിരുന്നു അവർ. ഓരോരുത്തരും മററുള്ളവരുടെ വ്യക്തിത്വത്തിന്റെ പ്രത്യേകതകൾ നല്ലതുപോലെ മനസ്സിലാക്കി പരസ്പരം വിട്ടുവീഴ്ചകൾക്കു് സന്മനസ്സു കാണിക്കാൻ തയ്യാറായിരുന്നതിനാൽ അവരുടെ സ്നേഹബന്ധം, അവർ യൌവ്വനത്തിൽ നിന്നു് പുരുഷപ്രാപ്തിയിലേക്കു വളരവേ നിരന്തരം വദ്ധിച്ചുവന്നു.

അവർ നാലുപേരും ഒന്നിച്ചുകൂട്ടുമ്പോൾ, രണ്ടു അദ്ധ്യാപകന്മാരും രണ്ടു വിദ്യാത്ഥികളും ; അവരെല്ലാം യുവാക്കന്മാരാണ്,—ഏററവും പ്രായംകൂടിയവനും ഏററവും ഇളയവനും തമ്മിൽ ഏഴുവയസ്സിൻെറ വ്യത്യാസമേ ഉണ്ടാകൂ. ശാരീരിക വ്യായാമത്തിലുള്ള ഇഷ്ടം അവർക്കെല്ലാവക്കും ഒന്നുപോലെയുണ്ടു്, അടുത്തുള്ള കടലിൽ ഒന്നു നീന്തുവാനോ, പവ്വതാരോഹണത്തിനു പോകാനോ, ദീർഘമായ വിനോദയാത്രയ്ക്കു തയ്യാറാകാനോ, ടെന്നീസ്സു കളിക്കാനോ. അവരാരും വൈമുഖ്യമുള്ളവരല്ല.

ഫെർമിക്കും റാസെററിയ്ക്കും ടെന്നീസ്സ്കളി മററുള്ള പ്രവത്തനങ്ങളിൽ ഒന്നാമത്തെസ്ഥാനമുള്ളതാണ്. അവർ അതു് ഫ്ളോറൻസിൽ താമസിക്കുന്ന കാലത്തു് സ്വീകരിച്ച വ്യായാമമാണ്. എന്റെ ഊജ്ജതന്ത്രപഠനപദ്ധതിയുടെ അവസാനത്തിലുള്ള പരീക്ഷ നടക്കാനിരുന്ന ദിവസം മൂന്നു പരീക്ഷകന്മാരിൽ രണ്ടുപേർ ഫെർമിയും റാസെററിയും ആയിരുന്നു. ഈ കൂട്ട്, വിദ്യാത്ഥികൾ വളരെ ഭയന്നിരുന്നതാണ്. "ഫെർമിയും റാസെററിയും ചേന്നാൽ ത്യാജ്യഗ്രാഹ്യവിവേചനത്തിൽ നിന്നു പിൻവാങ്ങലില്ല." ഒരു പരീക്ഷാദിവസം രണ്ടു മഞ്ഞളിച്ച വിദ്യാത്ഥികൾ പറയുന്നതു ഞാൻ കേൾക്കാൻ ഇടയായി. പ്രായം കൊണ്ടു് അവർ പാകത കൈവന്നവരല്ല. അവക്കുള്ളതുപോലെ വിദ്യാത്ഥികൾക്കും അവർ അത്യുന്നതമാനദണ്ഡങ്ങളാണ് നിശ്ചയിച്ചിട്ടുള്ളതു്.

എന്നാൽ എനിക്കു ഭാഗ്യമുണ്ടായിരുന്നു. ഫെർമിയും റാസെററിയും ഒരു ടെന്നീസ് മത്സരമുണ്ടായിരുന്നതിനാൽ അവസാന നിമിഷത്തിൽ മാറുകയും പകരം കൂടുതൽ ഹൃദയ നൈമ്മല്യമുള്ള അദ്ധ്യാപകന്മാർ അവരുടെ സ്ഥാനം ഏല്ക്കുകയുമുണ്ടായി.

റാസെറ്റി, ഫെർമി, അമാൽഡി എന്നിവർ ഒരുതരം ക്രീഡാശക്തിയുള്ളവരാണ്. അവരുടെ ഗൗരവമുള്ള കത്തവ്യങ്ങളിൽ, കപടമററ നേരമ്പോക്കുകളോടും ബാലിശമായ അഭിനയപ്രകടനങ്ങളോടുമുള്ള സ്നേഹം കലത്തുവാൻ കഴിഞ്ഞിരുന്നു. എഡ്ഡുവാർഡോ അമാൽഡിയുടെ ഭാര്യ ജിനെസ്ര നല്ലതുപോലെ ഓമ്മിക്കുന്നുണ്ടു്, ഫെർമി പഠിക്കുന്ന ക്ലാസ്സ് ആദ്യമായി പരിചയപ്പെട്ടതു്. അന്നു് അവർ മിസ്സ് ജിയോവെനിയായിരുന്നു ; ഒരു ഊജ്ജതന്ത്രവിദ്യാത്ഥിനി. എഡ്ഡുവാർഡോയെക്കാൾ കുറച്ചു കൊല്ലത്തെ പ്രായക്കുറവുള്ള

അവൾ അയാൾക്കുശേഷമാണ് സർവ്വകലാശാലയിൽ പ്രവേശിച്ചത്. അവൾ പഠിച്ചത് ശരിയായ പദ്ധതിയനുസരിച്ചുള്ള വിഷയങ്ങളാണ്. കൂടാതെ അനൗപചാരികമായ യോഗങ്ങളിലും പങ്കുകൊള്ളുവാൻ അവളോട് ആവശ്യപ്പെട്ടു. ഈ യോഗങ്ങളധികവും നയിക്കുന്നത് ഫെർമിയായിരിക്കും. ചിലപ്പോൾ റാസെററിയും.

'ഭയപ്പെടരുത്,'' ഫെർമി, ജിനെസ്ട്രാ ജിയോവെനിയോട് പറഞ്ഞു. "ആകെ ഞങ്ങൾ ഇവിടെ ചെയ്യുന്നത് ഒരു കളി കളിക്കുകയാണ്. രണ്ടു ലയറിന്റെ കളിയെന്നാണ് ഞങ്ങൾ അതിനെ വിളിക്കുന്നത്. ഏതൊരാളിനോടും മറെറതൊരാൾക്കും ചോദ്യം ചോദിക്കാം. ഉത്തരം ശരിയായി പറയാത്ത ആൾ ഒരു ലൈറാ കൊടുക്കണം. എന്നാൽ ചോദ്യകർത്താവിനുതന്നെ ശരിയായ ഉത്തരം തിട്ടമില്ലെങ്കിൽ അയാൾ രണ്ടു ലൈർ കൊടുക്കേണ്ടതാണ്. നിങ്ങൾക്ക് കാണാൻ കഴിയുമല്ലൊ, ഇത് വളരെലഘുവായിട്ടുള്ളതാണെന്ന്. എന്നാൽ നമുക്കു തുടങ്ങാം. മിസ് ജിയോവനിക്കായി ആർക്കുണ്ട് ഒരു ചോദ്യം ? "

എഡ്വവാർഡോ, ഏതൊരു സംഗതിയും പകുതി കാര്യവും ബാക്കി കളിയും ആയി കണക്കാക്കുന്ന വിദ്യ, അയാളുടെ അദ്ധ്യാപകരിൽ നിന്നു് പഠിച്ചിരുന്നതിനാൽ, അയാൾ പറഞ്ഞു അയാൾക്ക് ഒരു ചോദ്യം തയ്യാറുണ്ടെന്ന്. സ്ത്രീകൾക്ക്പററിയ ഒരു ചോദ്യം !

"നിങ്ങൾക്കു് അറിവുള്ളതുപോലെ, ഒലിവ് എണ്ണയുടെ കഥനാങ്കം വെളത്തീയത്തിന്റെ ദ്രവണാങ്കത്തെക്കാൾ കൂടുതലാണ്. എന്നാൽ വെളത്തീയപ്പാത്രത്തിൽ ഒലിവ് എണ്ണയിൽ സാധനങ്ങൾ വറക്കുവാൻ സാധിക്കുന്നതെന്തുകൊണ്ട് ?"

ജിനസ്ട്രാസ്സ് ഭയം ഉണ്ടായിരുന്നെങ്കിലും അവർ ശരിയായ ഉത്തരം കണ്ടുപിടിച്ച് പറയുകയുണ്ടായി.

"എണ്ണ തിളയ്ക്കുന്നില്ല, സാധനം വറക്കുമ്പോൾ, സാധനത്തിലടങ്ങിയിരിക്കുന്ന വെള്ളമാണ് തിളയ്ക്കുന്നത് ! "

എല്ലാം ഫെർമി പറഞ്ഞമാതിരി അത്ര ലളിതമല്ല. ജിനാസ്ട്രാക്കു് പാചകശാസ്ത്രനിയമങ്ങളെക്കാളധികം ഊർജ്ജതന്ത്രം പഠിക്കാനുണ്ട്. എന്നാൽ അദ്ധ്യയനം ആദ്യദിവസത്തെപ്പോലെ തികച്ചും അനൗപചാരികമായിത്തന്നെ തുടന്നു. മനസ്സിൽ വരുന്ന മാതിരി ചോദ്യങ്ങൾ ചോദിയ്ക്കും. ഒന്നു് മറെറാന്നിലേക്ക് നയിക്കും. നേരത്തെ തയ്യാറാക്കിയ പദ്ധതിയൊന്നും അതിനുണ്ടായിരിക്കുകയില്ല. വിദ്യാത്ഥികളും അദ്ധ്യാപകന്മാരും അവരുടെ പ്രയത്നങ്ങൾ ഒന്നിച്ചു ചേർത്ത് പ്രശ്നങ്ങൾക്ക് മറുപടി കണ്ടുപിടിക്കും. ഒരുപക്ഷേ, ജിനസ്ട്രാ പറയുകയുണ്ടായി, വിദ്യാത്ഥികൾ അത്തരം സമ്മേളനങ്ങളിൽ നിന്നു് വളരെയധികം പഠിച്ചു എന്ന് കാരണം, ഫെർമിയും അദ്ദേഹത്തിന്റെ പ്രശ്നങ്ങൾ അവിടെ കൊണ്ടുവന്ന് മററുള്ളവരോടുകൂടി ഉത്തരം കണ്ടുപിടിക്കുവാൻ പരിശ്രമിച്ചതാണ്. ബോർഡിൽ എഴുതിയും, സംസാരിച്ചും, ചോക്കും സംസാരവും പ്രയോജനപ്പെടുത്തിയുമാണതു ചെയ്തുവന്നത്. യുക്തിയിൽ ഉറച്ചുനില്ക്കുന്ന ഒരു മനസ്സ് എങ്ങിനെയാണ് യുക്തിവാദം ചെയ്ത്, യാദൃച്ഛികാംശങ്ങൾ ഒഴിവാക്കി പ്രധാനപ്പെട്ടവ സ്വീകരിച്ച് തീരുമാനങ്ങളിലെത്തിച്ചേരുന്നതെന്നു് അതു് കാണിച്ചു. സമാനസംഭവങ്ങളെ അടിസ്ഥാനമാക്കി

അജ്ഞാതമായവയെ ജ്ഞാതമാക്കുന്നതിനെങ്ങിനെ സഹായിക്കുമെന്നും അനു നവ്യക്തമാക്കി.

അവിടുത്തെ അനൗപചാരിക സ്വഭാവത്തെ വ്യക്തമാക്കുന്ന സ്ഥിരമായ ഒരു തെളിവ്, ഫെർമി ഉപയോഗിച്ചിരുന്ന ഒരു പഴയ ഡസ്കാണ്. അതു് ഇന്നു് സർവ്വകലാശാലനഗരത്തിലെ പുതിയ ഊർജ്ജതന്ത്രഗവേഷണശാലയിൽ സൂക്ഷിച്ചിരിക്കുന്നു. അതിൽ ഒരു വലിയ വിടവുണ്ടു്. സെഗ്രേയ്ക്കു് അവസരം നല്ലാത്തവിധം മററുള്ളവർ മുറയ്ക്കു് സംസാരിച്ചതിൽ പ്രതിഷേധിച്ചു് മുഷ്ടി ചുരുട്ടി ഇടിച്ചപ്പോൾ ഉണ്ടായതാണു് ആ വിടവു്. സെഗ്രേ അയാളുടെ മുൻകോപത്തിനു് പ്രസിദ്ധനാണു്. അതു് ആയാൾക്കു് 'ബാസിലിസ്ക്' എന്ന പരിഹാസപ്പേരു് ആർജ്ജിച്ചുകൊടുത്തു. 'ബാസിലിസ്ക്' എന്ന സാങ്കല്പിക സർപ്പത്തെപ്പോലെ, അയാൾ കണ്ണിൽനിന്നു് ദഹിപ്പിക്കുന്ന കോപജ്വാലകൾ, തന്റെ മനസ്സിലെ വികാരങ്ങളെ ക്ഷതപ്പെടുത്തുമ്പോൾ പുറപ്പെടുവിക്കുമെന്നാണു് പറയാറു്.

ഫെർമിയുടെ മുറിയിലെ സമ്മേളനങ്ങളിൽ എറ്റോർ മെജോറിനാ കുറച്ചുപ്രാവശ്യമെ പോയുള്ളു. മെജോറിനാ ഒരു പ്രതിഭാശാലിയായിരുന്നു. ഗണിതശാസ്ത്രത്തിൽ അത്ഭുത ബുദ്ധിസാമർത്ഥ്യമുള്ളവനുമായിരുന്നു. അന്തർദൃഷ്ടിയിലും ചിന്താശക്തിയിലും ഒരു അത്ഭുതവും ഊർജ്ജതന്ത്ര ഗവേഷണാലയത്തിലെ ഏററവും ഗഹനവും നിർണ്ണയാത്മകവുമായ ബുദ്ധിയുള്ളവൻ. മെജോറനാ അടുത്തുണ്ടെങ്കിൽ ആരും തന്നെ ഒരു സ്ളൈഡ്റൂളും, എഴുതി കണക്കു കൂട്ടുന്നരീതി സ്വീകരിക്കാറില്ല.

"എറ്റോർ, 1538-ന്റെ ലഘുബീജകം ഒന്നു പറയുമോ?" ഒരാൾ പറയും അല്ലെങ്കിൽ "243ന്റെ വർഗ്ഗമൂലത്തെ 578-ന്റെ മൂന്നാംകൃതി കൊണ്ടു് ഹരിച്ചാൽ എത്രയാണു്?"

ഒരിക്കൽ ഫെർമിയും അയാളും തമ്മിൽ മത്സരിച്ചു. ഫെർമി പെൻസിലും കടലാസും സ്ളൈഡ്റൂളും കൊണ്ടു കണക്കുകൂട്ടി. മെജോറനാ തന്റെ മനസ്സുകൊണ്ടു മാത്രവും. അവർ മത്സരത്തിൽ തുല്യരായിനിന്നു.

എന്നാൽ മെജോറനാ ഒരു അത്ഭുതജീവിയായിരുന്നു ; ഒരു അന്തർദർശി, എല്ലാവരോടും ലജ്ജയുള്ളവൻ ; രാവിലെ ട്രാമിൽ സർവ്വകലാശാലയിലേക്കു് സഞ്ചരിക്കുമ്പോൾ, അയാൾ ആലോചനയിൽ നിമഗ്നനാകും. പുരികങ്ങൾ കൂട്ടിമുട്ടത്തക്കവണ്ണം ഇരുന്നു ചിന്തിക്കും. ഒരു പുതിയ ആശയമോ, ഇത്രയും നാൾ ഉത്തരം കാണാൻ കഴിയാത്ത കുഴഞ്ഞ പ്രശ്നത്തിലുള്ള ഒരു പോംവഴിയോ അല്ലെങ്കിൽ അനവധി പരീക്ഷണങ്ങളിൽനിന്നു് സമ്പാദിച്ചിട്ടുള്ള വിവരങ്ങൾ ശേഖരിച്ചു് അവയെ അനുയോജിപ്പിക്കുന്ന ഒരു സിദ്ധാന്തമോ കണ്ടെത്തിയെന്നിരിക്കും. അദ്ദേഹത്തിൻെറ കീശയിൽനിന്നു് പെൻസിൽ തപ്പിഎടുക്കും. സിഗററു കൂടു് എഴുതാനുള്ള കടലാസ്സാക്കി അതിന്മേൽ അതു് കുറിച്ചിടും. ട്രാമിൽ നിന്നിറങ്ങി ഊർജ്ജതന്ത്രഗവേഷണാലയത്തിലേക്കു് ചിന്തയിൽ മുഴുകിത്തന്നെ നടക്കും. തലകുനിച്ചു്, ചീകിവെയ്ക്കാത്ത കറുത്ത മുടി മുഖത്തേയ്ക്കു് കിടക്കുന്നതറിയാതെ നടന്നു പോകും. ഫെർമിയേയും റാസെററിയേയും തിരക്കിപ്പിടിച്ചു് കയ്യിൽ സിഗററുപെട്ടിയും വച്ചുകൊണ്ടു്, ആശയം വിശദീകരിക്കാൻ തുടങ്ങും.

"ഒന്നാന്തരം! അതു് എഴുതിയിടു! എന്നിട്ടു് പ്രസിദ്ധപ്പെടുത്തു!"

"ഓ അതുവേണ്ട!" അച്ചടിക്കടലാസ്സിൻെറ കാര്യം പറഞ്ഞതു കേൾക്ക

മ്പോൾ ഉള്ളിലേക്കു വലിഞ്ഞു്, അപരിചിതന്മാർ അയാളുടെ മനസ്സി ലേക്കു് എത്തിനോക്കുന്നതിനു് അവസരമുണ്ടാക്കാൻ വിസമ്മതിച്ചുകൊണ്ടു് അയാൾ പറയും. ''ഓ, വേണ്ട, ഇതു് പിള്ളേരുകളിയാണു്.'' അയാൾ അവസാനത്തെ സിഗററു വലിച്ചുതീർത്തിട്ടു് അതിൻെറ കുട്ടം അതിലെ എഴുത്തും ഒന്നിച്ചു് ചവററുകൊട്ടയിലേയ്ക്കു് എറിയും.

മജോറനാ, ഹീസൻബർഗിൻെറ ബീജകേന്ദ്ര സിദ്ധാന്തം, അണുവിന്റെ നിർമ്മാണവസ്തുക്കളായി ന്യൂട്രോൺസിനെയും പ്രോട്ടോൺസിനെയും കരുതുന്ന സിദ്ധാന്തം, അദ്ദേഹം പ്രസിദ്ധപ്പെടുത്തുന്നതിനുമുമ്പു് തന്നെ ചിന്തിച്ചെടുത്ത താണു്. എന്നാൽ അയാൾ അതു് ഒരിക്കലും എഴുതാൻ കൂട്ടാക്കിയില്ല.

റാസെററിയിൽ നിന്നും ഫെർമിയിൽ നിന്നും മററു വിദ്യാർത്ഥികൾ പഠിക്കാറുള്ളവ, ഫെർമിതന്നെ മററുള്ളവരെ ക്രമേണ പഠിപ്പിച്ചു് കൂടുതൽ മനസ്സിലാക്കാറുള്ളവ മജോറനാ ഏകനായി സ്വന്തം മുറിയിൽ ഇരുന്നു് സ്വയം പഠിക്കും. അയാളുടെ ലളിതമായ മാനസിക തുലനസ്ഥിതിക്കു് വിഘ്നം വരുത്താൻ അവിടെ മനുഷ്യരാരും ഉണ്ടായിരിക്കരുതെന്നുമാത്രം. അസാധാരണവും അതിവിശേഷവും ആയ പഠനങ്ങൾ പിൻതുടരുന്നതിനു് ആവശ്യമുള്ളപ്പോൾ മാത്രമേ അദ്ദേഹം ഗവേഷണശാലയിൽ വരുകയുള്ളു. 'ഊർജ്ജകണകവാദം' അങ്ങിനെയുള്ള ഒന്നായിരുന്നു.

ഫെർമി 'ഊർജ്ജകണകവാദം' അതിൻെറ പരപ്പിലും ആഴത്തിലും വിശ ദീകരിക്കുവാൻ ശ്രമിക്കുമ്പോൾ, അതു ശ്രദ്ധിക്കുന്നവർ മനസ്സിലാക്കാൻ വളരെ കഠിനമായും സാധാരണ ചിന്താഗതിക്കതീതമായും അതിനെ കണ ക്കാക്കും. ദ്രവ്യവും ഊർജ്ജവും കെട്ടുകെട്ടിയിട്ടുള്ള തരംഗങ്ങളാണെന്നു് പറയുന്നതു് പ്രമാണവചനം മാത്രമാണെന്നല്ലാതെ വിവേചനം കൊ ണ്ടു തെളിയിക്കാവുന്ന സത്യമായി പരിഗണിക്കാവുന്നതല്ലെന്നു് അവർ അഭിപ്രായപ്പെട്ടു. അതു് ഒരു വിശ്വാസം മാത്രമാണു്. വിശ്വാസത്തിൻെറ കാര്യത്തിൽ (പോപ്പിനു്) മാർപ്പാപ്പാക്കു് ഒരിക്കലും തെററുപററുകയില്ല. ഊർജ്ജകണകവാദത്തെ സംബന്ധിച്ചിടത്തോളം ഫെർമിക്കും തെററുപററു കയില്ല. ഇതിൽ ഫെർമി (പോപ്പ്) മാർപ്പാപ്പായാണു്. അന്നു മുതൽ അദ്ദേഹം മാർപ്പാപ്പാ ആയി. ഈ സ്ഥാനപ്പേരു് പുതുതായിവരുന്നവരെ ആദ്യം ഞെട്ടിപ്പിക്കും, എന്നാൽ താമസിയാതെ ഫെർമിയുടെ പുതിയ ഉൽകൃഷ്ട പദവിയിലേക്കുള്ള ആരോഹണവാർത്ത യുവാക്കന്മാരായ അഖിലലോക ഊ ർജ്ജതന്ത്രജ്ഞന്മാരുടെ ഇടയിലേക്കു് പ്രചരിച്ചു.

റാസെററി ഊർജ്ജകണകവാദത്തെ പൂർണ്ണമായി മനസ്സിലാക്കിയിട്ടു ണ്ടെന്നു് അവകാശപ്പെട്ടിട്ടില്ല. എങ്കിലും അതിൻെറ വിശദീകരണം ഫെർമി യിൽ നിന്നു് ഏറെറടുക്കുവാൻ ഏററവും കഴിവുള്ള ആളായിരുന്നു. ഫെർമി യുടെ അഭാവത്തിൽ അദ്ദേഹമാണു് അതു് ചെയ്തിരുന്നതും. അതിനാൽ അദ്ദേ ഹം ''കാർഡിനൽ വിക്കാർ'' ആയി. കറുത്ത കണ്ണുള്ള, സ്പാനിഷ് പ്രകൃതിക്കാ രനായ മെജോറനാ അതിൻെറ ആദ്യത്തെ ഗണിതശാസ്ത്രപരമായ തെളിവു കളിൽ ഒരിക്കലും തൃപ്തനായില്ല. എങ്കിലും പഠനം തുടർന്നു. അയാളുടെ അവ ലോകനശക്തി, അന്വേഷണശേഷി, ചോദ്യം ചെയ്യുന്ന രീതി എന്നിവയെ ക്കൊണ്ടു് കൂടുതൽ ആഴത്തിലേക്കു് ചുഴിഞ്ഞിറങ്ങി, തെററുകൾ ചൂണ്ടിക്കാട്ടി. അതിനാൽ വിറേറാർ മെജോറാനായ്ക്കു് ''ഗ്രാന്റു് ഇൻക്വിസിറ്റർ'' എന്ന പേ രായി.

അങ്ങനെയിരിക്കെ, ഒരുദിവസം പെർസിക്കോ ഊർജ്ജതന്ത്രഗവേഷണാലയത്തിൽ പ്രത്യക്ഷനായി. അയാൾ ടൂറിനിൽ നിന്നാണു വന്നതു്. ശോകവാർത്തകൾ കൊണ്ടു്. ടൂറിനിൽ,—അയാൾ പറഞ്ഞു,—ആരും ഊർജ്ജകണകവാദത്തിൽ വിശ്വസിക്കുന്നില്ല. അവിടെ എല്ലാവരും സ്ഥാപിത സത്യങ്ങൾക്കു് വിരുദ്ധമാണതെന്നു് അഭിപ്രായപ്പെടുന്നു.

പോപ്പിനു് മനോവേദനയായി. അവിടെ നിന്നുകൊണ്ടു തന്നെ പ്രചരണത്തിനുള്ള കാർഡിനലായി പെർസിക്കോയെ നാമനിർദ്ദേശം ചെയ്തു. അവിശ്വാസികളുടെ ഇടയിൽ സുവിശേഷം പ്രസംഗിച്ചു പ്രചരിപ്പിക്കുവാൻ ഉത്തരവാകുകയുമുണ്ടായി.

പെർസിക്കോയുടെ ദൗത്യം വളരെ വിജയകരമായിരുന്നു. അധികതാമസമന്യേ അയാൾ പോപ്പിനു് സമ്പൂർണ്ണമായ ഒരു റിപ്പോർട്ടു് അയച്ചുകൊടുത്തു. അതു് ദീർഘമായ ഒരു വിവരണക്കവിതപോലെയായിരുന്നു എഴുതിയിരുന്നതു്. അവിശ്വാസികളുടെ നാട്ടിൽ അയാൾ നേരിട്ട പ്രാതികൂല്യങ്ങളും വിഷമങ്ങളും വിവരിച്ച ശേഷം അതു് അവസാനിപ്പിച്ചതു് മാനസാന്തരപ്പെട്ടത്തിയെട്ടത്തവർക്കു നല്കിയ ഉപദേശങ്ങളുടെ വിവരണത്തോടെയാണു്.

## അഞ്ചു്

# ബേബി പീജിയോ

ഒരു ബേബി പീജിയോയാണു് ഞാൻ കണ്ടിട്ടുള്ളതിൽ ഏററവും ചെറിയകാർ. അതു് ഫ്രാൻസിൽ നിർമ്മിച്ചതാണു്. അപൂർവ്വമായി ആൽപ്സ് കടക്കാറുള്ള മാതൃകകൾ മാത്രമേ ഇററലിയിൽ കാണാൻ കിട്ടു. അതു് ഒരു മോട്ടോർ സൈക്കളിനു വേണ്ടതിലധികം ഗ്യാസ് ഉപയോഗിക്കുന്നില്ല ; അതേ ശബ്ദം തന്നെ പുറപ്പെടുവിക്കുകയും ചെയ്യും. അതിനു ഡിഫറൻഷ്യൽ ഇല്ലാതിരുന്നതിനാൽ വളവുകളിലും മററും വേഗതയ്ക്കു വ്യത്യാസമുണ്ടാകാതെ ഓടേണ്ടിവന്നു. അതു സഞ്ചരിച്ചിരുന്നതു് പവ്വർ പ്രോപ്പൽഡ് ബേബി കാരിയേജു പോലെയാണു്. ഓരോ വളവിലും ചാടിയും കുടുങ്ങിയും മററും എന്നർത്ഥം. ഞാൻ പ്രസ്താവിച്ചിരിക്കുന്ന ബേബിപിജിയോ രണ്ടുപേർക്കിരിക്കാവുന്നതും മൂടി മടക്കിവയ്ക്കാവുന്നതുമാണു്. മൂടി എണ്ണത്തുണികൊണ്ടുണ്ടാക്കിയതായിരുന്നതിനാൽ ചോർച്ചയുള്ളതുതന്നെ. കാറിൻെറ നിറം മുട്ടയുടെ മഞ്ഞക്കരുവിൻേറതുപോലെയും. പുറകിൽ ഒരു ഇരിപ്പിടത്തിനുള്ള സൌകര്യവും ഉണ്ടു്. അതിനു് കിട്ടാവുന്ന ഏററവും കൂടിയ ഇരുപതു നാഴിക വേഗത്തിൽ പോകുമ്പോൾ പിറകിൽ അതു വിസർജ്ജിക്കുന്ന കറുത്ത ധൂമപടലം പിൻതുടർന്നുകൊണ്ടേയിരിക്കും.

അതുമായി ഔപചാരികമായി പരിചയത്തിലെത്തുന്നതിനു കുറച്ചു മുമ്പു തന്നെ ഞാൻ അതിനെക്കുറിച്ചു കേട്ടിരുന്നു. അതു് 1927-ലെ സെപ്റ്റംബറിൻെറ അവസാനത്തിൽ അമ്മാവൻെറയും അമ്മാവിയുടെയും കൂടെ ഫ്ളോ

റൻസിന സമീപമുള്ള ഒരു ഉല്ലാസ ഭവനത്തിൽ താമസിക്കുമ്പോഴാണ്. ആ ഭവനം ഗ്രാമത്തിലെ കർഷക ഗൃഹങ്ങളിൽ പെട്ടതായിരുന്നു. ഒരു വളച്ചു വാതലിൽക്കൂടി കാളവണ്ടികൾക്ക് വീണ്ടുനിർമ്മാണസ്ഥലത്തും എണ്ണയുണ്ടാക്കുന്ന കൽച്ചക്കു നില്ക്കുന്നിടത്തും എത്താം. തട്ടിൻപുറം ധാന്യശേഖരണസ്ഥലമായി ഉപയോഗപ്പെട്ടുത്തിവന്നു. ഒന്നും രണ്ടും സ്ഥലങ്ങൾ താമസത്തിനുള്ളവയാണ്. പിറകിൽ കൃഷിക്കാരും, ഉടമസ്ഥരും അവരുടെ അതിഥികളും മററുള്ളിടത്തും. ഞങ്ങളുടെ കുടുംബം മുഴുവൻ,—അച്ഛനമ്മമാർ, സഹോദരിമാർ, സഹോദരൻ എന്നിവർ അതിഥികളിൽപെട്ടും,—കൊല്ലംതോറും അവിടെ ചെല്ലാറുണ്ട്. ലോകമഹായുദ്ധത്തിനു മുമ്പ് ഏതെങ്കിലും ഒരു ശരൽക്കാലത്ത് അവിടെ ഒന്നോ രണ്ടോ മാസമെങ്കിലും ചെലവാക്കാതിരുന്നിട്ടുള്ളതായി എനിക്കോർമ്മയില്ല.

ഇററാലിയൻ തോതു വച്ചുനോക്കിയാലും ആ ഗൃഹം പ്രാചീനമായിട്ടുള്ളതാണ്; ഏതാണ്ട് ഇരുന്നൂറോളം സംവത്സരത്തെ പഴക്കമുള്ളതു്. അതു് ഒരു കുന്നിൻെറ പാർശ്വത്തിലാണ് സ്ഥിതിചെയ്യുന്നതു്. ചുററും പല തട്ടുകളായി, ധാരാളം നിഴൽ നല്കുന്ന തരുക്കളുള്ള ഒരു ഉദ്യാനമുണ്ട്. അവിടെ നിന്നാൽ ആർനോ നദിയുടെ താഴ്‌വരയാണു കാണുന്നതു്. ഭംഗിയായി കൃഷിചെയ്തിരിക്കുന്ന പ്രദേശങ്ങളും ധാരാളം പച്ചഒലിവു മരങ്ങളും, നേർവരിയിൽ നട്ടിരിക്കുന്ന മുന്തിരിവള്ളികളും ഇടയ്ക്കിടെ കറുത്ത നിറം തോന്നുന്ന സൈപ്രസ്സ് വൃക്ഷങ്ങളും, നിറപ്പകിട്ടുള്ള കർഷക ഗൃഹങ്ങളും മററും അവിടെ കാണാം. ആ താഴ്‌വരയ്ക്കപ്പുറത്തു് ഉയർന്നു നില്ക്കുന്ന വല്ലമ്പ്രോസാ പർവ്വതങ്ങൾ സായാഹ്നത്തിൽ സമീപത്തായും, പ്രഭാതത്തിലെ മൂടൽമഞ്ഞിൽക്കൂടെ അകന്നും അവ്യക്തമായി കാണാം.

പ്രകൃതിയെ പഠിക്കാനും അതിനെക്കുറിച്ച് സ്വപ്നങ്ങൾ കാണാനും ഉത്തമമായ ചുററുപാട്: കരിങ്കൽച്ചില്ലുകൾ നിരത്തിയുറപ്പിച്ചിട്ടുള്ള ഒരു മുററം, മൽബറി മരങ്ങളുടെ നിഴൽ വീഴുന്ന ഒരു മുററം, പ്രഭാതത്തിൽ എനിക്കു സ്വന്തമായി കിട്ടും. അവിടെ ഒരു മേശയുടെ ആകൃതിയോടുകൂടിയ പാറക്കല്ലിൻെറ പുറത്തു് പുസ്തകങ്ങൾ നിരത്തിയിട്ട്, അതിനു സമീപം ഒരു കൊച്ചു കസേരയിൽ ഞാനിരിക്കും. ഞാൻ മുഷിപ്പനായ ജൈവരസതന്ത്രപരീക്ഷയ്ക്കു് തയ്യാറാകുകയാണ്. "മിതൈൻ, പ്രോപൈൻ, ബൂടൈൻ,......ആ! ആ പവ്വതശ്രാംഗത്തിൻെറ മണ്ടയിൽ കൈകോർത്തു പിടിച്ച്.........മീതൈൻ. പ്രോപ്പൈൻ, ബൂട്ടൈൻ........."

മദ്ധ്യാഹ്നത്തോടുകൂടി മൽബറി മരച്ചുവട്ടിൽ മററുള്ളവരെല്ലാം കൂടിക്കഴിയും. കണ്ണുകൾ എൻെറ പുസ്തകത്താളുകളിലും ചെവി എൻെറ ചുററും നടക്കുന്ന സംസാരത്തിലും ആയിത്തീരും.

എൻെറ പ്രായംചെന്ന അമ്മാവിയുടെ കയ്യിൽ എപ്പോഴും എന്തെങ്കിലും തയ്യൽ സാധനങ്ങളുണ്ടായിരിക്കും. അവിടുത്തെ കൃഷിക്കാരിൽ നിന്നു് വാങ്ങിയിട്ടുള്ള കമ്പിളി നൂലുകൊണ്ട് അവർ പതുക്കപ്പതുക്കെ കൊച്ചു കുട്ടിയ്ക്കുള്ള ഒരു കമ്പിളി സെപററർ തയ്ക്കുകയാണ്. ഒരിക്കലും വലുതാകാത്ത ഒരു സെപററർ. അതു് ദാനം ചെയ്യുവാനുള്ളതാണ്. കാരണം എൻെറ അമ്മാവിക്ക് കുട്ടികളൊന്നു മില്ലായിരുന്നു.

അമ്മ, അമ്മാവിയുടെ അടുത്തിരുന്നു് സദാ കാലുറകൾ കുട്ടി തയ്ക്കുകയായിരിക്കും. നാലു കുട്ടികൾക്ക് എട്ടു കാലുകൾ! എന്നാൽ അമ്മയുടെ തയ്യൽ

പെട്ടിയിലെ കാലുറകളുടെ എണ്ണം വച്ചുനോക്കിയാൽ നൂറു കാലുള്ളവരാണെന്നു തോന്നും. അത്രയധികം അതിലുണ്ടായിരിക്കും !

എന്റെ സഹോദരി അന്ന അവിടെയിരുന്നു ചിത്രരചനയിൽ മുഴുകുകയാണു പതിവ്. പകൽ മുഴുവൻ ചിത്രരചന തന്നെ. ധാന്യശേഖരണസ്ഥലത്തു കിടക്കുന്ന മഞ്ഞനിറത്തോടുകൂടിയ ധാന്യക്കൂന ; തട്ടുതട്ടായുള്ള മുററത്തിൻെറ കോണിൽ ചെടികളും വള്ളികളും വളർന്നു നില്ക്കുന്നതു് ; വിശ്രമസങ്കേതത്തിൽ വരിവരിയായി ആകാശത്തേക്കു് ചൂണ്ടിവളർന്നു നില്ക്കുന്ന സൈപ്രസ്സ് തരുക്കൾ ; ജടപിടിച്ച തലമുടിയോടും മുഖത്തു് ലജ്ജയോടും കൂടിയ കർഷകക്കുട്ടി ; ജിപ്സിനേത്രങ്ങളും ഒലിവു്നിറവും ഉള്ള എന്റെസഹോദരി പാവോള ; എന്നിങ്ങനെ വിവിധ വിഷയങ്ങൾ ചിത്രരചനയ്ക്കുവിഷയമാകും.

മററു സ്ത്രീകൾ തുന്നൽപണികളിലോ തയ്യലിലോ സാവകാശമായി ഏർപ്പെട്ടുകൊണ്ടിരിക്കും. എൻെറ കൊച്ചുസഹോദരൻ, അവൻ സന്തോഷത്തോടെയിരിക്കയാണെങ്കിൽ മസ്താറ്റ് മുന്തിരിവള്ളിയിൽ കയറുന്നതിലോ, മധുരമേറിയ നീരൂറുന്ന ഫിഗ്ഗ്പഴങ്ങൾ ശേഖരിക്കുന്ന പണിയിലോ ഏർപ്പെട്ടെന്നുവരാം.

പ്രായംകൂടിയ പുരുഷന്മാർ, എൻെറ അമ്മാവനും അച്ഛനും രാഷ്ട്രീയകാര്യങ്ങളെപ്പററി സംസാരിക്കുകയായിരിക്കും. അല്ലെങ്കിൽ വിലയേറിവരുന്ന ഇംഗ്ലീഷ് പൌണ്ടിനെപ്പററിയോ, ഇററലിയിലെ തിരഞ്ഞെടുപ്പു നിരോധനത്തെക്കുറിച്ചോ, പത്രസ്വാതന്ത്ര്യക്കുറവിനെ ആസ്പദമാക്കിയോ ചർച്ചകൾ നടത്തുകയായിരിക്കും.

ഏവരും കൂടെക്കൂടെ പൂന്തോട്ടത്തിൻെറ തുറന്നു കിടക്കുന്ന ഗേററിൽനിന്നു് ഗ്രാമത്തിലേക്കു പോകുന്ന പൊടിയുള്ള വഴിയിലേക്കു് നോക്കുക സാധാരണമാണു്. ആ റോഡിൽ മഴയായാലും വെയിലായാലും നിശ്ചയമായി കാണാനുള്ളതു് ഒന്നാണു്. പ്രായംചെന്ന ഒരു സ്ത്രീ പഴക്കംകൊണ്ടു നിറംമങ്ങിയ വേഷത്തിൽ, വല്ക്കോലുകൊണ്ടുള്ള സഞ്ചി അസ്ഥിമുഴപ്പുള്ള കൈപ്പത്തിയിൽ ഒതുക്കിപ്പിടിച്ചു് വരുന്നതു് ദൃഷ്ടിയിൽപ്പെട്ടും. അവർ മൂന്നുനാഴിക അകലത്തുള്ള പോസ്റ്റാഫീസിൽനിന്നു മെയിൽ കൊണ്ടുവരുന്നവരാണു്. മിക്കവാറും ഞാനാണു് അവരെ ആദ്യംകാണാറുള്ളതു്. 1927സെപ്റ്റംബറിലെ അവസാനദിവസങ്ങളിൽ ഞാനറിയാതെതന്നെ ഇരുണ്ടനിറമുള്ള ഫെർമിയെന്നു പേരുള്ള ആ ചെറുപ്പക്കാരനിൽ നിന്നു് വർത്തമാനങ്ങൾ ലഭിക്കുന്നതിന ഞാൻ ആശിക്കാറുണ്ടു്.

അവസാനമായി ഞാൻ അയാളെ ദർശിച്ചതു് കഴിഞ്ഞ ആഗസ്റ്റിലാണു്. ഞങ്ങളൊന്നിച്ചു് കോർട്ടിനാ ഡ അംപെസ്സോയിൽ വിനോദയാത്ര നടത്തിയപ്പോൾ—അതുകഴിഞ്ഞു് അയാളെക്കുറിച്ചു് വർത്തമാനപ്പത്രങ്ങളിൽ ഞാൻ വായിച്ചു. കോമോയിലെ അഖിലലോകസമ്മേളനത്തിൽ ലോകത്തിലെ ഏററവും മഹാന്മാരായ ഊർജ്ജതന്ത്രജ്ഞന്മാർ ചേർന്ന ആ സമ്മേളനത്തിൽ ഫെർമി എനിക്കൊന്നും മനസ്സിലാകാത്ത ദുർഗ്രഹമായ ഊർജ്ജകണകവാദത്തെക്കുറിച്ചു് പ്രസംഗിച്ചെന്നും ഞാൻ അറിഞ്ഞു. അവിടം വിട്ടുകഴിഞ്ഞു് അദ്ദേഹം എന്തുചെയ്യുകയാണെന്നു് എനിക്കു മനസ്സിലായില്ല. അറിയാൻ എനിക്കു ആശയുണ്ടായിരുന്നു താനും.

അവസാനം ഒരു ദിവസം മെയിൽ കൊണ്ടുവരുന്ന സ്ത്രീ എനിക്കു് വാർത്തകൾ കൊണ്ടുവന്നു.

"ആരാണ നിനക്ക് എഴുതുന്നതു് ?"—എന്റെ സഹോദരി അന്നാ, ബ്രഷ് വച്ചിട്ട് എഴുത്തുവാങ്ങാൻ വന്നെങ്കിലും ഒന്നും കിട്ടാഞ്ഞതിനാൽ നിരാശയായി. "കോർണീലിയ," ചുരുക്കിപറഞ്ഞിട്ട് ഞാൻ വായനയിൽ മുഴുകി. അവജ്ഞയോടെ പിന്നീട്ട് അവൾ പറഞ്ഞതു് ഞാൻ വ്യക്തമായി കേട്ടില്ല. "എപ്പോഴും നിൻെറ ഒരു 'ലഘുബീജകങ്ങൾ' !"

അല്പനിമിഷങ്ങൾ കഴിഞ്ഞു് അവൾ എന്നോടു വീണ്ടും സംസാരിച്ചു. "കോർണീലിയ നിന്നോടെന്തു പറയുന്നു ?"

"ഫെർമി മഞ്ഞനിറത്തിലും റാസെററി ഹാസൽ കുരുവിൻെറ നിറത്തിലും ഓരോ ചെറിയകാർ വാങ്ങിയെന്നു്." ഞാൻ ഒറ്റശ്വാസത്തിൽ പറഞ്ഞു. മഞ്ഞനിറക്കാറിൻെറ കാര്യം നിഷേധിക്കണമെന്നു് ആശയുള്ള തരത്തിൽ.

"അവർ എപ്പോഴും ഒന്നിച്ചാണു് കാര്യങ്ങൾ ചെയ്യുന്നതു്. അല്ലേ ? എന്നാൽ നീയെന്തിനാണു് മുഖം നീട്ടുന്നതു്, ഏതോ കുഴപ്പം ഉണ്ടായപോലെ ? നിനക്കു് സന്തോഷമായിരിക്കേണ്ടതല്ലേ ? അവർ നിന്നെ കാറിൽ കൊണ്ടു നടക്കുമല്ലോ ?"

അന്നയും ഞാനും, ഒരുവയസ്സിനു മാത്രം വ്യത്യാസമുള്ളവരാണു്. ഞങ്ങളൊന്നിച്ചാണു് കളിച്ചു വളർന്നതു്. അവൾക്കു് എന്നെക്കാൾ എന്റെ മനോഗതികൾ അറിയാം.

ലഘുജീവിതപ്രിയനും അങ്ങേയറ്റം ലുബ്ധസ്വഭാവക്കാരനുമായ ഫെർമി കുറച്ചുമുമ്പു്, അസാധാരണമായ ഒരു കാര്യം ചെയ്യാൻ തീരുമാനിച്ചിരിക്കുന്നതായി മിത്രങ്ങളെ അറിയിക്കുകയുണ്ടായി. തീർച്ചയായും ധാരാളിത്വമുള്ള ചില കാര്യങ്ങൾ. ഒരു കാറുവാങ്ങുകയോ ഒരു ഭാര്യയെ സ്വീകരിക്കുകയോ എന്നുള്ളതുതന്നെ. അങ്ങിനെ അദ്ദേഹം തീരുമാനിച്ചുകഴിഞ്ഞു.

"ഒന്നും തകരാറായില്ല. നേരേമറിച്ചു് എനിക്കു് വളരെയധികം സന്തോഷമായി" ഞാൻ എൻെറ സഹോദരിയോടു മറുപടി പറഞ്ഞു. ഞാൻ ആത്മാർത്ഥമായിട്ടാണതു പറഞ്ഞതും. നേരത്തെ ഞാൻ ഉറച്ചതാണു് ഉദ്യോഗജീവിതത്തിൽ പ്രവേശിക്കണമെന്നും വിവാഹം കഴിക്കരുതെന്നും. എന്നു തന്നെയല്ല, ഫെർമിയുടെ ഭാര്യയെ സംബന്ധിച്ചുള്ള മാനദണ്ഡങ്ങൾ ഞാൻ മനസ്സിലാക്കിയിരുന്നു. അതു് തൃപ്തിപ്പെടുത്തുവാൻ എനിക്കു് കഴിയുന്നതല്ലെന്നും എനിക്കു് ബോദ്ധ്യമുണ്ടു്. ഒരിക്കൽ നിർവ്വചനത്തിൽ അദ്ദേഹത്തിനുള്ള ആവശ്യത്തെ ആദരിച്ചു് തൻെറ ആദർശത്തിലുള്ള, ഭാര്യയെപ്പററി സംസാരിച്ചപ്പോൾ, അതിൻെറ സ്വരവും അതിലടങ്ങിയിരുന്ന വിശ്വാസവും വ്യക്തമാക്കി, അദ്ദേഹം ഗൗരവപൂർവ്വം സംസാച്ചു. നല്ല ഉയരവും ശക്തിയും (നീലക്കണ്ണുകളും പിംഗള വർണ്ണവുമുള്ളവളായാൽ നന്നു്) ഉള്ള ഒരുവളായിരിക്കണം. കർഷകകുലത്തിൽപ്പെട്ട അരോഗദൃഢഗാത്രിയായിരിക്കണം. മതവിശ്വാസിയായിരിക്കരുതു്. അവളുടെ മുത്തച്ഛനും മുത്തശ്ശിയും ജീവിച്ചിരിക്കണം. വർഗ്ഗോന്നതിയെ സംബന്ധിച്ചു് അദ്ദേഹത്തിനുണ്ടായിരുന്ന ആശയങ്ങളെ ആസ്പദമാക്കിയും, അദ്ദേഹത്തിൻെറ കായികവിനോദപ്രിയസ്വഭാവത്തെയും നിരീശ്വര വിശ്വാസത്തെ അടിസ്ഥാനമാക്കിയും ഉള്ളതായിരുന്നു ഇതെല്ലാം.

ഞാനാണെങ്കിൽ ഉയരമുള്ളവളല്ല. നീലക്കണ്ണുകളും പിംഗളവർണ്ണവും എനിക്കില്ല. പ്രത്യേകിച്ചു് ദൃഢഗാത്രയുമല്ല. എൻെറ ഒരേ ഒരു കായികവിനോദം മഞ്ഞിൻമേലുള്ള 'സൈ്കെ' മാത്രവുമാണു്. മതപരമായ ഒരു ദുർബ്ബല

ടഘട്ടം കടന്നു് ഞാൻ വന്നിരിക്കുകയുമാണു്. കത്തോലിക്കാ വിശ്വാസിക ളായ ഇററലിയിലെ മിക്കവാറും യുവതികൾക്കു് അങ്ങനെയൊന്നു കഴിഞ്ഞു വരാതെ സാധിക്കുകയുമില്ല. എൻെറ മുൻഗാമികൾ, അവരുടെ പരമ്പര കണ്ടെത്തി പറയാവുന്നതത്രയും, നഗരത്തിൽ ജനിച്ചു വളർന്നവരാണു്. ആഫീസ് ജോലിയിൽ ഏർപ്പെട്ടവരാണു്. എൻെറ അച്ഛൻെറ അമ്മ, അവരുടെ നൂറാമത്തെ വയസ്സിൽ അടുത്തകാലത്തു് ദിവംഗതയായി. എന്നെ സംബന്ധിച്ചിടത്തോളം, ഫെർമി ഒരു ഡ്രൈവർ എന്നുള്ള നിലയിലായി രിക്കും ഒരു ഭർത്താവെന്നതിനെക്കാൾ ഉപകരിക്കുന്നതു്.

നേരത്തെ തയ്യാറാക്കിയ പദ്ധതിയനുസരിച്ചുള്ളതിനെക്കാൾ കൂടുതൽ അമിതവ്യയത്തിൽ ചെന്നുചാടുവാൻ ഫെർമി തയ്യാറായി. അദ്ദേഹം ഒരു കാറുവാങ്ങിക്കഴിഞ്ഞു. കുറച്ചു മാസങ്ങൾക്കകം ഒരു ഭാര്യയേയും സ്വീ കരിച്ചു. അങ്ങിനെ ഞാൻ ബേബി പിജിയോയുടെ ഉടമസ്ഥാവകാശത്തിൽ പങ്കാളിയുമായി.

ഇതെല്ലാം യഥാകാലം സംഭവിച്ചതാണു്. ഞാൻ എൻെറ രസതന്ത്ര പാഠങ്ങളിലേക്കും സ്വപ്നലോകത്തിലേക്കും മടങ്ങി. ഒക്ടോബറിൽ റോമിലേ ക്കു് ഞാൻ തിരിച്ചുപോയി. അവിടെ വച്ചാണു് ബേബി പിജിയോയുമായി ഞാൻ പരിചയപ്പെട്ടതു്. ഞായറാഴ്ച ദിവസങ്ങളിൽ 'ലഘുബീജകസംഘം' മുഴുവൻ ഫെർമിയുടെയും റാസെറ്റിയുടെയും കാറുകളിൽ ഞെരുങ്ങിക്കയറും. മിക്കവാറും എന്നോടു് പീജിയോയിൽ പുറകിൽകയറി പിൻസീറ്റിൽ ഇരി ക്കാനാണു പറയുന്നതു്. അയവുള്ള പാവാടയും മററും അണിഞ്ഞിരിക്കുന്നതി നാൽ അവിടെ വലിഞ്ഞുകയറി സീറ്റിലേക്കു് ഇറങ്ങുന്നതു് അത്രനിസ്സാരമായ സംഗതിയല്ല. എന്നാൽ വനിതകളോടു് മമതയുള്ള ചെറുപ്പക്കാർ സഹായ ത്തിനുണ്ടാവും. പിറകിലത്തെ ആ സ്ഥാനം നല്ല കാലാവസ്ഥയിൽ രസകര മാണു്. എന്നാൽ മഴപെയ്യുമ്പോൾ മേൽമൂടി മുൻ സീററുകളിലേക്കു് വലി ച്ചുയർത്തിവയ്ക്കും. പിറകിലുള്ളവർ നനഞ്ഞു കുളിച്ചു് ഏകാന്തരായി കഴി യേണ്ടിവരുകയും ചെയ്യും. ലജ്ജിപ്പിക്കുന്ന അവസ്ഥതന്നെയാണു് നനഞ്ഞു കുളിച്ച ആ ഗുഹയിൽ.

ഞങ്ങൾ ആനന്ദകരമായ അനവധി മണിക്കൂറുകൾ റോമിനു ചുററു മുള്ള ഗ്രാമപ്രദേശങ്ങളിൽ ചുററിനടന്നു് ചിലവഴിച്ചിട്ടുണ്ടു്. അതുപോലെ തന്നെ വിരസമായി റോഡുവക്കിൽ നില്ക്കാനും ഇടയായിട്ടുണ്ടു്; ഫെർമി യും റാസെററിയും കാറിൻെറ മേൽമൂടിയും വലിച്ചിട്ടു് തകരാറുവന്ന വണ്ടി യുടെ എൻജിൻ തുറന്നു് അതിലെ യന്ത്രസാമഗ്രികൾ പരിശോധിച്ചു കൊ ണ്ടു് അതിൻെറ കുഴപ്പം മാഗ്നറേറായിലോ കാർബുറേററിലോ ആണെ ന്നു് പരസ്പരം വാദത്തിലേർപ്പെട്ടുകഴിയാൻ ഇടവന്നിട്ടുള്ള വേളകളിൽ.

അതിൻെറ അത്യധികം പ്രകടമായ നിറത്താലും, വളരെയധികം ഉൽ പ്പാദനക്ഷമരായ വിദേശ കാർ വ്യവസായികൾ നിർമ്മിച്ചതിനാലും പീ ജിയോ റോമിൽ വളരെ അറിയപ്പെട്ട ഒരു കാർ ആയിത്തീർന്നു. ഞങ്ങൾ വി വാഹിതരായ ശേഷം ആദ്യ കാലഘട്ടങ്ങളിൽ, സായാഹ്നസിനിമാ കണ്ട ശേഷം കാറിൽ മടങ്ങിയെത്തുമ്പോൾ നേരമ്പോക്കുള്ള കുറിപ്പുകൾ ഇരിപ്പി ടങ്ങളിൽ ഞങ്ങളുടെ ചങ്ങാതികൾ കുത്തിവച്ചിട്ടുള്ളതു് കാണുക സാധാ രണമാണു്.

ആട്ടോമാററിക് സ്റ്റാർട്ടറിൻെറ വിദഗ്ദ്ധമായ മാററംകൊണ്ടും ഹാൻ

ഡ്യു്ക്രാങ്കിൻെറ പ്രവർത്തനംകൊണ്ടും ന്യായമായ സമയത്തിനുള്ളിൽ പീജിയോയെ സ്റ്റാർട്ട്ചെയ്യുന്നതിനു് ഇടവരുത്തും. എൻറിക്കോ, ക്രാങ്ക് അദ്ദേഹത്തിൻെറ ഇരിപ്പിടത്തിനു സമീപം വച്ചിരിക്കും. അദ്ദേഹം അതു് വളരെയധികം ഉപയോഗിച്ചിരുന്നു എന്നതാണു് അതിൻെറ കാരണം. ഈ ഉപകരണം പ്രയോഗിക്കുന്നതിനു് അദ്ദേഹം വൈമനസ്യം കാട്ടിയിട്ടുമില്ല. ശൈത്യകാലത്തെ ഒരുരാത്രിയിൽ, അദ്ദേഹവും ഞാനും ഞങ്ങളുടെ സായാഹ്നഷത്തിൽ, കാറിട്ടിരുന്ന ഗാരേജിൽ ചെന്നു് ഔദ്യോഗികമായ സല്ലാരത്തിൽ പങ്കുകൊള്ളുവാൻ പുറപ്പെട്ടുകയായിരുന്നു. കാറിൻെറ ആട്ടോമാററിക് സ്റ്റാർട്ടർ പ്രവത്തിക്കുവാൻ വിസമ്മതിച്ചു. എൻറിക്കോ ക്രാങ്ക് കയ്യിലെടുത്തുകൊണ്ടു് അതിൻെറ കുഴലിൽ കയററുന്നതിനായി കുനിഞ്ഞു. ക്രാക്കു് ! അദ്ദേഹത്തിൻെറ ട്ടക്സിഡോ ട്രൗസർ കീറി ; ഏററവും മാംസളമായ ഭാഗം പുറത്തു കാണത്തക്കവണ്ണം, പ്രത്യേകിച്ചു് അദ്ദേഹത്തിൻെറ നില്പിൽ ഏററവും വ്യക്തമായി എടുത്തുകാട്ടി. വെള്ളത്തുണിയിലെ ചുവന്ന വരകൾ തെളിഞ്ഞുകണ്ടു. കാറിൻെറ കായ്യത്തിൽ കാണിച്ച ലുബ്ബ് തട്ടിക്കഴിക്കത്തക്കവണ്ണം പുതിയ ഒരു ട്ടക്സിഡോ അദ്ദേഹം വാങ്ങാനും നിർബ്ബന്ധിതനായി.

പീജിയോ പ്രവർത്തിക്കുന്നതു് ചിലപ്പോഴൊക്കെ പെട്ടെന്നായിരുന്നാലുംകിടക്കമൂട്ടയെപ്പോലെ ഓട്ടുന്ന സ്വഭാവമുള്ളതായിരുന്നതിനാലും, ഞങ്ങൾ അതു് ഓടിച്ചിരുന്നതു് പട്ടണത്തിനുള്ളിലോ അതിൻെറ സമീപസ്ഥങ്ങളായ ഗ്രാമപ്രദേശങ്ങളിലോ മാത്രമായിരുന്നു. എന്നാൽ ഞങ്ങളുടെ വിവാഹം കഴിഞ്ഞു് ആദ്യത്തെ വേനൽക്കാലത്തു് അതിൽ ഞങ്ങൾ ശരിയായ ഒരു യാത്രനിർവ്വഹിച്ചു്, എൻെറ അമ്മാവിയുടെ ഫ്ളോറൻസിലുള്ള വിശ്രമഗൃഹത്തിലേക്കു് പോയി. റോമും ഫ്ളോറൻസും തമ്മിൽ ഏതാണ്ടു് ഇരുന്നൂറു നാഴിക ദൂരമുണ്ടു്. വിവരമുള്ളവർ ഈ യാത്രയിൽ ഇടയ്ക്കു് ഒരു രാത്രി വഴിയിൽ വിശ്രമിക്കുകയാണു പതിവു്. എന്നാൽ ചെറുപ്പംകൊണ്ടും ധീരസാഹസികമനോഭാവംകൊണ്ടും ഞങ്ങൾ കാറിനു വേണ്ടിയിരുന്ന അററകുററപ്പണികൾ അവഗണിച്ചു. പീജിയോ സാവകാശത്തിലാണു സഞ്ചരിക്കുന്നതു്. അതിനാൽ അതിരാവിലെ അഞ്ചുമണിക്കു് റോം വിട്ടുന്നതിനാണു് ഞങ്ങൾ നിശ്ചയിച്ചതു്. അന്നുതന്നെ സായാഹ്നത്തിൽ അല്പം താമസിച്ചു് ലക്ഷ്യസ്ഥാനത്തു് എത്തിച്ചേരാമെന്നും കരുതി.

ഞങ്ങളുടെ യാത്ര ഭയങ്കരമായ ഇടിയും മഴയും ഉള്ള സമയത്താണു് ആരംഭിച്ചതു്. ഞാൻ എത്രതന്നെ കണ്ണിറുക്കി അടച്ചിട്ടും മിന്നലിൻെറ പ്രകാശം എൻെറ കണ്ണിൽ കടന്നുകൂടി എന്നെ ഭയപ്പെടുത്തി. കാറിൻെറ മേൽമൂടിയിലെ വിടവിൽക്കൂടിയും സെല്ലിലോയിഡ് ജന്നലിൻെറ ഇടയിൽ കൂടിയും എല്ലായിടത്തുനിന്നും മഴവെള്ളം അകത്തേക്കു് അടിച്ചുവന്നു. ആലിപ്പഴം വിൻഡ്ഷീൽഡിൽ വന്നു ഭയങ്കരമായി പതിച്ചു. ഞാൻ മടങ്ങിപ്പോകുന്നതിനു് തയ്യാറാണു്. എന്നാൽ എനിക്കു് എങ്ങിനെ എൻെറ യുക്തിഹീനമായ ഭയം ഏററുപറയാനൊക്കും ? പ്രത്യേകിച്ചു് പുതിയതായി സിദ്ധിച്ച, എല്ലാം വിശ്വസിക്കുന്ന ഭർത്താവിനോടു് ? ഞാൻ പല്ലുകടിച്ചു്, കൈകൊണ്ടു കണ്ണുപൊത്തി, ഓരോ മിന്നൽപ്രകാശത്തിനും ഇടിയ്ക്കും ഞെട്ടിക്കൊണ്ടു് ധൈര്യം അവലംബിച്ചു് സീററിൽ ഇരുന്നു. ഞങ്ങൾ കരുതലോടെയാണു് മുമ്പോട്ടു നീങ്ങിയതു്. കൂടിക്കിടക്കുന്ന വെള്ളവും ചളിയും താണ്ടി മുമ്പോട്ടു പോയി. വിറേറാർബോയിൽ ഞങ്ങൾ ഒരു ഫ്ളാററിൽ

കുറച്ചുസമയം വിശ്രമിച്ചു. കാററും മഴയും നിലച്ചു. സൂര്യൻ നല്ല ചൂടോടെ പ്രകാശിച്ചു.

സന്തോഷത്തോടെ ഞങ്ങൾ മലനാട്ടിൽക്കൂടി യാത്രചെയ്തു. എന്തോ വൈപരീത്യത്താൽ വഴി കുന്നുകൾ വിട്ടിട്ടില്ല. കുന്നും കുഴിയും ഉള്ള വഴി, കുന്നിൻമുകളിൽ നിന്നു് അഗാധമായ താഴ്‌വരയിലേക്കും മറിച്ചും അതു് നീണ്ടുകിടക്കുകയാണു്. കയറിയും ഇറങ്ങിയും പിജിയോ സഞ്ചരിച്ചു. ശ്വാസം കിട്ടാൻ ചിലപ്പോഴൊന്നു നില്ക്കും. ആഞ്ഞുവലിഞ്ഞു് പിന്നെയും പോകും. ഇറക്കമായാൽ വേഗം പിടിച്ചു് ഓട്ടം. റോമിൻെറയും ഫ്ളോറൻസിൻെറയും മദ്ധ്യത്തെ കുറിക്കുന്ന റാഡിക്കോഫാനി എന്ന പഴയഗ്രാമം ഏററവും ഉന്നതമായ ഒരു പർവ്വതത്തിൻെറ മുകളിലാണു് സ്ഥിതിചെയ്യുന്നതു്. വഴിയിൽ നിന്നുകൊണ്ടു് കുന്നിൻപുറത്തു് ആ ഗ്രാമം കണ്ടു. വലിയ ചരിവുള്ള റോഡിൽക്കൂടി കാറു് പെട്ടെന്നു് അവിടെ ചെന്നു ചേരണമെന്ന ഉദ്ദേശത്തോടെ സമയം കളയാതെ ഓടിച്ചു. ഇരച്ചു് ശബ്ദായമാനമായി പിജിയോ കുന്നിൻ ചുവട്ടിൽനിന്നു് ഓടിക്കയറുകയാണു്. ഇരച്ചു കയറിയ കാറു് കുറച്ചുദൂരം കയറിയപ്പോൾ പെട്ടെന്നു നിശ്ചലമായി ചെന്നുനിന്നു. ഞങ്ങൾ നീരാവികൊണ്ടുള്ള മേഘത്തിനുള്ളിലുമായി. എൻറിക്കോ ഇറങ്ങി എൻജിൻെറ മൂടിപൊക്കിനോക്കിയിട്ടു പ്രഖ്യാപിച്ചു എൻജിൻെറ അകം തണുപ്പിക്കുന്നതിനുള്ള കൊച്ചുപങ്കായുടെ ബെൽററു് നിശ്ശേഷം നശിച്ചിരിക്കുന്നു എന്നു്.

ഒരു ആയിരം അടി ഉയരത്തിൽ അകലെ ഗ്രാമം ഞങ്ങളെ നോക്കി ഇളിക്കുന്നു. ഇപ്പോൾ തന്നെ പരിപാടിയിൽ രണ്ടു മണിക്കൂർ പിന്നിലാണു് ഞങ്ങൾ. സമയം രണ്ടുമണിയായി, ഉച്ചഭക്ഷണം കഴിഞ്ഞിട്ടുമില്ല. വെയിലോ പൊള്ളിക്കുന്ന മട്ടിൽ. ഞാൻ കരച്ചിലിൻെറ വക്കത്തായി. എന്നാൽ എൻറിക്കോ കഴിവുള്ള മനുഷ്യനാണു്. അദ്ദേഹം സ്വന്തം ബെൽററ് അഴിച്ചു് പങ്കായ്ക്കു് ഇട്ടുകെട്ടിയിട്ടു് എന്നെ നോക്കി പല്ലിളിച്ചു. അന്നു രാത്രി ഞങ്ങൾ ഉറങ്ങിയതു് ഞങ്ങളുദ്ദേശിച്ച വിശ്രമഗൃഹത്തിലാണു്.

ആറു്

## ആദ്യകാല വൈവാഹിത ജീവിതം

1928 ജൂലൈ 19–ാം തീയതി റോമിലെ ഏററവും ചൂടേറിയ ദിവസമായിരുന്നു; 104° തണലിൽ; അന്നായിരുന്നു ഞങ്ങളുടെ വിവാഹദിവസം.

പത്തുമണിയോടുകൂടി ബന്ധുക്കളും സ്നേഹിതരും എൻെറ മാതാപിതാക്കന്മാരുടെ താമസസ്ഥലത്തു് സമ്മേളിച്ചു കഴിഞ്ഞു. അവിടെ നിന്നു് ഒന്നിച്ചു് ഒരു സംഘമായി സിററിഹാളിലേക്കു് പോകുന്നതിനാണു് അവിടെ ഒത്തുചേർന്നതു്. എൻെറ അമ്മ എല്ലാ അമ്മമാരും ചെയ്യുന്നതുപോലെ എനിക്കു വേണ്ട ഉപദേശങ്ങൾ നല്കി. അതു് അവസാനിപ്പിച്ചതു്.......... "നിൻെറ ഭർത്താവു് ഹാസൽ കുരുവിൻെറ നിറത്തിലുള്ള സൂട്ടിടാതിരിക്ക

വാൻ നോക്കുക. അതു് അയാൾക്കു് ചേരുന്നതല്ല." 'ഭർത്താവു്' എന്ന വാക്കും, എന്റെ ഇഷ്ടം സൂട്ടിന്റെ നിറത്തെപ്പോലെ നിസ്സാരമായ കാര്യ ത്തിൽപോലും എൻറിക്കോയിൽ അടിച്ചേൽപ്പിക്കുക എന്ന വിചാരവും, അ ത്ഭുതകരവും അല്പം ഞെട്ടലുണ്ടാക്കുന്നതും ആയിട്ടാണു് എനിക്കു് അനുഭവപ്പെ ട്ടതു്. എന്റെ വിചാരങ്ങളെക്കുറിച്ചു് ചിന്തിക്കുന്നതിനു് അധികം സമയം ഉണ്ടായിരുന്നില്ല. ആ സന്ദർഭത്തിനു വേണ്ടി പ്രത്യേകം തയ്യാറാക്കിയ വേ ഷം ഞാൻ ധരിച്ചു ; ഞാൻ കണ്ടിട്ടുള്ളതിൽ ഏററവും അധികം തൊങ്ങൽ തയ്ച്ചുപിടിപ്പിച്ചിരുന്ന വേഷം. അതിനു ശേഷം വരന്റെ വരവുകാത്തു് നില്ക്കുകയായി.

എൻറിക്കോയെയും അദ്ദേഹത്തിന്റെ സഹോദരിയെയും കൊണ്ടുവരു ന്നതിനു് സിററാ ജിയാർഡിനോയിലേക്കു് അയച്ച കാർ സഹോദരി മറിയ യെയും കൊണ്ടു തിരിച്ചു വന്നു. അദ്ദേഹം തയ്യാറായിക്കഴിഞ്ഞിട്ടില്ല. താമ സിയാതെ അദ്ദേഹം ഒഴിച്ചു് മററെല്ലാവരും എത്തി. ഞാൻ അസ്വസ്ഥ യായി. അവസാനം അദ്ദേഹം എത്തിച്ചേർന്നപ്പോൾ ഇങ്ങനെ വിശദീക രിച്ചു : വേഷംമാറാൻ തുടങ്ങിയപ്പോൾ, പ്രഭാതവേഷത്തിനനുയോജ്യമായ പുതിയ ഷർട്ടു് ധരിച്ചപ്പോൾ, അതിന്റെ കൈകൾക്കു് വിരലററം വരെ നീ ളമുണ്ടെന്നു മനസ്സിലായി. വീട്ടിൽ എൻറിക്കോ മാത്രമേയുണ്ടായിരുന്നുള്ളു. അയാൾ എന്തുചെയ്യും ? സാധാരണയന്നെപോലെ അസ്വസ്ഥനാകാതെ ത യ്യൽ യന്ത്രത്തിൽ തയ്ക്കുവാൻ തുടങ്ങി. ഷർട്ടിന്റെ രണ്ടു കൈകളിലും മടക്കു കൾ തയ്ച്ചു ചേർത്തു ; ഇതു് അദ്ദേഹത്തിന്റെ ആദ്യത്തേതോ ഏററവും വിജയകരമായതോ ആയ നേട്ടമായിരുന്നില്ല. കഴിഞ്ഞ വേനൽക്കാലത്തു് ആൽപ്സിൽ വിനോദത്തിനായി സഞ്ചരിക്കവേ അഭിമാനസമന്വിതനായി പഴയ മാതൃകയായി സ്വീകരിച്ചു് സ്വയം തയ്ച്ച നിക്കറുകൾ കാണിച്ചതു് ഞാൻ ഓർമ്മിച്ചു.

ഷർട്ടിന്റെ നീളംകൂടിയ കൈകൾ നല്കിയ പ്രശ്നം പരിഹരിച്ച ശേ ഷം എൻറിക്കോ വിവാഹമെന്ന പ്രശ്നം കൈകാര്യം ചെയ്യുവാൻ തയ്യാ റായി. ഞങ്ങളെല്ലാം ഒന്നിച്ചു് ഒരു കാറിൽ തിക്കിക്കയറി വീട്ടുവിട്ടു.

ഞങ്ങളുടെ വിവാഹം പള്ളിയിലെ ആചാരക്രമങ്ങളൊന്നും ഇല്ലാത്ത സിവിൽ വിവാഹമായിരുന്നു. അതിനു കാരണം ഞങ്ങൾ ഭിന്നമതാനുയാ യികളായിരുന്നതുതന്നെ. ഇററലിയിലെ അധികം ആളുകളെയും പോലെ എൻറിക്കോ ഒരു കത്തോലിക്കനാണു്. പക്ഷേ അദ്ദേഹത്തെ മതാന്തരീക്ഷ ത്തിലല്ല വളർത്തിയതു്. ഞാൻ, അനുഷ്ഠാനങ്ങൾ സാധാരണ ചെയ്യാറി ല്ലാത്ത ജൂതയും.

ഞങ്ങളുടെ കാറുകൾ കാമ്പിഡോഗ്ലിയോയുടെ താഴ്‌വരയിലെത്തി. ചരിത്രപ്രസിദ്ധമായ കാപ്പിറേറാൽ കുന്നു് റോമൻ കാലഘട്ടത്തിൽ അധി കാരകേന്ദ്രമായിരുന്നു. അവിടെയാണു് ശബ്ദമുണ്ടാക്കിയ ഹംസങ്ങൾ പട്ടാ ളക്കാരെ ഉറക്കത്തിൽ നിന്നുണർത്തി ഗാലിക് ആക്രമകാരികളിൽ നിന്നു് പട്ടണത്തെ രക്ഷിച്ചതു്. കാറുകൾ റൂപേടാർപിയേയിലെ പുറമതിൽ കെ ട്ടുകളിൽ കൂടി വെട്ടിയിട്ടുള്ള റോഡിൽ കൂടി ഓടിച്ചുപോയി. ഇവിടെ യാണു് റോമൻ രാജ്യദ്രോഹികളെ താഴോട്ടു തള്ളിയിട്ടു് ശിക്ഷിക്കാറുണ്ടായി രുന്നതു്. ജീവനുള്ള ചെന്നായ്ക്കളെ ഇടാറുള്ള ഗുഹകളും കടന്നുപോയി. ചെന്നായ് റോമിന്റെ ചിഹ്നമായിരുന്നു. അവിടെനിന്നു് മുകളിലേക്കു

ഓടിച്ചു്, അവിടെയുണ്ടായിരുന്ന ഒഴിഞ്ഞുകിടക്കുന്ന ചെന്നായ് ക്കൂട്ടകടന്നു. മുസോലിനിയുടെ കാലത്തു് ഒരു കഴുകനാണു് അവിടെ ഉണ്ടായിരുന്നതു്. ലാററിൻ ജനതയുടെ യുദ്ധസംബന്ധമായ കല്പിതകഥകളെ ഉണർത്തുന്നതിനു വേണ്ടി ചെയ്തതാണതു്. റോമൻ കഴുകൻ ദിഗ്ജയത്തിൻെറ ചിഹ്നമാണു്

കാറുകൾ കുന്നിൻ മുകളിൽ ചെന്നുനിന്നു. അവിടെ പിയാസ്സായിൽ വളരെ പ്രിയപ്പെട്ടന്ന തത്വചിന്തകനായ റോമാ ചക്രവർത്തി മാർക്കസ് ആറിലിയസ് വെള്ളോട്ടകുതിരയിൽ സവാരിചെയ്യുന്ന പ്രതിമ നില്ക്കുന്നുണ്ടു്. പിയാസ്സായുടെ മൂന്നു വശങ്ങൾ ഗംഭീരങ്ങളായ കൊട്ടാരങ്ങളാൽ അടയ്ക്കപ്പെട്ടിരിക്കുന്നു. അതിലൊന്നാണു് സിററിഹാൾ. അവിടെ നീലനിറത്തിലുള്ള കുപ്പായം ധരിച്ച നഗരോദ്യോഗസ്ഥൻ ഞങ്ങൾക്കു് വൈവാഹിക പ്രതിജ്ഞ പറഞ്ഞുതന്നു്, ആ ഉഷ്ണമേറിയ ജൂലൈ പത്തൊമ്പതാം തീയതി, ഞങ്ങളെ വിവാഹബന്ധത്തിലേർപ്പേട്ടത്തി.

ആ കൊട്ടാരത്തിൽ നിന്നു് അങ്കണത്തിലേക്കു് ഇറങ്ങിവന്നപ്പോൾ, ഞങ്ങളുടെ വിവാഹാഘോഷസംഘത്തിന്റെ ഒരു ഛായാപടം എടുത്തു് ആ സംഭവം ശാശ്വതീകരിച്ചു. അതു് സാധാരണമായ ഒരു പാരമ്പര്യത്തിൻെറ പരിസമാപ്തിയുമാണു്. സ്ത്രീകളെ സംബന്ധിച്ചിടത്തോളം അതു് അത്ര ഭാഗ്യമുള്ള ഒരു സംഗതിയായിരുന്നില്ല. അവരുടെ ഫാഷൻസ് അത്ര ആകർഷകമായിരുന്നില്ല. സ്ത്രീകളുടെയെല്ലാം മുഖം അവരുടെ തൊപ്പികൊണ്ടു് മറയ്ക്കത്തക്കവണ്ണമായിരുന്നു. കുടം കമഴ്ത്തിവച്ച തരത്തിലുള്ള തൊപ്പികളാണു് അവർ ധരിച്ചിരുന്നതു്. എൻറിക്കോയും ഞാനും സംഘത്തിലെ മുൻപന്തിയിലാണു് നിന്നതു്. അദ്ദേഹം ക്യാമറാക്കാരനെ നോക്കി സ്വയം അറിവുള്ള ബുദ്ധിമുട്ടു വ്യക്തമാക്കുന്നതുപോലെ പച്ചച്ചിരി ചിരിച്ചു. ഞാൻ ലജ്ജിതയായി ഒരു പുഷ്പമഞ്ജരി പിടിച്ചുകൊണ്ടുനിന്നു. വിവാഹ ദിവസം വധുവിനായി അത്തരം ഒരു പുഷ്പമഞ്ജരി വരൻ കൊണ്ടുവരുന്നതു് സാധാരണമായ ആചാരമാണു്. മുമ്പും പിമ്പും മറെറല്ലാ വേളയിലുംപോലെ അന്നും എൻറിക്കോ പുഷ്പങ്ങളുടെ കാര്യം അവഗണിച്ചു. ഞങ്ങൾ വിവാഹിതരാകാൻ സമയം കാത്തുനില്ക്കവേ, സദുദ്ദേശമുള്ള ബന്ധുക്കൾ ആരോ എന്റെ മച്ചുണന്മാരിലൊരാളെ സമീപസ്ഥനായ ഒരു പുഷ്പവ്യാപാരിയുടെ അടുത്തേക്കു പറഞ്ഞയച്ചു.

ആ പടത്തിൽ എൻെറ അമ്മ, അമ്മാവി, സഹോദരിമാർ, എൻറിക്കോയുടെ സഹോദരി എന്നിവരെ കണ്ടുപിടിക്കുവാൻ, അവരുടെ തൊപ്പി കാണിക്കാമെന്നല്ലാതെ, വളരെ ക്ലേശിക്കണം. അവരെല്ലാം അതിലുണ്ടു്. സന്തോഷത്തോടെ പുഞ്ചിരിച്ചുകൊണ്ടിരിക്കുന്ന നാവികോദ്യോഗസ്ഥൻ എൻെറ പിതാവാണു്. നല്ല മാംസളമായ ശരീരത്തോടും കഷണ്ടിത്തലയോടും കൂടി നേരമ്പോക്കുള്ള മുഖത്തിൽ പൊട്ടുപോലുള്ള കണ്ണുകളോടും കൂടി കാണാവുന്ന ആൾ ആണു് സെനററർ കോർബിനോ. അദ്ദേഹം ആ ചടങ്ങിൽ മണവാളത്തോഴനായിരുന്നു. അദ്ദേഹമായിരുന്നു ആദ്യമായി ഞാൻ വിവാഹിതയായ സ്ത്രീയായെന്നു് എന്നെ അറിയിച്ചതു്. വിവാഹച്ചടങ്ങു് കഴിഞ്ഞ മാത്രയിൽ അദ്ദേഹം എൻെറ സമീപം എത്തി. തൻെറ വിനോദമേറിയ മുഖത്തു് വരുത്താൻ കഴിയുന്നത്ര ഗൗരവം ഭാവിച്ചുകൊണ്ടു് അദ്ദേഹം എന്റെ മുമ്പിൽ തലകുനിച്ചു; എൻെറ കരം ചുംബിച്ചു് പറഞ്ഞു: "അനുമോദനങ്ങൾ മിസ്സിസ് ഫെർമി!"

അതിനുശേഷം ഞങ്ങൾ വീട്ടിലേക്കു പോയി.

ഞങ്ങളുടെ വിവാഹാനന്തരയാത്ര ഒരു ധീരസാഹസിക പ്രവൃത്തിയോടെയാരംഭിച്ചു: ഞങ്ങൾ പറന്നു.

സിവിലിയൻ വ്യോമസഞ്ചാരം അന്നു് തികച്ചും ബാല്യദശയിലായിരുന്നു. വ്യോമസഞ്ചാരം ഉൽഘാടനം ചെയ്തതു് രണ്ടുകൊല്ലം മുമ്പു് ഏപ്രിൽ 1926-ൽ ആണു്. അക്കാലത്തു് ഒരു ഇററാലിയൻ വ്യോമസഞ്ചാരപ്രഗൽഭൻ എഴുതി: "ആകാശവിമാനനിർമ്മാണത്തിനു് ലോഹങ്ങൾ ഉപയോഗിക്കുന്ന രീതി സ്വീകരിക്കുന്നതിനു വേണ്ടി വാദിക്കുന്നവർ ധാരാളമായതിനാൽ അധികം വ്യോമയാനങ്ങളും പൂർണ്ണമായി ലോഹനിർമ്മിതങ്ങളാണു്. തടി, ആലോചനാ വിധേയമാകുന്നതു് നിർമ്മാണം ലഘൂകരിക്കാമെന്നുള്ളതിനാലും ചിലവു കുറഞ്ഞിരിക്കുമെന്നുള്ളതിനാലും ആകുന്നു. സമ്പൂർണ്ണമായ ലോഹമാതൃക വിജയകരമായി പരീക്ഷിച്ചുകഴിഞ്ഞു. അവ തടികൊണ്ടുള്ള വസ്തു പകരം സ്ഥാനം ഏറെറടുക്കും."

1928-ൽ ഇററാലിയൻ ലയിൻസിൽ എല്ലാം രണ്ടു എൻജിനുള്ള ഡോർനിയർ വാൽ മാതൃകയിലുള്ള സമുദ്രവിമാനങ്ങളാണു് ഉപയോഗപ്പെടുത്തിയിരുന്നതു്. ഇററലിയുടെ പടിഞ്ഞാറെ കരയെ സമീപിച്ചു പ്രവർത്തിച്ചിരുന്ന പാലെർമോ—ജിനോവാ റൂട്ടിൽ സമുദ്രവിമാനങ്ങൾ ഉപയോഗിച്ചിരുന്നതിനു് കാരണങ്ങൾ പറയാം. എന്നാൽ അത്തരം വിമാനങ്ങൾ തന്നെ ഉൾനാടുകളിൽ പ്രവർത്തിക്കുന്ന റൂട്ടുകളിൽ ടൂറിൻ—പാവിയാ—ട്രിയസ്റ്റു്—തുടങ്ങിയ റൂട്ടുകളിൽ ഉപയോഗിക്കുന്നതു് അത്ഭുതകരമെന്നല്ലാതെ മറെറാന്നും പറയാനില്ല. വിമാനങ്ങൾ ഇറങ്ങുന്നതിനു് ടൂറിനിലും പാവിയായിലും യഥാക്രമം പോനദിയിലും ററിസിനോ ആററിലും പ്രത്യേക സജ്ജീകരണങ്ങൾ ചെയ്തിരുന്നു.

വ്യോമയാനവകുപ്പു്, ആകാശയാത്രാവിവരങ്ങൾ സൂക്ഷ്മമായി സൂക്ഷിക്കുന്നതിനു് ഏർപ്പാടുകൾ ചെയ്തിരുന്നു. അതിനാൽ ഞാൻ 1928-ൽ ആകാശയാത്ര ചെയ്ത 304-ാമത്തെ ഇററാലിയൻ വനിതയാണെന്നും എൻറിക്കോ 1358-മത്തെ പുരുഷനാണെന്നും അറിയാൻ സാധിച്ചു. വിദേശികളുടെ കാര്യത്തിൽ സ്ത്രീ പുരുഷന്മാരുടെ ഈ തോതു് കൂടുതലായിരുന്നു: 89-തിനെതിരെ 242 പുരുഷന്മാർ. ഇററാലിയൻ വനിതകൾ സൽസ്വഭാവികളും വീട്ടിനുള്ളിൽ കഴിയുന്നവരുമാണെന്നു് തെളിയിക്കുന്ന വിവരമാണല്ലോ ഇതു്! ഓരോ സമുദ്രവിമാനത്തിനും എട്ടു യാത്രക്കാരെ വഹിക്കാൻ സാധിക്കും. എങ്കിലും ശരാശരി നാലുപേരെയാണു് ഒരു യാത്രയിൽ കൊണ്ടുപോകാറുള്ളതു്. ആ കണക്കുകളിൽനിന്നു് ഇററാലിയൻ ഗവണ്മെൻറിന്റെ വ്യോമഗതാഗതത്തിലുള്ള അഹംഭാവം കണ്ടെത്താൻ എളുപ്പമാണു്. അവധിദിവസവും ഞായറാഴ്ചയും ഒഴിച്ചുള്ള എല്ലാ ദിവസവും വ്യോമയാത്രകൾ നടത്തുന്നതാണെന്നു് ഉറപ്പിച്ചു് പ്രഖ്യാപിച്ചിരുന്നു. ഒരിക്കൽ ആരംഭിച്ചാൽ അവ എപ്പോഴും പൂർത്തിയാക്കിയിട്ടുണ്ടു്. ആ കൊല്ലം യാത്രക്കാർക്കോ വൈമാനികർക്കോ യാതൊരപകടവും ഉണ്ടായിട്ടില്ല.

ഞങ്ങൾ പറന്ന ദിവസം കാലാവസ്ഥ ഒന്നാന്തരമായിരുന്നു. റോമിലെ ടൈറീനിയൻ തീരത്തെ ഫിയുമിസിനോ വിമാനത്താവളത്തിൽ നിന്നു് ജിനോവായിലേക്കാണു് ഞങ്ങൾ പറന്നതു്. ആകാശത്തിൽ കാർമേഘങ്ങളൊന്നുമില്ല. കാററില്ല, കടലിൽ മൂടൽമഞ്ഞിന്റെ ലക്ഷണം പോലുമില്ല. ഞ

ങ്ങളുടെ ചെറിയ സമുദ്രവിമാനം കടലോരത്തിൻെറ ലാക്കുപിടിച്ച്, ആഡംബരമേറിയ വിനോദകേന്ദ്രങ്ങളെ പിന്നിട്ടാണ പോയതു്. വിമാനം വളരെ താണാണു് പറന്നതു്. സ്വർണ്ണനിറമുള്ള മണൽപ്പുറത്തു് നിറപ്പകിട്ടുള്ള വലിയ കുടകൾ നിർത്തിയിട്ടുള്ളതും ആളുകൾ കടലിൽ സ്നാനം ചെയ്യുന്നതും താഴെയുള്ളവർ, പറന്നുപോകുന്ന ഞങ്ങളുടെ വിമാനത്തെ നോക്കി കൈകൾ കാട്ടുന്നതും മററും ഞങ്ങൾക്കു് കാണാം. ആദിയിൽ, ഇടയ്ക്കിടെ ചില ബമ്പിംഗ് ഉണ്ടായിരുന്നപ്പോഴും താഴെ ഇറങ്ങിയപ്പോഴും എന്നെ കുറച്ചു ഭയപ്പെടുത്തിയെങ്കിലും യാത്ര പൊതുവെ ആനന്ദകരമായിരുന്നു. ഇറങ്ങിയപ്പോൾ വെള്ളപ്പരപ്പിൽ തെററിത്തെറിച്ചു പോകുന്നതു് ഒരിക്കലും തീരുകയില്ലെന്നു് എനിക്കു തോന്നി. ഞങ്ങൾ തറയിൽ കാലുകുത്തിയപ്പോൾ എൻ്റെ മുഖം മഞ്ഞളിച്ചിരുന്നു. എന്നാൽ എൻെറ ഭയമൊക്കെ എന്നിൽതന്നെ സൂക്ഷിക്കുവാൻ എനിക്കു സാധിച്ചല്ലോ എന്നോർത്തു് എനിക്കു സന്തോഷമുണ്ടായി. ഞാൻ വിചാരിച്ചു, എൻറിക്കോ തൻെറ ഭാര്യയെക്കുറിച്ച് അഭിമാനം കൊള്ളേണ്ടതാണെന്നു്.

ജനോവായിൽ നിന്നു് തീവണ്ടിയും ബസ്സും വഴിയ്ക്കു് ഷാങ്പൊലീയിലേക്കു പോയി. അതു് പടിഞ്ഞാറെ ആൽപ്സിലെ താഴ്വരയിലുള്ള ഒരു ഗ്രാമമാണ്. അതു് നയിക്കുന്നതു് റോസ് പർവ്വതത്തിനും മാററർഹോണിനും മദ്ധ്യേയുള്ള ഹിമനദി പ്രദേശത്തേക്കാണ്. ഞങ്ങളിരുവരും ഉന്നത പർവ്വതങ്ങളിലും, താഴ്വരകളിൽ നിന്നു് താഴ്വരകളിലേക്കും വിനോദ സഞ്ചാരം നടത്തുന്നതിൽ ഇഷ്ടമുള്ളവരാണ് താനും. മഞ്ഞുപൊതിഞ്ഞുനില്ക്കുന്ന ഉന്നതഗിരിശൃംഗങ്ങളും അവയുടെ പാദത്തിൽ പച്ചപ്പുൽപരവതാനി വിരിച്ച താഴ്വരകളും ദർശിക്കുന്നതു് ആനന്ദകരമായ അനുഭവമാണ്.

ആ വേനൽക്കാലത്തു് വിനോദസഞ്ചാരം നടത്തി, ആ ആൽപ്സ് പ്രദേശം മുഴവൻ ഞങ്ങൾ അന്വേഷണത്തിനു വിധേയമാക്കി.

സൂര്യാസ്തമനത്തിനു ശേഷവും മഴയുള്ള ദിവസങ്ങളിലും എൻറിക്കോ അദ്ദേഹത്തിൻെറ മനസ്സിൻെറ വിളിയ്ക്കു വിധേയനാകും. അദ്ദേഹം പ്രകൃത്യാതന്നെ ഒരദ്ധ്യാപകനാണ്. അതിനാൽ അദ്ധ്യയനം ചെയ്യുന്നതിനു് വിധേയനാകാതിരിക്കുന്നതിനു് കഴികയുമില്ല. അപ്പോഴപ്പോൾ ഞാൻ അദ്ദേഹത്തിൻെറ ശിഷ്യയായിത്തീരും. ഈ ഊർജ്ജതന്ത്രം സംബന്ധിച്ച് അറിയേണ്ടതൊക്കെ അദ്ദേഹത്തിൽനിന്നും പഠിക്കാനിടയാകേണ്ടിയിരുന്നു.

എൻറിക്കോയുടെ അഭിപ്രായത്തിൽ ഒരു നല്ല അദ്ധ്യാപകൻ എപ്പോഴും വിജയിയാണ്; ശിഷ്യന്മാർ എത്രതന്നെ മൂകരായിരുന്നാലും തരക്കേടില്ല. എൻെറ ഹൈസ്കൂൾ പഠനകാലത്തു് ഒരിക്കൽ ഞാൻ രണ്ടു് കൊച്ചുകുട്ടികളെ ക്ഷേത്രഗണിതം പഠിപ്പിച്ചെന്നും അവർ രണ്ടുപേരും പരീക്ഷയിൽ പരാജിതരായെന്നും അദ്ദേഹം അറിഞ്ഞപ്പോൾ ആണു് അങ്ങിനെ പറഞ്ഞതു്. ന്യായീകരണത്തിനായി ആ കുട്ടികൾ വളരെ അമാന്തിച്ചാണു് പാഠങ്ങൾ തുടങ്ങിയതെന്നു് ഞാൻ വാദിച്ചു. പരീക്ഷക്കു് മുമ്പു് ഉണ്ടായിരുന്ന കുറച്ചു കാലംകൊണ്ടു് അവരെ രക്ഷപ്പെടുത്തുന്നതിനു് ആർക്കും സാധ്യമായിരുന്നില്ല. അവരുടെ അറിവും തീരെ മോശമായിരുന്നു. "ഈ കോണം ഈ വശത്തിനു തുല്യമാണെ"ന്നും മററുമുള്ള അബദ്ധങ്ങൾ എഴുന്നെള്ളിക്കുന്നവരായിരുന്നു അവർ.

"അസംബന്ധം!" എൻറിക്കോ പറഞ്ഞിട്ടു് സ്വാനുഭവങ്ങൾ വ്യക്ത

മാക്കാൻ തുടങ്ങി. "ഞാൻ അന്നു് ഒരു കൊച്ചുകുട്ടിയായിരുന്നു. ഒരു പക്ഷേ പതിന്നാലോളം വയസ്സുകാണും. എൻെറ വിദ്യാർത്ഥി ഒരു തടിയനായ, എന്നെക്കാൾ പ്രായമധികമുള്ള ഒരാൾ. എന്തൊരു കഴുത!" എൻറിക്കോ അയാളോടൊത്തു് ദിവസത്തിൽ കുറച്ചു മണിക്കൂറുകൾ ചിലവഴിച്ച കണക്കുകൾ മനസ്സിലാക്കുന്നതിനു് സഹായിച്ചു. അവൻ പരീക്ഷയിൽ ജയിക്കുകയും ചെയ്തു. ഞാൻ ചീത്ത അദ്ധ്യാപികയും എൻറിക്കോ കുറവൊന്നുമില്ലാത്തവനും ആയിരുന്നെന്നു് ചുരുക്കം!

എന്നാൽ ആശിക്കാനൊന്നുമില്ലാത്ത ഒരു വിദ്യാർത്ഥി അപൂർവ്വമായ ഒന്നാണെന്നു് അദ്ദേഹത്തിനു് മനസ്സിലായിരിക്കും. ആ വിദ്യാർത്ഥിനി ഞാനും ആണു്. ഞങ്ങൾ വാൽഗാർഡിനായിൽ ചിലവഴിച്ച വേനൽക്കാലത്തു് സംഗീതം പഠിക്കുന്നതിൽ ഞാൻ പഴക്കമില്ലാത്തവളാണെന്നു് തെളിയിച്ചു. വിനോദസഞ്ചാരത്തിനിടയിലും കുന്നുകളിറങ്ങുന്ന സമയങ്ങളിലും ഞങ്ങളുടെ ചങ്ങാതിമാർ പ്രചാരമുള്ള പാട്ടുകൾ പാട്ടും. സംഗീതത്തെ സംബന്ധിച്ചിടത്തോളം എനിക്കു് ഒരു വിവരവും ഉണ്ടായിരുന്നില്ലെങ്കിലും കൂട്ടത്തിൽ പാടുന്നതിൽ നിന്നുള്ള ആനന്ദം ഞാൻ നിഷേധിച്ചിട്ടില്ല. നിരാശിതരായി എൻറിക്കോയും കോർണീലിയായും എന്നെ എങ്ങിനെ പാടണമെന്നു് പഠിപ്പിക്കാൻതന്നെ നിശ്ചയിച്ചു. അക്കാലത്തു് എനിക്കു് രണ്ടു് അദ്ധ്യാപകന്മാർ ഉണ്ടായിരുന്നു. ഒരാൾ ഏതൊരു അഭ്യസനവും അസാദ്ധ്യമായിട്ടുള്ളതല്ലെന്നു അവകാശപ്പെടുന്നയാളാണു്. മറേറയാൾ നല്ല സംഗീതരസികനും സുന്ദരമായി പാടാൻ കഴിവുള്ളവനും ആയിരുന്നു. ശരൽക്കാലത്തിൻെറ അവസാനമായപ്പോഴേക്കും എനിക്കു് ഒന്നുരണ്ടുദിവസം ഒരേ ഒരു പാട്ടു് പാടാൻ മാത്രം കഴിവുണ്ടായി. ആ പാട്ടിൻെറ വരി ഇതാണു് :

"അവർ കൊണ്ടുപോകുന്ന ആ സ്ട്രെച്ചറിൽ തീർച്ചയായും എൻെറകാമുകൻെറ മൃതദേഹം കിടക്കുന്നുണ്ടാകും."

ഞങ്ങളുടെ മുമ്പിലുള്ള അതിഗംഭീരങ്ങളായ ഗിരിശൃംഗങ്ങളിലേക്കു് ഉറക്കെവിളിച്ചുപറയുന്നതിനു് ഇതിൽ കൂടുതൽ ആനന്ദകരമായ മറെറാന്നും എൻെറ അദ്ധ്യപകന്മാർക്കു് ഉണ്ടായിരുന്നില്ല. എൻെറ പാഠങ്ങൾ അവസാനിച്ചപ്പോൾ, ഞാൻ ആ ഗാനത്തിനു് എൻെറ സ്വന്തം രാഗം കൊടുക്കുന്ന ഏർപ്പാടിലേക്കു് തിരിച്ചു പോയി.

ഇപ്പോൾ ആത്മവിശ്വാസത്തോടെ എൻറിക്കോ എന്നെ ഊർജ്ജതന്ത്രം പഠിപ്പിക്കാൻ തന്നെ പുറപ്പെട്ടു. സഹകരണപൂർണ്ണമായ ഞങ്ങളുടെ ജീവിതത്തെക്കുറിച്ചു് ഞാൻ കിനാവു കണ്ടിരുന്നു. ദൈനംദിന കർമ്മങ്ങളിൽ ഒരു ഉൽകൃഷ്ടസോപാനത്തിൽ പ്രതിഷ്ഠിച്ചിരുന്ന ഭർത്താവുമായി സഹകരിച്ചുള്ള ഒരു ജീവിതം! അവിടെ ഞാൻ തീർച്ചയായും നിഴലിൽ മാത്രമേ കഴിഞ്ഞു കൂടുകയുള്ളു. എൻെറ സഹായത്താൽ ആ ഉൽകൃഷ്ടസോപാനം സമസ്ത ലോകർക്കു് ദൃശ്യമാകത്തക്കവണ്ണം ഉയന്നുയന്നുവരണം. അദ്ദേഹത്തിനെന്നോടു് കടപ്പാടുണ്ടായിരിക്കണം. നന്ദിയുണ്ടായിരിക്കണം. സ്നേഹമുണ്ടായിരിക്കണം.........സ്വപ്നങ്ങൾ !

പർവ്വത പ്രാന്തത്തിലുള്ള സത്രത്തിലെ പലകകൊണ്ടു മറച്ച കിടക്കറയിൽ, മഴയുടെ കാഠിന്യത്താലുണ്ടായ ഈർപ്പവും സായാഹ്നത്തിലെ തണുപ്പും, വളരെ വേഗം ഓടിക്കത്തക്ക വണ്ണം സൂര്യപ്രകാശം വന്നലയ്ക്കവേ,

എൻറിക്കോ എന്നെ (Maxwell equations) 'മാക്സ്വെലിൻെറ സമീഭാവസൂത്ര'ങ്ങളിലേക്ക് പരിചയപ്പെടുത്തി. അവയുടെ ഓരോവഴിയും പഠിക്കുവാൻസഹായിക്കുന്ന ഗണിതശാസ്ത്രോപകരണങ്ങൾ ഞാൻ പഠിച്ചു. സത്യസന്ധമായി എൻറിക്കോ നല്കിയ വിശദീകരണങ്ങൾ ഞാൻ പഠിച്ചു. ജനാലയിൽ കൂടി പുറത്തേക്ക് കണ്ണുകൾ അയക്കാതിരിക്കാൻ പ്രത്യേകം ശ്രമിച്ചുകൊണ്ട് ഞാൻ അതു ചെയ്തു. ജനാലവഴി കാണാവുന്ന സുന്ദരമായ താഴ്വര നമ്മെ ക്ഷണിക്കയാണെന്നു തോന്നും. ഞാൻ എൻെറ പാഠങ്ങൾ പഠിച്ച് അവ എൻെറ ബുദ്ധിയുടെ അംശമാകുന്നതുവരെ അങ്ങിനെ കരുതലോടെ ഇരിക്കും. അങ്ങിനെ ഞങ്ങൾ ഒരു പാഠത്തിൻെറ അവസാനത്തിലെത്തി. പ്രകാശത്തിൻെറയും വൈദ്യുതകാന്തതരംഗങ്ങളുടെയും പ്രവേഗം ഒരു സംഖ്യയിൽ വ്യക്തമാക്കാം. "അതിനാൽ"—എൻറിക്കോ പറഞ്ഞു. "പ്രകാശം വൈദ്യുത കാന്തതരംഗങ്ങളല്ലാതെ മറെറാന്നുമല്ലാ."

"അതെങ്ങിനെ പറയാനൊക്കും?"

"നാം ഇപ്പോൾ അതു തെളിയിച്ചു കാണിച്ചില്ലേ ?"

"ഞാൻ അങ്ങിനെ കരുതുന്നില്ല. ചില കണക്കുകൾ കൊണ്ട് രണ്ട് തുല്യ സംഖ്യകൾ കിട്ടുമെന്നു തെളിയിച്ചതേയുള്ളു. എന്നാൽ ഇപ്പോൾ താങ്കൾ പറഞ്ഞതു് രണ്ടു വസ്തുതകളുടെ തുല്യതയാണ്. അതു് ചെയ്യാവുന്നതല്ല. എന്നുതന്നെയുമല്ല രണ്ടു തുല്യ വസ്തുക്കൾ ഒന്നുതന്നെയായിരിക്കണമെന്നുമില്ലല്ലോ!"

എന്നെ പറഞ്ഞു പാട്ടിലാക്കാവുന്നതല്ല. അങ്ങിനെ എൻെറ ഊർജ്ജതന്ത്രാഭ്യസനം സമാപിച്ചു.

എൻറിക്കോയുടെ, അദ്ധ്യാപകനെന്ന നിലയിലുള്ള പ്രതീക്ഷകൾ തകർന്നെങ്കിലും, അദ്ദേഹത്തെ സഹായിക്കുന്നതിന് പിന്നെയും എനിക്ക് അവസരങ്ങൾ നല്കുകയുണ്ടായി. അദ്ദേഹത്തിൻെറ സോക്സ് തുന്നുന്നതിൽ മാത്രമല്ല, കൂടുതൽ തൃപ്തികരങ്ങളായ സംഗതികളിൽ ആണ് ഈ സഹായത്തിനവസരം കിട്ടിയതു്.

ഞങ്ങളുടെ വിവാഹനിശ്ചയത്തിനുശേഷം, ഭാവിയിൽ ഒരു കുടുംബം പുലർത്തുന്നതിനുള്ള ഉത്തരവാദിത്വം ബോദ്ധ്യമാക്കി, എൻറിക്കോ തൻെറ വരുമാനം വർദ്ധിപ്പിക്കുന്നതിനുള്ള പലമാർഗ്ഗങ്ങൾ ആരായുകയുണ്ടായി. അന്ന് അദ്ദേഹത്തിനു ശമ്പളം തൊണ്ണൂറു ഡാളർ ആയിരുന്നു. ഇതു് ജീവിതത്തിലത്യാവശ്യങ്ങൾക്കുവേണ്ടിയുള്ള കാര്യങ്ങൾക്കുമാത്രമേ തികയുകയുള്ളു. ഇററലിയിൽ ഒരു സർവ്വകലാശാലയിലെ പ്രൊഫസ്സർ ശമ്പളം കൂടാതെ മററു വരുമാനങ്ങളെ ആശ്രയിക്കേണ്ടിയിരുന്നു. അതിനുള്ള സാധാരണമായ മാർഗ്ഗം കുടുംബ സ്വത്തോ സ്ത്രീധനമോ, പുസ്തകങ്ങളിൽ നിന്നുള്ള റോയൽററിയോ ആണ്. അദ്ദേഹത്തിൻെറ മുൻഗാമികളിൽനിന്ന് പൈതൃക സ്വത്തൊന്നും കിട്ടിയിരുന്നില്ല. അതിനാൽ മററു രണ്ടു മാർഗ്ഗങ്ങളേ അദ്ദേഹത്തിനുണ്ടായിരുന്നുള്ളു. ഇടത്തരക്കാരായ പെൺകുട്ടികൾക്ക് സാധാരണമായിട്ടുള്ളതുപോലെ എൻെറ പേരിൽ കുറച്ചു പണം നിക്ഷിപ്തമായിരുന്നു. അതു് വിവാഹിതയായപ്പോൾ താമസസ്ഥലത്തിനു ഞാൻ മുടക്കി. എന്നിരുന്നാലും ഞങ്ങൾക്കു് കൂടുതൽ പണം ആവശ്യമാണെന്ന് എൻറിക്കോയിക്ക് ബോദ്ധ്യമായി. ആഡംബരത്തിനുവേണ്ടിയല്ല ഒരു ഭദ്രതാബോധം കൈവരുത്തുവാൻ വേണ്ടിയും അടിയന്തിരാവശ്യങ്ങൾക്കുവേണ്ടിയും മാത്രം. അ

തിലേക്ക് മൂന്നാമത്തെ വഴിസ്വീകരിച്ച് വരുമാനം ഉണ്ടാക്കുവാൻ ഉറച്ചു. ഇററാലിയൻ ഹൈസ്കൂളുകളിലെ ആവശ്യത്തിനായി ഒരു പാഠപുസ്തകം തയ്യാറാക്കാൻ തീരുമാനിച്ചു.

"ഞാൻ അതു് പറഞ്ഞുതരാം," അദ്ദേഹം പറഞ്ഞു. "നീ ഇളവു സമയത്തു് പകർത്താനും വേണ്ട ചിത്രങ്ങൾ വരയ്ക്കാനും സഹായിച്ചാൽ മതി."

ഞാൻ സസന്തോഷം സമ്മതിച്ചു. ഞങ്ങൾ ആ ജോലിയിൽ ഉടൻ തന്നെ പ്രവേശിക്കുകയും ചെയ്തു. വിവാഹാനന്തരയാത്ര കഴിഞ്ഞു് താമസസ്ഥലത്തെത്തിയപ്പോൾ ഞങ്ങൾ അതു് വീണ്ടും തുടർന്നു. ക്രമേണ സെക്രട്ടറിയെന്ന സ്ഥാനം വിട്ട് ഞാൻ ഒരു മൂകവിദ്യാർത്ഥിനിയുടെ സ്ഥാനത്തെത്തി. എൻറിക്കോയിക്ക് ഊർജ്ജതന്ത്രത്തിൻെറ എല്ലാക്കാര്യങ്ങളും "വ്യക്തവും" "സ്പഷ്ടവും" അല്ലെങ്കിൽ "പ്രത്യക്ഷവും" ആണു്. എനിക്കു് അങ്ങിനെയല്ല.

"സമാനവിധമല്ലാത്ത ചലനവേഗത്തിൽ, വേഗത്തിൻെറയും സമയത്തിൻെറയും അനുപാതം സ്ഥിരാങ്കമല്ലെന്നുള്ളതു് സ്പഷ്ടമാണല്ലോ"—എന്നു് എൻറിക്കോ പറഞ്ഞുതരും.

പറയുന്നതിനൊപ്പിച്ച് വേഗം എഴുതിത്തീർക്കുന്നതിനു കടലാസ്സിൽ നിന്നു കണ്ണെടുക്കാതെ എഴുതിക്കൊണ്ടിരിക്കുമ്പോൾ ഞാൻ പറയും:

"അതു് സ്പഷ്ടമല്ല!"

"അതെ, ചിന്തിക്കാൻ ശേഷിയുള്ള, ബുദ്ധിയുള്ള ആർക്കും സ്പഷ്ടംതന്നെ."

"എനിക്കല്ല."

"നിൻെറ ബുദ്ധിയുപയോഗിക്കാൻ വിസമ്മതിക്കുന്നതുകൊണ്ടുതന്നെ."

ഇത്തരത്തിലുള്ള വിവാദങ്ങൾ ഞങ്ങൾക്കു് എങ്ങിനെ അവസാനിപ്പിക്കാനൊക്കും?

"നമുക്കു് പവോളയെ ഫോണിൽ വിളിയ്ക്കാം"—ഞാൻ ഒരിക്കൽ അഭിപ്രായപ്പെട്ടു. എൻറിക്കോ സമ്മതിച്ചു.

എൻെറ സഹോദരി ത്രിവത്സരപാഠപദ്ധതിയനുസരിച്ചുള്ള വിപുലമായ പരീക്ഷ ഈയ്യിടെ പാസായതാണ്. ശാസ്ത്രത്തോട്ട് അവൾക്ക് അപ്രീതിയൊക്കെയുണ്ടായിരുന്നിട്ടും പാവോള ഊർജ്ജതന്ത്രത്തിൽ അഭിമാനകരമായവിധം മാർക്കു വാങ്ങിയിയിരുന്നു. ശാസ്ത്രവിദ്യാർത്ഥികൾക്കു പ്രത്യേകമായി എൻറിക്കോയുടെ പുസ്തകം ലക്ഷ്യമാക്കിയിട്ടുള്ളതല്ല.

പാവോളയോട്ട് അഭിപ്രായം ചോദിച്ചപ്പോൾ അവൾ അത്ഭുതവിവശയായിപ്പോയി.

അന്നുമുതൽ ഊർജ്ജതന്ത്രപരമായ വിഷയങ്ങളെ മനസ്സിലാക്കുന്നതിനു് സാധിക്കുന്ന വിധത്തിലാണോ വിശദീകരണങ്ങളെന്നുള്ളതിനെപ്പററിയുള്ള വിവാദങ്ങളിലെ ഏകവിധികർത്താവു് അവളായിത്തീർന്നു. മിക്കവാറും എല്ലായ്പ്പോഴും അവൾ എൻെറ അഭിപ്രായത്തിനനുകൂലമായിട്ടാണ് വിധി പറഞ്ഞതു്.

രണ്ടു വാല്യത്തിലുള്ള ഒരു ഗ്രന്ഥം രചിക്കുന്നതിനു് വളരെ സമയം എടുക്കുമല്ലോ. അതിൻെറ കൂടെ എഴുതിയെടുക്കുന്ന ആൾ ഇടയ്ക്കിടയ്ക്കു് അസഹനീയമായ വിധം വിശദീകരണങ്ങളുടെ വ്യക്തതയെ ചോദ്യം ചെയ്യുമ്പോൾ അതു് കൂടുതൽ ആകുന്നതു് സ്വാഭാവികവുംതന്നെ. ഞങ്ങൾ

പുസ്തകം പൂർത്തിയാക്കുന്നതിന്ന് ഏതാണ്ട രണ്ടുസംവത്സരം എടു ത്തെന്നു പറയാം. വേനലവധിക്ക് പർവ്വത പ്രാന്തങ്ങളിൽ വിനോദയാ ത്രയ്ക്കുപോയപ്പോഴും സെപ്റ്റംബറിൽ എൻെറ അമ്മാവിയുടെ വിശ്രമഗൃഹ ത്തിൽ താമസത്തിനു പോയപ്പോഴും അതു കൂടെ കൊണ്ടുപോയി. അവി ടെ വിശാലമായ ആർനോ താഴ്വരയെ ദർശനമാക്കിയുള്ള ഞങ്ങളുടെ കിട പ്പുമുറിയിൽ, എഴുത്തുകടലാസുകൾ വയ്ക്കുവാൻ മാത്രം ഇടമുള്ള ഒരു കൊ ച്ചു ഡസ്കിൽ വച്ചു് അതു് എഴുതി. എൻറിക്കോയിയ്ക്ക് പറഞ്ഞു തരുന്ന തിന്നു് ഗ്രന്ഥങ്ങളൊന്നും നോക്കേണ്ടിയിരുന്നില്ല. അദ്ദേഹത്തിൻെറ ഓർമ്മ മാത്രം മതി. അതേകൊച്ചു ഡസ്ക്കുപയോഗിച്ചു് അദ്ദേഹം പില്ക്കാലത്തു് കൂടുതൽ ഗഹനങ്ങളായ പുസ്തകങ്ങളും എഴുതിയിട്ടുണ്ട്. അപ്പോഴും അധിക മോ ഒട്ടുംതന്നെയോ പ്രാമാണിക ഗ്രന്ഥങ്ങൾ അദ്ദേഹത്തിന്നു് നോക്കേണ്ട ആവശ്യം ഉണ്ടായിട്ടില്ല. ഞാൻ എഴുത്തിൽ സഹായിക്കാനില്ലെങ്കിൽ ആ റുപേജുകളും, ഉണ്ടെങ്കിൽ നാലുപേജുകളും എന്ന ക്രമത്തിലാണ ആ കൃത്യം അദ്ദേഹം നിർവ്വഹിച്ചതു്. അങ്ങിനെ ചിട്ടവച്ചു് അതു ചെയ്തിരുന്നതി നാൽ അവിടുത്തെ ഉല്ലാസ ജീവിതം ആസ്വദിക്കുന്നതിന്നു് സമയം കിട്ടുക യും ചെയ്തു.

എൻറിക്കോ എല്ലായ്പ്പോഴും സായാഹ്നത്തിൽ മററു് അതിഥികളോ ടൊത്തു ചേരുന്നതിന്നു് ഇഷ്ടമുള്ള ആളായിരുന്നു. അപ്പോൾ മൽബറിമര ച്ചുവട്ടിൽ ഇരുന്നു് പത്രങ്ങളിൽ വരുന്ന വാർത്തകളും അവയുടെ പിന്നാ ലെ രാഷ്ട്രീയ കാര്യങ്ങളും ചർച്ച ചെയ്യുകയാണ പതിവു്. അപരാഹ്ന ത്തിൽ അഞ്ചുമണിയോടുകൂടി ഒരു മുടക്കത്തിന്നു് എല്ലാവരോടുംകൂടി ചായ കഴിക്കാൻ അണ്ഡാകൃതിയിലുള്ള ഓക്കുതടിമേശക്കു ചുററും ചേരുകയാണു് പതിവു്. അവിടെ ഞങ്ങൾ ദിനാന്തത്തിലെ ശാന്തതയിൽ അലക്ഷ്യമാ യിരുന്നു് സമയം കളയും. സായാഹ്നശാന്തതയെ ഭഞ്ജിക്കുന്നതു് വിദൂരത യിൽ പാടം ഉഴുതുന്നതിന്നു് കാളകളെ പ്രോത്സാഹിപ്പിക്കുന്ന കർഷകൻെറ വിളികളോ അടുത്തെവിടെയോ ഉള്ള തൊഴുത്തിൽ നിന്നുയരുന്ന പശു വിൻെറ കരച്ചിലോ മാത്രമായിരിക്കും. ഉയർന്ന ഉപ്പൂററിയുള്ള ചെരുപ്പിട്ട തടിച്ചിയായ ജോലിക്കാരി ട്രേയിൽനിന്നു് മധുര പലഹാരങ്ങൾ എടുത്തു കൊടുക്കും.

രാത്രിയിൽ എൻറിക്കോ എൻെറ അമ്മാവൻ ഇരുന്നു വിശ്രമിക്കാറു ള്ള തോൽക്കസേരയ്ക്കടുത്തുള്ള ഇരിപ്പിടത്തിൽ ചെന്നിരിക്കുക പതിവാണു്. വായിൽ ഒരു ചുരുട്ടുമായി ഇരുന്നു ശരീരത്തിന്നു് തികഞ്ഞ വിശ്രമം കൊ ടുക്കുകയായിരിക്കും. മനസ്സ് ചൈതന്യവത്തും സൂക്ഷ്മവത്തുമായിട്ടുതന്നെയാ ണു് ആ സമയത്തും പ്രവർത്തിക്കുന്നതു്. ചെറുപ്പക്കാരോടു സംസാരിക്കുന്ന തു് അദ്ദേഹത്തിന്നു് എപ്പോഴും സന്തോഷപ്രദംതന്നെ. പ്രത്യേകിച്ചു് മിടു ക്കരോടു്. പുതുതായി സിദ്ധിച്ച അനന്തരവൻ അദ്ദേഹത്തിന്നു് താല്പര്യമു ണ്ടാക്കി. എൻെറ അമ്മാവൻെറ അഭിപ്രായത്തിൽ എൻറിക്കോയിയ്ക്കു് എ ന്തെങ്കിലും പറയാനുണ്ടായിരിക്കും. എങ്കിലും പോതുവെ പ്രായമായവരുടെ ഇടയിൽ അദ്ദേഹം ലജ്ജാലുവായിരുന്നതാണും. രണ്ടുപേർക്കും താല്പര്യമുള്ള വിഷയങ്ങളെ സംബന്ധിച്ചു് ശരിയായ വിവരങ്ങൾ പരസ്പരം കൈമാറു ന്നതിന്നു് കൗതുകമാണു്. ഭൂവുടമപ്രശ്നങ്ങൾ, വിവിധ കൃഷിരീതികൾ, എ ന്നിവയ്ക്കിടയിൽ ആധുനികോർജ്ജതന്ത്രത്തിൻെറ ഭാവി, ഗവേഷണാലയോ

പകരണങ്ങളുടെ വില തുടങ്ങിയ കാര്യങ്ങൾ അവരുടെ സംഭാഷണ വിഷയങ്ങളിൽ പെടുക പതിവാണ്. അവസാനം മിക്കവാറും തെററാതെ അവർ ധനകാര്യങ്ങളെക്കുറിച്ചാണ് ചർച്ചചെയ്യുക. എന്റെ അമ്മാവൻ ഒരു ജീവരക്ഷാഭോഗ കമ്പനിയുടെ നിർവ്വാഹക സംഘത്തിലെ അംഗമായിരുന്നു. പല വ്യവസായങ്ങളിലും അദ്ദേഹത്തിനു സ്റ്റോക്കുകൾ ഉണ്ടായിരുന്നുതാനും. എല്ലാക്കാര്യങ്ങളിലും അദ്ദേഹം അനന്തിരവന്റെ ശുദ്ധമായ സാമാന്യബുദ്ധിയും ന്യായയുക്തമായ അഭിപ്രായവും ആരാഞ്ഞു. അദ്ദേഹം തന്റെ ആദ്യത്തെ നിക്ഷേപപ്രശ്നങ്ങളുമായി കഴിഞ്ഞു കൂടുകയുമാണ്.

ബാക്കിയുള്ള സമയങ്ങളിൽ എൻറിക്കോ ജോലിചെയ്തു. 1929-ലെ ശരൽക്കാലത്ത് ആ വിശ്രമഗൃഹത്തിൽ കഴിഞ്ഞു കൂടുമ്പോഴാണ് അദ്ദേഹത്തിന്റെ ഗ്രന്ഥത്തിന്റെ ആദ്യത്തെ ആയിരം പുറങ്ങൾ കിട്ടിയതു്. അതു നോക്കി ഒപ്പിട്ട് തന്റെ പ്രസിദ്ധീകരണക്കാർക്കു് അയച്ചു. അതായിരുന്നു ഇററാലിയൻ പ്രസിദ്ധീകരണശാലക്കാരുടെ പതിവു്. ഈ രീതിയുടെ കാരണം ഒരുപക്ഷേ പഴഞ്ചൊല്ലിനെ ആസ്പദമാക്കി ഉണ്ടായതായിരിക്കാം.— "വിശ്വസിക്കുന്നതു് ഉത്തമം; വിശ്വസിക്കാതിരിക്കുന്നതു് അതിലും മെച്ചം." മിക്കവാറും ഗ്രന്ഥകർത്താക്കന്മാർ അവരുടെ അവിശ്വാസത്തെക്കാൾ അലസതയാൽ അവരുടെ ഒപ്പിന്റെ മുദ്രയാണ് താളുകളിൽ പതിക്കുന്നതു്. കള്ളഒപ്പ് ഇടുന്നതിനെക്കാൾ കഠിനമായ കുററമാണ് കള്ളമുദ്രയിടുന്നതു്. അതിനു് ഒരു പ്രസിദ്ധീകരണക്കാരും തയ്യാറാവുകയില്ല.

എൻറിക്കോ തന്റെ റബ്ബർമുദ്ര നേരത്തെ സമ്പാദിച്ചു. അതിനാൽ വിളംബമെന്യെ താളുകളിൽ അതു് കുത്തുന്ന ജോലി കൈകാര്യം ചെയ്തു. ഞങ്ങളുടെ മുറിയിലുണ്ടായിരുന്ന കൊച്ചുമേശ ആ കടലാസുകെട്ടുകളെല്ലാം കൊള്ളുവാൻ ഇടമില്ലാത്തതായിരുന്നു. അതിനാൽ വിശ്രമഗൃഹത്തിലെ നടുക്കുള്ള ഹാളിലേക്ക് ഞങ്ങളുടെ പ്രവർത്തനരംഗം മാററി അവിടെയുള്ള വലിയ മേശ ഉപയോഗപ്പെടുത്തി. കുറച്ചു കൊല്ലം മുമ്പുവരെ ഈ മേശമേലാണ് ജോലിക്കാരികൾ മെഴുകുതിരികൾ അവയുള്ള കൊച്ചു പീഠങ്ങളിൽ തയ്യാറാക്കി വയ്ക്കാറുള്ളതു്. അവിടെ നിന്നുമാണ് അതിഥികൾ അവരവരുടെ ആവശ്യത്തിനുള്ള മെഴുകുതിരികളും മററും എടുത്തുകൊണ്ടു പോകുന്നതു്. നീളമുള്ള ഓട്ടുമെഴുകുതിരിപ്പീഠങ്ങളും, ഇനാമൽ ചെയ്ത മെഴുകുതിരിപ്പീഠങ്ങളും ഒററയും ഇരട്ടയും മററും ഇവിടെ ശേഖരിച്ചിരിക്കും. ഞാൻ ഓരോ സായാഹ്നത്തിലും മാറിമാറി ഓരോന്നു് എടുക്കുക പതിവായിരുന്നു. അവകൊണ്ടുപോയി എന്റെ കിടക്കയ്ക്കു സമീപം കൊളുത്തിവച്ചു വായിക്കും. ഈ ഏർപ്പാടു് നിരോധിച്ചിരുന്നതാണ്. അതിനെതിരായി പ്രവർത്തിച്ചതിനാൽ എന്റെ മനസ്സാക്ഷിയിൽ സമാധാനമുണ്ടായിരുന്നില്ല. മെഴുകുതിരിയിൽനിന്നു് കൊതുകുവലയിൽ തീപിടിക്കുമെന്നുള്ള ഭയവും ഉണ്ടായിരിക്കും.

അടുത്ത കാലത്തു് സ്ഥാപിച്ച വൈദ്യുത ദീപത്തിന്റെ മങ്ങിയ വെളിച്ചത്തിൽ, ആ മേശപ്പുറത്തുവച്ചു് എൻറിക്കോ തന്റെ ഗ്രന്ഥത്തിന്റെ താളുകളിൽ ഒപ്പുവച്ചു. അന്തസ്സോടെ, എൻറിക്കോ ശക്തിയായി റബ്ബർമുദ്ര അതിൽ കുത്തിത്തീരുമ്പോൾ ഓരോ താളുകൾ മറിച്ചു് സന്തോഷത്തോടെ ഞാൻ നിലത്തേക്കു് മാററിയിടും. ഉറക്കെ എണ്ണിക്കൊണ്ടാണതാനും ഞാൻ അതു് ചെയ്തതു്. അതിലോരോന്നിനും 3.20 ലൈറോ അല്ലെങ്കിൽ 15

അമേരിക്കൻ സെന്റോ വിലയുണ്ട്. അതായത് ഓരോ വാല്യത്തിന്റെയും വിലയുടെ ഇരുപതു ശതമാനം. ആ ഗ്രന്ഥം, അത് ഒരു മാസ്റ്റർപീസ് ആയിരുന്നില്ലെങ്കിലും, അതുകൊണ്ടുദ്ദേശിച്ചഫലം വളരെ കൊല്ലത്തേക്ക് സാമ്പത്തികമായി നല്ലകയുണ്ടായി.

റോമിൽ സഹകരണാടിസ്ഥാനത്തിൽ നിർമ്മിച്ചിരുന്ന ഒരു കെട്ടിടത്തിന്റെ മുകളിലത്തെ നിലയിലാണ് ഞങ്ങൾ താമസമുറപ്പിച്ചത്. താമസസ്ഥലം സന്തോഷമുളവാക്കുന്നതായിരുന്നു. ഒരു കൊച്ചുകുടുംബത്തിന് ആവശ്യമായതിൽ കൂടുതൽ ഇടം അതിനുണ്ട്. ധാരാളം വെളിച്ചവും കാററും കയറുന്ന സ്ഥലം. ആറുമുറികളിലെ തട്ട് ഉയർന്ന നിലയിലുള്ളതും ആകർഷകമായി അലങ്കാരങ്ങൾ ചെയ്തിട്ടുള്ളതുമായിരുന്നു.

സാധാരണയുള്ള ആചാരമനുസരിച്ച് അതിൽ ആവശ്യമായ ഉപകരണങ്ങൾ വാങ്ങുന്നതിനുള്ള പണം എൻറിക്കോയാണ് നല്കിയത്. എന്നാൽ അവ വാങ്ങുന്നതിനുള്ള ഉത്തരവാദിത്വത്തിൽ നിന്ന് അദ്ദേഹം ഒഴിഞ്ഞുമാറിക്കളഞ്ഞു.

"നീ പോയി നിനക്ക് ഇഷ്ടമുള്ളത് വാങ്ങിക്കൊള്ളു" അദ്ദേഹം എന്നോടുപറഞ്ഞു "ഉപകരണങ്ങൾ എപ്രകാരമുള്ളതായിരിക്കണമെന്ന് എനിക്ക് നിർബ്ബന്ധമൊന്നുമില്ല. എന്നാൽ അവയുടെ കാലുകൾ നേരെയുള്ളവയായിരിക്കണമെന്നുമാത്രം."

അദ്ദേഹത്തിന്റെ ലഘുവ്യയമനോഭാവത്തിനനുസരണമായിട്ടുള്ളതാണ് ഉപകരണങ്ങളുടെ കാലുകൾ നേരെയുള്ളവയായിരിക്കണമെന്നുള്ള ചിന്താഗതി. ഉപകരണങ്ങളിൽ മാത്രമല്ല വാസ്തു വിദ്യയിലും ആഹാരത്തിലും വേഷവിധാനത്തിലും ഈ ലഘുജീവിതപ്രവണത പ്രത്യക്ഷമാണ്. എന്റെ വേഷവിധാനത്തിൽനിന്ന് പലതും അപ്രത്യക്ഷമായി. അതുപോലെ ആഹാരകാര്യത്തിലെ ചില ഇനങ്ങളും.

"മാത്രമല്ല," അദ്ദേഹം പറഞ്ഞു. "ഗൃഹോപകരണങ്ങൾ വാങ്ങുവാൻ എനിക്ക് അറിഞ്ഞുകൂടാ."

കുഴപ്പം അവിടല്ല. എനിക്കും അത് അറിഞ്ഞുകൂടായിരുന്നു. എന്തെന്നാൽ, അദ്ദേഹത്തിന്റെ ഭാഷയിൽ എനിക്ക് സിദ്ധിച്ചിരുന്നത് "അയഥാർത്ഥമായ വിദ്യാഭ്യാസ"മായിരുന്നു. സ്കൂൾ വിദ്യാഭ്യാസത്തിലും സ്കൂൾ വിട്ടുള്ള മററു പ്രവർത്തനങ്ങളിലും പരിപൂർണ്ണമായി ലയിച്ച് സമർത്ഥയായ ഒരു സ്ത്രീയായിത്തീരുവാൻ ശ്രമിച്ചിരുന്നതിനാൽ, ഞാൻ പ്രായോഗിക ജീവിതത്തിലെ പലകാര്യങ്ങളും അവഗണിച്ചുകളഞ്ഞു. ഞങ്ങളുടെ വേലക്കാരി സ്ത്രീകളാണ് വീട്ടുവേലകളെല്ലാം ചെയ്തത്. അമ്മ എന്റെ വേഷങ്ങൾ നിശ്ചയിച്ചു. അച്ഛനമ്മമാർ സ്കൂൾ വിദ്യാഭ്യാസ കാര്യവും പുസ്തകങ്ങളും ശ്രദ്ധിച്ചു. എനിക്ക് പണത്തിനെപ്പററി ഒരു വിചാരവും ഉണ്ടായില്ല. അത് എപ്രകാരം ചിലവാക്കണമെന്നും അറിഞ്ഞുകൂടാ.

ഞാൻ ഗൃഹോപകരണങ്ങൾ വാങ്ങുന്നതിന് എന്റെ അമ്മയുടെ സഹായം തേടി. അതിന്റെ അർത്ഥം അമ്മ അതിലെടുത്ത തീരുമാനങ്ങൾ ഞാൻ എന്റേതായി സ്വീകരിച്ചെന്നുതന്നെ. അവർ ശരിയായ തീരുമാനങ്ങൾ എടുക്കുന്നതിന് ശേഷിയുള്ള ഒരു സ്ത്രീയായിരുന്നു. ഞങ്ങളുടെ മിക്കവാറും ഗൃഹോപകരണങ്ങൾ ദീർഘകാലത്തെ ഉപയോഗത്തെ അതിജീവിക്കാനും കടൽ താണ്ടിയുള്ള സഞ്ചാരത്തെ കേടുകൂടാതെ താങ്ങാനും ശേഷിയുള്ളതാ

ണെന്നു തെളിഞ്ഞു. എന്നാൽ അവർ സ്വന്തം സൗന്ദര്യബോധം നയിച്ചത നുസരിച്ചാണ് അവ തിരഞ്ഞെടുത്തത്. അതിനാൽ വളഞ്ഞകാലുള്ള ചി ലതും ഞങ്ങളുടെ താമസസ്ഥലത്ത് വന്നു ചേരുന്നതിനു് ഇടയായി. അവ അധികം വളവില്ലാത്തതായിരുന്നതിനാൽ എൻറിക്കോ പരാതിപ്പെട്ടില്ല. എന്നു തന്നെയല്ല അദ്ദേഹത്തിൻെറ പ്രത്യേക സ്ഥലങ്ങളിൽ, അദ്ദേഹത്തി ൻെറ എഴുത്തു മുറിയിൽ, ഉണ്ടായിരുന്ന കസേരകൾ സമ്പൂർണ്ണമായി നേരെ ചൊവ്വുള്ള കാലുകളോടു കൂടിയതുമായിരുന്നു. അദ്ദേഹത്തിൻെറ സ്വകാര്യ മുറി ചെറുതായിരുന്നു. അതിൽ വലിയ ഒരു മേശയും ചെറിയ പുസ്തക അലമാരിയും അദ്ദേഹത്തിൻെറ ആവശ്യാനുസരണം സജ്ജീകരിച്ചു: എഴ ത്തുകടലാസുകൾ അവിടവിടെ ഇടുന്നതിനു് ധാരാളം ഇടവും പുസ്തകങ്ങൾ സൂക്ഷിക്കുന്നതിനു് കുറഞ്ഞസ്ഥലവും ആയിരുന്നു അതിലുള്ളത്. അദ്ദേഹ ത്തിൻെറ ഉടമസ്ഥതയിൽ അപൂർവ്വം പുസ്തകങ്ങളെ ഉണ്ടായിരുന്നുള്ളു എ ന്നതു് എനിക്കു് അത്ഭുതമുണ്ടാക്കി. അതിൽ തന്നെ പത്തു വാല്യങ്ങളെ വീട്ടിൽ സൂക്ഷിച്ചിരുന്നുള്ളു. ബാക്കിയുള്ളവ ദിവസത്തിലധികവും ജോലി ചെയ്തിരുന്ന ഊർജ്ജതന്ത്ര ഗവേഷണാലയത്തിലെ തൻെറ മുറിയിലാണ് വച്ചിരുന്നതു്. വീട്ടിൽ പ്രഭാത ഭക്ഷണത്തിനു മുമ്പ് രണ്ടുമണിക്കൂർ സ്വകാ ര്യമുറി അദ്ദേഹം ഉപയോഗിച്ചുവന്നു.

ചില ദിവസങ്ങളിൽ രാവിലെ ഏഴരമണിക്കുമുമ്പ് ഏഴുന്നേററു് അ ർദ്ധനിദ്രയിൽ അദ്ദേഹത്തിൻെറ സ്വകാര്യമുറിയിലേക്കു് ഞാൻ നടന്നു ചെല്ലും. നീല ഫ്ളാനൽ പുതച്ചു് ഉയരമുള്ള കസേരയുടെ കയ്യിൽ ചെരുപ്പിട്ടകാലു് കയററിവച്ചു് ചുരുണ്ടുകൂടി മേശമേലേക്കു് ചരിഞ്ഞി രിക്കുന്ന എൻറിക്കോ ഞാൻ ചെല്ലുന്നതു് അറിയുകയില്ല. അദ്ദേഹം സ്വന്തം കർത്തവ്യത്തിൽ മുഴുകിയിരിക്കുകയാണ്. എന്നാൽ സൂക്ഷ്മം ഏഴരമണിക്കു് അദ്ദേഹത്തിൻെറ ബുദ്ധിയിൽ എന്തോ പ്രവർത്തിക്കും; എന്തൊ മസ്തിഷ്ക യന്ത്രം അലാറം പോലെ പെരുമാറും. അപ്പോൾ എൻറിക്കോ ഭൂമിയിലേ ക്കു് മടങ്ങി, ജോലി നിർത്തും. ഞങ്ങൾ എട്ടുമണിക്കു് പ്രഭാത ഭക്ഷണം കഴിക്കും. അതു കഴിഞ്ഞാൽ ഉടനെതന്നെ അദ്ദേഹം സർവ്വകലാശാലയി ലേക്കു പോകും.

എൻറിക്കോയുടെ ബുദ്ധിയിലെ അലാറംക്ലാക്കു് ഏററവും കൃത്യമായി ട്ടാണ് പ്രവർത്തിക്കുന്നതു്. അദ്ദേഹം ഉച്ചഭക്ഷണത്തിനു് ഒരിക്കലും അമാ ന്തിക്കുകയോ നേരത്തെ എത്തുകയൊ ഇല്ല. കൃത്യം ഒന്നിനു് ഡിന്നറിനും രാത്രി എട്ടിനു് അത്താഴത്തിനും ഹാജരായിരിക്കും. അപരാഹ്നത്തിൽ പത്ര പാരായണമോ ടെന്നീസ്സോ കൃത്യം മൂന്നുമണിക്കു് മുടക്കിയിട്ടു് ജോലിക്കു് തിരിച്ചുപോകും. ഗവേഷണശാലയിലെ പ്രവർത്തനങ്ങൾ അസാധാരണ മായ തരത്തിൽ താല്പര്യമുളവാക്കത്തക്ക നിലയിലെത്തിയാൽ മാത്രമേ എൻ റിക്കോയുടെ പരിപാടികളിൽ അല്പമെങ്കിലും ഭ്രംശം സംഭവിക്കു. അദ്ദേഹ ത്തിൻെറ മസ്തിഷ്കയന്ത്രം പ്രവർത്തനശൂന്യമാകുന്നതു് ഉറക്കത്തിനു നിശ്ച യിച്ചിട്ടുള്ള ഒൻപതരമണിവരെ അല്പവും ഉറക്കമുണ്ടാകാതെ സൂക്ഷിക്കുന്ന കാ ര്യത്തിലാണ്. അത്താഴം കഴിഞ്ഞാൽ കഠിനമായി യത്നിച്ച ദിവസം അ ദ്ദേഹം കോട്ടുവാവിട്ടും കണ്ണുതിരുമ്മിയും കഴിഞ്ഞുകൂട്ടും. എങ്കിലും അദ്ദേഹം ധൈര്യപൂർവ്വം ഉറക്കത്തിനുനിശ്ചയിച്ചിട്ടുള്ള സമയം ആകുന്നതുവരെ കാത്തിരു ന്നിട്ടേ കിടക്കയിൽ പോകു. എൻറിക്കോ ചിട്ടയുള്ള ഒരു മനുഷ്യനാണ്.

ഞങ്ങളുടെ താമസസ്ഥലത്തിനു്, ആ കെട്ടിടത്തിലുള്ള മററു് എല്ലാവരുടെയും താമസസ്ഥലങ്ങൾക്കുള്ളതുപോലെ, പ്രത്യേകം ചൂടുനല്കുന്നതിനുള്ള ഏർപ്പാടുകൾ ഉണ്ടായിരുന്നു. ഇതു് ഇററലിയിൽ അസാധാരണമായിരുന്നില്ല. ഇററലിക്കാർ വളരെയധികം വ്യക്തിപരമായ മനോഗതിക്കാരും വഴക്കാളികളും ആണു്. എന്നാൽ ചൂടു നൽകുന്ന ചൂളയുടെ സ്ഥാനം വളരെ പ്രത്യേകതയുള്ളതുതന്നെയായിരുന്നു. സ്ഥലം ലഭിക്കുന്നതിനുവേണ്ടി അതു് ഗൃഹനിർമ്മാണകൻ ജോലിക്കാരികൾക്കു് വേഷമിടാനുള്ള കൊച്ചുമുറിയിലാണു് സ്ഥാപിച്ചതു്. സാമാന്യംവലിയ ഒരു മൺപാത്രത്തിന്മേലിരുന്നു് ചൂളയിലെ തീ കൂട്ടുവാനാണു് ജോലിക്കാരിക്കു് ഇടവന്നതു്. എന്നാൽ അവൾ അതു് കണക്കാക്കിയില്ല. നേരെമറിച്ചു്, വേഷമിടാനുള്ള മുറിയാണു് ഏററവും സുഖപ്രദമായ വീട്ടിലെ ഭാഗം. അതിനാൽ അധികസമയവും അവിടെ ഇരുന്നു് തീകൂട്ടുവാനോ വെറുതെ ഇരിക്കുവാനോ അവൾ ഇഷ്ടപ്പെട്ടു. ഒരിക്കൽ ഈ രീതി സമ്പാദിച്ചു കഴിഞ്ഞതിനാൽ, ഉഷ്ണകാലത്തും അതു് തുടരുവാൻ തുനിഞ്ഞു. വസന്തത്തിലും വേനലിലും ആ മുറി അവളുടെ സാമൂഹ്യപ്രവർത്തനരംഗമായി. എന്തുകൊണ്ടെന്നാൽ ജനാല തുറന്നിട്ടാൽ അടുത്ത വീട്ടിലെ വേലക്കാരിയുമായി അവിടെ നിന്നുകൊണ്ടു് സംസാരിക്കുവാൻ സാധിക്കും. അടുത്ത വീട്ടിലെ വേലക്കാരി അവളുടെ ഒരുക്കമുറി അവളുടെയും വിശ്രമ കേന്ദ്രമാക്കിയുമിരുന്നു.

കല്ക്കരി സംഭരിക്കുന്നതിനു് ഇടമൊന്നും നല്കപ്പെട്ടിരുന്നില്ല. അതിനാൽ താഴെനിന്നു് അതു് ചുമടു ചുമടായി ഒരോ ദിവസവും ജോലിക്കാരി മുകളിലേക്കു കൊണ്ടുവരുന്നതിനു് ഇടവരുത്തി. ഇതും ജോലിക്കാരിയുടെ പരിചയക്കുറവും കാരണമായി വിവാഹത്തിനുശേഷം ആദ്യത്തെ ശിശിരത്തിൽ ചൂള പലപ്പോഴും കെട്ടുപോകുവാൻ ഇടവന്നു.

ആ ശിശിരം ക്രമാധികം കഠിനമായിരുന്നു. മനുഷ്യരുടെ ഓർമ്മയിൽ യൂറോപ്പിലെ ഏററവും കഠിനമായ തണുപ്പുകാലമായിരുന്നു അതു്. റോമിൽ നിരന്തരമായി മഞ്ഞു പെയ്തു് തെരുവുകൾ അതുകൊണ്ടു മൂടി. വെള്ളക്കുഴലുകളിൽ വെള്ളമുറഞ്ഞു് പൊട്ടി. അങ്ങിനെ നഗരത്തിന്റെ ചിലഭാഗങ്ങളിൽ ജലക്ഷാമമുണ്ടായി. അസാധാരണമായ കാലാവസ്ഥയെ നേരിടുന്നതിനു് മിക്കവാറും താപയന്ത്രങ്ങൾക്കു കഴിയാതെ വന്നു. ഞങ്ങളുടെതാമസം മുകളിലത്തെ നിലയിൽ ആയിരുന്നതിനാൽ മുകളിൽനിന്നു് ചൂടു കിട്ടുന്നതിനു് അവസരമുണ്ടായിരുന്നില്ല. നിർഭാഗ്യവശാൽ താഴെനിന്നും അതു് ലഭിക്കുന്നതിനു് സൗകര്യം ഇല്ലായിരുന്നു. കാരണം താഴത്തെ താമസസ്ഥലം ഒഴിഞ്ഞു കിടക്കുകയായിരുന്നു. അതിനാൽ അവിടെയുള്ള ചൂള ഉപയോഗിച്ചിരുന്നില്ല. അതുകൂടാതെ ഞങ്ങളുടെ താമസസ്ഥലത്തു് പുതിയ കെട്ടിടങ്ങൾ പണിചെയ്തു വരുകയാണു്. ഞങ്ങളുടെ കെട്ടിടത്തിന്റെ മൂന്നു വശങ്ങളും തുറസ്സായ പ്രദേശത്തെ ദർശിച്ചാണിരുന്നതു്. അവിടെ നിന്നു വരുന്ന കാററിൽനിന്നു് ഞങ്ങൾക്കു് സംരക്ഷണം പറയത്തക്കതായിട്ടില്ലതാനും. വടക്കുനിന്നു ശീതവാതം വീശുമ്പോൾ ഞങ്ങളുടെ വീടു് മഞ്ഞുപെട്ടിപോലെയാകും.

ജോലിക്കാരി അവളുടെ ഒരുക്കമുറിയിൽ ദീർഘനേരം ചിലവാക്കിയിട്ടും, എന്റെ തീവ്രമായ സഹായമുണ്ടായിരുന്നിട്ടും, ഒരു ചൂള എപ്രകാരമാണു് വിജയകരമായി പ്രവർത്തിപ്പിക്കേണ്ടതെന്നു് എൻറിക്കോ സമർത്ഥ

മായി തത്വങ്ങൾ പറഞ്ഞിട്ടും, ഞങ്ങളുടെ പ്രധാന വിശ്രമ മുറിയിലെ ഊഷ്മാവ് 46 ഡിഗ്രിയിൽ കൂടുതൽ ആക്കുവാൻ സാധിക്കാത്ത ദിവസങ്ങൾ ഉണ്ടായിട്ടുണ്ട്. ഇക്കാലത്തു് ഇരട്ട ജാലകത്തെക്കുറിച്ച് സംസാരമുണ്ടായി. ഏതൊരു പ്രശ്നത്തെയും യുക്തിയോടുകൂടി കൈകാര്യം ചെയ്യുന്ന മനസ്ഥിതിക്കാരനായ എൻറിക്കോ, സ്വകാര്യമുറിയിൽ തൻെറ മേശപ്പുറത്തിരുന്നു് വെളിയിൽനിന്നു വരുന്ന ശീതവാതത്തെക്കുറിച്ച് ദീർഘമായി കണക്കുകൂട്ടി അതിൻെറ തോതു് നിശ്ചയിച്ചു. അകത്തെ ഊഷ്മാവിനെ അതു് എങ്ങിനെ ബാധിക്കുമെന്നു നിർണ്ണയിച്ചു. എന്നാൽ അതിൻെറ ഫലം നിരാശാജനകമായിരുന്നു. ഇരട്ട ജാലകത്തിൻെറ പ്രയോജനം നിസ്സാരമെന്നുകണ്ടു. അതിനാൽ അതു് സഹായമാകുകയില്ലെന്നുവന്നു. വളരെ മാസങ്ങൾ കഴിഞ്ഞുമാത്രമേ ഇരട്ടജാലകങ്ങൾ വിലയ്ക്കു വാങ്ങുന്നതിനു് എൻറിക്കോയുടെ അനുമതി എനിക്കു നേടാൻ സാധിച്ചുള്ളു. അദ്ദേഹം തൻെറ കണക്കുകൾ പുന:പ്പരിശോധനചെയ്തു. അപ്പോഴാണു് അദ്യത്തെ കണക്കുകൂട്ടലിൽ ദശാംശം തെററിയാണു് കണക്കു കൂട്ടിയതെന്നു് മനസ്സിലാക്കിയതു്!

ഞാൻ അദ്ദേഹത്തിന്റെ ഈ സുവ്യക്തമായ ആദ്യത്തെ തെററു് കണ്ടപ്പോൾ ഭൂമിയിൽ അപ്രമാദമായിട്ടൊന്നു മില്ലെന്നുള്ളതിനു് മുൻസൂചനയായി ട്ടെടുക്കേണ്ടതായിരുന്നു. എന്നാൽ എന്റിക്കോ അഭിപ്രായങ്ങൾ പറയുന്നതിൽ സൂക്ഷ്മബോധമുള്ളവനും, പ്രസ്താവനകളിൽ യുക്തിയുള്ളവനും ആയിരുന്നെന്നു് വിശ്വാസ മുണ്ടായിരുന്നതിനാൽ അദ്ദേഹത്തിനു് തെററുണ്ടാകുമെന്നു്വിചാരിക്കുന്നതിനു് എനിക്കു് സാധിക്കുമായിരുന്നില്ല. എൻെറ ഈ വിശ്വാസത്തിനു് തക്കതായ ചില ന്യായങ്ങളുമുണ്ടായിരുന്നു. സംസാരിക്കുന്നതിനുമുമ്പ് നല്ലതുപോലെ ചിന്തിക്കുന്നതിനുള്ള അത്ഭുതമായ കഴിവും, തന്റെ വാക്കുകൾ കരുതലോടെ തൂക്കിനോക്കുന്നതിനുള്ള ശേഷിയും, നിശ്ചയമില്ലാത്ത ഒരു കാര്യവും പറയാതിരിക്കുന്ന രീതിയും അദ്ദേഹത്തിനുണ്ടായിരുന്നു.

ഇത്രയധികം മനോദാർഢ്യമുള്ള ഒരാളെ അഭിമുഖീകരിക്കാൻ ഇടവന്നതിനാൽ, എൻെറ അജ്ഞതയെ സംബന്ധിച്ചുള്ള അമിതമായ ഒരു ബോധം എന്നിൽ വളർന്നു; അതോടൊപ്പം എൻെറ അഭിപ്രായങ്ങളുടെ വിലയില്ലായ്മയെ കുറിച്ചുള്ള ബോധവും. ഈ ബോധങ്ങൾ ഓരോ ഞായറാഴ്ചയും ചങ്ങാതികളോടൊത്തു് വിനോദയാത്രചെയ്യുമ്പോൾ കൂടുതൽ ഉറപ്പിച്ചു. മിക്കവാറും എല്ലാ ഞായറാഴ്ചയും കൂട്ടുകാരിൽ ചിലരുമായി ഗ്രാമപ്രദേശങ്ങളിൽ ദീർഘമായി സഞ്ചരിക്കുകയോ കടൽപ്പുറത്തു് ഉല്ലാസമായി ഉലാത്തുകയോ ചെയ്യുക പതിവാണു്. എന്നും റോമിൽ താമസിച്ചിരുന്ന എമിലിയോ സെഗ്രേ, മററു മിത്രങ്ങളുണ്ടായിരുന്നതിനാൽ അപൂർവ്വമായിട്ടേ ഞങ്ങളോടൊത്തുകൂടു. എന്നാൽ റാസെററിയും അമാൽഡിയും സാധാരണമായി ഞങ്ങളുടെ കൂടെവരും. എൻറിക്കോയും ഫ്രാൻകോയും ഒന്നിച്ച് യുവതികളുടെ സംഘത്തിൽപ്പെട്ടപ്പോൾ, അവരുടെ രണ്ടുപേരുടെയും ഇഷ്ടമേറിയവിനോദം യുവതികൾക്കു് പൊതുവിജ്ഞാനത്തെ സംബന്ധിച്ച് പരീക്ഷനടത്തുകയാണു്. എല്ലാ ചോദ്യങ്ങളും ചിരിച്ച്കളഞ്ഞു് അവയൊന്നും അവൾക്കുള്ളതല്ലെന്നു വരുത്തുവാൻ കോർണീലിയ സമർത്ഥയായിരുന്നു. രാന്തയും, നിഷ്ഠയുള്ളവളും, അവളുടെ മണ്ഡലമായ സാഹിത്യത്തിൽ പണ്ഡിതയും ആയ മറിയാ ഫെർമി അവ്യക്തമെങ്കിലും ഗൗരവമേറിയ പുഞ്ചിരി

ളുകി സഹിഷ്ണുതയോടെ മററുള്ളവരെ നോക്കും. അവർ അവളെ അസഹ്യപ്പെടുത്തുകയില്ല. ജിനാ കാസ്റ്റനീവോ, ജിനസ്ട്രാ—എഡ്വാർഡോ അമാൽഡിയെ വിവാഹം ചെയ്തശേഷം—പിന്നെ ഞാൻ എന്നിവരാണ് അവരുടെ നേരത്തെ നിശ്ചയിച്ചിട്ടുള്ള ഇരകൾ.

ഞങ്ങൾ ഒസ്റ്റിയായിലെ കടൽത്തീരത്ത് ഉലാത്തുകയാണെങ്കിൽ നനഞ്ഞു കട്ടിപിടിച്ച മണൽത്തിട്ടയെ, നിരന്തരമായി ആഴിവീചികൾ താലോലിക്കവേ അവിടെ അടിച്ചു കയററുന്ന സമുദ്രജീവികളുടെ അവശിഷ്ടങ്ങളിൽ ചിപ്പിക്കഷണങ്ങളോമററൊ റാസെററി പെറുക്കിയെടുത്ത് കൈപ്പടത്തിൽ വയ്ക്കും. അല്പനിമിഷം അദ്ദേഹം അത് തൻെറ ഗൂഢാത്മം കണ്ടെത്തുന്ന, വിശകലനം ചെയ്യുവാൻ ശേഷിയുള്ള, കണ്ണുകൾ കൊണ്ട് പരിശോധിക്കും. എന്നിട്ട് അദ്ദേഹം ഞങ്ങളോടു തിരിഞ്ഞു് ചോദിക്കും:

"ഈ ചിപ്പിയുടെ പേരെന്ത്? ഇത് എങ്ങിനെ ജീവിക്കുന്നു?"

ഞങ്ങൾ ഉടൻ അതിനു മറുപടി പറഞ്ഞില്ലെങ്കിൽ കഠിനമെങ്കിലും ശീഘ്രതയോടെ സൂക്ഷ്മമായ വാക്കുകൾ വെള്ളച്ചാട്ടംപോലെ അദ്ദേഹത്തിൻെറ വായിൽനിന്നു പുറപ്പെടും.

"അത്യത്ഭുതംതന്നെ!"—അദ്ദേഹം ഉച്ചത്തിൽ ഘോഷിക്കും. "ഇരട്ടത്തോടുള്ള ഈ സർവ്വസാധാരണമായ ശ്ലേഷ്മോദരപ്രാണിയെ തിരിച്ചറിയാൻ കഴിവില്ലെ? 'ടെല്ലിനാ പുൽച്ചെല്ല' അതിൻെറ തോട്ട് പ്രതിസാദ്ധ്യരഹിതമാണ്. അവയോരോന്നും ഭിന്നമായ ഉന്മദ്ധ്യതയുള്ളതും......"

നാട്ടിൻപുറങ്ങളിൽ സഞ്ചരിക്കുമ്പോൾ, എൻറിക്കോ നടപ്പു പെട്ടെന്നുനിർത്തി, കുനിഞ്ഞു്, മുനയുള്ള മൂക്ക് മണ്ണിലുള്ള എന്തിൻെറയോ നേക്കു ചൂണ്ടി നില്ക്കും. ഞങ്ങൾക്ക് താല്പര്യമുള്ളതൊന്നും അവിടെ കാണാൻ കഴിയുകയില്ല. ഒരു എറുമ്പിൻ കുന്നുമാത്രം.

"ഈ എറുമ്പിൻകുന്നുണ്ടാക്കുന്നതിന് എത്ര മസ്തിഷ്കശാലങ്ങൾ ജോലി ചെയ്യുന്നു? എറുമ്പിൻെറ മസ്തിഷ്കം മനുഷ്യമസ്തിഷ്കത്തെക്കാൾ കുറച്ചോ കൂടുതലോ ജോലിചെയ്യുന്നത്, ഒരേ വാതക (യൂണിററ്) മസ്തിഷ്കവസ്തുവെ ആസ്പദമാക്കി കണക്കാക്കുമ്പോൾ?" എൻറിക്കോ തൻെറ കീശയിൽനിന്ന് സന്തതസഹചാരിയായ സ്ലൈഡ്റൂൾ പുറത്തെടുക്കും. "നമുക്ക് നോക്കാം. ഒരു ത്രിഘാത സെൻ്റിമീററർ ന്യൂറോൺസ്..." അല്പ സമയത്തിനുള്ളിൽ വിജയഭാവം നിറഞ്ഞു നില്ക്കുന്ന കണ്ണുകൾ ഉയർത്തി ഞങ്ങളെ നോക്കും. "ഞാൻ അതിൻെറ ഉത്തരം കണക്കാക്കി. നിങ്ങളോ?"

മററു വേളകളിൽ പൊതുവിജ്ഞാനപ്പരീക്ഷ ഭൂമിശാസ്ത്രവിഷയങ്ങളെ ആസ്പദമാക്കിയായിരിക്കും.

"ഈ പ്രാവശ്യം ഞാൻ കാരുണ്യമുള്ളവനാകാൻ ആശിക്കുന്നു." റാസെററി പറയും. "ഞാൻ വാസ്തവത്തിൽ വിഷമം കുറഞ്ഞ ഒരു ചോദ്യം ചോദിക്കാം. അഫ്ഗാനിസ്റ്റാൻെറ തലസ്ഥാനം ഏതു? അത്ഭുതം തന്നെ! 2,70,000 ചതുരശ്രനാഴിക വിസ്തീർണ്ണമുള്ള ഒരു രാജ്യത്തിൻെറ തലസ്ഥാനമേതെന്നു പോലും നിങ്ങൾക്ക് അറിവില്ലെ?"

സ്വയമോ മററാരെങ്കിലുമോ ചോദിക്കുന്ന ഏതൊരു ചോദ്യത്തിന്റെയും ഉത്തരം കണക്കാക്കാൻ അത്ഭുതകരമായ ശേഷി ഫെർമി കാണിക്കുകയാണ് പതിവ്. റാസെററിക്ക് അതിരില്ലാത്ത വിജ്ഞാനം ഉണ്ട്. അദ്ദേഹത്തിനെല്ലാം അറിയാം. ടിബററിലെ ലാമാമാരുടെ ഭരണം; യൂറോപ്പി

ലെ തീവണ്ടികൾ പുറപ്പെട്ടുന്ന സമയങ്ങൾ; ഇംഗ്ലണ്ടിലെ എല്ലാ രാജാക്കന്മാരുടെയും മരണത്തീയതികൾ; ബ്രസീലിയൻ റീസിൻെറ കൈമാററവില; എന്നിങ്ങനെ ഏതും. സർവ്വജ്ഞതയും അപ്രമാദത്വവും! അവർ ഇരുവരും ഞങ്ങളെ ഭ്രാന്തു പിടിപ്പിച്ചു.

അവസാനം ജിനെസ്ട്രായും ഞാനും ചേർന്ന് ഒരു പ്രത്യാക്രമണത്തിനുവട്ടംകൂട്ടി. ഒരു പ്രത്യേകവിഷയത്തെപ്പററി കുലങ്കഷമായ പഠനം നടത്തി അടുത്ത ഞായറാഴ്ച ഞങ്ങളുടെ വിജ്ഞാനസമ്പത്ത് വെളിവാക്കുക! വിജ്ഞാന ശേഖരണത്തിനുവേണ്ടി സർവ്വവിജ്ഞാനകോശമായ "എൻസൈക്ലോപ്പീഡിയാ ഇററാലിയാനാ" സ്വീകരിച്ചു. സുന്ദരവും പണ്ഡിതോചിതവുമായ ആ കോശം ആ കാലത്ത് തയ്യാറാക്കിക്കൊണ്ടിരിക്കുകയാണ്. അങ്ങിനെയൊന്നു രൂപീകരിക്കാൻ തയ്യാറായ ഒരു വ്യവസായിയാണ്, ജിയോവന്നി ട്രിക്കാനി. ഒരു സുവർണ്ണ മെഡലിനും സെനററിൽ ഒരു സ്ഥാനത്തിനും പകരം അദ്ദേഹം അഞ്ചു മില്യൻ ലൈർ വിലവരുന്ന സുപ്രസിദ്ധമായ പതിനഞ്ചാം നൂററാണ്ടിലെ ബൈബിൾ ആഫ് ബോർസോ ഫാസിസ്റ്റുഗവണ്മെന്റിനു സംഭാവന നൽകി. അദ്ദേഹം സർവ്വ വിജ്ഞാനകോശം ഉണ്ടാക്കുവാൻ വേണ്ടധനവും നൽകി. ഈ സർവ്വ വിജ്ഞാനകോശം പല പണ്ഡിതന്മാർക്കും ദൈവം നല്കിയ ഒരു സഹായമായിത്തീർന്നു. അവരുടെ വരുമാനവർദ്ധനത്തിന് ഒരു വഴി അതുണ്ടാക്കി. എൻറിക്കോയും അതിൻെറ സ്റ്റാഫിൽപെട്ടുന്ന ഒരു ശമ്പളക്കാരനായി കുറച്ചുകാലം ഉണ്ടായിരുന്നു. 1928–ൽ സൂറിച്ചിലെ ഊർജ്ജതന്ത്രശാഖയിലെ പീഠം അദ്ദേഹത്തിന് നിർദ്ദേശിക്കപ്പെട്ടു. സ്വിസ് നിർദ്ദേശത്തിലടങ്ങിയിരുന്ന ആ ഉദ്യോഗം ഉപേക്ഷിച്ചതിന് പകരമായി സർവ്വ വിജ്ഞാനകോശത്തിൻെറ സമ്പാദകസ്ഥാനം എൻറിക്കോയിക്ക് കോർബിനോ കൊടുപ്പിച്ചു. അതിനു കാരണം എൻറിക്കോയെ കോർബിനോയ്ക്കു് റോമിൽ ആവശ്യമായിരുന്നു എന്നുള്ളതായിരുന്നു.

സർവ്വ വിജ്ഞാനകോശത്തെ ആധാരമാക്കി കാര്യങ്ങൾ ശേഖരിക്കാമെന്ന് ഞാനും ജിനാസ്ട്രായും തീരുമാനിക്കുമ്പോൾ അതിൻെറ കുറെ വാല്യങ്ങൾ മാത്രമേ പുറത്തു വന്നിരുന്നുള്ളു. അതിനാൽ ഞങ്ങൾക്ക് വിഷയങ്ങൾ തിരഞ്ഞെടുക്കുന്നതിന് 'ഏ' എന്ന അക്ഷരത്തിൻെറ പരിധിയിൽപെട്ടുന്ന വിഷയങ്ങളിലായി ചുരുക്കേണ്ടിവന്നു. ഞങ്ങൾ അലക്സാണ്ട്റിയാ നിശ്ചയിച്ചു. ആ പ്രാചീന നഗരത്തെ സംബന്ധിച്ച് ഞങ്ങൾ പഠിച്ച കാര്യങ്ങൾ, അവിടുത്തെ നൂററാണ്ടുകളിലായുള്ള ജീവിതത്തെ സംബന്ധിച്ച വിവരങ്ങൾ എൻറിക്കോയെയും ഫ്രാങ്കോയേയും ഒരു ഞായറാഴ്ച നിശ്ശബ്ദരാക്കി. എന്നാൽ അതു് ഒരേ ഒരിക്കൽ മാത്രമേയുള്ളു!

ഈ ചുററുപാടിൽ എന്നിൽ വളരാതിരിക്കുവാൻ നിവൃത്തിയില്ലാത്ത അപകർഷ ഭാവം അല്പകാലത്തിനുശേഷം അപ്രതീക്ഷിതമായി പരിഹൃതമാകുവാൻ ഇടവന്നു. വേനൽക്കാലത്ത് സാധാരണമായ ഫെർമിയുടെ അഭാവവേളയിൽ ഒരിക്കൽ, ഞാൻ കുറെക്കാലം ആൽപ്സിലുള്ള ഒരു പരിഷ്കാരസങ്കേതത്തിൽ എൻെറ സഹോദരിയായ പാവോളായോടും അവളുടെ ഭർത്താവ് പീയറോ ഫ്രാൻചെററിയോടും കൂടി ചിലവഴിച്ചു. ബെംബെർഗിലുള്ള നല്ല ഒരു ഫാക്ടറിയിൽ കെമിസ്റ്റായിരുന്ന പീയറോ തൻെറ ഒരു മിത്രസംഘത്തോടു കൂടി കഴിച്ചുകൂട്ടുന്നതിന് സൗകര്യപ്പെട്ടുവാനാണ് ആ

വിനോദസങ്കേതം തിരഞ്ഞെടുത്തതു്. അവരധികവും വ്യവസായത്തിൽ ഏർപ്പെട്ടിരുന്നവരാണു്. പില്ക്കാലത്തെ അവരുടെ വിജയത്തെ ആസ്പദമാക്കിപ്പറഞ്ഞാൽ അവർ കൊള്ളാവുന്ന മനുഷ്യരും ആയിരുന്നു. അവിടെ എന്റെ ഒരു പഴയ ചങ്ങാതിയും ഗണിതശാസ്ത്രജ്ഞനായ പ്രൊഫസ്സർ എൻറിക്യുസിന്റെ പുത്രനും ആയ ജിയോവന്നി എൻറിക്യൂസും ഉണ്ടായിരുന്നു. ജിയോവന്നിക്കു് ഇററലിയിലെ ഏററവും ഭംഗിയായി നടത്തപ്പെട്ടിരുന്ന ഒരു വ്യവസായമായ, ഒളിവെററി ടൈപ്പ്റൈററർ ഫാക്ടറിയിൽ ഉന്നതമായ സ്ഥാനം ഉണ്ടായിരുന്നു. അവിടെ ഒളിവെററി കുടുംബത്തിലെ അംഗങ്ങളും എത്തിയിട്ടുണ്ടു്. അതുപോലെ മറെറാരു മഹത്തായ ഇററാലിയൻ വ്യവസായത്തിലെ—നീച്ചിതയ്യൽ യന്ത്രവ്യവസായശാലയിലെ—അന്നത്തെ ഡയറക്ടറും അതിൽ ഉൾപ്പെട്ടു. അവരുടെ സംഭാഷണത്തിൽ എനിക്കു് സ്വയം നില്ക്കാമെന്നു ഞാൻ കണ്ടു. സമന്മാരെപ്പോലെ ഞങ്ങൾ ദൈനംദിനസംഭവവികാസങ്ങൾ, അവരുടെയും എന്റെയും യാത്ര, എൻറിക്കോയുടെ ജോലി എന്നിവയെപ്പററി സംസാരിച്ചു. ആരും എന്നെ കളിയാക്കുകയോ അവജ്ഞയോടെ നോക്കുകയോ ചെയ്തില്ല.

കുറച്ചു കാലം കഴിഞ്ഞു് എന്റെ ബുദ്ധിപരമായ അടിമത്വത്തിൽനിന്നു് സ്വയം സ്വതന്ത്രയാകുന്നതിനു് ഒരു പടികൂടി മുമ്പോട്ടുകടന്നു. അപ്പോൾ എനിക്കു മനസ്സിലായി, ആത്മസ്ഥൈര്യം അറിവിന്റെ അനിർവ്വാര്യമായ തെളിവായിരിക്കണമെന്നില്ലെന്നു്. അതു് 1940-ൽ ആയിരുന്നു. ഞങ്ങൾ അന്നു് ഐക്യസംസ്ഥാനത്തു് കുടിപാർപ്പുമായി. ക്യൂബക്കിലെ ലവാൽ സർവ്വകലാശാലയിലെ അദ്ധ്യാപകനായിരുന്ന റാസെററി ഞങ്ങളെ സന്ദർശിക്കുവാൻ വന്നു. വാഷിങ്ങ്ടണിലേക്കു്, അവിടെ വച്ചു് നടക്കുന്ന ഫിസിക്കൽ സൊസൈററിയുടെ വസന്തകാല സമ്മേളനത്തിൽ പങ്കുകൊള്ളുവാൻ, ഞങ്ങളൊന്നിച്ചു് കാർ ഓടിച്ചുപോയി.

കുറച്ചു സമയം ഓടിച്ചു കഴിഞ്ഞപ്പോൾ തന്റെ 'അമേരിക്കാനിസത്തി'ലുള്ള പ്രാവീണ്യം എന്നെക്കാണിക്കാൻ ഒരിക്കലും ഒരു സന്ദർഭവും വിടാറില്ലാത്ത എൻറിക്കോ പ്രസ്താവിച്ചു.

"അല്പ സമയത്തിനുള്ളിൽ നാം മാസ്സൺ–ഡിക്സൺ രേഖ കടക്കുന്നതാണു്."

"മാസ്സൺ–ഡിക്സൺ? അതെന്താണു്?" ഞാൻ ചോദിച്ചു.

"അത്ഭുതം! അതു നിങ്ങൾക്കറിഞ്ഞുകൂടെ?" റാസെററി തുടങ്ങി.

"അതു് തെക്കും വടക്കും തമ്മിൽ പകുക്കുന്ന രേഖയാണു്!" എൻറിക്കോ വിശദീകരിച്ചു.

"ഏതു തരത്തിലുള്ള രേഖ? സാങ്കല്പിക രേഖയോ; പ്രകൃത്യായുള്ള രേഖയോ?" ഞാൻ ചോദിച്ചു.

"അതുണ്ടായതു് രണ്ടു നദികൾ മാസ്സണും ഡിക്സണും ചേർന്നാണു്." റാസെററി തന്റെ സാധാരണയുള്ള ആത്മസ്ഥൈര്യത്തോടെ പ്രസ്താവിച്ചു.

"നദികൾ! നിങ്ങൾക്കു് പൂർണ്ണമായി തെററി." എൻറിക്കോ കളിയാക്കി. മാസ്സണും ഡിക്സണും രണ്ടു് അമേരിക്കൻ സെനറററന്മാരായിരുന്നു. ഒരാൾ വടക്കുനിന്നും മറേറയാൾ തെക്കുനിന്നും വന്നവർ."

അവർ ഒരു ഡോളർ പന്തയം കെട്ടി. ചാറത്സ് മാസ്സണും ജെറിമിയാ ഡിക്സണും ഇംഗ്ലീഷ് വാനശാസ്ത്രജ്ഞന്മാരായിരുന്നു എന്നാണു് ഒടുവിൽ തെ

ളിഞ്ഞതു്. എന്നാൽ ഒരിക്കലും പരാജയം സമ്മതിക്കാത്തതിനാൽ എൻ റിക്കോ പന്തയത്തുക അവകാശപ്പെട്ടു.

"എന്തുകൊണ്ടെന്നാൽ—" അദ്ദേഹം പറഞ്ഞു, "ഇംഗ്ലീഷ് വാനശാസ്ത്രജ്ഞന്മാർക്കു് സെനററന്മാരാകാൻ സാധ്യതയുണ്ടു്. എന്നാൽ നദികൾക്കു്...ഒരിക്കലുമില്ല."

അങ്ങിനെ, റാസെററിയുടെ കല്പിതമായ സർവ്വജ്ഞതയും എൻറിക്കോയുടെ അപ്രമാദത്വവും സമാപിച്ചു.

## ഏഴ്

# മി. നോർത്തും അക്കാഡമികളും

റോം സർവ്വകലാശാലയിൽ താത്വികോർജ്ജതന്ത്രത്തിനായി ഒരു പീഠം സ്ഥാപിക്കുന്നതിനു് ശ്രമിച്ചപ്പോൾ കോർബിനോയ്ക്കു് ഒരു സ്ഥാനത്തുനിന്നു് ശക്തിയായ എതിർപ്പ് നേരിടാനിടയായി. ഉന്നതോർജ്ജതന്ത്രത്തിലെ ഒരു പ്രൊഫസർ അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ തൻെറ മണ്ഡലത്തിലേക്കുള്ള അതിക്രമത്തെ സംബന്ധിച്ചു് അമർഷം പ്രകടിപ്പിച്ചു. താത്വികോർജ്ജതന്ത്രം എന്താണു്, ഉന്നതോർജ്ജതന്ത്രത്തിൻെറ ശാഖയല്ലെങ്കിൽ ? അദ്ദേഹം വാദിച്ചു, പുതിയ ഒരു പീഠത്തിൻെറ ആവശ്യം ഉണ്ടെന്നു് അഭിപ്രായപ്പെടുന്നതു്, അതിൽ ഒരു പുതിയ ആളിനെ നിയമിക്കുന്നതു്, അദ്ദേഹത്തിനു് അദ്ദേഹത്തിൻെറ വിഷയം പഠിപ്പിക്കുന്നതിനു് കഴിവില്ലെന്നു വരുത്തുന്നതിനു തുല്യമല്ലേ ? അതു അദ്ദേഹത്തിൻെറ മുഖത്തു് ഒരടിയാണു്. കോർബിനോയുടെ നിർദ്ദേശം അദ്ദേഹം എതിർക്കും.

അദ്ദേഹത്തിൻെറ തടസ്സങ്ങൾ വിഗണിച്ചു് ഒരു പുതിയപീഠം സ്ഥാപിച്ചപ്പോൾ, ഉന്നതോർജ്ജതന്ത്രപ്രൊഫസർ പ്രത്യക്ഷമായി പ്രഖ്യാപിച്ചു, അതു് ഒരു സ്വകാര്യാവഹേളനമാണെന്നു്. അങ്ങിനെ കോർബിനോയും അദ്ദേഹവും തമ്മിൽ ആരംഭിച്ച കലഹം കാലം പോയതോടെ ശമിക്കുകയുണ്ടായില്ല. അതു് യുവാക്കന്മാരായ പുതിയ ഊർജ്ജതന്ത്രജ്ഞന്മാർ ഊർജ്ജതന്ത്രഗവേഷണമന്ദിരത്തെ ആക്രമിച്ചതോടെ വർദ്ധിച്ചതേയുള്ളു. കോർബിനോയുടെ പിൻബലത്തിലുള്ള വിശ്വാസംകൊണ്ടു് അവർ അവരുടെ അവകാശവാദം ഉറപ്പിക്കുവാൻ വിമുഖത കാണിച്ചില്ല. എതിർഭാഗത്തെ സാധുമനുഷ്യൻ അദ്ദേഹത്തിൻെറ മണ്ഡലത്തിലേക്കു് ഒതുങ്ങി പിൻവാങ്ങുന്നതിനു് നിർബ്ബന്ധിതനായി. ആ മണ്ഡലം ഊർജ്ജതന്ത്രമന്ദിരത്തിൻെറ കുറെ മുറികൾ മാത്രമായിരുന്നു. കെട്ടിടത്തിൻെറ വടക്കേയററത്തെ സ്ഥാനത്തായിരുന്നു ആ മുറികൾ. അതിനാൽ അതിലെ നാഥനായ ഉന്നതോർജ്ജതന്ത്രാദ്ധ്യാപകനു് അവർ 'മി. നോർത്തു്' എന്നു് പരിഹാസപ്പേർ നല്കുന്നതിനു് പ്രചോദിതരായി.

കോർബിനോയെപ്പോലെ മി. നോർത്തും സിസിലിക്കാരനായിരുന്നു. കോർബിനോയെപ്പോലെ അദ്ദേഹവും 1909 ഡിസംബർ 28–ാം തീയതി

മെസിനാപട്ടണം ഭൂകമ്പംകൊണ്ടു നശിച്ചപ്പോൾ അവിടെ ഉണ്ടായിരുന്നു. അവിടുത്തെ തൊണ്ണൂറുശതമാനം കെട്ടിടങ്ങളും ഇടിഞ്ഞുവീണു. മുപ്പതു ശതമാനത്തോളം ജനങ്ങൾ മരിച്ചു. കോർബിനോയെപ്പോലെ അത്ര ഭാഗ്യവാനായിരുന്നില്ല മി. നോർത്തു്. കോർബിനോയുടെ ഭാര്യയും ബന്ധുക്കാരും ആ അപകടത്തിൽനിന്നു് അദ്ദേഹത്തോടൊപ്പം രക്ഷപ്പെട്ടു. മി. നോർത്തു് വിവാഹം ചെയ്യാനിരുന്ന പെൺകുട്ടി മരിച്ചു. അതുപോലെ അദ്ദേഹത്തിൻെറ എല്ലാബന്ധുക്കളും. അദ്ദേഹം ഏകാകിയായി. ജീവിതശേഷം മുഴുവൻ ഏകാന്തവാസിയായും കഴിഞ്ഞുകൂടി. ഒരുപക്ഷേ കാരുണ്യവും സഹതാപവും അദ്ദേഹത്തിൻെറ വ്രണങ്ങളെ ഭേദപ്പെടുത്തുമായിരുന്നിരിക്കാം. എന്നാൽ അദ്ദേഹം സ്വന്തം തോടിനുള്ളിൽ പിൻവലിഞ്ഞു കഴിഞ്ഞുകൂടി. ലോകത്തോടുള്ള അഹംകേന്ദ്രിതമനോഭാവവും, മനസ്സിൻെറ ഇടുക്കവും, മററുള്ളവരുടെ ഉദ്ദേശത്തെക്കുറിച്ചുള്ള നിരന്തരമായ സംശയവും എല്ലാവരെയും അദ്ദേഹത്തിൽ നിന്നകററി നിർത്തി. അതു് പരസ്പരം സ്നേഹംപകരുന്നതിനുള്ള സാദ്ധ്യതകളും ഇല്ലാതാക്കി.

ഊർജ്ജതന്ത്രത്തിൽ ആദ്യത്തെകൊല്ലം ഞാൻ പഠിച്ചിരുന്ന കാലത്തു് അദ്ദേഹം ഊർജ്ജതന്ത്രം പഠിപ്പിക്കുകയായിരുന്നു. അന്നു് അദ്ദേഹം മദ്ധ്യവയസ്സിൽ എത്തിയിട്ടുണ്ടു്. മൃദുവായി സംസാരിക്കുകയും സാവകാശമായി നടക്കുകയും ചെയ്തിരുന്ന അദ്ദേഹം തൻെറ ലെക്ച്ചർ തികഞ്ഞ വിശ്വാസത്തോടും എന്നാൽ ഭാവനയില്ലാതെയും ആണു് നടത്തുക പതിവു്. ഗവേഷണത്തിൽ ചില നല്ല നേട്ടങ്ങൾ അദ്ദേഹം നേടിയിരുന്നു. അവിശ്വസനീയമാംവണ്ണം അദ്ദേഹം പരോത്കർഷദ്വേഷിയായിരുന്നു താനും. അദ്ദേഹത്തിൻെറ അസിസ്റ്റൻറന്മാരുടെ കർത്തവ്യങ്ങൾ കൂലിയ്ക്കെടുത്തവരുടെപോലെ മാത്രമുള്ളതാണു്; സഹപ്രവർത്തകരെന്നോ സഹായകന്മാരെന്നോ ഉള്ള നിലയിലുള്ളതായിരുന്നില്ല. അവരുടെ ജോലി വൈദ്യുതി തുറന്നുവിടുന്നതും അടയ്ക്കുന്നതും കൊണ്ടു് അവസാനിച്ചിരുന്നു: "ഡാക്റ്റർ, ദയവായി തുറക്കണം" "ദയവായി ഡാക്റ്റർ നിർത്തണം" അത്രതന്നെ! എന്താണു് തുറക്കേണ്ടതെന്നും നിറുത്തേണ്ടതെന്നും പ്രത്യേകിച്ചു് പ്രസ്താവിക്കണമെന്നില്ല. അതു് അപൂർവ്വമായിട്ടുപോലും മാററമുണ്ടാകുന്ന സംഗതിയല്ല. ഈദൃശമായ താണപ്രവർത്തനത്താൽ സാധുവായ അസിസ്റ്റൻറിൻെറ ചിന്താശക്തി മന്ദിച്ചു്, ക്ലാസുമുറിയിൽ വച്ചു് മി. നോർത്തു് "ഡാക്റ്റർ തുറക്കുക, ദയവായി" എന്നുപറയുമ്പോൾ ഒന്നിൽക്കൂടുതൽതവണ വൈദ്യുതിയ്ക്കുപകരം ജനാലതുറക്കാൻ ഓടിപ്പോകാറുണ്ടു്. ഇതു കാണുമ്പോൾ കട്ടികൂടിയ കണ്ണാടിയിൽക്കൂടി മി. നോർത്തു് കണ്ണുതുറിച്ചു് അധിക്ഷേപിച്ചു് നോക്കും. എന്നാൽ മി. നോർത്തു് ഒരിക്കലും ദ്വേഷ്യം കാട്ടുകയോ തൻെറ ഗൌരവം വിടുകയോ ചെയ്തിട്ടില്ല.

താൻ സഹായിക്കുന്ന ഗവേഷണശ്രമത്തിൻെറ സ്വഭാവത്തെക്കുറിച്ചോ, വൈദ്യുതി തുറക്കുന്നതിൻെറയും അടയ്ക്കുന്നതിൻെറയും കാരണത്തെക്കുറിച്ചോ, അസിസ്റ്റൻറ് അന്വേഷിക്കാൻ തുനിഞ്ഞാൽ മര്യാദയായി മാർദ്ദവമുള്ള ശബ്ദത്തിൽ മി, നോർത്തു പറയും: "അതിനെക്കുറിച്ചുള്ള വിവരങ്ങൾ നിങ്ങൾക്കു് ലിൻസീ അക്കാഡമിയുടെ റിപ്പോർട്ടിൽ വായിക്കാവുന്നതാണു്." ആശയങ്ങൾ സംരക്ഷിക്കേണ്ടതാണു്!

ഏകാകിയായ ഈ പ്രൊഫസ്സർക്കെതിരായി കോർബിനോ ഒന്നിച്ചുകൂട്ടിയ യുവാക്കന്മാർ അവരുടെ നിരൂപണങ്ങളും നേരമ്പോക്കുകളും നിർ

മ്മിച്ചു. യൗവ്വനം ക്രൂരമാണ്. മി. നോർത്തു് ദൃഷ്ടിദോഷമുള്ളയാളാണ്. അദ്ദേഹത്തിൻെറ പേരു പറഞ്ഞാൽപോലും ഭാഗ്യദോഷമുണ്ടാകും. അതി നാൽ അദ്ദേഹത്തെ മി. നോർത്തു് എന്നു മാത്രമേ വിളിക്കാവൂ.

മി. നോർത്തും അതുപോലെതന്നെ മി. കോർബിനോയും സിസിലിക്കാ രായിരുന്നു എന്നുള്ള കാര്യം ഓർമ്മിക്കേണ്ടതാണ്. സിസിലി അന്ധവിശ്വാ സങ്ങളുടെ നാടമാണ്; അലൗകികശക്തിപ്രവർത്തകരുടെ തിരക്കാണവിടെ.

മി. നോർത്തിനെ സംബന്ധിച്ചുള്ള കിംവദന്തികൾ അദ്ദേഹം പറഞ്ഞി ട്ടുള്ള സംഗതികൾ തന്നെ സാധൂകരിച്ചിട്ടുണ്ട്. ദൂരത്തു നിന്നുകൊണ്ടു് അദ്ദേ ഹം ഇററാലിയൻ നാവികചരിത്രത്തിലെ ഏററവും വലിയ അത്യാഹിത ത്തിനു് ദൃക്സാക്ഷിയായി. എസ്. എസ്. പ്രിൻസിപ്പെസ്സാ മഫാൽഡാ സമുദ്രത്തിൽ മുങ്ങി മറയുന്നതും അതോടുകൂടി മുന്നൂറു് ആളുകൾ മുങ്ങിമരിക്ക ന്നതും അദ്ദേഹം കണ്ടിട്ടുണ്ട്. അദ്ദേഹം ട്രാമിൽ കാലെടുത്തു വച്ചപ്പോൾ, യാതൊരു കാരണവുമില്ലാതെ ഒരാൾ അതിൻെറ പ്ലാററ്ഫാറത്തിൽ മരി ച്ചു വീഴുന്നതു് അദ്ദേഹം കണ്ടിട്ടുണ്ട്. ഊർജ്ജതന്ത്രമന്ദിരത്തിലെ സംഭവങ്ങൾ തന്നെ കിംവദന്തികൾ സ്ഥിരീകരിച്ചിട്ടുണ്ട്. ഏററവും നല്ല, ഏററവും തക രാറില്ലാത്ത, ഹൈഡ്രജൻ കുഴൽ മി. നോർത്തു് കരുതിക്കൊള്ളണമെന്നു പറ ഞ്ഞതല്ലാതെ മറെറാരു കാരണവുമില്ലാതെ പൊട്ടിത്തെറിച്ചു. അതുകൊണ്ടു ജോലിചെയ്തിരുന്ന ചെറുപ്പക്കാരനോടു കരുതി പ്രവർത്തിക്കണമെന്നു് പറ ഞ്ഞു് അല്പസമയം കഴിഞ്ഞപ്പോഴാണ് അതു സംഭവിച്ചതു്. മി. നോർത്തു് പ റഞ്ഞതിത്രമാത്രമാണ് : "സൂക്ഷിച്ചുകൊള്ളണം. അതു്പൊട്ടിത്തെറിച്ചേക്കും"

ചെറുപ്പക്കാരുടെ ഇടയിൽ അദ്ദേഹത്തിനുണ്ടായിരുന്ന ഈ പേരിനെ ക്കുറിച്ചു് മി. നോർത്തിനു് വിവരമുണ്ടായിരുന്നോയെന്നു് അറിഞ്ഞുകൂടാ. എന്നാൽ 1928-ൽ എന്തോ സംഭവിച്ചതു് വളരെപ്പേർ പ്രതികാരമായി ട്ടാണു് വ്യാഖ്യാനിച്ചതു്. സമയം വെറുതെ കളയരുതെന്നു കരുതി ഈ നി സ്സാരങ്ങളായ ശണ്ഠകളിൽ നിന്നു് അകന്നു നില്ക്കുകയായിരുന്ന ഫെർമി എ ങ്കിലും അതിൻെറ ഇരയായിത്തീർന്നതു് അദ്ദേഹമാണ്.

കോർബിനോ ലിൻസി അക്കാഡമിയിലേക്കു് ഫെർമിയെ നാമനിർദ്ദേ ശം ചെയ്യുവാൻ തീരുമാനിച്ചു. അതു് ഇററലിയിലെ ഏററവും മഹത്തായ ശാസ്ത്രീയവും സാഹിത്യപരവും ആയ അക്കാഡമിയായിരുന്നു. ജൂൺ ആദ്യ മുള്ള അതിൻെറ രാജകീയ സമ്മേളനത്തിൽ വച്ചാണ് ഇതു് ചെയ്യാനിരു ന്നതു്. ആ സമ്മേളനത്തിൽ വച്ചു മാത്രമാണ് പുതിയ അംഗങ്ങളെ നാമനി ർദ്ദേശം ചെയ്യാറുള്ളതു്. എന്നാൽ, ഐക്യനാടുകളിലേക്കുള്ള ഹ്രസ്വമായ ഒരു യാത്രകാരണം സമ്മേളനത്തിൽ സംബന്ധിക്കുന്നതിനു അദ്ദേഹത്തിനു് കഴിയാതെ വന്നു. അതിനാൽ കോർബിനോ ഒരു എഴുത്തു തയ്യാറാക്കി. അതു് മി. നോർത്തു് രാജകീയ സമ്മേളനത്തിൽ വായിക്കാമെന്നു് വേഗം സമ്മ തിക്കയും ചെയ്തു.

കോർബിനോ യാത്രകഴിഞ്ഞു് മടങ്ങിയെത്തിയപ്പോൾ ഫെർമി ലിൻ സി അക്കാഡമിയിലെ അംഗമായിരുന്നില്ല. ചോദിച്ചപ്പോൾ മി. നോർത്തു് നെററിയ്ക്കു് ചെറുതായി ഖേദപൂർവ്വം തല്ലി.

"എന്തൊരു നിസ്സാരമായ ഓർമ്മയാണെൻേറതു് !" അദ്ദേഹം പറഞ്ഞു. "നിങ്ങളുടെ എഴുത്തിൻെറ കാര്യം ഞാൻ മറന്നേപോയി. അതു് ഇപ്പോഴും എൻെറ പോക്കററിലുണ്ട്."

വിജയം നേടുന്നതിനു് ഇനി കോർബിനോയുടെ മുറയാണു്.

1926–ജനുവരിയിൽ ഇററാലിയൻ മന്ത്രിസഭ ഒരു പുതിയ രാജകീയ അക്കാഡമി സ്ഥാപിക്കണമെന്നുള്ള പദ്ധതി അംഗീകരിച്ചിരുന്നു. ബെനി ററാ മുസ്സോലിനിയുടെ ഭാവനയിൽ പിറന്നതായ അതു് മററുള്ള എല്ലാ അ ക്കാഡമികളെയും നിഷ്പ്രഭമാക്കുന്ന ഒരു ഉന്നത അക്കാഡമിയായിരിക്കണ മെന്നു ഉദ്ദേശിക്കപ്പെട്ടിട്ടുള്ളതാണു്. അതു് സാക്ഷാത്കരിക്കുന്നതിൽ നിന്നു് ഡ്യൂച്ചെ അധികം മഹത്വവും കാംക്ഷിച്ചിരുന്നു. ഫാസിസത്തിൻെറ കേന്ദ്രീ കൃതസ്വഭാവത്തിനനുസരണമായി അക്കാഡമി സൃഷ്ടിക്കുന്നതു് വ്യക്തിപരമാ യ കർത്തവ്യങ്ങളെ പ്രധാനമായി പ്രകാശിപ്പിക്കുന്നതിനല്ല പ്രത്യുത "രാഷ്ട്ര ത്തിലെ ബുദ്ധിപരമായ പ്രവർത്തനങ്ങളെ ഉപദേശങ്ങൾ കൊണ്ടും ധനം കൊണ്ടും സഹായിച്ചു് ഐകരൂപ്യം വരുത്തി ശരിയായ മാർഗ്ഗത്തിലേക്കു് വിടുവാൻ ആണു് ഉദ്ദേശിച്ചിരുന്നതു്."

ആദ്യത്തെ മുപ്പതു് അക്കാഡമി അംഗങ്ങളെ 1929 മാർച്ചിൽ നാമനി ർദ്ദേശം ചെയ്യുകയുണ്ടായി. അതിൻെറ ചട്ടങ്ങളനുസരിച്ചു് സെനററന്മാരെ അംഗങ്ങളായി നിർദ്ദേശിക്കാവുന്നതല്ല. അതിനാൽ സെനററർ കോർബി നോ നേരത്തെതന്നെ അതിൽ നിന്നു് ഒഴിവാക്കപ്പെട്ടിരുന്നു. ആദ്യത്തെ കൂട്ടത്തിൽ ഒരു ഊർജ്ജതന്ത്രജ്ഞനെ ഉൾപ്പെടുത്തണമെങ്കിൽ അതു് മററാരെങ്കി ലുമായിരിക്കാനേ പററൂ. മി. നോർത്തിൻെറ ആശകൾ ഉണർന്നു. ഫാസി സ്റ്റുകക്ഷിയോടുള്ള അദ്ദേഹത്തിൻെറ ദൃഢഭക്തി ചോദ്യം ചെയ്യാനാകാത്തതും പൊതുവെ അംഗീകൃതമായിട്ടുള്ളതുമാണു്. അന്നത്തെ പ്രസിദ്ധരായ പല ഊ ർജ്ജതന്ത്രജ്ഞന്മാരെപ്പററിയും അതു പറയാവുന്നതല്ല. അദ്ദേഹത്തിൻെറ അഭി പ്രായത്തിൽ അദ്ദേഹത്തിൻെറ അവകാശം ശക്തിമത്തായതുതന്നെ. അരങ്ങി ന പിൻപിൽ എന്താണു നടക്കുന്നതെന്നുള്ളതിനെപ്പററി യാതൊരു സംശയ വും അദ്ദേഹത്തിനു് ഉണ്ടായിരുന്നിരിക്കാനിടയില്ല. എന്നാൽ യഥാർത്ഥ നാമനിർദ്ദേശത്തെ കണക്കിലെടുത്താൽ, കോർബിനോസ്സു് അതിൽ കയ്യുണ്ടെ ന്നു് ഒരാൾക്കു് അനുമാനിക്കാവുന്നതാണു്. വിദൂരത്തിലെത്തുന്നതും ശക്തിമ ത്തുമായ കയ്യായിരിക്കും എന്നും തീർച്ചതന്നെ.

ആദ്യത്തെ മുപ്പതുപേരുകൾ പുറത്തറിയിച്ചിട്ടില്ല. എങ്കിലും കോർബി നോയുടെ ആഫീസിനു സമീപം ഊർജ്ജതന്ത്രമന്ദിരത്തിൽ വളരെ ഉത്സാഹ പ്രകടനം ഉണ്ടായിക്കഴിഞ്ഞു. പെട്ടെന്നു് ഒരു യുവാവു് വാത്തയുമായി മുറി യിൽ നിന്നു പുറത്തേക്കോടി വടക്കേയററത്തേക്കു പോയി. അയാൾ മി. നോർത്തിൻെറ ആഫീസിനടുത്തു് എത്തിക്കഴിഞ്ഞില്ലെങ്കിലും ഉച്ചത്തിൽ വിളിച്ചു പറയുന്നുണ്ടായിരുന്നു.

"ആദ്യത്തെ അക്കാഡമീഷ്യൻസിൻെറ നാമനിർദ്ദേശം കഴിഞ്ഞു...... അതിൽ ഒരു ഊർജ്ജതന്ത്രജ്ഞനുമുണ്ടു്......" കതകിനു സമീപം അമാൽഡി നിന്നു് ശ്വാസം വിട്ടു. മി. നോർത്തു് തടിച്ച കണ്ണാടിയിൽ കൂടി തുറിച്ചു നോക്കി, അയാളുടെ കപോലങ്ങൾ എരിയുകയാണു്.

"......ഫെർമി" ചെറുപ്പക്കാരൻ ആത്മാർത്ഥമായ സന്തോഷാതിരേക ത്തോടെ വിളിച്ചുപറഞ്ഞു. എന്നിട്ടു് അവിടെ നിന്നു് തിരിഞ്ഞു്, വന്നതു പോലെ വേഗത്തിൽ മടങ്ങി. എന്നാൽ മി. നോർത്തിൻെറ മുഖം രക്തനിറ മാകുന്നതു കാണുന്നതിനു മുമ്പല്ല അങ്ങിനെ ചെയ്തതെന്നു മാത്രം.

പാവം മി. നോർത്തു്! അദ്ദേഹം തൻെറ ക്ഷതം വളരെക്കാലം കൊണ്ടു നടന്നു. അദ്ദേഹത്തിൻെറ പക്ഷത്തു് അപൂർവ്വം ആളുകളെ ഉണ്ടായിരുന്നുള്ളു. കുറെ വിദ്യാർത്ഥികളും വൈദ്യുതി തുറപ്പുകാരനായ അദ്ദേഹത്തിൻെറ അസിസ്റ്റൻറും മാത്രം. എന്നാൽ കോർബിനോയുടെ സംഘം വളർന്നുകൊണ്ടിരുന്നു. "കൊച്ചു് ഊജ്ജതന്ത്രജ്ഞന്മാ"രെ സാമ്പത്തികമായി സഹായിക്കുന്നതിനു് കോർബിനോ തൻെറ ബുദ്ധി നല്ലതുപോലെ പ്രവത്തിപ്പിച്ചു. അവർക്കു് സിദ്ധിക്കാവുന്നത്ര ചെറുസ്ഥാനങ്ങളെല്ലാം നേടിക്കൊടുക്കുന്നതിനു് ഏതു പഴുതും പിടിച്ചെടുത്തു. ഒരു യുവാവു് കെമിസ്റ്റുകൾക്കും ശാസ്ത്രജ്ഞന്മാർക്കും ഗണിതാദ്ധ്യാപകനായി; മറെറാരാൾ "ട്യൂണിംഗ് ഫോർക്കിൻെറ ക്യൂറേററർ"—ഇററാലിയിൽ മുഴുവൻ മാനദണ്ഡമായിരിക്കാനുള്ള ട്യൂണിംഗ് ഫോർക്കിൻെറ നിയന്ത്രകൻ—ആയി. കോർബിനോയോടുകൂടി, സാദ്ധ്യതകളുള്ള ജോലികൾ തിരക്കി ഫെർമിയും കഴിച്ചുകൂട്ടി. അദ്ദേഹം ശമ്പളം ഇല്ലാത്ത ഒരു ജോലി "കോൺസിഗ്ലിയോ നാഷിയോനേൽ ഡെല്ലേ റിസർച്ചേ" സ്വീകരിച്ചു. അതു് അദ്ദേഹത്തിനു് ശമ്പളമുള്ള ഒരു സെക്രട്ടറിയെ നിയമിക്കുന്നതിനു് അനുവദിച്ചു. അയാളും തീർച്ചയായും ഒരു "കൊച്ചു് ഊജ്ജതന്ത്രജ്ഞൻ" തന്നെ.

ഇററലിയിൽ ഇത്തരത്തിലുള്ള നിസ്സാരങ്ങളായ പ്രവർത്തനങ്ങൾ അസാധാരണമായിരുന്നില്ല. എന്തുകൊണ്ടെന്നാൽ ചെറുപ്പക്കാർക്കു് പണം കിട്ടുവാൻ അവിടെ വിഷമമായിരുന്നു. എന്നാൽ 1931-ൽ കോർബിനോ റോമൻ സ്കൂളിനു് സ്ഥിരതയുണ്ടാക്കുന്നതിനുപകരിച്ച ഒരു വിപുല പദ്ധതിയിൽ വിജയിച്ചു. ശാസ്ത്രവിഭാഗത്തിലെ ഒഴിഞ്ഞുകിടന്നിരുന്ന ഒരു പീഠം ഊർജ്ജതന്ത്രത്തിന്നായി നീക്കിവച്ചു. അതിൽ പ്രൊഫസ്സറായി റാസെററിയെ നിയമിക്കുകയും ചെയ്തു.

കോർബിനോയ്ക്കുപോലും ഊർജ്ജതന്ത്രവിഭാഗത്തിൽ ഇങ്ങനെ പീഠങ്ങൾ സൃഷ്ടിക്കുകയെന്ന കളി എതിരു നേരിടാതെ തുടരാൻ സാധിക്കുകയില്ല. ഫാക്കൽടിയുടെ എതിർപ്പു് ജയിക്കുവാൻ ഇത്തവണ കോർബിനോ ഒരു ഏർപ്പാടുണ്ടാക്കുവാൻ വിധേയനായി. ഫാക്കൽടിയിലെ ഫാസിസ്റ്റ് അംഗങ്ങൾ റോമിലേക്കു് ഒരാളെ വിളിക്കുന്നതിനു് സമ്മതിച്ചു. അയാളുടെ എററവും വലിയ യോഗ്യത ഉറച്ച, വാചാലനായ, ഫാസിസ്റ്റ് ആയിരിക്കുക എന്നതായിരുന്നു. എങ്കിലും ഈ ഇടപാടു് കോർബിനോയ്ക്കു് അനുകൂലമായി ഭവിച്ചു. അദ്ദേഹത്തിൻെറ മറെറാരു അനുകൂലിയായ "കുട്ടി"യെ ഫാക്കൽട്ടിയിൽ പ്രവേശിപ്പിച്ചു. കൂടാതെ മററു് യുവഊർജ്ജതന്ത്രജ്ഞരെ തള്ളിയുയർത്തി. സെഗ്രെയെ റാസെററിയുടെ സ്ഥാനത്തും, അമാൽഡിയെ സെഗ്രെയുടെ സ്ഥാനത്തും ആക്കി. അങ്ങിനെ മറെറാരു ചെറുപ്പക്കാരനുള്ള പഴുതും അദ്ദഹം ഉണ്ടാക്കി.

എങ്കിലും കോർബിനോയുമായുള്ള തൻെറ കലഹത്തിൽ മി. നോർത്തിനാണു് അവസാനവാക്കുപറയാൻ അവസരമുണ്ടായതു്. വളരെ കൊല്ലംകഴിഞ്ഞു്, സെനററർ കോർബിനോ കഠിനമായ ന്യുമോണിയായുടെ ആക്രമണത്തിനു വിധേയനായി. 1937 ജനവരി 23-ാം തീയതി നിര്യാതനായതിനുശേഷമാണു് അതുണ്ടായതു്. അദ്ദേഹത്തിൻെറ അപ്രതീക്ഷിതവും അകാലവും ആയ മരണം ചെറുപ്പക്കാരായ ഊർജ്ജതന്ത്രജ്ഞന്മാരെ ഇതികർത്തവ്യതാമൂഢരാക്കി. ആർക്കെങ്കിലും അദ്ദേഹത്തിനു പകരം ആളെ നിശ്ചയി

ക്കുന്നതിന് ചിന്തിക്കുവാൻ അവസരം ഉണ്ടാകുന്നതിനു, ഫാക്കൽട്ടി സമ്മേളിച്ച് അദ്ദേഹത്തിൻെറ പിൻഗാമിയെ നാമനിർദ്ദേശം ചെയ്യുന്നതിന് അവസരം കിട്ടുന്നതിനും ഫെർമിയെയോ റാസെററിയേയോ തീർച്ചയായും നാമനിർദ്ദേശം ചെയ്യുന്നതിനും മുമ്പ് മി. നോർത്തിനെ ഊർജ്ജതന്ത്ര ഡിപ്പാർട്ടുമെന്റിൻെറ തലവനായും ഗവേഷണാലയങ്ങളുടെ ഡയറക്ടറായും നിയമിക്കുകയുണ്ടായി. മി. നോർത്തിനെപ്പോലെ ഉറച്ച ഒരു ഫാസിസ്റ്റായിരുന്ന സർവ്വകലാശാലാറെക്ടർക്ക്, വിസ്മരിച്ചുകിടന്നിരുന്ന ഏതോ ചട്ടമനുസരിച്ച് ഫാക്കൽട്ടിയെ കവച്ചു വയ്ക്കുന്നതിന് അധികാരമുണ്ടായിരുന്നു.

അപ്രതീക്ഷിതമായി റോയൽ അക്കാഡമി അംഗമായി എൻറിക്കോയെ നാമനിർദ്ദേശം ചെയ്തപ്പോൾ ഞങ്ങൾക്ക് സന്തോഷിക്കാതിരിക്കാനും അതിൽ അല്പം അഹങ്കരിക്കാതിരിക്കാനും സാധിച്ചില്ല. അദ്ദേഹത്തിന് ഇരുപത്തേഴുവയസ്സുമാത്രമേ ഉണ്ടായിരുന്നുള്ളു. മി. നോർത്തിൻെറ വിസ്മൃതിമൂലം കോർബിനോയുടെ വൈരാഗ്യം ഉണർന്നില്ലായിരുന്നെങ്കിൽ എൻറിക്കോയ്ക്ക് ആ ബഹുമതി ലഭ്യമാകുമായിരുന്നില്ല. ബഹുമതിയെ അദ്ദേഹം കാര്യമാക്കിയിരുന്നെന്നല്ല; നേരെമറിച്ച് അതിൽനിന്നു് അകന്നു നില്ക്കുവാനാണ് അദ്ദേഹത്തിനിഷ്ടം. പുതിയ അക്കാഡമിയുടെ അംഗമായതോടുകൂടി ഉണ്ടായിരുന്ന ആകർഷകമായ ശമ്പളം സമാധാനമായി ജീവിക്കുന്നതിന് സഹായിക്കും. അതു് സർവ്വകലാശാലയിലെതിൻെറ ഇരട്ടിയോളമുണ്ടായിരുന്നെന്നു മാത്രമല്ല സർവ്വകലാശാലയിലെതുമൊന്നിച്ച് അതു് സ്വീകരിക്കുന്നതിനും സാധിക്കും. പണത്തിൻെറ വില ശരിയാംവണ്ണം എൻറിക്കോ ഗ്രഹിച്ചിരുന്നെങ്കിലും, ആവശ്യങ്ങളെ യോഗ്യമായി നേരിടുന്നതിന് അതിനുള്ള കഴിവ് അറിയാമായിരുന്നെങ്കിലും, അതു നല്കുന്ന ഭദ്രതാബോധത്തെപ്പററി ബോധമുണ്ടായിരുന്നെങ്കിലും, അദ്ദേഹം ഒരിക്കലും അതു് അന്വേഷിച്ചിട്ടില്ല; അതു ചോദിക്കുകയോ അതു കൂടുതലുണ്ടാക്കുവാനായി പ്രയത്നിക്കുകയോ ചെയ്തിരുന്നില്ല.

"പണം" അദ്ദേഹം എന്നോടു പറയാറുണ്ട്. "അതിനെ തിരക്കി നടക്കാത്തവരിൽ സ്വതേ വന്നു ചേരുന്ന സ്വഭാവമുള്ളതാണ്. ഞാൻ പണത്തെ കാര്യമാക്കിയിട്ടില്ല. എങ്കിലും അതു് എന്നിൽ വന്നുചേരും."

കുറെ മാസങ്ങൾ, റോയൽ അക്കാഡമിയുടെ ശമ്പളം കടലാസ്സിൽ മാത്രമായിരുന്നപ്പോൾ—ഔദ്യോഗികമായി അക്കാഡമി ഉൽഘാടനം ചെയ്തശേഷം മാത്രമാണ് അതു് കിട്ടുവാൻ തുടങ്ങിയതു്—ഞാൻ മാത്രമായിരുന്നില്ല അസഹ്യപ്പെട്ടതു്. അത്രയും നാൾകൊണ്ടു് അക്കാഡമിമൂലം എൻറിക്കോയ്ക്കു് ഏഴായിരം ലൈർ അഥവാ മുവ്വായിരത്തി അഞ്ഞൂറു് ഡാളർ ചിലവായി; അതു് യൂണിഫോറത്തിൻെറ വിലയാണ്. ആ തുക സർവ്വകലാശാലയിലെ അദ്ദേഹത്തിൻെറ മൂന്നരമാസത്തെ ശമ്പളത്തിനു തുല്യമായിരുന്നു.

ഫ്രഞ്ചു് അക്കാഡമിയുടെ രീതിയിൽ പ്രചോദിതമായി, റോയൽ അക്കാഡമിയുടെ യൂണിഫാറം തിളക്കമുള്ള വെള്ളി തുന്നൽവേലകളും, ട്രൗസറിൽ വെള്ളിവരകളുള്ളതും ആയിരുന്നു. തൂവലുകൾ വച്ച തൊപ്പിയും, ചെറിയ ഒരു വാളും കറുത്തനിറമുള്ള അങ്കിവസ്ത്രവും അതിൽ ഉൾപ്പെട്ടിരുന്നു.

എൻറിക്കോ, എല്ലാവരുടെയും കണ്ണിൽപ്പെടുന്ന വിശിഷ്ടവേഷങ്ങൾ വെറുത്തിരുന്നതിനാൽ, ആ വേഷവിധാനത്തെ കഠിനമായി വെറുക്കുകയു

ണ്ടായി. 1929–ഒക്ടോബർ 28–ാംതീയതി റോമിലേക്കുള്ള ജൈത്രയാത്രയുടെ ഏഴാം പിറന്നാൾ ദിവസം, മുസ്സോലിനിയുടെ സാന്നിദ്ധ്യത്തിൽ റോയൽ അക്കാഡമി ആദ്യമായി ഉൽഘാടനം ചെയ്ത അവസരത്തിൽ അദ്ദേഹം അതു് അണിയുകയുണ്ടായി. അന്നേദിവസം ഞങ്ങളുടെ വീട്ടിൽ ഒരു ചിത്രകാരൻ വേലയിൽ ഏർപ്പെട്ടിരുന്നു. ആ മനുഷ്യൻ, തന്നെ ഈ കിറുക്കൻ വേഷത്തിൽ കാണുമെന്നു് വിചാരിച്ചു് എൻറിക്കോ വല്ലാതെ വിഷമിച്ചു. അതിനാൽ അദ്ദേഹം എന്നെ നേരത്തെ പറഞ്ഞയച്ചു് ഹാളിലേക്കുള്ള കതകുകൾ അടപ്പിച്ചിട്ടാണു് വീട്ടിൽക്കയറിവന്നതു്.

അന്നു മറെറാരു പ്രശ്നവും ഉണ്ടായി. പ്രത്യേകസമ്മേളനത്തിൽ പോകുന്നതിനു് ഒരു ടാക്സിവേണോ അതോ ഞങ്ങളുടെ ചെറിയ പിജിയോ മതിയോ എന്നുള്ളതായിരുന്നു അതു്. ആ സന്ദർഭത്തിനനുസരണമായ ഗൗരവം ഞങ്ങളുടെ കാറിനുണ്ടോ? ജന്മനാ വിശ്വസ്തതാമനോഭാവക്കാരനായ എൻറിക്കോ തൂവലുവച്ച തൊപ്പിയും വെള്ളികൊണ്ടുള്ള തുന്നൽപ്പണികളും കറുത്ത അങ്കിവസ്ത്രത്താൽ മറച്ചു് അഭിമാനിക്കേണ്ടുന്നതിനുപകരം സംഭ്രമിച്ചു് ഞങ്ങളുടെ മഞ്ഞവണ്ടിയിൽ കയറി ഓടിച്ചു പോയി.

ഉൽഘാടനച്ചടങ്ങുകൾ നടന്നതു് മഹനീയമായ ഫാർനെസിനായിൽ വച്ചാണു്. ഈ പുരാതന കൊട്ടാരത്തിൽ റാഫെല്ലോ, പെറുസ്സി, സൊഡോമാ എന്നിവരുടെ ചുവർ ചിത്രങ്ങൾ കണാം. അവയെല്ലാം അററകുററങ്ങൾ തീർത്തു് മോടിപിടിപ്പിക്കുകയുണ്ടായി. സന്ദർഭത്തിനനുയോജ്യമായി അക്കാഡമി അംഗങ്ങൾക്കു് പ്രത്യേകാസനങ്ങൾ ഏർപ്പാടും ചെയ്തിരുന്നു.

യൂണിഫാറം അല്ലാതെ വിമ്മിഷ്ടമുണ്ടാക്കുന്ന മറ്റൊരു സംഗതികൂടിയുണ്ടായിരുന്നു. അതു് അക്കാഡമീഷ്യൻസിനു് "എക്സലെൻസി" എന്ന സ്ഥാനപ്പേരാണു്. അതു കൈവരുത്തിയ പ്രസിദ്ധിയിൽ സന്തോഷിക്കുന്നതിലേറെ എൻറിക്കോ അതിനെ വെറുക്കുകയാണുണ്ടായതു്. ഏതു സർക്കാരുകാര്യത്തിലും സ്ഥാനമാനങ്ങൾക്കു് പ്രാധാന്യം നല്കിയിരിക്കുന്ന ഇററലിയെപ്പോലുള്ള ഒരു ബ്യൂറോക്രാററിക്കു് രാജ്യത്തുപോലും, അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ, അത്തരം സ്ഥാനപ്പേരുകൊണ്ടു് ഒരു പ്രയോജനവും ഇല്ല.

"ഞാനാണു 'മൈ എക്സലെൻസി ഫെർമി' എന്നു് എൻെറ ജനനസർട്ടിഫിക്കററിനു് അപേക്ഷിക്കുമ്പോൾ ഞാൻ പറയുകയാണെങ്കിൽ, ക്ലാർക്കന്മാർക്കു് ബഹുമാനം തോന്നും; എനിക്കു് കാര്യം വേഗം നേടുകയും ചെയ്യാം. എന്നാൽ എനിക്കു് ഒരു ആഫീസ്ജനാലയ്ക്കു് സമീപം നടന്നു ചെന്നു് ഞാനാണു് "മൈ എക്സലെൻസി" എന്നു് എങ്ങിനെ പറയാനൊക്കും?"

മുമ്പൊരിക്കൽ ഞങ്ങൾ താമസിച്ചിട്ടുള്ള ഒരു ഹോട്ടലിൽ, ഒരു സ്കീയിംഗ് യാത്രയിൽ, ഞങ്ങൾ വീണ്ടും ചെന്നുചേർന്നതു ഞാൻ ഓർത്തു.

"നിങ്ങൾ ഹിസ് എക്സലെൻസി ഫെർമിയുടെ ബന്ധുവാണോ?" മാനേജർ ചോദിച്ചു.

"അകന്ന ബന്ധുവാണു്—" എൻറിക്കോ മറുപടി പറഞ്ഞു.

"ഹിസ് എക്സെലൻസി ചിലപ്പോഴൊക്കെ ഇവിടെ വരാറുണ്ടു്," മാനേജർ ഗൗരവത്തോടെ പറഞ്ഞു. എൻറിക്കോ ഉദ്ദേശിച്ചകാര്യം നേടി. സമാധാനത്തോടെ കഴിയാനും ഇടയായി. ജിജ്ഞാസുക്കളായ ഹോട്ടലിലെ അതിഥികൾക്കു് അദ്ദേഹത്തെ പരിചയപ്പെടുത്താനിടവന്നില്ല. അദ്ദേഹ

ത്തിൻെറ മഞ്ചുസ്സട്ടം സ്സെസ്റ്റബൂട്ട്സും തുറിച്ചു നോക്കുന്നതിനുള്ള വസ്തുക്കളായിത്തീർന്നുമില്ല.

## എട്ട്

## ആൻ ആർബൊറിൽ ഒരു വേനൽക്കാലം

എൻറിക്കോയും ഞാനും ആദ്യം രണ്ടു മാസങ്ങൾ അമേരിക്കയിൽ ചിലവാക്കിയകാലത്ത്, എൻെറ 'അമേരിക്കനൈസേഷൻ'ക്രിയ 1930-വേനൽക്കാലത്ത് ആരംഭിച്ചിരിക്കണം. ആൻ ആർബൊറിലിള്ള മിഷിഗൻ സർവ്വകലാശാലയിലെ താത്ത്വികോർജ്ജതന്ത്രവിഭാഗം സംഘടിപ്പിച്ച വേനൽക്കാലചർച്ചാസമ്മേളനത്തിൽ എൻറിക്കോ 'വികിരണം സംബന്ധമായ ഊർജ്ജകണകവാദം' എന്ന വിഷയത്തെപ്പററി പ്രസംഗിക്കുവാൻ ക്ഷണം സ്വീകരിച്ചു.

ഐക്യസംസ്ഥാനങ്ങളെ സംബന്ധിച്ചുള്ള എൻെറ അറിവ് വളരെ പരിമിതമോ ഒട്ടുംഇല്ലാത്തതൊ ആയിരുന്നു. എൻെറ ചരിത്രപുസ്തകങ്ങളിൽ അമേരിക്കയുടെ കാര്യവും ഉണ്ടായിരുന്നെങ്കിൽ ഞാൻ അതു് കാണുകയുണ്ടായിട്ടില്ല. ഞാൻ ഹൈസ്കൂളിൽ ആയിരുന്നപ്പോൾ ഫാസിസ്റ്റു വിദ്യാഭ്യാസപരിഷ്ക്കാരം ഞങ്ങളോടൊപ്പം എത്തി. ആ പരിഷ്കാരത്തിൻെറ ഒരു മാററം ചരിത്രവും തത്ത്വജ്ഞാനവും ഒരേ അദ്ധ്യാപകൻ തന്നെ പഠിപ്പിക്കണമെന്നുള്ള വ്യവസ്ഥയായിരുന്നു. അദ്ധ്യാപകന്മാർക്കു് വേണ്ട പരിശീലനം ഇക്കാര്യത്തിലുണ്ടാകുന്നതിനു മുമ്പുവരെ കുറെപ്പേർ ചരിത്രാദ്ധ്യാപകനിൽനിന്നു് തത്ത്വജ്ഞാനവും ബാക്കിയുള്ളവർ തത്ത്വജ്ഞാനാദ്ധ്യാപകനിൽ നിന്നും ചരിത്രവും പഠിക്കേണ്ടിവന്നു. ഞാൻ രണ്ടാമത്തെ വിഭാഗത്തിൽ പെട്ടു. എൻെറ തത്ത്വജ്ഞാനാദ്ധ്യാപകനു് ചരിത്രമൊന്നും അറിഞ്ഞുകൂടായിരുന്നു. എന്തെങ്കിലും ചോദ്യങ്ങൾക്കു് മറുപടി പറയേണ്ടിവരുമ്പോൾ വത്തമാനത്തിനു വിരുതുള്ള വിദ്യാർത്ഥികൾ ശരിയായ സംഗതിക്കു ചുററും കിടന്നു കറങ്ങുകയാണു പതിവു്. അവരെല്ലാം അപകടമില്ലാത്ത ഒരു കാര്യത്തിൽ ചെന്നുചേരും; ഫ്രഞ്ചുവിപ്ലവത്തിൻെറ കാരണങ്ങളിൽ. അമേരിക്കൻ വിപ്ലവത്തിനും ഇതിൽ പ്രാമാണികമായ സ്ഥാനമുണ്ടായിരുന്നു എന്നുള്ള സംഗതി അവഗണിക്കപ്പെട്ടു തള്ളിപ്പോകും. അതിനാൽ അവ്യക്തമായി എനിക്കു് അമേരിക്കൻ സ്വാതന്ത്ര്യസമരത്തെക്കുറിച്ചു് വിവരമുണ്ടായിരുന്നെങ്കിലും അവിടുത്തെ ആഭ്യന്തര സമരത്തെപ്പററി 1930-വരെ ഞാൻ ഒരിക്കലും കേട്ടിരുന്നില്ല. ഇതിൽ ഞാനൊരുസംഗതി ഏററുപറയേണ്ടിയിരിക്കുന്നു.

ഞങ്ങളുടെ കുടുംബത്തിലെ പുസ്തക അലമാരിയുടെ മുകളിലത്തെ തട്ടിൽ പഴയ വിസ്മരിക്കപ്പെട്ട പുസ്തകങ്ങളുടെ കൂട്ടത്തിൽ, അതിൻെറ ശീർഷകത്തിൻെറ പ്രത്യേകത മൂലം എൻെറ ശ്രദ്ധ ആകർഷിച്ചിരുന്ന ഒരു പുസ്തകമുണ്ടായിരുന്നു. അതു് ഒരു പേരുമാത്രമായിരുന്നു: 'എബ്രഹാം ലിങ്കൺ.' ഒരു

കസേരവലിച്ചിട്ട് അതിൽ കയറിനിന്ന് ആ പുസ്തകമെടുത്ത് വായിക്കു വാൻ ഞാൻ അലസയായിരുന്നു. അതിനാൽ ആ പേരുള്ള മനുഷ്യൻ ആരാ യിരിക്കുമെന്ന് ഞാൻ അത്ഭുതപ്പെട്ടിട്ടുണ്ട്. ഇററലിയിൽ 'ഏബ്രഹാം' എന്ന പേരു് തികച്ചും ജൂതന്മാരുടെ പേരാണ്. എൻെറ കുടുംബത്തിലെ ഗ്രന്ഥ ശേഖരത്തിൽ ജൂതന്മാരുടെ വിവരങ്ങളെ സംബന്ധിച്ച പുസ്തകങ്ങൾ ഉൾ പ്പെട്ടിരുന്നു. ഇക്കാരണങ്ങളാൽ 'ഏബ്രഹാം ലിങ്കൺ' സഞ്ചാരിയായ ഒരു ജൂതൻ ആയിരിക്കുമെന്ന് അനുമാനിച്ചു. 1930-ൽ ഞാൻ എൻെറ അമേരി ക്കൻ ചരിത്ര വിജ്ഞാനം വർദ്ധിപ്പിക്കുവാനൊ കൂടുതൽ ശരിയായി തുടങ്ങു വാനോ ആരംഭിച്ചപ്പോൾ മാത്രമാണ് ആഭ്യന്തരസമരത്തെക്കുറിച്ചും അതി ൻെറ മഹാനായ നേതാവിനെക്കുറിച്ചും പഠിക്കാൻ ഇടവന്നതു്.

ഇംഗ്ലീഷ് ഭാഷയെ സംബന്ധിച്ചിടത്തോളം എനിക്കു് തെററിദ്ധാര ണകളൊന്നുമില്ലായിരുന്നു. എനിക്കു് അതു് അറിയാമെന്നാണ് എൻെറ വി ശ്വാസം. എന്തുകൊണ്ടെന്നാൽ നൈപുണ്യമുള്ള ഒരു യുവതിയായിത്തീരുന്ന തിനുള്ള തയ്യാറെടുപ്പിൽ ഇംഗ്ലീഷ്പാഠങ്ങളും ഉൾപ്പെടുന്നുണ്ട്. എൻറി ക്കോയ്ക്കു് അതു വായിക്കുവാനുള്ള അറിവേ ഉണ്ടായിരുന്നുള്ളു. അതു് വശമാ ക്കിയതു് വളരെ പ്രചരണം നടത്തിയിരുന്ന സ്വന്തം ഭാഷാപഠനപദ്ധ തിയനുസരിച്ചുമാണ്. തീരെ അപരിചിതമായ വിദേശ ഭാഷയിലെ രസ കരമായ ഒരു പുസ്തകം നിഘണ്ടുവിൻെറ സഹായത്തോടുകൂടി പാരായണം ചെയ്യുന്നതിനു് ആരംഭിക്കുന്നു എന്നതാണ് ആ പദ്ധതി. ആദ്യത്തെ പത്തു പുറങ്ങൾ കഴിയുമ്പോൾ വായനക്കാരൻ സ്വയം പുരോഗമിക്കുന്നു. പത്തോ പന്ത്രണ്ടോ പുസ്തകങ്ങൾ, അല്ലെങ്കിൽ ഏതാണ്ട് അയ്യായിരം പുറങ്ങൾ, വായിച്ചു തീരുമ്പോൾ ആ ഭാഷ പഠിച്ചതായി അയാൾക്കു് അവകാശ പ്പെടാം. ഈ പദ്ധതി സ്വയം പ്രയോഗിക്കുന്നതിനായി റോമിലുള്ള ഒരു ഗ്രന്ഥശാലയിൽ നിന്നു് ജാക്കു്ലണ്ടൻെറ കിട്ടാവുന്ന എല്ലാ പുസ്തകങ്ങളും സമ്പാദിച്ചു. ഫലമോ; ഇംഗ്ലീഷിൽ എനിക്കുണ്ടായിരുന്ന വിവരത്തോളം അദ്ദേഹത്തിനും ഉണ്ടായി. എന്നാൽ ഞങ്ങൾക്കു് ഇരുവക്കും ചില നൈ രാശ്യങ്ങൾ സംഭവിക്കുന്നതിനു് ഇടവന്നു.

ഞങ്ങൾ ന്യൂയോർക്കിൽ ജൂൺ ആദ്യം ചെന്നിറങ്ങി. അവിടെ ചില വഴിച്ച കുറെ ദിവസങ്ങളിൽ ഇററലിക്കു പുറത്തു പോയിട്ടില്ലാത്ത ഒരു സ്ത്രീ ക്കു് ഉണ്ടാകാവുന്ന എല്ലാ മനോഗതികളും വികാരങ്ങളും ഞാൻ അനുഭ വിച്ചു.

ആകാശത്തേക്കു്, കരയിലെല്ലാവശങ്ങളിലേക്കുമെന്നപോലെ വളരു വാൻ വെമ്പിനില്ക്കുന്ന ഭീമമായ ആ പട്ടണം എന്നെ അത്ഭുതാധീനയാക്കി. ചാരനിറത്തിലുള്ള അസുന്ദരമായ പട്ടണത്തിൻെറ വിശാലമായ വിശ്രമസ്ഥ ലങ്ങളിൽ മർമ്മരശബ്ദമുണ്ടാക്കുന്ന ജലധാരായന്ത്രങ്ങൾ നല്കുന്ന സുഖം അറിയു ന്നില്ല. വളഞ്ഞു ചുററിപ്പോകുന്ന തെരുവിലെ ഒരു മൂക്കിൽ അപ്രതീക്ഷിത മായ കാഴ്ചയൊന്നും കണ്ടെന്നു വരികയുമില്ല. ഇടവഴികളിൽ, അവിടത്തെ കർത്തവ്യനിർവ്വഹണ ശേഷിയും വേഗതയും കണ്ടു് പകച്ചും വെള്ള ഓടിട്ട കക്കൂസുമാതിരി സ്റ്റേഷൻ കണ്ടു് മടുത്തും, ഞാൻ അജ്ഞാതവർഗ്ഗങ്ങളിൽ പെടുന്ന മനുഷ്യരുടെ കണ്ണുകളിലേക്കു് ഇമവെട്ടാതെ നോക്കി. നരവംശ ശാസ്ത്രഗ്രന്ഥങ്ങളിൽ വിശദീകരിച്ചിട്ടുള്ള പ്രത്യേക സ്വഭാവങ്ങൾ ഞാൻ അവരിൽ കണ്ടു. ഞെട്ടലോടു കൂടി, പച്ചകുത്തിയിരിക്കുന്നതു ഞാൻ

ദർശിച്ചു. സമർത്ഥരായ കഥപറച്ചിൽക്കാരുടെ അത്ഭുത കഥകളിലല്ല, വേനൽക്കാല വിനോദയാത്രക്കാരുടെ നഗ്നമായ ഭുജങ്ങളിൽ, ലോകത്തിലെ ഏററവും പരിഷ്കാരമുള്ള നഗരത്തിൽ!

എല്ലാം മഹത്തരമാണ്, വലുതാണ്, ന്യൂയോർക്കിൽ; അതിന്റെ ആകാശ ചുംബികളായ കെട്ടിടങ്ങളും പാലങ്ങളും; വീട്ടിൽ നിന്നു ജോലിസ്ഥലത്തേക്ക് പോകുന്നതിനു തയ്യാറുള്ള ദൂരം; കുട്ടികളുടെ കൈകളിലെ അഴുക്കുപാളികൾ, കണ്ടമാനം കളഞ്ഞിരിക്കുന്ന കടലാസുകുട്ടകൾ, കടലാസുതുവാലകൾ, കടലാസ്സുകെർചീഫുകൾ, വൃത്തിയാക്കിയ സാധനങ്ങൾ പൊതിഞ്ഞുകൊണ്ടുപോകുവാനുപയോഗിക്കുന്ന കടലാസുകൾ, പത്രക്കടലാസുകൾ, എന്നിങ്ങനെ പലതും.

വലുതും മഹത്തരവുമാണ് അന്തരീക്ഷപ്രഭാവങ്ങൾ. മുമ്പൊരിക്കലും അപരാഹ്നമദ്ധ്യത്തിൽ ഇത്രപെട്ടെന്ന് രാത്രിവരുന്നതു് കണ്ടിട്ടില്ല. ഇരുട്ടിനെ, അന്ധകാരത്തെ, ഇത്രയധികം ശക്തിയുള്ള മിന്നൽ, കീറിച്ചിതറുന്നതു് കാണാൻ ഇടയായിട്ടില്ല; ഭാവന ചെയ്തിട്ടില്ലാത്ത തരത്തിലുള്ള ശബ്ദായമാനമായ ഇടിയും കേട്ടിട്ടില്ല. ദൈവഭയം ഉണ്ടാക്കുന്ന അശനിവർഷം!

വലുതും ഗംഭീരവുമാണ് ന്യൂയോർക്കിലെ കോലാഹലം. അതു് മദ്യനിരോധനക്കാലമാണ്. അതുമായി ബന്ധപ്പെട്ട അനവധി കഥകൾ ഞങ്ങൾ കേട്ടു. ഉല്ലാസ സംഭാഷണങ്ങൾക്കായി ഞങ്ങളെ ക്ഷണിച്ച് കാപ്പിക്കപ്പുകളിൽ വീഞ്ഞു നൽകി ഞങ്ങളെ സൽക്കരിച്ചു. എന്തുകൊണ്ടെന്നാൽ ഗാനത്തിന്റെയും വീഞ്ഞിന്റെയും നാടായ ഇററലിയിൽ നിന്നു വന്നിട്ടുള്ളവരാണല്ലോ ഞങ്ങൾ. വീഞ്ഞു മുഴുവൻ കുടിച്ചു തീർക്കണമെന്നു് സ്നേഹമായും ഉറപ്പായും ഞങ്ങളോട് ആവശ്യപ്പെട്ടു. എന്തുകൊണ്ടെന്നാൽ മേശമേൽ ലഹരിസാധനങ്ങൾ ഉച്ഛിഷ്ടമായി വച്ചുകൂടാ. ഞങ്ങൾ വീഞ്ഞു് ഉപയോഗിക്കാത്തവരാണെന്നുള്ള സത്യം കൊണ്ട് ഒരു ഫലവും ഉണ്ടായില്ല.

ഭാഷയുമായുള്ള ഞങ്ങളുടെ പോരാട്ടവും ഭയങ്കരം തന്നെയായിരുന്നു. സംസാരിക്കുകയെന്നതു് വിഷമംപിടിച്ച പ്രശ്നമായി തോന്നി. മനസ്സിലാക്കാനും മനസ്സിലാക്കിക്കുവാനും തരണം ചെയ്യാനാവാത്ത വൈഷമ്യങ്ങളും. ചെരുപ്പുകുത്തിയോട് എന്റെ ഷൂസിന്റെ അടിത്തോൽ മാററണമെന്ന് പറയാൻ പെട്ടപാട് ഞാൻ ഓർമ്മിക്കുന്നു. അടുത്ത ദിവസം അയാൾ എന്നോട് ഇററാലിയൻ ഭാഷയിൽ സംസാരിച്ചപ്പോൾ എന്തൊരു നിഷ്പ്രയോജനാബോധമാണുണ്ടായതു്. ചെരുപ്പുകുത്തി എന്റെ ഷൂസിന്റെ ഉള്ളിലെ ലേബൽ കണ്ടാണ് അങ്ങിനെ എന്നോട് സംസാരിച്ചതു്!

ആൻ ആർബൊറിൽ എത്തിയശേഷം എനിക്ക് തെരുവുകൾ തോറും നിരാശയോടെ ഓടേണ്ടിവന്ന ഒരു സംഭവമുണ്ടായി. ഞങ്ങളുടെ വീട്ടിലെ ഓവ്. (Sink) നിന്നുപോയി. ആ വിവരം എനിക്ക് മററുള്ളവരെ പറഞ്ഞു മനസ്സിലാക്കുവാൻ ശേഷിയില്ല. ഇംഗ്ലീഷ് നോവലുകളിൽനിന്നു് ഓവിനുള്ള വാക്കും അതു് നിന്നുപോയി എന്നു പറയുന്നതിനുള്ള വാക്കുകളും പഠിക്കാനിടയായില്ല. അവിടെക്കൂടെ കടന്നു പോയവരോട് ഞാൻ തിരക്കിയ 'പ്ലംബർ' (Ploombber) വാസ്തവത്തിൽ എനിക്കു് വേണ്ടിയിരുന്ന 'പ്ലംബർ' തന്നെയാണ്"! ഞങ്ങളുടെ പ്രതീക്ഷയ്ക്കു വിരുദ്ധമായി ഒരു വീട്ട് വാടകയ്ക്കു് എടുക്കേണ്ടിവന്നു. ഇററലിയിൽ വച്ച് ഞങ്ങളോട് പറഞ്ഞിരുന്നതു് സന്ദർശകരായെത്തുന്ന പ്രൊഫസറന്മാർക്കു് താമസത്തിനുള്ള സൗകര്യങ്ങൾ 'സൗ

ഹൃദമന്ദിരത്തി'ൽ ഏർപ്പാട്ട ചെയ്യുമെന്നാണ്. ആ വാക്ക് സാഹോദര്യത്തെ മാത്രമാണ് കുറിച്ചിരുന്നതു്. അതിനാൽ സാഹോദര്യത്തെ ലാക്കാക്കി ഒരു സഹായധനം ഏർപ്പെട്ടത്തി അതുകൊണ്ട് താമസസൗകര്യവും മററും ഏർപ്പാട്ടചെയ്യുകയായിരിക്കും എന്നാണ് ഞങ്ങൾ മനസിൽ കണ്ടതു്. എന്നാൽ വിവാഹിതരായവർക്ക് സൗഹൃദമന്ദിരത്തിൽ സ്ഥാനമില്ല. അതിനാൽ ഞങ്ങൾ വേറേ വീടെടുത്തു.

ഈ കാലത്തെല്ലാം എൻറിക്കൊ ശാന്തനും അല്ലലില്ലാത്തവനും ആയി ആത്മധൈര്യത്തോടെ പ്രസംഗങ്ങൾ നടത്തിവന്നു; ഒററയും ഇരട്ടയും അക്കങ്ങളെക്കുറിച്ചും, ധർമ്മത്തെക്കുറിച്ചും അനന്തരാശികളെപ്പററിയും മററും.

എൻറിക്കോയ്ക്കു് സാധാരണയുണ്ടാകാറുള്ള ഭാഗ്യം അവിടെയും കിട്ടി. അദ്ദേഹത്തിൻെറ പ്രഭാഷണങ്ങൾ രണ്ടു് സ്നേഹിതന്മാർ മുടങ്ങാതെ കേൾക്കാമെന്നും, ഓരോന്നിൻെറയും അവസാനത്തിൽ ഉച്ചാരണം തെററി പറഞ്ഞവയോ, തെററിച്ചു പ്രയോഗിച്ചവയോ ആയ വാക്കുകളുടെ ഒരു ലിസ്റ്റ് കൊടുക്കാമെന്നും ഏററു. തെററിനെക്കുറിച്ച് എൻറിക്കോയ്ക്കു് ബോധമുണ്ടായാൽ അതു് പിന്നെ ആവർത്തിക്കുകയില്ല. വേനൽക്കാലത്തിൻെറ അവസാനം ആയപ്പോഴേക്ക് പ്രകടമായ ഒന്നോ രണ്ടോ തെററുകൾ മാത്രമേ അദ്ദേഹം ഉണ്ടാക്കിയിരുന്നുള്ളു. അതില്ലെങ്കിൽ അദ്ദേഹത്തിൻെറ പ്രസംഗത്തിൽ നേരമ്പോക്കില്ലെന്നു പറഞ്ഞു് ചങ്ങാതിമാർ മന:പൂർവ്വം തിരുത്താത്തതിനാൽ ഉണ്ടായതുമാണതു്.

അദ്ദേഹത്തിൻെറ രണ്ടു കൂട്ടുകാർ, ജോർജ്ജ് ഉലൻബെക്കും, സാം ഗൗഡ്സ്മിററും ഹോളണ്ടുകാരാണ്. അവർ രണ്ടും ലിഡനിൽ പ്രൊഫസ്സർ ഇറെൻഫെസ്റ്റിൻെറ വിദ്യാർത്ഥികളായിരുന്നു. അവരും ഭാര്യമാരും അമേരിക്കക്കാരാകുന്നതിനുള്ള പ്രവർത്തനത്തിലിരിക്കുന്നവർ തന്നെ. റോമിലെ ഡച്ചു സ്ഥാനപതിയുടെ കുട്ടികളുടെ അദ്ധ്യാപകനായി കഴിയുമ്പോൾ ആറടി ഉയരമുള്ള ജോർജ്ജ് ഉലൻബെക്കിനെ എൻറിക്കോ കണ്ടിട്ടുണ്ട്. ഹോളണ്ടു വിട്ടു് റോമിലേക്കു പോന്നപ്പോൾ പ്രൊഫസർ ഇറെൻഫെസ്റ്റ് പറഞ്ഞിരുന്നു:

"റോമിൽ യുവാവായ ഒരു താത്വികോജ്ജതന്ത്രജ്ഞനുണ്ട്. ഒരു ഫെർമി. അദ്ദേഹം ചില നല്ല ചിന്താർഹങ്ങളായ പ്രബന്ധങ്ങൾ 'സീററ്ഷ്റിഫ്ഫർ ഫിസികി'ൽ സ്ഥിതിഗണിതത്തെപ്പററിയും ഊർജ്ജകണശക്തിശാസ്ത്രത്തെപ്പററിയും പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. നിങ്ങളുടെ പ്രായമായിരിക്കും. അദ്ദേഹത്തെ അന്വേഷിച്ച് കാണാൻ ശ്രമിക്കുക."

ഉലൻബെക്ക് ഫെർമിയെ തിരക്കി കാണുകയുമുണ്ടായി. തൻെറ അദ്ധ്യാപന പ്രവൃത്തിയിൽ നിന്നു് സാവകാശം സിദ്ധിക്കുന്ന വേളകളിൽ 1924-ൽ ശിശിരകാലത്തു് ചിലപ്പോഴൊക്കെ ഫെർമിയെ കാണാൻ ഇടയുണ്ടായി. അടുത്ത ശരൽക്കാലത്തു് എൻറിക്കോ ലീഡനിൽ മൂന്നുമാസത്തേക്കു പോയി. അവിടെ വച്ചു് അദ്ദേഹം ഇറൻഫെസ്റ്റിനെയും ഗൗഡ്സ്മിററിനെയും കാണുകയും ചെയ്തു.

ആ ഡച്ചു സംഘം സൗഹൃദമുള്ളവരും സമാധാനശീലരും ആയിരുന്നു. അവരിൽ നിന്നു് ഫെർമിക്കാവശ്യമായിരുന്ന, മുമ്പ് ഗോട്ടിൻജനിൽനിന്നു് അദ്ദേഹത്തിനു് സിദ്ധിക്കാതെ പോയ, സമാശ്വാസവും ധൈര്യവും നേടുവാൻ ഇടയായി. തൻെറ പഠിപ്പിക്കലിൽ മാനുഷികമായ താല്പര്യ

വും സ്നേഹവും ഉൾക്കൊള്ളിക്കുവാനും, സ്നേഹമുള്ള ഒരു പിതാവിനെപ്പോലെ പരസ്പര ധാരണകൾ വരുത്തുവാനും പ്രൊഫസ്സർ ഇറൻഫെസ്റ്റിനു് കഴിഞ്ഞിരുന്നു. ഫെർമിക്കു് ആവശ്യമായിരുന്ന കാര്യം അദ്ദേഹം ഫെർമിയോടു പറയുകയും ചെയ്തു; അതായതു് നല്ല ഒരു ഊർജ്ജതന്ത്രജ്ഞനാവശ്യമായ കഴിവുകൾ അദ്ദേഹത്തിൽ അന്തർലീനമായിട്ടുണ്ടെന്നു്.

അതിനുശേഷം കുറച്ചു സംവത്സരങ്ങൾ കഴിഞ്ഞു് ഉലെൻബെക്കും ഗൗഡ്സ്മിററും ആൻ ആർബൊറിൽ കുടിയുറപ്പിച്ചു. ജോർജ്ജ് ഉലെൻബെക്കും ഭാര്യ എൽസിയും ഐക്യസംസ്ഥാനത്തിലെ ജീവിതം സന്തോഷത്തോടും ധീരസാഹസികമനോഭാവത്തോടുമാണു് സ്വീകരിച്ചതു്. എന്നാൽ സാം ഗൗഡ്സ്മിററും ഭാര്യ ജീനിയും ഗൃഹവിരഹ പീഡയാകുന്ന മൂടുപടത്തിനുള്ളിൽ, സന്തോഷ മനോഭാവം ക്രമത്തിലധികം കൈവെടിഞ്ഞു്, ജീവിച്ചു. 1930-ലെ വേനൽക്കാല സമ്മേളനം അവർക്കു് ആനന്ദകരമായ സമയമായിരുന്നു. ഊർജ്ജതന്ത്ര വിഭാഗത്തിൻെറ തലവനായ പ്രൊഫസ്സർ റൻഡാൽ ചർച്ചാസമ്മേളനത്തിൽ ക്ഷണിക്കുന്നതിനുള്ള ആളുകളെപ്പററി അവരുടെ നിർദ്ദേശങ്ങൾ സ്വീകരിച്ചു. പ്രൊഫസ്സർ ഇറൻഫെസ്റ്റ് ഹോളണ്ടിൽനിന്നു വന്നു. അതുപോലെ യുവാക്കന്മാരായ ഡച്ചു് ഊർജ്ജതന്ത്രജ്ഞന്മാരും ആൻ ആർബൊറിൽ സമ്മേളിച്ചു.

അവരുടെ നാട്ടിനെക്കുറിച്ചു് ഓർമ്മപ്പെടുത്തുന്ന ഏതൊന്നിലേക്കും ആകർഷിതരാകുമായിരുന്നതിനാൽ, ഗൗഡ് സ്മിറ്റ് ഡച്ചുസംഘത്തിനും മററു് അതിഥികൾക്കും ആതിഥേയനായി. ഞങ്ങൾ പലപ്പോഴും അനൌപചാരികമായി അനവധി സായാഹ്നങ്ങൾ അവരുടെ വീട്ടിൽ ചിലവാക്കി.

ഇംഗ്ലീഷിലുള്ള സംഭാഷണം എനിക്കു മനസ്സിലാക്കുവാൻ കുറച്ചു വിഷമമാണു്. ഗൌഡ് സ്മിററിൻെറ വീട്ടിലേതു് പ്രത്യേകിച്ചും കഠിനമായിരുന്നു. ഇംഗ്ലീഷ് സാധാരണയിൽ കവിഞ്ഞു് മനസ്സിലാകാത്ത നിലയിലായെന്നു വരുമ്പോൾ, ഞാൻ ധരിക്കും അവർ മുന്നറിയിപ്പില്ലാതെ ഡച്ചു ഭാഷയിലേക്കു് മാറിക്കഴിഞ്ഞെന്നു്. ഇംഗ്ലീഷിനു് ഒരു അർത്ഥവും ഇല്ലാതാകുമ്പോൾ അവർ ജർമ്മൻ ഭാഷയിലായിരിക്കും സംസാരിക്കുന്നതെന്നു വരും. ഞാൻ ശ്രദ്ധ അവസാനിപ്പിച്ചു്, നിസ്സബ്ദയായി എൻെറ കസേരയിലിരിക്കും; എൻെറ സ്വന്തം ചിന്തകളും വഹിച്ചുകൊണ്ടു്.

അങ്ങിനെയുള്ള വേളകളിലൊരിക്കൽ, എൻെറ ദിവാസ്വപ്നങ്ങളിൽനിന്നു് ഞാൻ പെട്ടെന്നു് ഉണരുവാനുള്ള സാഹചര്യം ഉണ്ടായി. പെട്ടെന്നു് അവിടെ ഒരു ബഹളം. എനിക്കു ചുററും ഉണ്ടായിരുന്നവരെല്ലാം എഴുന്നേററു് ഓടുകയായി. കസേരകളിലോ പരവതാനിയിലൊ ഇരുന്നവരൊക്കെ എഴുന്നേററു് ഓടിക്കഴിഞ്ഞു. പ്രൊഫസ്സർ ഇറെൻഫെസ്റ്റ് വയസ്സുചെന്ന കരടിയെപ്പോലെ, വികൃതമായി അംഗവിക്ഷേപങ്ങൾ കാട്ടിക്കൊണ്ടു്, വാതുക്കലേക്കു് വേഗം പോരുകയാണു്. സാം ഗൗഡ്സ്മിററ് വെളിയിൽ ഇറങ്ങിക്കഴിഞ്ഞു്. കാറിൻെറ കതകു തുറന്നു. ദീർഘകായനായ ജോർജ്ജ് ഉലെൻബെക്കു് ആംഗ്യം കാട്ടി, പിറകിലുള്ളവരെ വിളിക്കുന്നു.

"എന്താണു്? എന്തിനാണു്?" ഞാൻ ചോദിക്കാൻ ശ്രമിച്ചു.

"വേഗം ആട്ടെ! വരൂ! കൂടെവരൂ!" ജോർജ്ജ് മറുപടിപറഞ്ഞു. എൻ്റിക്കൊ പൊയ്ക്കഴിഞ്ഞു. അദ്ദേഹം ഒരു പക്ഷേ സാമിൻെറ കാറിലായിരിക്കും. ഞാൻ ഉലെൻബെക്കിൻെറ കാറിൽ കയറിയപ്പോഴേക്കും അതു് പൊയ്ക്കഴി

ഞ്ഞു. ഞങ്ങൾ വേഗത്തിൽ നാട്ടിൻപുറത്തുകൂടി ഓടിച്ചുപോയി. അഞ്ചു നാഴിക? പത്തു നാഴിക? ഞാൻ ബോധപൂർവ്വം സംഭവങ്ങൾ മനസ്സിലാക്കാനുള്ള ശ്രമം പരിത്യജിച്ചു. അവസാനം ഞങ്ങൾ നിന്നു.

ഒരു തീ പിടുത്തമാണ്. ഒരു പഴയ ധാന്യശാല എരിയുന്നു. ജ്വലിക്കുന്ന തീനാക്കുകൾ ഉയർന്നുയർന്നു പോകുന്നുണ്ട്. അതോടൊപ്പം കറുത്തു കട്ടിപിടിച്ച ധൂമപടലങ്ങളും. പ്രാകൃതരായ മുൻഗാമികളിൽ നിന്നു് തലമുറതലമുറയായി സിദ്ധിച്ച, അഗ്നിബാധ കാണുമ്പോഴുണ്ടാകുന്ന അത്യത്ഭുത മനോഭാവം, അഗ്നിബാധയെക്കുറിച്ച് വിളിച്ചറിയിക്കുന്ന അഗ്നിശമനയന്ത്രങ്ങളുടെ കുഴൽവിളി കേട്ടപ്പോൾ, തട്ടിയുണർത്തപ്പെട്ടു. അതാണ് അവിടെ സമ്മേളിച്ചിരുന്ന സംഘത്തെ തീ പിടുത്തസ്ഥലത്തേക്കു് പ്രേരിപ്പിച്ച് അവരെ പ്രയാണം ചെയ്യിപ്പിച്ചതു്. നിരന്തരനൂതനമായ ആ കാഴ്ച കാണാൻ അഗ്നിശമന പ്രവർത്തകരെ പിൻതുടർന്നു പോകുവാൻ പ്രേരിപ്പിച്ചതും അതുതന്നെ.

മനുഷ്യൻെറ മററു് പ്രാകൃത വാസനകളും ആൻ ആർബൊറിൽ പ്രകടമായിരുന്നു. മററുള്ളവരുടെ അത്യാഗ്രഹങ്ങളിൽ നിന്നു് ഒരുത്തൻെറ സമ്പാദ്യങ്ങൾ ഭൂഗർഭത്തിൽ മാത്രമേ സുരക്ഷിതമായിട്ടുള്ളു എന്നുള്ള വിശ്വാസത്താലായിരിക്കണം രസതന്ത്രവിഭാഗത്തിലെ കെട്ടിടത്തിലെ മൂന്നു നിലകൾ ഭൂഗർഭത്തിൽ നിർമ്മിച്ചിട്ടുള്ളതു്. ഏററവും താഴത്തെ നിലയിൽ ആണ് ചാരായം (ആൽക്കഹാൾ) തുടങ്ങി ശാസ്ത്രീയാവശ്യത്തിനുള്ള സാമഗ്രികൾ സംഭരിക്കുവാൻ ഉദ്ദേശിക്കപ്പെട്ടതെന്നു തോന്നുന്നു. എന്തുകൊണ്ടെന്നാൽ മദ്യനിരോധനക്കാലത്തു് മനുഷ്യർ സ്വന്തം ആത്മാവിനെ വിററുപോലും ആൽക്കഹാൾ പാനം ചെയ്തിരുന്നതായി അറിയാനിടയായിട്ടുണ്ട്.

മനുഷ്യനിൽ സ്വതവേ എന്തും പണംകൊടുത്താൽ കിട്ടുന്നതാണെന്നുള്ള വിശ്വാസം ദൃഢമൂലമായിരിക്കുന്നു. എന്തും, നീതിയുൾപ്പെടെ, പണത്തിൻെറ മാനദണ്ഡത്തിൽ വ്യവച്ഛേദിക്കാവുന്നതാണെന്നുള്ള വിശ്വാസം പുലർത്തിവന്നിട്ടുമുണ്ട്. നമ്മുടെ ഈ കാലത്തും അതു് പുലർത്തിവരുന്നുമുണ്ട്. പ്രാകൃതമനുഷ്യൻെറ പ്രാഥമിക ക്രൂരതയിൽ പങ്കുപററുവാനുള്ള പ്രവണത ഇന്നും ഉണ്ടല്ലോ: നിയമരക്ഷാഭ്രഷ്ടനെ പിടിച്ചുകൊടുക്കുന്നതിനോ പിടികൂടുവാൻ സഹായിക്കുന്ന വിവരങ്ങൾ നല്കുന്നതിനോ പണം പ്രതിഫലം പറയുന്നതു് ഇതിൻെറ പ്രത്യക്ഷോദാഹരണമാണല്ലോ. അത്തരം കാര്യങ്ങൾ ഇററലിയിൽ ഇല്ലാതായിട്ട് വളരെക്കാലം കഴിഞ്ഞു. രക്തപ്പകയുടെ നാടെന്നു് പലപ്പോഴും ചിത്രീകരിക്കപ്പെടാറുള്ള ഒരു നാട്ടിൽനിന്നുവരുന്ന ഒരാൾക്കു് ഈ വിധത്തിലുള്ള കൂടുതൽ പരിഷ്കൃതമായ രക്തപ്പകയും തീക്ഷ്ണമായ പകപോക്കലും ആഫീസിലിരുന്നു് ഉത്തരവിട്ടു് നിർദ്ദയമായി, സ്നേഹശൂന്യതയോടെ നടപ്പിലാക്കുന്നതു് കാണുമ്പോൾ വികടരസമേ തോന്നുകയുള്ളു.

ആണിനേയും പെണ്ണിനേയും വേർപെടുത്തുന്നതിനുള്ള അമേരിക്കക്കാരുടെ നിർബ്ബന്ധം മൗലികമായ മാനുഷിക വാസനകളെ മനസ്സിലാക്കാനുള്ള പൂർണ്ണമായ കഴിവില്ലായ്മ മൂലമാണെന്നു തോന്നുന്നു. ഭാര്യമാരെ വീടടിച്ചുവാരാൻ വിട്ടിട്ടു് ഭർത്താക്കന്മാർ ഡിന്നർ പാർട്ടികൾ ആസ്വദിക്കുവാൻ പോകുന്നതും, സാധുക്കളായ അതേ വനിതകൾ തന്നെ വനിതകളുടെ ലഞ്ചുകൾ സംവിധാനം ചെയ്തു് തികച്ചും അപരിചിതരായവരുടെ കൂട്ടത്തിൽ, അവർക്കു് മനസ്സിലാകാൻ കഴിവില്ലാത്ത ഭാഷ സംസാരിക്കുന്നവരുടെ ഇട

യിൽ, അത്യന്തം ആവശ്യമായ സഹായസംരക്ഷണം ഇല്ലാതെ. ഭർത്താക്കന്മാരെ കൂടാതെ വലയാൻ ഇടയാകുന്നതും, ഇതുകൊണ്ടുതന്നെയല്ലേ ?

ആ വേനൽക്കാലത്ത് ആൻ ആർബോറിൽവച്ച് ഞങ്ങളോട് കൂടെക്കൂടെ മൂന്നു ചോദ്യങ്ങൾ ചോദിക്കുകയുണ്ടായിട്ടുണ്ട്. "നിങ്ങൾ വിവാഹിതരായിട്ട് എത്രനാളായി?" "സിഞ്ഞോർ മുസ്സോലിനിയെക്കുറിച്ച് നിങ്ങളുടെ അഭിപ്രായമെന്താണ്?" "അമേരിക്ക നിങ്ങൾ എങ്ങിനെ ഇഷ്ടപ്പെടുന്നു?"

ഒന്നാമത്തെ ചോദ്യം അഭിപ്രായഭിന്നതയില്ലാത്തതും വിഷമമില്ലാതെ മറുപടി പറയാവുന്നതുമാണ്. "രണ്ടുകൊല്ലം". രണ്ടാമത്തെതു് ഉദാരമായ പുഞ്ചിരിയോടെയാണ് ചോദിക്കുക. ഐക്യസംസ്ഥാനങ്ങളിൽ, ഞങ്ങളുടെ നാട്ടിലെ ഫാസിസം ഉണ്ടാക്കിയിരുന്ന വമ്പിച്ച താല്പര്യത്തിൻെറ സൂചനയുമായിരുന്നു അതു്. അതു് ഫാസിസത്തിൻെറ നല്ല കാലഘട്ടമായിരുന്നു. സഹിഷ്ണുതയോടും മിക്കപ്പോഴും സഹാനുഭൂതിയോടും ഇററലിയിലും പുറത്തും അതിനെ വീക്ഷിച്ചിരുന്ന കാലമാണ്. എല്ലാ സ്വാതന്ത്ര്യങ്ങളും ക്രമേണ നിരോധിച്ചു വരികയായിരുന്നു എന്നുള്ളതു വാസ്തവംതന്നെ. അങ്ങിനെ എല്ലാ അധികാരങ്ങളും സാവധാനമായി ഒരാളിൽ കേന്ദ്രീകരിക്കുകയുമാണ്. എന്നാൽ ആ മാററങ്ങളുടെ സാവധാനമായ കാരണത്താൽ മാത്രം, ആ കർമ്മത്തിൻെറ ഫലം അനുഭവപ്പെട്ടിരുന്നില്ല. അധികം അതിനെ എതിർത്തിരുന്നുമില്ല. ഇററാലിയൻ ജനതതിയുടെ വലിയൊരു വിഭാഗത്തിൽ ഫാസിസ്റ്റു പത്രങ്ങൾ അനുദിനം അവരുടെ നേട്ടങ്ങൾ അടിച്ചുറപ്പിച്ച് അവരെ അവരുടെ നിബന്ധനയ്ക്കുൾപ്പെടത്തക്കവണ്ണം രൂപാന്തരപ്പെടുത്തുകയും ചെയ്തു.

അങ്ങിനെ മുന്നോട്ടുന്തിനില്ക്കുന്ന താടിയെല്ലോടുകൂടി ആ മനുഷ്യൻ, പ്രഭാതത്തിൽ വില്ലാ ബോർഗീസിൽ കുതിരസവാരി ചെയ്യുകയും ആ സന്ദർഭങ്ങളിൽ തൻെറ സ്തുതി പാഠകരായ പെൺകുട്ടികൾക്കായി പുഞ്ചിരി വാരി വിതറുകയും ചെയ്തിരുന്ന മനുഷ്യൻ, തൻെറ പ്രാകൃതവും അക്രമാസക്തവുമായ പ്രസംഗങ്ങളാലും അഭിനയപാടവത്താലും സാമാന്യജനങ്ങളെ ഇളക്കാൻ ശേഷിയുള്ള മനുഷ്യൻ, 1930–ൽ ജനസമ്മതൻ തന്നെയായിരുന്നു. ഒരു കൊല്ലം മുമ്പ്, 1929–ഫെബ്രുവരി 11–ാം തീയതി സ്ഥാനമഹിമയ്ക്കു് വമ്പിച്ച ഒരുയർത്തൽ, പോപ്പുമായി അനുരഞ്ജനത്തിലെത്തിയപ്പോൾ അദ്ദേഹത്തിനു സിദ്ധിക്കുകയുണ്ടായി.

അന്നു് ഇററാലിയൻ രാഷ്ട്രവും കത്തോലിക്കാസഭയും തമ്മിലുണ്ടായിരുന്ന ഭിന്നിപ്പ് അൻപത്തൊമ്പതു് കൊല്ലം പഴക്കമുള്ളതാണ്. അതു് 1870–സെപ്തംബർ 20–ാം തീയതി ആരംഭിച്ചതാണ്. ഇററലിയുടെ ഏകീകരണത്തിനുവേണ്ടി സമരംചെയ്ത വിക്ടർ ഇമ്മാനവൽ രണ്ടാമൻെറ, വിജയികളായ സൈന്യത്തിനു് റോം കീഴടങ്ങിയതു് അന്നുതന്നെ. അപ്പോൾ പയസ്സ് ഒൻപതാമൻ തൻെറ വത്തിക്കാൻ കൊട്ടാരത്തിലേക്കു പിൻവലിഞ്ഞു. അതിനുശേഷം അദ്ദേഹവും അദ്ദേഹത്തിൻെറ പിൻതുടർച്ചക്കാരും സ്വയം സ്വീകരിച്ച തടവിലാണ് കഴിഞ്ഞതു്. അവിടെനിന്നു് അവർ ഇററാലിയൻ രാജ്യത്തിനെതിരായി ആത്മീയപ്പോരു് നടത്തിക്കൊണ്ടിരുന്നു.

പരിഹരിക്കാൻ ആകാത്തതെന്നു് പരിഗണിക്കപ്പെട്ടിരുന്ന ആ തർക്കം മുസ്സോലിനിയ്ക്കു് അവസാനിപ്പിക്കുവാൻ സാധിച്ചു. ഇററലിയുടെ ആത്മീയ

മായ ഐക്യം ഇദംപ്രഥമമായി അദ്ദേഹം നേടി. അതു് കട്ടത്ത കഴിവായിരുന്നു. ലോകത്തിലെ എല്ലാ ഭാഗത്തുമുള്ള കോടിക്കണക്കിനു് കത്തോലിക്കർ അതിനെ സസന്തോഷം സ്വാഗതം ചെയ്തു.

"സിൻജോർ മുസ്സോലിനിയെക്കുറിച്ചു് നിങ്ങൾ എന്തു വിചാരിക്കുന്നു ?" എന്ന ചോദ്യത്തിനു് ഞാനെങ്ങിനെ മറുപടി പറഞ്ഞെന്നു് ഞാൻ ഓർമ്മിക്കുന്നില്ല. ഒരു പക്ഷേ അവരെപ്പോലെ ഞങ്ങളും ദയാപൂർവ്വം പുഞ്ചിരിച്ചിരിക്കും. അമ്മേരിക്കക്കാർ ഫാസിസത്തോടു കാണിച്ചിരുന്ന നല്ല അഭിപ്രായത്തെ മറിക്കുവാൻ ഞങ്ങൾ ഒന്നും ചെയ്തിരിക്കയുമില്ല.

മൂന്നാമത്തെ ചോദ്യമുണ്ടു്: "നിങ്ങൾ അമ്മേരിക്കയെ എങ്ങിനെ ഇഷ്ടപ്പെടുന്നു ?" തീർച്ചയായും ഞങ്ങൾ അതിനെ ഇഷ്ടപ്പെട്ടു. ആത്മാർത്ഥതയോടും സന്തോഷത്തോടും ഞങ്ങൾ അതു പ്രസ്താവിക്കുകയും ചെയ്തു. ദയയുള്ളവരും അതിഥിസൽക്കാരപ്രേമികളും വിദേശികളെ സഹായിക്കാൻ താല്പര്യമുള്ളവരും ആയ ആളുകളെ ആർക്കു് ഇഷ്ടപ്പെടാതിരിക്കാനൊക്കും? എന്നാൽ, അക്കാലത്തെ എന്റെ മനോഗതി പുനപ്പരിശോധന ചെയ്യുമ്പോൾ, ഞാൻ മനസ്സിലാക്കുന്ന അമേരിക്കയേയും അവിടുത്തെ മഹത്തായ സ്ഥാപനങ്ങളെയും പൂർണ്ണമായ അർത്ഥത്തിൽ ധരിക്കുവാൻ ഇടയായിരുന്നില്ലെന്നു്. തെററായ മാനദണ്ഡങ്ങൾകൊണ്ടു് അമേരിക്കൻ സ്വഭാവവിശേഷങ്ങളെ അളക്കാൻ ശ്രമിച്ചു. യൂറോപ്യൻമാരെ തിട്ടപ്പെടുത്തുന്നതിനുപയോഗിച്ച ആ അളവുകോൽ ഉപയോഗപ്പെടുത്തിയതിനാൽ അമ്മേരിക്കരുടെ അടിസ്ഥാനഗുണവിശേഷം എനിക്കു് കാണാൻ കഴിയാതെ പോയി. അമ്മേരിക്കൻ ജീവിതരീതിയിൽ എനിക്കു് അനുഭവിക്കാൻ കഴിയാത്ത യൂറോപ്യൻ സംസ്കാരഭാവം അധോഗതിയുടെ ഒരു വ്യംഗ്യസൂചനയായിരുന്നിരിക്കും. ഐക്യ സംസ്ഥാനങ്ങളിൽ, ചില ആളുകളിൽ മാത്രം കാണുന്ന സംസ്കാരമഹത്വത്തിനു പകരം ബഹുജനങ്ങളിൽ ഉന്നതമായ ജീവിതനിലവാരം ആണു് സ്ഥാനം പിടിച്ചിരിക്കുന്നതു്. എല്ലാ ജനങ്ങളും ജന്മനാ സമന്മാരാണെന്ന തത്ത്വം അംഗീകരിക്കുന്നതിനാൽ എല്ലാവക്കും സുഖത്തിനുള്ള തുല്ല്യാവകാശമുണ്ടു്. പഴയ രാജ്യങ്ങളിൽ കാണാവുന്ന, ചിലർക്കുള്ള പ്രത്യേകാവകാശങ്ങൾ അമേരിക്കക്കാർ തിരസ്കരിച്ചിരിക്കുന്നു.

എൻറിക്കോ പിന്നീടും 1933, 1935, 1936, 1937 എന്നീ വർഷങ്ങളിൽ വേനൽക്കാലത്തു് അമ്മേരിക്കയിലേക്കു് മടങ്ങിപ്പോയിട്ടുണ്ടു്. കുട്ടികളുടെ സംരക്ഷണകാര്യത്തിൽ തല്പരയായിരുന്നതിനാൽ, അവരുടെ കാര്യങ്ങൾ നോക്കേണ്ടിയിരുന്നതിനാൽ, ഞങ്ങൾ എന്നെന്നേക്കുമായി ഇങ്ങോട്ടുപോരുന്നതുവരെ, എനിക്കു് അദ്ദേഹത്തെ അനുഗമിക്കുവാൻ സാധിച്ചില്ല. ഓരോ യാത്ര കഴിയുമ്പോഴും അദ്ദേഹത്തിനു് ഐക്യസംസ്ഥാനങ്ങളോടുള്ള പ്രതിപത്തി വദ്ധിച്ചുവന്നു. അമ്മേരിക്കൻ ജനങ്ങളെ കൂടുതൽ അനുകൂലമായി വീക്ഷിക്കുവാനും ആഴത്തിൽ മനസ്സിലാക്കുവാനും അവസരമുണ്ടായി. അതുപോലെ തന്നെ ഇററലിയെയും ഫാസിസത്തെയും വെളിയിൽ നിന്നുകൊണ്ടു വീക്ഷിക്കുന്നതിനും സന്ദർഭം സിദ്ധിച്ചു. ഉള്ളിൽ നില്ക്കുന്ന ഒരാളിനു് ലഭിക്കുവാൻ കഴിയാത്ത കാഴ്ചപ്പാടു് അദ്ദേഹത്തിനു് കൈവരുത്തുവാനും അതു് അവസരമുണ്ടാക്കി.

ഐക്യസംസ്ഥാനങ്ങളിൽ നിന്നു് യാത്രകഴിഞ്ഞു് മടങ്ങിയെത്തുന്ന ഓരോ അവസരത്തിലും, ലോകത്തിൽ മററൊന്നും ഗണ്യമല്ലെന്നവണ്ണം തന്റെ

കത്തവ്യത്തിൽ മുഴുകുന്നതിനുമുമ്പ് അവിടേക്കു് കുടിയേറുന്നതിനെക്കുറിച്ചു് സംസാരിക്കും. ഒരു ഏകാധിപത്യത്തിൻെറ കീഴിൽ നിന്നു് ഒരു ജനായത്ത ഭൂമിയിലേക്കു് രക്ഷപ്പെടുന്നതിനെക്കുറിച്ചു് പറയും. ഞാൻ എന്നും അതിനെതിരായിരുന്നു. ഏററവും നല്ലതെന്നു് എനിക്കു വിശ്വാസമില്ലാത്ത ഒരു വ്യത്യാസത്തെ ഞാൻ എതിർത്തു. 1930–ൽ വേനൽക്കാലത്തു് ആൻ ആർബോറിൽ കഴിച്ചുകൂട്ടിയ നാളുകളിൽ അമേരിക്കക്കാരിയായിത്തീരാനുള്ള പരിവർത്തനക്രിയ എന്നെ സംബന്ധിച്ചിടത്തോളം ആരംഭിച്ചിരുന്നില്ല.

## ഒൻപതു്

# ജോലി

ഫ്റഞ്ച് ഊർജ്ജതന്ത്രജ്ഞനായ 'ഫ്രെഡ്രിക് ജോലിയററും' അദ്ദേഹത്തിൻെറ സഹധർമ്മിണി ഐറീൻ ക്യൂറിയും, കൃത്രിമ ദീപ്തിമത്വം കണ്ടുപിടിച്ചെന്നു് 1934-ജനുവരിയിൽ പ്രഖ്യാപിച്ചു. അവർ അലൂമിനത്തെ 'ആൽഫാ കണങ്ങൾ കൊണ്ടു്' 'ചുട്ടതകർക്കുവാൻ' ഉള്ള ശ്രമത്തിൽ ഏർപ്പെട്ടിരിക്കുകയായിരുന്നു. ആ ശിഥിലീകരണപ്രവർത്തനത്തിൻെറ ഫലമായി സിദ്ധിക്കുന്ന വസ്തു സ്ഥിരമായിട്ടുള്ളതല്ലെന്നും, അല്പനിമിഷങ്ങൾക്കുള്ളിൽ അതു് സൂക്ഷ്മമായ കണങ്ങളെ (പോസിട്രോൺസ്.) ചൊരിയുന്നുണ്ടെന്നും, അങ്ങിനെ 'ദീപ്തിമത്വവസ്തു'വിനെപ്പോലെ പെരുമാറുന്നുണ്ടെന്നും അവർ കാണുകയുണ്ടായി. അലൂമിനം മാത്രമല്ല മററു കുറെ ലഘുഭാരമുള്ള മൂലകങ്ങളും ഇങ്ങനെ ആൽഫാ കണങ്ങളുടെ പ്രയോഗത്താൽ ദീപ്തിമത്വവസ്തുക്കളായി മാററാവുന്നതാണെന്നും അവർ മനസ്സിലാക്കി. ഭാരമേറിയ മൂലകങ്ങളിൽ ആൽഫാ കണങ്ങൾ പ്രയോജനരഹിതങ്ങളാണു്.

ആൽഫാ കണങ്ങൾ 'അധിയാധാനം' വഹിക്കുന്ന ഹീലിയം മൂലകത്തിൻെറ ബീജ കേന്ദ്രങ്ങളാണു്. അണുഗുണ്ടുകളെന്നനിലയിലുള്ള അവയുടെ കാര്യക്ഷമത അവയിലടങ്ങിയിരിക്കുന്ന അധിയാധാനത്തെ ആശ്രയിച്ചിരിക്കുന്നു. അധിയാധാനം തന്നെ രണ്ടു് തടസ്ഥങ്ങൾ ഉണ്ടാക്കുന്നുമുണ്ടു്. എല്ലാ ബീജകേന്ദ്രങ്ങളെയും ചുററി നിൽക്കുന്ന 'ഊനാധാനം വഹിക്കുന്ന ഇലെക്ട്രോൺസ്' ബീജകേന്ദ്രത്തിൽ ചെലുത്തുന്ന ആകർഷണം, ആൽഫാകണത്തിൻെറ വേഗം കുറച്ചു കുറച്ചു് പൂർണ്ണമായി അതിനെ നിർത്തിക്കളയും. അവ സഞ്ചരിക്കാൻ വിധിച്ചിട്ടുള്ള ചെറു പന്ഥാവിൽവച്ചു് ഒരു ബീജകേന്ദ്രത്തെ അഭിമുഖീകരിക്കാനുള്ള അവസരം ക്രമത്തിലേറെ കുറവാണു്. എന്നാൽ ഒരു ആൽഫാകണം അങ്ങിനെയൊരു ബീജ കേന്ദ്രത്തെ ഏററുമുട്ടാൻ ഇടവന്നെന്നു തന്നെവയ്ക്കുക. അവയുടെ ഏററുമുട്ടലിൻെറ ശക്തി വളരെയധികം കുറയ്ക്കപ്പെടുവാനാണു് വഴികാണുന്നതു്. എന്തുകൊണ്ടെന്നാൽ ഉന്നവും ഉണ്ടയും ഒരുപോലെ അധിയാധാനം വഹിക്കുന്നവയാണു്. അവ പരസ്പരം 'വികർഷി'ക്കുന്നവയാണു്. അവ തമ്മിലുള്ള അകലം വളരെ കുറവാകയാൽ ഈ വികർഷണത്തിൻെറ ശക്തി ഭീമമായിരിക്കുകയും ചെയ്യും.

ഭാരമേറിയ മൂലകങ്ങളിൽ ഇലക്ട്രോൺസിൻെറ എണ്ണവും ബീജകേന്ദ്രത്തിൻെറ അധിയാധാനവും കൂടുതലാണ്. ആൽഫാ കണങ്ങൾകൊണ്ട് ഭാരമേറിയ മൂലകങ്ങളെ ചുട്ടുതകർക്കുവാനുള്ള ശ്രമം ഫലിക്കാത്തതിൻെറ കാരണം ഇതു് വിശദമാക്കുന്നു.

ജോലിയററിൻെറയും ക്യൂറിയുടെയും കണ്ടുപിടുത്തത്തെപ്പററിയറിഞ്ഞ ശേഷം, എൻറിക്കോ കൃത്രിമ ദീപ്തിമത്വം ന്യൂട്രോൺസ് കൊണ്ടു് ഉല്പാദിപ്പിക്കുന്നതിനു് ശ്രമിക്കുവാൻ തീരുമാനിച്ചു. അവയിൽ 'വൈദ്യുതാധാനം' ഇല്ലാത്തതിനാൽ ന്യൂട്രോൺസ് ഇലക്ട്രോൺസിനാൽ ആകർഷിക്കപ്പെടുന്നില്ല; അതുപോലെ ബീജ കേന്ദ്രത്താൽ വികർഷിക്കപ്പെടുകയുമില്ല. ആൽഫാ കണങ്ങളെക്കാൾ ദ്രവ്യത്തിൻെറ ഉള്ളിൽ അവയുടെ പന്ഥാവു് ദീർഘമേറിയതുമാണു്, അവയുടെ വേഗവും ഊർജ്ജവും കൂടിയതാണു്; പൂർണ്ണമായ ശക്തിയോടെ ബീജ കേന്ദ്രത്തെ ചെന്നിടിക്കുന്നതിനു് അവയ്ക്കുള്ള സാദ്ധ്യതയധികവുമാണു്. ചോദ്യം ചെയ്യപ്പെടാനാവാത്ത ഈ മേന്മകളോടൊപ്പം നിരാക്ഷേപമായ ചില വൈഷമ്യങ്ങളും ഇതു് നല്കുന്നുണ്ടു്. ആൽഫാ കണങ്ങളിൽ നിന്നു വിപരീതമായി, ദീപ്തിമത്വവസ്തുക്കളിൽ നിന്നു് സ്വമേധയാ ഇവ പ്രസരിക്കുന്നില്ല. എന്നാൽ ചില മൂലകങ്ങളെ ആൽഫാ കണങ്ങളുപയോഗിച്ചു് ചുട്ടുതകർത്തു് ഇവ ഉൽപ്പാദിപ്പിക്കാവുന്നതാണു്. ആ ക്രിയയിൽ ഒരായിരം ആൽഫാകണങ്ങൾക്കു് ഒരു ന്യൂട്രോൺ എന്നക്രമത്തിനാണതുണ്ടാകുന്നതും. ഈ കുറവായ ഉൽപ്പാദനക്രമം കാരണം ന്യൂട്രോൺസിനെ ഉപയോഗിക്കുന്നതിനുള്ള സാദ്ധ്യത ചോദ്യം ചെയ്യപ്പെടാവുന്ന തരത്തിലുള്ളതാക്കിത്തീർക്കുന്നു.

ശരിയായ പരീക്ഷണം കൊണ്ടു മാത്രമേ ന്യൂട്രോൺ നല്ല അണുഉണ്ടകളാക്കാവുന്നതാണോയെന്നു് പറയാനാവൂ. അതിനാൽ എൻറിക്കോ പരീക്ഷണോജ്ജതന്ത്രജ്ഞനായി മാറുവാൻ തീരുമാനിച്ചു. താത്വികോജ്ജതന്ത്രപ്രവർത്തനത്തിൽ നിന്നു് ഒരു ഇളവു് എൻറിക്കോയ്ക്കു് ആവശ്യമാണെന്നും തോന്നി. പ്രകൃത്യായുള്ള ദീപ്തിമത്വക്രിയയിൽ, മൂലകത്തിൻെറ ബീജകേന്ദ്രത്തിൽനിന്നുണ്ടാകുന്ന 'ബീററാ'രശ്മിപ്രസരണത്തെക്കുറിച്ചു് ഒരു ദുർഗ്രഹമായ സിദ്ധാന്തം ഈയ്യിടെയാണു് അദ്ദേഹം തീർത്തതു്. ഈ സിദ്ധാന്തം അധികം താമസിയാതെ അദ്ദേഹത്തിൻെറ ഊർജ്ജതന്ത്രത്തിലുള്ള പ്രധാനമായ സംഭാവനയായി പരിഗണിക്കുവാൻ ഇടയാകുകയും ചെയ്തു. എന്നാൽ ഇക്കാലത്തു് അതു് ക്ലേശവും നൈരാശ്യവും ഉണ്ടാക്കുകയായിരുന്നു. 'നേച്ചർ' എന്ന ശാസ്ത്രമാസികയ്ക്കു് അദ്ദേഹം പ്രസിദ്ധീകരണത്തിനു് അതു് അയച്ചുകൊടുത്തെങ്കിലും അവരുടെ ആവശ്യത്തിനുതകുന്നതല്ലെന്നു പറഞ്ഞു് അവർ നിരസിച്ചു കളഞ്ഞു. "ബീററാരശ്മികളെ സംബന്ധിച്ചുള്ള താല്കാലികമായ സിദ്ധാന്ത"മെന്ന പേരിൽ ഇറ്റാലിയിൻ ഭാഷയിൽ പിന്നീടു് അതു് പ്രസിദ്ധീകരിച്ചു. ഇററാലിയനിൽ അതു് പ്രസിദ്ധപ്പെടുത്തിയതു് "റിസർക്കാ സയന്റിഫിക്കാ"യിലും 'ന്യൂവോ സിമന്റോ'യിലും ആയിരുന്നു. താമസിയാതെ അതുതന്നെ ജർമ്മനിൽ 'സീററ്ഷ്രിഫ്റ്റ് ഫർ ഫിസിക്'' എന്ന പ്രസദ്ധീകരണത്തിലും വന്നു. ഇംഗ്ലീഷിൽ അതു് പ്രസിദ്ധീകരിച്ചില്ല. തത്വത്തിൽനിന്നു് പരീക്ഷണത്തിലേക്കുള്ള മാററം ക്രമമായിട്ടുള്ളതുതന്നെ. ആ സന്തോഷകരമായ മാററം കുറച്ചു നാളത്തേക്കു് നല്കുകയും ചെയ്യും. ദീർഘ കാലത്തേക്കു് തിരക്കായി ജോലി ചെയ്യുന്ന

തിനിടവരുത്തുന്ന അന്വേഷണ പരമ്പര ആരംഭിക്കുകയാണെന്നു് എൻറിക്കോയ്ക്കു് അന്നു് ദീർഘ ദർശനം ചെയ്യാൻ കഴിഞ്ഞില്ല. അവസാനത്തിൽ അതു് രണ്ടു ജർമ്മൻ ശാസ്ത്രജ്ഞന്മാർക്കു്, ഹാനും സ്ട്രാസ്സ്മാനും, യുറേനിയത്തിന്റെ ഭേദനം കണ്ടു പിടിക്കാൻ വഴി കാട്ടുമെന്നും കരുതിയില്ല.

എൻറിക്കോ മുമ്പും പരീക്ഷണം സംബന്ധിച്ച ജോലി ചെയ്തിട്ടുണ്ടു്. എന്നാൽ അദ്ദേഹമോ റോമിൽ മററാരെങ്കിലുമോ ഒരിക്കലും ബീജകേന്ദ്ര പരിവർത്തനത്തിനു് പരിശ്രമിച്ചിട്ടില്ല. റോമൻ ഗ്രൂപ്പിലെ പ്രധാന പരീക്ഷണ പ്രവർത്തകൻ റാസെററിയായിരുന്നു. അദ്ദേഹത്തിന്റെ പ്രധാന താല്പര്യം വർണ്ണരാജിവിഷയത്തിലായിരുന്നതിനാൽ മററുള്ളവരെയും അദ്ദേഹം ആ മണ്ഡലത്തിൽ പരിശീലിപ്പിച്ചു. ഫെർമിയും അദ്ദേഹവുമായി സഹകരിച്ചു്, താത്ത്വികവും പരീക്ഷണപരവും ആയ ഗവേഷണങ്ങൾ അതിൽ ചെയ്യുകയുണ്ടായിട്ടുണ്ടു്.

വർണ്ണരാജിശാസ്ത്രം അണുക്കളെ ന്യൂട്രോൺസുകൊണ്ടു ചുട്ടതകർക്കുവാൻ ശ്രമിക്കുന്നവനു് ഒട്ടും സഹായമാകുകയില്ല. എൻറിക്കോയ്ക്കു് ന്യൂട്രോൺസ് ഉൽപ്പാദിപ്പിക്കുവാനും ശിഥിലീകരണ ഫലമായുണ്ടാകുന്ന ഉല്പന്നങ്ങളെ കണ്ടെത്താനും പുതിയ സാങ്കേതിക രീതികളും ഉപകരണങ്ങളും വേണ്ടിയിരിക്കുന്നു. അങ്ങിനെയുള്ള ഒരു ഉപകരണമാണു് 'ജീയ്ജർ കൗണ്ടർ'. ആധുനിക ഗവേഷണ ശാലകളിലെ സർവ്വസാധാരണമായ ഇനങ്ങളിലൊന്നാണതു്. 1934-ൽ 'ജീയ്ജർ കൗണ്ടർ' ഒരു പുതുമയായിരുന്നു; അപൂർവ്വം ചിലർക്കു് അറിവുള്ളതും വാങ്ങാൻ കിട്ടാത്തതും ആയിരുന്നു. അതു് സിദ്ധിക്കുവാനുള്ള ഒരേഒരു വഴി ഒന്നു നിർമ്മിക്കുക മാത്രമാണു്. എൻറിക്കോയ്ക്കു് അതെങ്ങിനെയെന്നു് അറിഞ്ഞുംകൂടാ.

റാസെററിയ്ക്കു് ഇതിൽ വളരെ സഹായിക്കുവാൻ സാധിക്കുമായിരുന്നു. എന്തുകൊണ്ടെന്നാൽ ഉപകരണ നിർമ്മിതിയ്ക്കു് റാസെററി അതിസമർത്ഥൻ തന്നെ. ഉപകരണങ്ങളുടെ അംശങ്ങൾ നിർമ്മിക്കുന്നതിനും സമ്മേളിപ്പിക്കുന്നതിനും, സ്ഫടികം കൈകാര്യം ചെയ്യുന്നതിനും ഏററവും ലോലമായ കമ്പികൾ യോജിപ്പിക്കുന്നതിനും വല്ലാത്ത സൂക്ഷ്മതയും വൈദഗ്ദ്ധ്യവും അദ്ദേഹം പ്രകടമാക്കുന്നുണ്ടു്. കഴിവുററ അദ്ദേഹത്തിന്റെ കൈവിരലുകൾ വളരെ വേഗം വിട്ടുപോകുന്ന ക്ലിയോപാട്രാ കീടത്തിന്റെ ചിറകുകൾ, തന്റെ സമ്പാദനത്തിൽ സുരക്ഷിതമാക്കി വയ്ക്കുന്നതിനും മററും, കരുതൽ വിരുതുള്ളവയായിരുന്നു. അതേ ശാലീനതയും സൂക്ഷ്മതയും കൊണ്ടു്, അശ്മകരൂപത്തിലിരുന്ന 'ട്രൈലോബൈററ്'സിനെ അവയുടെ ശിലയിൽനിന്നു് വേർതിരിച്ചെടുക്കുവാനും അദ്ദേഹത്തിനു് സാധിച്ചിട്ടുണ്ടു്. ഇവയുടെ സംഭരണം സ്മിത്ത്സോണിയൻ ഇൻസ്റ്റിട്യൂട്ടിലേതുമായി താരതമ്യപ്പെടുത്തിയാൽ മാത്രമേ ലോകത്തിൽ രണ്ടാമത്തേതാകുകയുള്ളൂ. എന്നാൽ റാസെററി അസ്വസ്ഥനാണു്; പിടികിട്ടാത്ത എന്തോ മായാരൂപത്തെ പിൻതുടർന്നുകൊണ്ടിരിക്കുന്നവൻ ; എന്തോ ഒന്നു് എവിടെയോ കണ്ടെത്താമെന്നും അതുകൊണ്ടു് സംതൃപ്തിയും ജീവിതലക്ഷ്യപ്രാപ്തിയും കൈവരിക്കാമെന്നും ആശിച്ചു കഴിയുന്നവൻ. അന്നു് റാസെററി ദീർഘമായ വിശ്രമയൊഴിവു് മോസ്കോയിൽ ചിലവഴിച്ചു കൊണ്ടിരിക്കുകയായിരുന്നു.

കൗണ്ടറുകൾ നിർമ്മിക്കുകയെന്ന കൃത്യം എൻറിക്കോ വിജയത്തോടെ കൈകാര്യം ചെയ്തു. ന്യായമായ കാലയളവിൽ അതു് അദ്ദേഹം സ്വയം

തയ്യാറാക്കി. അദ്ദേഹത്തിനിനിയും ന്യൂട്രോൺസു സിദ്ധിക്കുന്നതിനൊരു മാർഗ്ഗമുണ്ടാകേണ്ടിയിരിക്കുന്നു. അതു് "ദൈവത്തി"ൻെറ ഇടപെടൽകൊണ്ടു് അദ്ദേഹത്തിനു സിദ്ധിക്കുവാൻ സംഗതിയായി. സാനിതാ പബ്ളിക്കായുടെ (പൊതുജനാരോഗ്യ വകുപ്പു്) ഊർജ്ജതന്ത്രഗവേഷണശാല അതിൻെറ ഡയറക്ടറായ പ്രൊഫസർ ഗിയിലൊ സിസാരെ ട്രാബാക്കിയുടെ അധീനതയിലായിരുന്നതാണു് ആ ഭാഗ്യം. ഈ വിഭാഗം അക്കാലത്തു് സർവ്വകലാശാലയിലെ ഊർജ്ജതന്ത്ര മന്ദിരത്തിലാണു് സ്ഥിതിചെയ്തിരുന്നതു്. സാനിതാ, സർവ്വകലാശാലയെ അപേക്ഷിച്ചു് ധനികരായിരുന്നു. പ്രൊഫസ്സർ ട്രാബാക്കിക്കു് പ്രൊഫസ്സർ കോർബിനോയെക്കാൾ സുഖസമ്പൂർണ്ണമായ ബഡ്ജററുമുണ്ടായിരുന്നു. എന്നതന്നെയല്ല കൂടുതൽ ചിട്ടയുള്ള മനുഷ്യനാകയാൽ അദ്ദേഹത്തിനാവശ്യമായ സാധനങ്ങൾ എപ്പോഴും സൗകര്യത്തിനുണ്ടു്. എപ്പോഴെങ്കിലും നമ്മുടെ ഊർജ്ജതന്ത്രജ്ഞന്മാർക്കു് എന്തെങ്കിലും ആവശ്യമായി വന്നാൽ, അതു് സ്ക്രൂഡ്രൈവറോ ന്യൂട്രോണോ ആയിരിക്കട്ടെ, ട്രാബാക്കിക്കു് അതു് എപ്പോഴും കൊടുക്കാനുണ്ടാകും. കൃതജ്ഞരായ ചെറുപ്പക്കാർ അദ്ദേഹത്തെ "ദൈവ"മെന്നല്ലാതെ മററൊരു പേരും വിളിച്ചില്ല.

ഊർജ്ജതന്ത്രമന്ദിരത്തിൻെറ താഴത്തെ നിലയിൽ ട്രാബാക്കി, സാനിതയുടെ ഉടമസ്ഥാവകാശത്തിലുള്ള ഒരു ഗ്രാം റേഡിയവും റേഡിയത്തിൽ നിന്നു് "റാഡോൺ" എടുക്കാനുള്ള ഉപകരണങ്ങളും സൂക്ഷിച്ചിരുന്നു. റേഡിയത്തിൻെറ സ്വാഭാവികമായ വിഘടനമൂലം രൂപംകൊള്ളുന്ന ഒരു വാതകമാണു് "റാഡോൺ." അതു് സ്വയം വിഘടനത്തിനു വിധേയമായി ആൽഫാകണങ്ങൾ പ്രസരിപ്പിക്കുന്നു. ബെറിലിയം പൊടിയുമായി റാഡോൺ ചേർത്തു് മിശ്രിതമുണ്ടാക്കിയാൽ ആൽഫാ കണങ്ങൾ ബെറിലിയത്തിൽ ഏററുമുട്ടുകയും അക്കാരണത്താൽ അതിൽനിന്നു് ന്യൂട്രോൺസ് പുറപ്പെടുകയും ചെയ്യും. എൻറിക്കോയ്ക്കു് 'റാഡോൺ' ലഭ്യമാക്കിത്തീർത്തതുകൊണ്ടു്, "ദൈവം" ന്യൂട്രോൺസ് ലഭിക്കുവാനുള്ള ഒരു നല്ല ഉറവിടം അദ്ദേഹത്തിനു നല്കുകയുണ്ടായി.

ഇപ്പോൾ എൻറിക്കോ പ്രാരംഭ പരീക്ഷണങ്ങൾക്കു് തയ്യാറായി. നല്ല ചിട്ടയും പരിപാടിയും ഉള്ള ആളായിരുന്നതിനാൽ, അദ്ദേഹം വസ്തുക്കളെ തോന്നിയപോലെ ചുട്ടുതകർക്കാൻ ആരംഭിച്ചില്ല. എന്നാൽ ഒരു ക്രമമനുസരിച്ചു് മുമ്പോട്ടുപോയി. ആരംഭിച്ചതു് ഏററവും ഭാരം കുറഞ്ഞ മൂലകത്തിലാണു്—ഹൈഡ്രജനിൽ. പിന്നെ പിരിയോഡിക് ടേബിളിലെ ക്രമമായി ഓരോ മൂലകങ്ങളെ എടുത്തു. ഹൈഡ്രജൻ ഫലമൊന്നും നല്കിയില്ല. ജലത്തെ ന്യൂട്രോൺസുകൊണ്ടു ചുട്ടുനോക്കിയിട്ടു് ഒന്നും സംഭവിച്ചില്ല. പിന്നെ 'ലിത്തിയത്തി'ൽ ശ്രമിച്ചു. എന്നിട്ടും ഭാഗ്യമൊന്നുമില്ല. അദ്ദേഹം പിന്നെ ബെറിലിയത്തിലേക്കു നീങ്ങി. പിന്നെ ബോറോൺ, ഇംഗാലം, നൈട്രജൻ. ഒന്നും "സമർത്ഥ"മായില്ല. എൻറിക്കോ ആടിത്തുടങ്ങി, നിരുത്സാഹനായി. അദ്ദേഹം ഗവേഷണങ്ങൾ പരിത്യജിച്ചുകളയാമെന്ന നിലവരെ എത്തി. എന്നാൽ അദ്ദേഹത്തിൻെറ സ്ഥിര നിശ്ചയം, വഴങ്ങാൻ അദ്ദേഹത്തെ വിസമ്മതിപ്പിച്ചു. അദ്ദേഹം ഒരു മൂലകം കൂടി പരീക്ഷിച്ചു നോക്കും. ഓക്സിജൻ ദീപ്തിമത്വവിധേയമായിത്തീരുകയില്ലെന്നു് അദ്ദേഹത്തിനു നേരത്തെ അറിയാം. എന്തുകൊണ്ടെന്നാൽ തൻെറ ആദ്യത്തെ 'ചുടൽ' ജലത്തെയായിരുന്നു. അതിനാൽ അദ്ദേഹം 'ഫ്ളോറിനെ' (fluorine) 'ചൈതന്യ'

വത്താക്കി. ഹുറാ! അദ്ദേഹത്തിനു് പ്രതിഫലം കിട്ടി. ഫ്ളോറിൻ ശക്തിയായി "സമത്ഥീകരി"ക്കപ്പെട്ടു. അതുപോലെതന്നെയായിരുന്നു ഫ്ളോറിന്റെ വിഭാഗത്തിൽ പീരിയോഡിക് ടേബിളിൽ ഉള്ള മററു മൂലകങ്ങളും.

ഈ മണ്ഡലത്തിലുള്ള അന്വേഷണങ്ങൾ അത്യധികം ഫലവത്താണെന്നു തോന്നുകയാൽ എൻറിക്കോ, എമിലിയോ സെഗ്രേ, എഡോവാർഡോ, അമാൽഡി എന്നിവരുടെ സഹായം കൂടി സമ്പാദിക്കുവാൻ മാത്രമല്ല മൊറോക്കോയിലായിരുന്ന റാസെററിക്കു് കമ്പി അയച്ചു് പരീക്ഷണങ്ങളെക്കുറിച്ചു് അറിയിക്കാനും ഉടൻ തന്നെ മടങ്ങിയെത്തുവാൻ ഉപദേശിക്കുവാനും തയ്യാറായി. കുറച്ചു സമയത്തിനുശേഷം ഒരു രസതന്ത്രജ്ഞൻ, ഒസ്കാർ ഡി' അഗോസ്റ്റിനോ, അവരുടെ കൂട്ടത്തിൽ കൂടി. ഒരു നിശ്ചിത പദ്ധതിപ്രകാരം വളരെ വേഗത്തിൽ ഗവേഷണ പ്രവർത്തനം പുരോഗമിച്ചു.

ഭൂമിയിൽ ആകെയുള്ള 92 മൂലകങ്ങളിൽ എല്ലാററിനേയും ന്യൂട്രോൺ ചുടലിനു് വിധേയമാക്കിനോക്കി ഫലം തിട്ടപ്പെടുത്തുവാൻ എൻറിക്കോ ഇഷ്ടപ്പെട്ടിരുന്നു. എന്നാൽ അവയിൽ പലതും അപൂർവ്വങ്ങളാകയാൽ എളുപ്പത്തിൽ ലഭ്യമല്ല. എമിലിയോ, സെഗ്രേയെ സമ്പാദനത്തിനുള്ള ചുമതല എൻറിക്കോ ഏല്പിച്ചു് കഴിവുള്ളതിൻെറ പരമാവധി ചെയ്യുവാൻ ഏർപ്പാടു ചെയ്തു.

എഡോവാർഡോ അമാൽഡി ഒരു സർവ്വകലാശാലാ പ്രൊഫസറുടെ പുത്രനായിരുന്നു. അദ്ദേഹവും ഫെർമിയും അവരുടെ കുടുംബത്തിൽനിന്നു്, പണം സൂക്ഷിക്കേണ്ടതെങ്ങിനെയെന്നു് പഠിച്ചിട്ടുണ്ടു്. എങ്ങിനെ അതു് ചിലവാക്കണമെന്നു് ഒട്ടു് അറിയുകയുമില്ല. പീടികയിൽ ചെന്നു് സാധനങ്ങൾ വാങ്ങുന്നതു് അതികഠിനമായി എൻറിക്കോ വെറുത്തിരുന്നു. എന്തെങ്കിലും വാങ്ങുന്നതിൽനിന്നു് ഒഴിഞ്ഞുമാറാൻ ഇടയില്ലാതെ വന്നാൽ, അദ്ദേഹം വാണിഭശാലയിൽ ചെന്നു് തനിക്കു് ആവശ്യമുള്ള ഇനങ്ങളെല്ലാം ഒരുനിരയിൽ പരിശോധിച്ചു്, അവയിൽ ഏററവും വില കുറഞ്ഞതു് എടുക്കും.

എമിലിയോ സെഗ്രേ റോമിനടുത്തുള്ള ഒരു കടലാസുനിർമ്മാണശാലയുടെ ഉടമസ്ഥനായ ഒരു വ്യവസായിയുടെ മകനായിരുന്നു. ബാല്യത്തിൽ നേരത്തെതന്നെ അദ്ദേഹം പണത്തേ സംബന്ധിച്ചും, വില്പനയെക്കുറിച്ചും വാങ്ങലിനെപ്പററിയും പണം മുടക്കുന്നതിനെക്കുറിച്ചുംമററും ധാരാളം കേട്ടിരുന്നു. താമസിയാതെ ചെറുതും വലുതുമായ സാമ്പത്തിക കാര്യങ്ങളെക്കുറിച്ചു് ഒരു താല്പര്യം മാത്രമല്ല സാമർത്ഥ്യവും അദ്ദേഹത്തിൽ വളർന്നു. അതിനാൽ ഊർജ്ജതന്ത്രമന്ദിരത്തിലെ കൂട്ടുകാരിൽ അദ്ദേഹമായിരുന്നു സാധനങ്ങൾ സമ്പാദിക്കുന്നതിനു് ഏററവും യോഗ്യനായ ആൾ.

അദ്ദേഹത്തിനു കിട്ടാൻ സാധിക്കുന്ന എല്ലാ മൂലകങ്ങളും നേടുന്നതിനായി, അദ്ദേഹം ഒരു സഞ്ചിയുമായിട്ടാണു് പുറപ്പെട്ടതു്. അതുപോലെ വാങ്ങേണ്ട സാധനങ്ങളുടെ പട്ടികയായി എൻറിക്കോ കുറിച്ചുകൊടുത്ത കുറിപ്പും അദ്ദേഹം കൈവശം വച്ചു. പീരിയോഡിക് ടേബിൾകൊണ്ടു പ്രയോജനമത്രയുമില്ല. കാരണം അധികം മൂലകങ്ങളും കൂടുതൽ സൗകര്യമായി കൈകാര്യം ചെയ്യാവുന്നതു്, സംയുക്തകങ്ങളായിട്ടാണു്; ശുദ്ധമായിട്ടല്ല. എമി.

ലിയോ റോമിലുള്ള പ്രധാന രാസപദാർത്ഥവ്യാപാരിയായ മി. ട്രോക്കോലിയെ സന്ദർശിക്കാൻ പോയി. മി. ട്രോക്കോലി റോമിനു തെക്കുള്ള അധികം പുരോഗമിച്ചിട്ടില്ലാത്ത പ്രദേശത്താണു പിറന്നതു്. എങ്കിലും പുരോഹിതന്മാരുടെ ശിക്ഷണത്തിൽ വളർന്നവനാകയാൽ എമിലിയോയുമായി ലാററിനിൽ സംസാരിക്കുവാൻ സാധിക്കും.

അപ്രതീക്ഷിതമായവിധം സഹായിക്കുവാൻ മി. ട്രോക്കോലിക്കു് കഴിയുമെന്നാണു് തെളിഞ്ഞതു്. എമിലിയോ തൻെറ പട്ടിക പരിശോധിച്ചു് വേണ്ടസാധനങ്ങളെല്ലാം വാങ്ങി സഞ്ചിയിൽ നിക്ഷേപിച്ചു. ഒന്നാന്തരം വ്യാപാരികളിൽ നിന്നുലഭിക്കാവുന്ന എല്ലാസാധനങ്ങളും അയാളിൽനിന്നു എടുക്കുവാൻ കഴിഞ്ഞു. അതു തന്നെയുമല്ല. മി. ട്രോക്കോലി സാമ്പത്തികമായ ലാഭത്തിൽ അസാധാരണമായി താല്പര്യമില്ലായ്മയും പ്രദർശിപ്പിച്ചു. പട്ടിക വായിച്ചു് എമിലിയോ ഏററവും താഴെ എത്തി. സെസിയവും റുബിഡിയവും ആവശ്യപ്പെട്ടപ്പോൾ (സെസിയവും റുബിഡിയവും വെള്ളിപോലെ നിറമുള്ള രണ്ടു ലോഹങ്ങളാണു്. ഇവ അപൂർവ്വമായിമാത്രമേ രസതന്ത്രത്തിൽ ഉപയോഗിക്കുന്നുള്ളു.) മി. ട്രോക്കോലി ഷെൽഫിൻെറ ഏററവും മുകളിൽ ഏററവും കൂടുതൽ പൊടി പിടിച്ച തട്ടുകളിൽ നിന്നു് അവ എടുത്തുകൊണ്ടു പറഞ്ഞു:

"ഇവ താങ്കൾക്കു് ഇനാമായിട്ടെടുക്കാം. കഴിഞ്ഞ പതിനഞ്ചു കൊല്ലമായി ഇവ എൻെറ സ്റ്റോറിൽ ഇരിക്കുകയാണു്. ആരുംതന്നെ ഒരിക്കലും ചോദിച്ചിട്ടില്ല. ഇവ ഇനാമായിട്ടിരിക്കട്ടെ".

അത്യധികം സന്തുഷ്ടനായി എമിലിയോ ഊർജ്ജതന്ത്ര മന്ദിരത്തിലേക്കുമടങ്ങി. കയ്യിലിരുന്ന സഞ്ചിയുടെ ഭാരത്താൽ കുറച്ചൊന്നു കുനിഞ്ഞു് വിയാ പാനിസ്പെർനായുടെ കരിങ്കൽ ചില്ലികളിട്ടുറപ്പിച്ച വഴികളിൽക്കൂടി അദ്ദേഹം നടന്നുപോയി.

റേഡിയത്തിൽനിന്നു് വാതകരൂപത്തിലുള്ള റാഡോൺ പിരിച്ചെടുക്കുന്നതു് വളരെ സൂക്ഷ്മമായ പണിയാണു്. ഇതു് എൻെറ കണ്ണുകൊണ്ടു തന്നെ എനിക്കു കാണുവാൻ അവസരമുണ്ടായിട്ടുമുണ്ടു്. ജിനെസ്ട്രാ അമാൽഡിയും ഞാനുംകൂടി ഞങ്ങളുടെ ഭർത്താക്കന്മാരെ കാണാൻ ഊർജ്ജതന്ത്രമന്ദിരത്തിൽ ചെന്നപ്പോൾ അവിടം മിക്കവാറും വിജനമായി കണ്ടു. ആരെയും കാണാനില്ല. ഒടുവിൽ ഞങ്ങൾ റാസെററിയെ കണ്ടുമുട്ടി. അദ്ദേഹം തനിച്ചു് രണ്ടാമത്തെ നിലയിൽ ഉലാത്തുകയായിരുന്നു. ഈ നിലയിലാണു് ആഫീസും ഗവേഷണശാലയും സ്ഥിതിചെയ്യുന്നതു്. മററുള്ളവർ റാഡോൺ പിരിച്ചെടുക്കുന്ന ജോലിയിൽ താഴത്തെ നിലയിലാണെന്നു് അദ്ദേഹം പറഞ്ഞു. എന്നിട്ടു് ഞങ്ങളെ അങ്ങോട്ടു നയിക്കുവാൻ അദ്ദേഹം സ്വയമേവ തയ്യാറായി.

എൻറിക്കോ, എമിലിയോ, എഡോവാർഡോ എന്നിവർ അവരുടെ ഗവേഷണശാലാവേഷത്തിൽ വളരെ ഗൗരവമായി സങ്കീർണ്ണമായ യന്ത്രസാമഗ്രികളുടെ സമീപത്തു നിന്നു് പണിയെടുക്കുന്നു. അവർ ഞങ്ങളെ ശ്രദ്ധിച്ചതേയില്ല. അവരുടെ ജോലിയിൽ ഏർപ്പെട്ടുകൊണ്ടേയിരുന്നു.

"ആ കുഴലുകളുടെ പിന്നിൽ നിങ്ങൾക്കു കാണാവുന്ന ആ സേഫിലാണു് 'ദൈവം' അദ്ദേഹത്തിൻെറ ഒരു ഗ്രാം റേഡിയം സൂക്ഷിക്കുന്നതു്." ഫ്രാങ്കോ ഞങ്ങൾക്കു് വിശദീകരിച്ചുതന്നു. "അതിനു് ഏതാണ്ടു് അറുനൂറ്റി

യെഴുപതിനായിരം ലൈർ വിലവരും.'' (ഏതാണ്ട് മുപ്പത്തിനാലായിരം ഡോളർ അക്കാലത്ത്.)

''റേഡിയം സ്വയമേവ വിഘടനത്തിനു വിധേയമായിത്തീരുന്നു''— ഫ്രാങ്കോ തുടർന്നു. ''അങ്ങിനെ റാഡോൺ വിസർജ്ജിക്കുന്നു. റേഡിയം, സേഫിൻെറ ഉള്ളിൽ ഇരിക്കവേ, വാതകമായ റാഡോൺ സേഫിൻെറ ഭിത്തികളിൽ കൂടിയുള്ള സ്ഫടികക്കുഴൽ വഴി കടന്നുവന്നു് പുറത്തുള്ള ഉപകരണത്തിൽ വരുന്നു. അവിടെ അതു് ശുദ്ധീകരണോപകരണങ്ങളിലും രാസപദാർത്ഥങ്ങളിലും കൂടി കടന്നു് വരും. അപ്പോൾ അതു് പിരിച്ചെടുക്കുന്നതിന്നു് തയ്യാറായിരിക്കും.

''എൻറിക്കോയും മററും കുറച്ചു ബെറിലിയം പൊടി ഒരു കൊച്ചു സ്ഫടികക്കുഴലിൽ, കഷ്ടിച്ചു് അരയിഞ്ചോളം നീളമുള്ള കുഴലിൽ, വച്ചിരിക്കുന്നു. പോപ്പ് അവിടെയാണു കൈപിടിച്ചിരിക്കുന്നതു്. അതിൽ റാഡോൺ നിറയ്ക്കാൻ ശ്രമിക്കും.'' ഈ സന്ദർഭത്തിൽ റാസെററി ശബ്ദം ഉയർത്തിയിട്ടു പറഞ്ഞു, ''അതു പൊട്ടും''

റാസെററി മററുള്ളവരെ സഹായിക്കാൻ തയ്യാറായില്ല. പോക്കററിൽ കയ്യുമിട്ടു് വാതുക്കൽ വെയിലേററു് ഇരുണ്ട മുഖത്തിൽ കളിയാക്കുന്ന ഭാവത്തോടെ അദ്ദേഹം നില്ക്കുകയാണു്. കുറച്ചു ദിവസങ്ങൾക്കുമുമ്പാണു് അദ്ദേഹം മൊറോക്കോയിൽ നിന്നു മടങ്ങിയെത്തിയതു്.

എൻറിക്കോ അധരങ്ങൾ കടിച്ചുകൊണ്ടു് അസഹ്യപ്പെട്ടതുപോലെ അയാളെനോക്കി.

''കാർഡിനൽ അടങ്ങിനില്ക്കാത്ത മനസ്ഥിതിയിലാണെന്നു തോന്നുന്നു.'' എഡോവാർഡോ സഹിഷ്ണുതയോടെ പറഞ്ഞു. ''അദ്ദേഹം അതു് തരണം ചെയ്തുകൊള്ളും. സഹകരിക്കാനുള്ള മടിയേയും അദ്ദേഹം വിജയിക്കും. താമസിയാതെ നല്ലകുട്ടിയേപ്പോലെ നമ്മളോടൊത്തു് പ്രവർത്തിക്കുകയും ചെയ്യും. ഇല്ലെങ്കിൽ ഞാൻ അയാളെ അടിക്കും. അനുഭവത്തിൽനിന്നു് അതു് അവനറികയും ചെയ്യാം.'' ഇന്നു് എഡോവാർഡോ പണ്ടത്തെ അതിസുന്ദരനായ യുവവിദ്യാർത്ഥിയല്ലാ. റോസു നിറമുള്ള കവിളോടുകൂടിയ, നല്ല തുലനസ്ഥിതിയിലെത്തിയ സ്വഭാവത്തോടുകൂടിയ വിവാഹിതനായ ചെറുപ്പക്കാരനാണു്. റാസെററിയുടെ ഭിന്നങ്ങളായ മാനസികാവസ്ഥകളെ വേണ്ടവണ്ണം നേരിടുവാൻ കഴിവുള്ള ഒരേയൊരാൾ അദ്ദേഹം ആണു്.

റാസെററി അദ്ദേഹത്തെ ശ്രദ്ധിച്ചില്ല. ജിനസ്ത്രായോടും എന്നോടും പറഞ്ഞുകൊണ്ടിരുന്ന വിശദീകരണം അദ്ദേഹം തുടർന്നു:

''എമിലിയോ ഇപ്പോൾ ചെറിയ സ്ഫടികക്കുഴലിൻെറ അടിഭാഗം ദ്രാവകവായുവിൽ മുക്കുകയാണു്. എന്തിനെന്നാൽ, ആ കുഴലിലേക്കുവരുന്ന റാഡോൺ തണുത്തു കട്ടിയാകുന്നതിന്നു്. ഇല്ലെങ്കിൽ അതു് രക്ഷപ്പെട്ടുകളയും. മുറിയിലെ സാധാരണോഷ്മാവിൽ അതു് ഒരു വാതകമായിരിക്കും. എങ്ങിനെയായാലും അവർ ആ കുഴലുപൊട്ടിക്കും.''

എൻറിക്കോ മുറിയുടെ മറേറക്കോണിൽ വാതകദീപം കൊളുത്തുവാൻ പോയിരിക്കുന്നതിനാൽ ഞങ്ങളോട്ട് പുറം തിരിഞ്ഞു നില്ക്കുകയാണു്. അദ്ദേഹത്തിൻെറ മുഖംകാണാൻ ആയിരുന്നു എനിക്കിഷ്ടം. എമിലിയോയുടെ താഴത്തെ അധരം അനങ്ങി. അയാളുടെ വെറുപ്പിൻെറ പ്രത്യക്ഷ ലക്ഷണമാണു് അതു്.

അമാൽഡി അടപ്പ് തിരിച്ച് റാഡോൺ തുറന്നുവിട്ടു. അയാളുടെ ചെ സ്റ്റ്നട്ടുപോലുള്ള തലയും എമിലിയോയുടെ കറുത്ത തലയും ഒന്നിച്ചു ചേർന്നുകുനിഞ്ഞു്, ചെറിയ സ്ഫടികക്കുഴലിൽ ബിന്ദുക്കൾ രൂപംകൊള്ളുന്നതു് നോക്കുകയാണു്.

"അതു് തയ്യാറായി." എമിലിയോ പറഞ്ഞിട്ടു് കുഴൽ എൻറിക്കോയ്ക്കു് അതിവേഗം കൊടുത്തു.

"അവർക്കു് അതു് ഉരുക്കിയടയ്ക്കണം. എന്നാൽ, എങ്ങനെയായാലും അതു പൊട്ടും." റാസെററി ഇളിച്ചുകൊണ്ടു പറഞ്ഞു.

"നിനക്കു് അടികിട്ടും." എഡോവാർഡോ കണ്ണുകൾ തിരിച്ചുനോക്കാതെ ശാസിച്ചു.

"ബാസലി"ക്കായ എമിലിയോ ജ്വലിക്കുന്ന നോട്ടം നോക്കി.

അതിനെത്തുടർന്നുണ്ടായ നിശ്ശബ്ദതയിൽ, 'ഠേ!' കൊച്ചു സ്ഫടികക്കുഴൽ അതാ പൊട്ടി.

കരിങ്കുറുക്കനെന്ന മി. നോത്തിൻെറ കുപ്രസിദ്ധിയിൽ ഫ്രാൻകോയ്സ് പങ്കുണ്ടാകാതെ പോയതിൻെറ ഉത്തരവാദിത്വം അദ്ദേഹത്തിൻെറ മിത്രങ്ങൾക്കുമാത്രമാണു്.

റാഡോണിൻെറ പ്രവർത്തനശക്തി കുറച്ചുദിവസങ്ങൾക്കകം ശൂന്യമാകും. അതിനാൽ ആഴ്ചതോറും പുതിയ റാഡോൺ പിരിച്ചെടുക്കേണ്ടിയിരുന്നു. പൊട്ടാതെ ഉരുക്കിയടയ്ക്കുന്ന ചെറിയ സ്ഫടികക്കുഴലുകൾ രണ്ടാമത്തെ നിലയിൽ കൊണ്ടുവന്നു്, എമിലിയോ സമ്പാദിച്ച എല്ലാ മൂലകങ്ങളും ചൈതന്യവത്താക്കുന്നതിനു് വേണ്ട ന്യൂട്രോൺ ജന്യവസ്തുവായി, ഉപയോഗിക്കും. അങ്ങിനെ ചൈതന്യവത്താക്കപ്പെടുന്ന വസ്തുക്കൾ ജീയ്ജർ കൗണ്ടറുപയോഗിച്ചു് ദീപ്തിമത്വമുണ്ടോയെന്നു പരീക്ഷിക്കും. ന്യൂട്രോൺ ജന്യവസ്തുവിൽനിന്നു് ഉൽഭവിക്കുന്ന വികിരണപ്രസരണം കൗണ്ടറുകളിൽ എത്തുന്നതിനു് ഇടയായാൽ അതിൻെറ അളവുകളെ അതു് ക്ഷോഭിപ്പിക്കും. അതുകൊണ്ടു് ചൈതന്യവത്താക്കപ്പെട്ടിട്ടുള്ള വസ്തുക്കൾ സംഭരിച്ചിരുന്ന മുറിയും കൗണ്ടറുകൾ സൂക്ഷിച്ചിരുന്ന മുറിയും ഇടനാഴിയുടെ രണ്ടററത്താണു് ഏർപ്പാടു ചെയ്തിരുന്നതു്.

ചിലപ്പോൾ ഒരു വസ്തുവിൽ ഉണ്ടാക്കപ്പെടുന്ന ദീപ്തിമത്വം ഹ്രസ്വകാലത്തേക്കുള്ളതായിരിക്കും. ഒരു നിമിഷത്തിൽ കുറവായ സമയംകഴിഞ്ഞാൽ അതു് കണ്ടുപിടിക്കാൻ ആവാതാകും. അതിനാൽ തിടുക്കം, ഒഴിച്ചു കൂടാത്തതാണു്. ഇടനാഴിയിലെ ദൂരം ഈ സമയത്തിനുള്ളിൽ താണ്ടുന്നതിനു് ഊക്കോടെ ഓടാതെ കഴിയുകയില്ല. അമാൽഡിയും ഫെർമിയും ഏററവും വേഗതയുള്ള ഓട്ടക്കാരാണെന്നു് അഭിമാനിച്ചു. അവരുടെ കർത്തവ്യമാണു് ഹ്രസ്വായുസ്സുകളായ വസ്തുക്കളെ ഇടനാഴിയുടെ ഒരററത്തുനിന്നു് മറേറയററത്തു് എത്തിക്കുന്നതു്. അവർ എപ്പോഴും മത്സരിച്ചോട്ടും. എഡോവാർഡോയെക്കാൾ വേഗത്തിൽ തനിക്കു് ഓടാൻ ശേഷിയുണ്ടെന്നു് എൻറിക്കോ അവകാശപ്പെടുന്നു. അപജയത്തെ ഒരിക്കലും അദ്ദേഹം കാമ്യമായി കരുതിയിട്ടില്ല.

ഈ പരീക്ഷണങ്ങൾ നടന്നുകൊണ്ടിരിക്കുമ്പോൾ മാന്യനെന്നു തോന്നുന്ന കറുത്ത സൂട്ടും വെളുത്ത ഷർട്ടും ഇട്ട ഒരു സ്പാനിഷ് ശാസ്ത്രജ്ഞൻ ഒരുദിവസം ഊർജ്ജതന്ത്രമന്ദിരത്തിൽ വന്നു്, "സുവ എക്സെലൻസാ ഫെർമി"

യെ കാണണമെന്നു് അറിയിച്ചു. ഒന്നാമത്തെ നിലയിലെ ഹാളിൽ ആ സന്ദർഭത്തിൽ ഉണ്ടായിരുന്ന എമിലിയോ സെഗ്രേ ശ്രദ്ധയില്ലാതെ പറഞ്ഞു: "പോപ്പ് മുകളിലത്തെ നിലയിലുണ്ടു്." സ്പാനിഷ് ശാസ്ത്രജ്ഞൻെറ കുഴങ്ങിയ മുഖഭാവം കണ്ടിട്ടു് തുടർന്നു: "ഫെർമിയെയാണു് തീർച്ചയായും ഞാൻ ഉദ്ദേശിച്ചതു്."

സന്ദർശകൻ രണ്ടാമത്തെ നിലയിലെത്തിയപ്പോൾ, റോസുനിറമുള്ള കപോലത്തോടു കൂടിയ ഒരു യുവാവും അധികം നീളമില്ലാത്ത കാലോടുകൂടിയ ഒരു മനുഷ്യനും, രണ്ടുപേരും വൃത്തികെട്ട ചാരനിറമുള്ള വേഷത്തിൽ, കയ്യിൽ എന്തോ അത്ഭുത വസ്തുക്കൾ പിടിച്ചുകൊണ്ടു്, അയാളെ കിറുക്കുപിടിപ്പിച്ചു തള്ളിനീക്കിക്കൊണ്ടു് ഓടുന്നു. അത്ഭുതവിവശനായി ആ സന്ദർശകൻ കുറച്ചു സമയം അവിടൊക്കെ ചുററിത്തിരിഞ്ഞു്, ആരെയും കാണാതെ മടങ്ങി ഹാളിലെത്തി. പിന്നെയും ആ രണ്ടു കിറുക്കന്മാർ അയാളെ തള്ളിനീക്കിയിട്ടു് ഓടി. ഒടുവിൽ അയാൾ ഗിയാൻ കാർലോ വിക് എന്നപേരോടുകൂടി സാവധാനത്തിൽ സംസാരിക്കുന്ന സംസ്കാരസമ്പന്നനായ ഒരു ചെറുപ്പക്കാരനെ അവിടെ കണ്ടു. ഈ ചെറുപ്പക്കാരൻ താത്ത്വികോർജ്ജതന്ത്രത്തിൽ സ്വയം പേരെടുത്തുകൊണ്ടിരുന്ന ആളാണു്. വിക്കിനു് ഈ ബഹളത്തോടും ധൃതിയോടും അധികം അനുഭാവം ഉണ്ടായിരുന്നില്ല.

"ഞാൻ സുവ എക്സെലെൻസാ ഫെർമിയെ കാണാൻ നോക്കുകയാണു്—" സ്പാനീഷുകാരൻ പറഞ്ഞു. "എനിക്കു് അദ്ദേഹത്തിൻെറ ആഫീസ്സൊന്നു കാണിച്ചു തരുവാൻ നിങ്ങൾക്കു കഴിയുമോ?"

അഭ്യാഗതനും വിക്കുംകൂടി ഹാളിലേക്കു് കടന്നപ്പോൾ, രണ്ടു് അത്ഭുതമനുഷ്യർ അവരുടെ മൂന്നാമത്തെ മത്സരയോട്ടത്തിൽ ഏർപ്പെട്ടിരിക്കുകയാണു്.

"എൻറിക്കോ!—" അദ്ദേഹത്തിൻെറ സത്സ്വഭാവം അനുവദിക്കുന്നത്ര ഉച്ചത്തിൽ വിക്കു് വിളിച്ചു. "ഈ മാന്യൻ നിങ്ങളോടു സംസാരിക്കാൻ വന്നിരിക്കുകയാണു്."

"വരു!" എൻറിക്കോ ഉച്ചത്തിൽ പറഞ്ഞിട്ടു് അപ്രത്യക്ഷനായി.

അവരുടെ അഭിമുഖസംഭാഷണം ഒരു കൗണ്ടറിൻെറ മുമ്പിൽവച്ചു നടന്നു; കൗണ്ടറിലെ അളവുകളെടുക്കലും കടലാസുതുണ്ടുകളിൽ അവ കുറിച്ചിടുകയും ചെയ്യുന്നതിനിടയിൽ എൻറിക്കോയുടെ അഭിമുഖ സംഭാഷണങ്ങളെല്ലാം, വിദ്യാർത്ഥികളുമായും സന്ദർശകരുമായും, നടക്കുന്നതു് ഇങ്ങിനെ തന്നെ. എന്നാൽ ആ സ്പാനീഷ് സന്ദർശകനു തകർക്കപ്പെട്ട തൻെറ പ്രതീക്ഷകളുടെ ആഴം മറച്ചു വയ്ക്കുവാൻ കഴിഞ്ഞില്ല.

ഒരു വസ്തുവിനെ ചൈതന്യവത്താക്കിക്കഴിഞ്ഞശേഷം ഊർജ്ജതന്ത്രജ്ഞനു് അതിലെ ദീപ്തിമത്വവസ്തുവിൻെറ തോതു നിർണ്ണയിക്കണമെന്നു് ആഗ്രഹിച്ചാൽ, ചൈതന്യവത്തായ അംശത്തെ, ചൈതന്യരഹിതമായ ഏറിയഭാഗത്തിൽ നിന്നു് വേർതിരിക്കുകയെന്ന ജോലി നിറവേററാതെ തരമില്ല. സാധാരണമായ രാസപ്രവർത്തനരീതികൾ അതിൽ പ്രയോഗിക്കാൻ ആശിക്കേണ്ട. എന്തുകൊണ്ടെന്നാൽ അതിൽ ഉൽപ്പാദിപ്പിക്കപ്പെട്ടിട്ടുള്ള ദീപ്തിമത്വമൂലകങ്ങൾ ഏററവും കണിശമായ രാസപരീക്ഷകൾക്കും വിധേയമായിത്തീരാത്തവണ്ണം കുറവായിരിക്കും. ഒരു ഭാഗ്യമുള്ള സാഹചര്യം ഈ വേർതിരിക്കൽ സാധ്യതയുള്ളതാക്കുന്നുണ്ടു്: ഒരു മൂലകത്തിൻെറ ദീപ്തിമത്വ

മുള്ള അണുക്കൾ അതേ മൂലകത്തിൻെറ ചൈതന്യരഹിതമായ അണുക്കളുമായുള്ള ഒരു ലായനിയിൽ നിലനിന്നാൽ, അവ ഒരു രാസപരമായ വേർതിരിക്കലിന്ന് വിധേയമായിത്തീരും.

ഉദാഹരണത്തിന്ന് നമ്മുടെ സംഘം ഇരുമ്പിനെ ന്യൂട്രോൺസുകൊണ്ടു ചുട്ടതകത്തപ്പോൾ അതിൽ ചിലതിന്ന് ദീപ്തിമത്വപ്രഭാവമുണ്ടായതായി അവർ കണ്ടു. ഇരുമ്പിൽനിന്ന് ഉൽപ്പാദിപ്പിച്ച ദീപ്തിമത്വമൂലകം ഇരുമ്പായിരിക്കുകയില്ല. അതിനോടടുത്തു് പീരിയോഡിക് ടേബിളിലുള്ള ഏതോ ഒരുമൂലകം ആയിരിക്കുമെന്ന് അവർ വിചാരിച്ചു. അതിനാൽ ചൈതന്യവത്തായ ആ ഇരുമ്പ് അവർ നൈട്രിക് ആസിഡിൽ ലയിപ്പിച്ചു. ആ ലായനിയിൽ അല്പം ക്രോമിയവും മാംഗനീസും കോബാൾട്ടും ഇട്ടുകലത്തി, സാധാരണരീതിയിലുള്ള രാസപരമായ വേർതിരിക്കൽ പിൻതുടർന്നു. വേർതിരിച്ച വസ്തുക്കളെ ജീയ്ജർ കൗണ്ടറുകൊണ്ട് പരീക്ഷിച്ചുനോക്കി. ചൈതന്യം മാംഗനീസിനെ അനുഗമിച്ചു. ഇരുമ്പ് ന്യൂട്രോൺസുകൊണ്ടു ചുട്ടാൽ അതു് മാംഗനീസായി പരിവത്തനം ചെയ്യപ്പെട്ടുമെന്ന് ഊർജ്ജതന്ത്രജ്ഞന്മാർക്കു് ഊഹിക്കാം,

അവരുടെ ഗവേഷണ ശ്രമങ്ങളുടെ കൂട്ടത്തിൽ പീരിയോഡിക് ടേബിളിലെ അവസാന മൂലകമായ യുറേനിയത്തെ,—അതിൻെറ അണ്വങ്കം 92 ആണ്,—ന്യൂട്രോൺസുകൊണ്ടു ചുട്ടപ്പോൾ അതു് ചൈതന്യവത്തായിത്തീരുമെന്ന് അവർ കണ്ടു. ഒന്നിലധികം മൂലകങ്ങൾ അതുകൊണ്ടുൽപ്പാദിപ്പിക്കപ്പെട്ടുമെന്നും ദീപ്തിമത്വവിധേയമായ ഉൽപ്പാദനവസ്തുക്കളിൽ ഒരെണ്ണമെങ്കിലും യുറേനിയത്തോടടുത്തു് നിലവിലുള്ള മൂലകമല്ലെന്നും അവർ മനസ്സിലാക്കി. താത്വികമായ പരിഗണനകളും രാസപരമായ വിശ്ലേഷണങ്ങളും 93 അണ്വങ്കമുള്ള ഒരു പുതിയ മൂലകത്തെ സൂചിപ്പിച്ചു. ഈ മൂലകം ഭൂമിയിലില്ല. എന്തുകൊണ്ടെന്നാൽ അതു് അസ്ഥിരവസ്തുവാണ്. യുറേനിയത്തിൻെറ വിഘടനത്തിൽ നിന്നു ജന്യമാകുന്ന വസ്തുക്കളിലൊന്നാണതു്.

അവർ അവരുടെ ആദ്യത്തെ റിപ്പോർട്ട് റിസർക്കാ സയൻറഫിക്കാസ്സു് 1934–മേയിൽ അയച്ചു. ഒരു പുതിയ മൂലകത്തെ കണ്ടുപിടിച്ചെന്ന് അവകാശപ്പെടാനല്ല, പ്രത്യുത അങ്ങിനെയൊരു മൂലകത്തെയുൽപ്പാദിപ്പിച്ചിരിക്കാമെന്നുള്ളതിന്ന് എന്തു സൂചനകളാണ് അവർ കണ്ടതെന്നു വ്യക്തമാക്കാൻ മാത്രം.

ജൂൺ നാലാം തീയതി സെനററർ കോർബിനോ അക്കാഡമിയുടെ രാജകീയ സമ്മേളനത്തിൽ രാജാവിൻെറ സാന്നിദ്ധ്യത്തിൽ ഒരു പ്രസംഗം ചെയ്തു. ആധുനികോർജ്ജതന്ത്രത്തിൻെറ നിലയെപ്പററി ഒരു പ്രത്യാവലോകനം നടത്തിയിട്ട് റോമിൽ ചെയ്തുകൊണ്ടിരുന്ന ഗവേഷണങ്ങളെ വിശദമായി വിവരിച്ചു. അദ്ദേഹം ഒരു ഒന്നാന്തരം വാഗ്മിയാണ്. ഈ സന്ദർഭത്തിൽ അത്യുത്സാഹത്തോടും വികാരത്തോടും അദ്ദേഹം പ്രസംഗിച്ചു. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിന്ന് തൻെറ "കുട്ടിക"ളെപ്പററി ആത്മാർത്ഥമായ അന്തസ്സുണ്ടായിരുന്നു. സഭയുടെ ശ്രദ്ധ അദ്ദേഹം പിടിച്ചുനിർത്തി. യുറേനിയം കൊണ്ടുള്ള പ്രവത്തനത്തിലെത്തിയപ്പോൾ മൂലകം 93 സൃഷ്ടിക്കപ്പെട്ടിരിക്കാമെന്നുള്ള നിഗമനത്തെപ്പററിയും അദ്ദേഹം പരാമർശിച്ചു. കണ്ടുപാടുത്തം നിസ്സന്ദേഹമായിട്ടുള്ളതാണെന്ന് പ്രഖ്യാപിക്കുന്നതിനുമുമ്പ്

കൂടുതൽ ഗവേഷണങ്ങൾ നടത്തുന്നതിന്ന് ഫെർമി കാണിക്കുന്ന ജാഗ്രതയെ അദ്ദേഹം നീതീകരിച്ചു. അദ്ദേഹം തുടർന്നു: "ഈ ഗവേഷണങ്ങളുടെ പുരോഗതിയിൽനിന്നു് അതു് ഞാൻ ദിവസംതോറും മനസ്സിലാക്കിക്കൊണ്ടാണിരിക്കുന്നതു്; ഈ മൂലകത്തിൻെറ ഉൽപ്പാദനം നിശ്ചിതമായി മനസ്സിലാക്കിക്കഴിഞ്ഞെന്നു് എനിക്കു് തീരുമാനിക്കാമെന്നു തോന്നുന്നു."

കോർബിനോയുടെ പ്രസംഗം കഴിഞ്ഞതിനു ശേഷം പിന്നീടു് കുറെ ദിവസങ്ങളിൽ പത്രക്കാർ "സാംസ്കാരിക രംഗത്തു് ഫാസിസ്റ്റു വിജയങ്ങ" ളെപ്പററിയും "ഊർജ്ജതന്ത്ര വിഭാഗത്തിൽ ഇററാലിയൻ ശാസ്ത്രജ്ഞന്മാരുടെ വമ്പിച്ച സംഭാവനകളെ"ക്കുറിച്ചും വളരെയേറെ ഒച്ചപ്പാടുണ്ടാക്കി. "ഇററലിയിലെ ഫാസിസ്റ്റു് അന്തരീക്ഷംമൂലം ഇററലിക്കാരെ വീണ്ടും അവരുടെ പഴയ ഗുരുസ്ഥാനത്തേക്കും എല്ലാവിഷയങ്ങളിലുമുള്ള നേതൃത്വത്തിലേക്കും നയിക്കുന്നതിനുള്ള സാഹചര്യം സൃഷ്ടിക്കപ്പെട്ടിരിക്കുന്നു" എന്നു് വരുത്തുവാൻ അവർ ഇതു് ഉപയോഗപ്പെടുത്തി.

കോർബിനോയുടെ പ്രസംഗത്തിലെ, പുതിയ മൂലകസൃഷ്ടിയെ സംബന്ധിച്ചഭാഗം, മററുവിഷയങ്ങളെക്കാൾ പത്രക്കാരെ കൂടുതൽ ആകർഷിച്ചതു് മനസ്സിലാക്കാവുന്ന കാര്യമാണു്. ഫെർമി ഒരു കൊച്ചു കുപ്പി നിറയെ പുതിയ മൂലകം 93 ഇററാലിയൻ രാജ്ഞിക്കു് സമ്മാനിച്ചെന്നു ഒരു രണ്ടാംകിട പത്രം പ്രസ്താവിക്കുകയുണ്ടായി.

എൻറിക്കോ അസ്വസ്ഥനായി. അദ്ദേഹം പ്രസിദ്ധി ഇഷ്ടപ്പെട്ടിട്ടില്ല. പുതിയ മൂലകം 93 ൻെറ കണ്ടുപിടുത്തത്തെപ്പററി കോർബിനോയുടെ അസന്ദിഗ്ദ്ധമായ പ്രഖ്യാപനം അദ്ദേഹം അംഗീകരിച്ചില്ല. എങ്ങിനെയായാലും പൊതുപ്രഖ്യാപനം അവസരോചിതമായില്ലെന്നു് അദ്ദേഹം കരുതി. ആ പ്രസ്താവന, പൂർണ്ണമായ ശാസ്ത്രീയറിപ്പോർട്ടിനെ പിൻതുടരുകയല്ലാതെ, മുന്നിടുകയല്ല വേണ്ടതു്. മററു രാജ്യങ്ങളിലെ ഊർജ്ജതന്ത്രജ്ഞന്മാർ അദ്ദേഹത്തിൽ ധാർഷ്ട്യവും ആലോചനാരാഹിത്യവും ആരോപിക്കുമെന്നു് ഭയന്നു.

ഞാൻ അദ്ദേഹത്തെ ധൈര്യപ്പെടുത്താൻ ശ്രമിച്ചു. മൂലകം 93–നെക്കുറിച്ചുള്ള പ്രസ്താവന കോർബിനോയിൽ നിന്നാണു്, അദ്ദേഹത്തിൽ നിന്നല്ല പുറപ്പെട്ടിട്ടുള്ളതെന്നു ചൂണ്ടിക്കാട്ടി. അതിനാൽ ആരും അദ്ദേഹത്തെ കുററപ്പെടുത്താവുന്നതല്ല. എന്നാൽ എല്ലായ്പ്പോഴുമെന്നപോലെ ഇപ്പോഴും എൻറിക്കോയുടെ അഭിപ്രായമാണു് ശരിയായിത്തീർന്നതു്. വിദേശങ്ങളിലെ പത്രങ്ങൾ കോർബിനോയുടെ പ്രസംഗത്തിൻെറ അത്ഭുതകരമായ റിപ്പോർട്ടുകൾ പ്രസിദ്ധപ്പെടുത്തി. "ന്യൂയോർക്കു് ടൈംസ്" രണ്ടുകോളമുള്ള ലേഖനം ഇരട്ട തലക്കെട്ടോടെ പ്രസിദ്ധീകരിച്ചു: "യുറേനിയം ചുട്ടു് ഇററലിക്കാരൻ 93–മത്തെ മൂലകം ഉണ്ടാക്കുന്നു." ഒരു ഇററാലിയൻ പത്രം ലണ്ടനിൽനിന്നു് ഒരു വാർത്ത പ്രസിദ്ധപ്പെടുത്തി. "കൃത്രിമമായി പുതിയ മൂലകം ഉണ്ടാക്കാമെന്നുള്ള റോമൻവാർത്ത ശാസ്ത്രീയ വൃത്തങ്ങളിൽ അത്യധികം താല്പര്യം ഉളവാക്കിയിരിക്കുന്നു. അക്കാഡെമീഷ്യൻ ഫെർമിയുടെ പരീക്ഷണം സംബന്ധിച്ചു് കൂടുതൽ വിവരങ്ങൾ ലഭ്യമാകുന്നതുവരെ ശാസ്ത്രജ്ഞന്മാർ എന്തെങ്കിലും തീരുമാനത്തിലെത്തുവാൻ കൂട്ടാക്കുന്നില്ല. ലിൻസി അക്കാഡെമിയിൽ സെനററർ കോർബിനോ അവതരിപ്പിച്ച 'സങ്കല്പ'ത്തെ അനുകൂലിക്കുന്നതിനു് ഇത്തരുണത്തിൽ സാധ്യമല്ലെന്നു് അവർ വ്യക്തമാക്കുന്നു."

ഈ ചെറിയവാർത്ത ഫെർമിയെ വല്ലാതെ ചഞ്ചല ചിത്തനാക്കി. അതു് ഒരു സായാഹ്നത്തിലാണു് അദ്ദേഹം വായിച്ചതു്. അന്നുരാത്രി ഉറക്കത്തിൽ നിന്നു് അദ്ദേഹം ഉണർന്നു. അദ്ദേഹത്തിൻെറ സ്വഭാവരീതിയ്ക്കും തത്വങ്ങൾക്കും തികച്ചും വ്യത്യസ്ഥമായ ഒരു പെരുമാററമാണതു്. ഏററവും കടുത്ത ആശങ്കയോടെ കണ്ണു നിറഞ്ഞുനിന്നിരുന്നു എന്നു തോന്നത്തക്കസ്വരത്തിൽ, തൻെറ പ്രശസ്തി അപകടത്തിലായിരിക്കുന്നു എന്നു അദ്ദേഹം പറഞ്ഞു.

"ഇതു സംബന്ധിച്ചു് എന്തെങ്കിലും താങ്കൾക്കു് ചെയ്യാൻ കഴിവില്ലേ ?'' ഞാൻ ചോദിച്ചു. "ഒരു വിശദീകരണം പ്രസിദ്ധപ്പെടുത്തിക്കൂടെ, എങ്ങിനെയെങ്കിലും?''

"രാവിലെ തീർച്ചയായും കോർബിനോയുമായി ആലോചിക്കണം" എൻറിക്കോ പറഞ്ഞു. അതു് അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം സ്വാഭാവികവുമാണു്. മനഃപൂർവ്വമല്ലെങ്കിലും കോർബിനോയാണു് അദ്ദേഹത്തിൻെറ വിഷമാവസ്ഥയ്ക്കു് കാരണക്കാരൻ. എന്നാൽ ഈ വസ്തുത അദ്ദേഹത്തിൻെറ തീരുമാനങ്ങളെ ബാധിച്ചില്ല. സൂക്ഷ്മമായ നിർണ്ണയശേഷിയും, ചോദ്യം ചെയ്യപ്പെടാനാവാത്ത ശാസ്ത്രീയ സത്യനിഷ്ഠയും ഉള്ള ആളായിട്ടാണു് കോർബിനോയെ അദ്ദേഹം മാനിച്ചിരുന്നതു്. ഇക്കാര്യങ്ങളിൽ കോർബിനോ ഒരു പ്രവീണനായിരുന്നു; സ്വാനുഭവങ്ങളിൽനിന്നു സിദ്ധിച്ച അവഗാഢമായ മനുഷ്യസ്വഭാവജ്ഞാനത്തെയും സൂക്ഷ്മമായ താരതമ്യവിവേചനത്തെയും അധികരിച്ചു് ശരിയായ ഉപദേശങ്ങൾ നല്കുവാൻ തയ്യാറുള്ളവൻ. സഹായം ആവശ്യമുണ്ടെന്നു തോന്നുമ്പോഴൊക്കെ എൻറിക്കോ കോർബിനോയിലേക്കു തിരിയും. ഇത്തവണയും അദ്ദേഹം അങ്ങോട്ടു തിരിയുകയാണു്.

അടുത്തദിവസം രാവിലെ അദ്ദേഹവും കോർബിനൊയും ചേർന്നു് പത്രക്കാർക്കു് ഒരു കുറിപ്പു തയ്യാറാക്കി. അതിൻെറ ഒരു ഭാഗം ഇങ്ങനെയാണു്.

"സെനററർ കോർബിനോയുടെ പ്രസംഗത്തിനു് പൊതുജനങ്ങൾ ശരിയല്ലാത്ത ഒരു വ്യാഖ്യാനം നല്കുകയാണു്...ന്യൂട്രോൺസുകൊണ്ടു ചുട്ടുമ്പോൾ പല മൂലകങ്ങളും ഭിന്നമായ ദീപ്തിമത്സ്വഭാവങ്ങളുള്ള വ്യത്യസ്തങ്ങളായ മൂലകങ്ങളായി മാറുമെന്നു് എൻെറ ഗവേഷണങ്ങളിൽനിന്നു് മനസ്സിലാക്കുവാൻ സാധിച്ചിട്ടുണ്ടു്. യുറേനിയം അണുങ്കപരമ്പരയിലെ അവസാനത്തെ മൂലകമായതിനാൽ, അതിൽനിന്നു് ഇങ്ങനെ ജനിക്കുന്ന മൂലകം അതിനെ തുടർന്നുള്ളതായിരിക്കാമെന്നു്, അതായതു് മൂലകം 93, കരുതുവാൻ സാധ്യതയുണ്ടു്......സെനററർ കോർബിനോയുടെ പ്രസംഗത്തിൽ വ്യക്തമായി പ്രസ്താവിച്ചിരുന്നതുപോലെയും ശാസ്ത്രീയ മാസികകളിൽ നല്കിയിരുന്ന പ്രാഥമികക്കുറിപ്പുകളിൽ രേഖപ്പെടുത്തിയിട്ടുള്ളതുപോലെയും അനവധി അതിസൂക്ഷ്മങ്ങളായ പരീക്ഷകളും മററും നടത്തിയതിനുശേഷമേ മൂലകം 93ൻെറ ഉൽപ്പാദനം വ്യക്തമായി തെളിയിക്കാൻ സാധിക്കൂ....... എങ്ങിനെയായാലും ഈ ഗവേഷണങ്ങളുടെ ഉദ്ദേശം ഒരു നൂതന മൂലകം ഉൽപ്പാദിപ്പിക്കണമെന്നുള്ളതല്ല. പ്രത്യുത ഒരു പൊതുവായ 'ഭാവം' പഠിക്കുകയെന്നുള്ളതാണു്.''

മൂലകം 93–നെ ചുററിയുള്ള വാദകോലാഹലം വിവിധരാജ്യങ്ങളി

ലെ ഊർജ്ജതന്ത്രജ്ഞന്മാർ സ്ഥിരീകരിക്കുന്നതും നിഷേധിക്കുന്നതുമനുസരി ച്ച്, പല അവസ്ഥാന്തരങ്ങൾക്കു വിധേയമായി മുമ്പോട്ടു നീങ്ങി.

'അദ്ദേഹത്തിന്റെ കുട്ടികൾ'ളിൽ കോർബിനോയ്ക്കുണ്ടായിരുന്ന വിശ്വാ സം ഒരിക്കലും ചഞ്ചലപ്പെട്ടിട്ടില്ല. അവരാണ് പുതിയ മൂലകങ്ങൾ ഇദം പ്രഥമമായി നിർമ്മിച്ചതെന്ന വിശ്വാസവും ഒരിക്കലും കുലുങ്ങിയിട്ടില്ല. അദ്ദേഹത്തിന്റെ അകാലമരണത്തിനു് ഒരു മാസംമുമ്പു ചെയ്ത, 'ന്യൂവോവാ അന്റോലോജിയ'യിൽ പ്രസിദ്ധപ്പെടുത്തിയ ഒരു പ്രസംഗത്തിൽ അദ്ദേഹം പറഞ്ഞു.

"ഈ കണ്ടുപിടുത്തം യഥാർത്ഥമായ നിസ്സാരത്വംകൊണ്ടു് സംശയിക്ക പ്പെട്ടു.........എന്നാൽ അടുത്തകാലത്തു് ദീപ്തിമത്വരസതന്ത്രത്തിലെ ഏററ വും പ്രഗത്ഭരായ രണ്ടുപേർ, ലിസെ മീററ്നറും ബെർലിനിലെ ഓട്ടോ ഹാനും, ഫെർമിയുടെ കണ്ടുപിടുത്തത്തെ സ്ഥിരീകരിച്ചിരിക്കുന്നു. അങ്ങി നെ 1934-ൽ അതിന്റെ കണ്ടുപിടുത്തക്കാരൻ ഏർപ്പെടുത്തിയിരുന്ന സംവ രണം ഇന്നു് പൂർണ്ണമായി നീക്കം ചെയ്യാവുന്നതാണ്."

എന്നാൽ മൂലകം 93-നെപ്പററി അവസാനത്തെ വാക്കു് പറയപ്പെ ട്ടുകഴിഞ്ഞിട്ടില്ല.

## പത്തു്

## തെക്കെ അമേരിക്കയിൽ

**റോമൻ** ഗ്രീഷ്മം, ഗവേഷണം ഭംഗപ്പെടുത്തുന്നതിൽ ഒരിക്കലും തെറ്റാറില്ല. ഒരേ നിലയിൽ നില്ക്കുന്ന ഉഷ്ണവും പൊള്ളുന്ന വെയിലും ജോലിചെയ്യുന്നതി നുള്ള മനസ്ഥിതിയെ വെട്ടിക്കുറയ്ക്കുന്നു. സ്ഥലം വിടാൻ സാധിക്കുന്നവരെ യൊക്കെ കൂടുതൽ ആനന്ദകരമായ കാലാവസ്ഥയുള്ള പർവ്വതസാനക്കളി ലേക്കോ സാഗരതീരങ്ങളിലേക്കോ അതു് ഓടിക്കും. 1934-ൽ ചീത്ത കാ ലാവസ്ഥ കൂടാതെ മററു കാരണങ്ങളും ഒരു മുടക്കമുണ്ടാകുന്നതിനു് ഇടവ രുത്തി. എൻറിക്കോ ആർജെന്റീനായിലും ബ്രസീലിലും പ്രസംഗങ്ങൾ നട ത്തുവാനുള്ള ഒരു ക്ഷണം സ്വീകരിച്ചു. എത്രതന്നെ പ്രതീക്ഷയുള്ളതായാലും ഹൃദയാകർഷകത്വമുള്ളതായാലും പരീക്ഷണങ്ങൾ തുടരുന്നതിനുവേണ്ടി അദ്ദേ ഹത്തിനു് ഈ പരിപാടി മുടക്കാൻ സാധിക്കുകയില്ല.

എല്ലാക്കാഴ്ചപ്പാടിൽനിന്നും ഏററവും വിജയകരമായി പരിണമിച്ച ഈ യാത്ര, വേണ്ടെന്നു വെച്ചിരുന്നെങ്കിൽ അതൊരു തെററാകുമായിരുന്നു. പതിനാറുദിവസം ശാന്തഗംഭീരമായ സാഗരത്തിൽ കൂടി യാത്രചെയ്തു് ഞ ങ്ങൾ ബ്യൂനോസ് എയർസിൽ ചെന്നെത്തി. അവിടെ മൂന്നാഴ്ചയിൽ കൂടുതൽ ഏററവും മാന്യരായവരുടെ ജീവിതം നയിച്ചു. ഇററാലിയൻ സ്ഥാനപതി യാലും, ഞങ്ങളുടെ സന്ദർശനത്തിനുത്തരവാദിയായ ഇൻസ്റ്റിട്യൂട്ടോ ആർ ജെന്റിനാ ഡികൾച്ചറ ഇറ്റാലിക്കായുടെ അദ്ധ്യക്ഷനാലും പരിചയപ്പെടുത്തി, പുതിയ ലോകത്തിലെ വിജയികളും ധനികരും ഉൾപ്പെടുന്ന ഉന്നതമണ്ഡല

ങ്ങളിലെ അതിഥിസല്ക്കാരങ്ങളിൽ ഞങ്ങൾ പങ്കുകൊണ്ടു. ഒരു പക്ഷേ ശാസ്ത്രത്തോടുള്ള ആത്മാർത്ഥമായ താല്പര്യംകൊണ്ടോ അല്ലെങ്കിൽ പഴയലോകത്തിലെ അവർക്കു മറക്കാനാവാത്ത സംസ്കാരത്തോട് അവ്യക്തമായ സ്വദേശവിരഹപീഡയിൽ നിന്നുണ്ടായ സ്നേഹംകൊണ്ടോ, ബ്യൂനോസ് എയർസിലെ വളരെയധികം പൗരമുഖ്യന്മാർക്ക് ഞങ്ങളുടെമേൽ ദയാവർഷം ചൊരിയണമെന്ന് അത്യാസക്തിയുണ്ടായിരുന്നതായി തോന്നി. അവർ റിയോ ഡിലാപ്ലാററായിൽക്കൂടി ഞങ്ങളെ വിനോദയാത്രയ്ക്കു പരാനാ വരെ കൊണ്ടുപോയി. തിയേററുകളിൽ അവർക്കുള്ള പ്രത്യേക മാന്യസ്ഥാനങ്ങളിലേക്ക് ക്ഷണിച്ച് ഏററവും നല്ല പ്രദർശനങ്ങളും സംഗീതപ്രകടനങ്ങളും കാണിച്ചു. അവരുടെ അത്യാഡംബരമുള്ള ഗൃഹങ്ങളിൽ ക്ഷണിച്ച് പഴഞ്ചൊല്ലായ സ്പാനിഷ് അതിഥിസല്ക്കാരമര്യാദ വ്യക്തമാക്കുന്ന വിധത്തിൽ ഞങ്ങളെ സല്ക്കരിച്ചു. ഈ അതിഥിസല്ക്കാരമര്യാദ ഒരു അതിഥിയുടെ പചനവ്യൂഹത്തിനു് താങ്ങാനാവാത്തതാണ്. അതിനാൽ ആതിഥേയൻ അഞ്ചു മുറ വിളമ്പുന്ന സദ്യയിൽ നിങ്ങളുടെ പ്ലേററുകൾ എപ്പോഴും നിറഞ്ഞിരിക്കുന്നുണ്ടോയെന്നു നോക്കാൻ മററൊരു അതിഥിയെ നിങ്ങളുടെ അടുത്ത് ഇരുത്തും. ഞങ്ങൾ ക്ഷണമൊന്നുമില്ലാത്ത അപൂർവ്വ വേളകൾക്കു വേണ്ടി കാത്തിരിക്കുവാൻ ഇടവന്നു. ശാന്തമായി ഊണുകഴിക്കാൻവേണ്ടി കൊതിച്ചു്.

ശാസ്ത്രത്തിലുള്ള താല്പര്യത്തിൻെറ മഹത്തായ ഒരു തെളിവ് എൻറിക്കോയ്ക്കു് നല്കുകയുണ്ടായി. ആദ്യം മുതൽ അവസാനംവരെ തിങ്ങിക്കവിയുന്ന ശ്രോതാക്കളുള്ള ഹാളുകളിൽ ആണ് അദ്ദേഹം പ്രസംഗിച്ചതു്. അദ്ദേഹം ഇററാലിയൻ ഭാഷയിലാണ് സംസാരിച്ചിരുന്നതെങ്കിലും സദസ്യർക്ക് ഒരു കുറവും ഉണ്ടായില്ല. ഇററാലിയനും സ്പാനീഷിനും തുല്യതയുള്ള വളരെയധികം കാര്യങ്ങളുണ്ടു്. എന്നു തന്നെയുമല്ല ബ്യൂനോസ് എയർസിലെ ജനസംഖ്യയിൽ നല്ലൊരു ഭാഗം ഇററാലിയൻ വംശപരമ്പരകളുടെ പിൻതുടർച്ചക്കാരുമാണ്.

ഹാളുകളിൽ പ്രസംഗം കേൾക്കുന്നതിനായി തിക്കിത്തിരക്കി ആളുകൾ കൂടിയിരുന്നതു് ബ്യൂനോസ് എയർസിൽ മാത്രമല്ല. ആ ഗ്രീഷ്മത്തിൽ എൻറിക്കോ പ്രസംഗിച്ച എല്ലാ സ്ഥലങ്ങളിലും : ആൻഡീസ് പർവ്വതനിരയിൽ അനവധി പള്ളികളുള്ള കൊച്ചു കോർഡോബാ ടൗൺ ; (അവിടെ ഉണ്ടായിരുന്ന ഒരേ ഒരു ഇറ്റാലിയൻ, വാൾപ്പയററദ്ധ്യാപകനായിരുന്നു) ; നല്ല അച്ചടക്കവും ധാരാളം ഉദ്യാനങ്ങളുമുള്ള, ബുദ്ധിജീവികളുടെ പട്ടണമായ മോൻടിവിഡിയോ ; ബ്രസീലിനു് അതിൻെറ പേരു് സമ്പാദിച്ചു കൊടുക്കാനുത്തരവാദിയായ ചുവന്നമണ്ണിൽ വളർന്നു പന്തലിച്ചു നില്ക്കുന്ന കഠിനമായ ഹരിതനിറം പൂണ്ട മദ്ധ്യരേഖാ പ്രദേശസസ്യങ്ങളുള്ള പ്രദേശങ്ങളാൽ ചുററപ്പെട്ട സാവോ പാവോളാ ; റിയോ ഡി ജനറിയോ ; —അങ്ങിനെ എല്ലായിടത്തും ആൾത്തിരക്ക് പ്രസംഗം കേൾക്കുന്നതിനു് അത്യധികമായിരുന്നു. സുഖജീവിതം സർവ്വസാധാരണമല്ലെന്നും അതു് എല്ലാവർക്കുമായി വീതിക്കപ്പെട്ടിട്ടില്ലെന്നും സൂചിപ്പിക്കുന്ന പരിതസ്ഥിതി ഞാൻ തെക്കെഅമേരിക്കയിൽ കണ്ടിട്ടുള്ളതു് റിയോ ഡി ജനറിയോയിൽ മാത്രമാണ്. സമൃദ്ധിയും ദാരിദ്ര്യവും തമ്മിലും, ആരോഗ്യവും അനാരോഗ്യവും തമ്മിലും, ഉള്ള വൈരുദ്ധ്യം അന്നു് മനസ്സിൽ തട്ടുന്ന തരത്തിലായിരുന്നു. അതിലും ഭയങ്കരം മദ്ധ്യരേഖാപ്രദേശങ്ങളിലെ വെറുക്കപ്പെട്ട

രോഗങ്ങൾ, കുഷ്ഠം, കണ്ണുവീക്കംതുടങ്ങിയവ, അട്ടത്തുകുശലത്തിനെത്തുന്ന അപരിചിതരിൽ നിന്നോ യാചകരിൽ നിന്നോ പകർന്നേക്കുമെന്നുള്ള അവിട്ടത്തുകാരുടെ നിരന്തരമായ ശങ്കയാണ്. ചിലപ്പോൾ ഭീതിയായി പരിണമിച്ചിട്ടുള്ള ഈ ശങ്കയ്ക്കു് ഉപോൽബലകമായി അന്തമില്ലാത്ത കെട്ടുകഥകളും പ്രചരിച്ചിരുന്നു. കുഷ്ഠരോഗികൾ ആരോഗ്യവാന്മാരായ ഏഴുപേരിലേക്ക് രോഗം പകർത്തിയാൽ അവരുടെ ദീനം ഭേദമാകുമെന്നുള്ള കെട്ടുകഥ ഇത്തരത്തിലൊന്നാണ്. പ്രാരംഭദശയിൽ തിരിച്ചറിയാൻ പാടില്ലാത്തതിനാൽ കുഷ്ഠം എല്ലായിടത്തും അനിയന്ത്രിതമായിട്ടുണ്ട്. പകർച്ചവ്യാധിയുള്ള രോഗികളെ ഒററപ്പെടുത്തുന്നതിനുള്ള ശ്രമങ്ങൾക്ക് നേരിടേണ്ടിവരുന്ന വിഷമങ്ങൾ ചില്ലറയല്ല. കുലീന കുടുംബങ്ങളിൽ പലർക്കും, ഈ രോഗമുണ്ട്. അവരെ കുഷ്ഠരോഗ ആസ്പത്രികളിലേക്ക് സമ്മർദ്ദം ചെലുത്തി പ്രവേശിപ്പിക്കാനും ആരുമില്ല. അവരുടെ രാജ്യത്തുനിന്ന് രോഗങ്ങളെ ഓടിക്കുവാൻ ബ്രസിലിയാക്കർക്കുള്ള ദൃഢപ്രതിജ്ഞയുടെ തെളിവ്, ഏററവും ആധുനികവും സുസജ്ജവുമായ "മദ്ധ്യരേഖാപ്രദേശരോഗങ്ങൾക്കായുള്ള ഇൻസ്റ്റിററ്യൂ"ട്ടാണ്.

ഒട്ടുംതന്നെ ദീർഘിപ്പിക്കുവാൻ കഴിയാത്തവണ്ണം ഏററവും സമ്പുഷ്ടമായ അനുഭവങ്ങൾ അവസാനിപ്പിച്ച് സന്തുഷ്ടരായി ഞങ്ങൾ തെക്കെ അമേരിക്ക വിട്ടു. നല്ല കാര്യങ്ങൾ ഒരുത്തനു് അധികമായിപ്പോകരുതു്. ഫ്രഞ്ചുകാർ പറയുന്നതുപോലെ എന്നും ഒരാൾ പാർട്ടിയ്ക്കു് തിന്നാൽ ചെടിച്ചുപോകും.

റിയോയിൽ നിന്നു് നേപ്പിൾസിലേക്കു് മടക്കയാത്രയ്ക്കു കപ്പൽ കയറിയപ്പോൾ, കപ്പലിൽ സംഗീതരചയിതാവു് ഒട്ടോറിനോ റെസ്പ്പീഗിയേയും ഭാര്യയേയും കണ്ടുമുട്ടി. ആ യാത്രയിൽ അവർ ഞങ്ങളുടെ സഹയാത്രികരായിരിക്കുമെന്നു് ഞങ്ങൾ മനസ്സിലാക്കി. എൻറിക്കോയും റെസ്പ്പീഗിയും പരസ്പരം ചെറുതായി അറിഞ്ഞിരുന്നു. എന്തുകൊണ്ടെന്നാൽ അവർ ഇരുവരും ഇററാലിയൻ റോയൽ അക്കാഡമിയിലെ അംഗങ്ങളാണ്. എന്നാൽ അദ്ദേഹത്തെയോ ഭാര്യയേയോ ഞാൻ കണ്ടുമുട്ടിയിട്ടില്ല.

പുതിയ പരിചയക്കാരിൽനിന്നു്, അദ്ദേഹത്തിൻെറ ഭാഷയിൽ വിവരങ്ങൾ പിഴിഞ്ഞെടുക്കുവാൻ, കിട്ടുന്ന സന്ദർഭം ഒരിക്കലും നഷ്ടപ്പെടുത്തുന്ന പതിവു് എൻറിക്കോയ്ക്കില്ല. അതിനാൽ റെസ്പ്പീഗിയെ സംഗീതവിഷയങ്ങളെ ആസ്പദമാക്കിയുള്ള ചോദ്യശരങ്ങൾക്കു എൻറിക്കോ വിധേയനാക്കി. ശബ്ദമണ്ഡലത്തെ സംബന്ധിച്ച് എൻറിക്കോ സമീപനരീതി റെസ്പ്പീഗിയിൽ സൗജന്യഭാവത്തിൽ പുഞ്ചിരിയുണ്ടാക്കി. ജിജ്ഞാസുക്കളായ കുട്ടികളോടു് കാണിക്കുന്ന ക്ഷമ അദ്ദേഹം പ്രകടമാക്കി. എന്തുകൊണ്ടെന്നാൽ സംഗീത രചയിതാവിനെക്കൊണ്ടു് സംഗീതത്തെ തൻെറ ആവശ്യാർത്ഥം, ഗണിതശാസ്ത്രപ്രകാരമുള്ള പരസ്പരബന്ധമായും, അളക്കാവുന്ന അനുക്രമങ്ങളാലും, 'കമ്പന'ജന്യമായ തരംഗങ്ങളുടെ രൂപമായും രേഖകൾ കൊണ്ടു് വരച്ചു കാട്ടാവുന്നവയായി മാററണമെന്നായിരുന്നു ഉദ്ദേശം. സംഗീതരചയിതാവിൻെറ കർമ്മപദ്ധതികൾ വിശദീകരിച്ചു കേട്ടപ്പോൾ എൻറിക്കോ സഹിഷ്ണുതാപൂർവ്വം മന്ദഹസിച്ചു. ചിലപ്പോൾ അർദ്ധരാത്രിയ്ക്കും മററു ചിലപ്പോൾ ഊണുകഴിക്കുമ്പോഴും പ്രചോദനം അദ്ദേഹത്തിൽ തരംഗങ്ങൾപോലെ തള്ളിവരുമ്പോൾ, തടയാൻ വയ്യാതെ അനവസരങ്ങളിൽ വേലയിലേർപ്പെട്ടും. അദ്ദേഹത്തിൻെറ ഒരേയൊരു ശാസ്ത്രീയപ്രയത്നം 'ശല്യ

ക്കോൽ' ഉപയോഗിച്ച് വെള്ളം കണ്ടെത്തുവാനുള്ള പരിശ്രമങ്ങളും വിശ്രമമുറിയിലെ പരവതാനിക്കടിയിൽ ഭാര്യ ഒളിച്ചിട്ടിട്ടുള്ള ഉപകരണങ്ങൾ കണ്ടുപിടിക്കാനുള്ള പ്രവൃത്തിയും മാത്രമാണെന്ന് അദ്ദേഹം അറിയിച്ചപ്പോൾ എൻറിക്കോയുടെ പുഞ്ചിരി ശരിയായ ചിരിയായി വികസിച്ചു.

സമുദ്രസഞ്ചാരത്തിൽ രണ്ടാഴ്ചക്കാലം ഒന്നിച്ച് ചിലവഴിച്ച വേളയിൽ ഞങ്ങൾ ഏററവും അടുത്ത മിത്രങ്ങളായിത്തീർന്നു. എന്നാൽ അതിനുശേഷം അദ്ദേഹത്തിൻെറ അകാലദേഹവിയോഗത്തിനുമുമ്പ് ഒന്നോ രണ്ടോ പ്രാവശ്യം മാത്രമേ ഞങ്ങൾ കാണുകയുണ്ടായുള്ളു. സമുദ്രസഞ്ചാരത്തിൽ എൻറിക്കോ ഏററവും ഇഷ്ടപ്പെട്ടിരുന്നതും ഇതാണ്: ആയാസ രഹിതമായുള്ള ഒന്നിച്ചുചേരലും വിട്ടുപിരിയലും. അദ്ദേഹത്തിൻെറ അഭിപ്രായത്തിൽ, കരയിൽ പരിപാലിക്കുന്നതിനു് അസൗകര്യമുള്ള സ്നേഹബന്ധങ്ങൾ സമുദ്രസഞ്ചാരത്തിനിടയിൽ സന്തോഷകരമായി പെട്ടെന്നു സ്ഥാപിതമാകുന്നതിനു് സൗകര്യപ്പെടുന്നുണ്ട്. ഇവതന്നെയാണ് ഞാൻ ഇഷ്ടപ്പെടാത്തതും. എന്തുകൊണ്ടെന്നാൽ മിത്രങ്ങളുടെ വിയോഗത്തിൽ ഞാൻ അവരിൽ നിന്നു് അന്നുവരെ സ്വീകരിച്ചതും ഞാൻ അവർക്കു നല്കിയതും നിരർത്ഥകമായി ഭവിക്കുന്നു. മേലിൽ പിന്നെയും സ്വീകരിക്കാനും നല്കാനും അവസരമില്ലാതായി എല്ലാം നഷ്ടമായിട്ട് ഒരു നിഷ്ഫലത്വബോധം മാത്രം അവശേഷിക്കുന്നു. പുരുഷനും സ്ത്രീയും തമ്മിലുള്ള വ്യത്യാസം അങ്ങിനെയാണ്. സ്ത്രീ മാത്രം അവൾ പിടിച്ച വസ്തുക്കളിൽ പിടിവിടാതെ കഴിയാൻ ആഗ്രഹിക്കും. ഒരു മുത്തുച്ചിപ്പി പാറയിൽ പററിപ്പിടിച്ചിരിക്കുന്നതുപോലെ; ഒരു ഐവിയുടെ ശാഖ വേലിയിൽ പററിച്ചേരുന്നതുപോലെ.

കൂട്ടുകാരുടെയിടയിൽ ആഹ്ലാദകരമായ ദിവസങ്ങൾ അതിവേഗം പോകും. ഞങ്ങൾ സെപ്റ്റംബർ അവസാനത്തിൽ നേപ്പിൾസിലെത്തി. എൻറിക്കോയും ഞാനും ഫ്ളോറൻസിനുസമീപമുള്ള ഞങ്ങളുടെ അമ്മാവിയുടെ വിശ്രമഗൃഹത്തിലേക്കുപോയി. അവിടെ എല്ലാക്കൊല്ലവും ഞങ്ങൾ ശരൽക്കാലത്തു് കുറച്ചുകാലം ചിലവഴിക്കുക പതിവാണ്. അവിടെ ഞങ്ങളുടെ മൂന്നുവയസ്സു പ്രായമുള്ള മകൾ നെല്ലായെയും ആയയേയും വിട്ടിരിക്കുകയായിരുന്നു. താമസിയാതെ എൻറിക്കോ തനിച്ചു് റോമിലേക്ക് അവിടെനിന്നു മടങ്ങി. ഞാൻ വിശ്രമഗൃഹത്തിൽ വൃഥാ കാലം കഴിച്ചു. അങ്ങിനെ ചിത്തോദ്വേഗപരമായി കുറച്ചധികം എനിക്കു നഷ്ടമാകാൻ ഇടയായി.

## പതിനൊന്നു്

## ആകസ്മികമായ ഒരു കണ്ടുപിടുത്തം

ദക്ഷിണ അമേരിക്കയിൽ ഞങ്ങൾ സഞ്ചരിക്കുന്നകാലത്തു് റോമിലെ ഒരു ഊർജ്ജതന്ത്രവിദ്യാർത്ഥി അയാളുടെ ബിരുദം സമ്പാദിച്ചു് ഗവേഷണസംഘത്തിൽ ചേർന്നു. പതിനാറു കൊല്ലത്തിനുശേഷം ഇരുമ്പുമറയ്ക്കു പിന്നിൽ അപ്രത്യക്ഷനായിത്തീർന്ന ആ മനുഷ്യൻ ബ്രൂണോ പൊൻടികോർവോയാ

ണ്. ബ്രൂണോയ്ക്ക് 1934–ൽ ഇരുപത്തൊന്നു വയസ്സു പ്രായമുണ്ടായിരുന്നു. സഹോദരന്മാർ, സഹോദരികൾ, അനന്തിരവന്മാർ എന്നിങ്ങനെ അനവധി അംഗങ്ങളടങ്ങിയ ഒരു വലിയ കുടുംബമായ പൊൻടികോർവോ കുടുംബത്തിലെ അംഗമായിരുന്നു അയാൾ. അവർ പിസായിലുള്ളവരാണ്. റാസെററി ആ പട്ടണത്തിലെ സർവ്വകലാശാലയിൽ ഉണ്ടായിരിക്കുമ്പോൾ ഈ കുടുംബത്തെ നല്ലവണ്ണം പരിചയപ്പെട്ടു. അവിടുത്തെ മുതിർന്ന ചില കുട്ടികളുടെ ചങ്ങാതിയുമായിരുന്നു അദ്ദേഹം. അക്കാലത്ത് ബ്രൂണോ ഒരു കൊച്ചുകുട്ടിയായിരുന്നു. അവിടത്തെ മററംഗങ്ങൾ അയാളെ അധികം ശ്രദ്ധിച്ചുമില്ല. ഈ കുട്ടി വളർന്ന് പള്ളിക്കൂടത്തിൽ പഠിച്ചു. രണ്ടുകൊല്ലം പിസായിലെ സർവ്വകലാശാലയിൽ കഴിച്ചിട്ട് റോമിൽ വന്ന് ഊർജ്ജതന്ത്രം പഠിക്കാൻ തീരുമാനിച്ചു.

തന്റെ ആഗ്രഹം വ്യക്തമാക്കുന്നതിനായി റാസെററിയെ കണ്ടപ്പോൾ, റാസെററി അവനെ അടിമുടി ഒന്നു നോക്കി;

"നീയാണ് ആ കുട്ടിയെന്നാണോ പറയുന്നത്? എനിക്കു വിശ്വസിക്കാൻ വയ്യ!"

ബ്രൂണോ അസാധാരണമാംവണ്ണം സുന്ദരനായിരുന്നു. ഒരുപക്ഷേ അയാളുടെ ആകാരസൗഷ്ഠവമായിരിക്കും അയാളെ ആകർഷവാനാക്കിയത്. അയാളുടെ മാറിന് കുറച്ചുകൂടി വീതി വേണമെന്ന് ആരും ആശിക്കുകയില്ല; കൈകാലുകൾക്ക് കുറച്ചുകൂടി നീളം വേണമെന്നു ആരും വിചാരിക്കുകയില്ല. ഒരുപക്ഷേ അയാളുടെ സൗകുമാര്യം ടെന്നീസുകളികൊണ്ട് ആർജ്ജിച്ചതായിരിക്കാം. ടെന്നീസിൽ താമസിയാതെ അയാൾ ഒരു ചാമ്പിയനായി. സൽസ്വഭാവം അയാൾക്ക് സ്വാഭാവികമായിട്ടുള്ളതായിരുന്നു.

"അങ്ങിനെ, നിനക്ക് ഊർജ്ജതന്ത്രം പഠിക്കണം അല്ലേ?"—ഫ്രാങ്കോ അയാളെ വിനോദത്തിനുവേണ്ടി അസഹ്യപ്പെടുത്തിക്കൊണ്ടിരുന്നു.

"കൊച്ചുടുപ്പ് കളഞ്ഞിട്ടധികമാകാത്ത നിനക്ക് ഊർജ്ജതന്ത്രം പഠിക്കണം. തന്നത്താനെ നിനക്ക് വലിയ അഭിപ്രായം കാണണം, തീർച്ച." ബ്രൂണോ മഞ്ഞളിച്ചു. എത്ര ചെറുതായ പ്രകോപനത്താലും അയാളുടെ മുഖം മഞ്ഞളിക്കും. സംസാരിക്കുന്നത് ആയാസരഹിതമായും ആത്മവിശ്വാസത്തോടും ആണ്. ഈ പരസ്പര വൈരുദ്ധ്യത്തെ അയാൾ ഒരിക്കലും അതിജീവിച്ചിട്ടില്ല.

ആ കുട്ടി ബുദ്ധിമാനായിരുന്നു. വിജയപാരമ്പര്യം പൊൻടിക്കോർവോ കുടുംബത്തിലുണ്ട്. ബ്രൂണോയെ റോം സർവ്വകലാശാലയിലെ ഒരു ഊർജ്ജതന്ത്ര വിദ്യാർത്ഥിയായി സ്വീകരിച്ചു. 1934 ഗ്രീഷ്മകാലത്ത് ബിരുദം സ്വീകരിച്ച ശേഷം മററുള്ളവരെ അവരുടെ ന്യൂട്രോൺ 'ചുടൽ' ഗവേഷണത്തിൽ സഹായിക്കാൻ അയാളെ അനുവദിക്കുകയും ചെയ്തു. ഒക്ടോബറിൽ എൻറിക്കോ മടങ്ങി റോമിലെത്തിയപ്പോൾ ഇതു് അയാൾ ചെയ്തുകൊണ്ടിരിക്കുകയാണ്.

ഒരു പ്രഭാതത്തിൽ ബ്രൂണോ പൊൻടിക്കോർവോയും എഡോവാർഡോ അമാൽഡിയുംകൂടി കൃത്രിമ ദീപ്തിമത്വത്തിനുവേണ്ടി ചില ലോഹങ്ങൾ പരീക്ഷിക്കുകയായിരുന്നു. ലോഹങ്ങൾക്ക് സിലിൻഡർ ആകൃതിയാണു കൊടുത്തിരുന്നത്. അതിന്റെ ഉള്ളിൽ ന്യൂട്രോൺ ഉല്പാദിപ്പിക്കുന്ന വസ്തു ഒതുക്കി വയ്ക്കുന്നതിനു വേണ്ടിയാണങ്ങിനെ ചെയ്തത്. ഒരു സിലൻഡർ ചൈതന്യ

വത്താക്കുന്നതിനു്, ന്യൂട്രോൻ ഉല്പാദകത്തെ അതിനുള്ളിൽ വച്ചിട്ടു്, അതിനെ ഒരു ഈയപ്പെട്ടിയിൽ വയ്ക്കും. അന്നു പ്രഭാതത്തിൽ അമാൽഡിയും പൊൻടികോർവോയും വെള്ളിയാണു് പരീക്ഷണത്തിനെടുത്തതു്. വെള്ളി സിലിൻഡർ അത്ഭുതകരമായി പെരുമാറിയതു് ആദ്യം നിരീക്ഷിച്ചതു് പൊൻടിക്കോർവോ ആണു്. അതിന്റെ പ്രവർത്തനം എല്ലായ്പ്പോഴും ഒരുപോലെയല്ല. എന്നാൽ ഈയപ്പെട്ടിയുടെ മദ്ധ്യത്തിലോ മൂലയ്ക്കോ വച്ചിരുന്നാൽ വ്യത്യസ്തമാണു്.

കുഴങ്ങിയതിനാൽ അമാൽഡിയും പൊൻടിക്കോർവോയും ഫെർമിയേയും റാസെററിയെയും വിവരം അറിയിക്കാൻ പോയി. സ്ഥിതിഗണിതത്തെക്കൊണ്ടോ അളവുകളിലുള്ള പിശകുകൊണ്ടോ ഉണ്ടായ തകരാറായിരിക്കുമതിനു കാരണമെന്നു കരുതുവാനാണു് ഫ്രാങ്കോ തയ്യാറായതു്. എല്ലാ പ്രതിഭാസത്തെയും ഒരു നിരീശ്വരമനോഭാവത്തോടെ സ്വീകരിക്കുന്ന എൻറിക്കോ, വെള്ളിസിലിൻഡറിനെ ഈയപ്പെട്ടിയ്ക്കു വെളിയിൽ വച്ചു് ചൈതന്യവത്താക്കാൻ ശ്രമിക്കാനും ഫലം നിരീക്ഷിപ്പാനും അവരോടഭിപ്രായപ്പെട്ടു. അടുത്ത കുറെ ദിവസങ്ങളിൽ കൂടുതൽ അത്ഭുതങ്ങൾ പുറത്താകാൻ കാത്തിരുന്നു. സിലിൻഡറിന്റെ ചുററുമുള്ള വസ്തുക്കൾ അതിന്റെ പെരുമാറ്റത്തിൽ സ്വാധീനതചെലുത്തുന്നതായി തോന്നി. ചൈതന്യവൽക്കരണപ്രവത്തനം നടത്തുമ്പോൾ ആ സിലിൻഡർ ഒരു തടിമേശമേൽ ആയിരുന്നാൽ, അതിന്റെ പ്രവർത്തനം ഒരു ലോഹത്തിൽവച്ചുള്ളതിനെക്കാൾ അധികമാകും. ഈ സമയംകൊണ്ടു് സംഘത്തിന്റെ മുഴുവൻ ശ്രദ്ധ ഉണർത്തപ്പെട്ടു. എല്ലാവരും ആ ജോലിയിൽ പങ്കുകൊണ്ടുതുടങ്ങി. അവർ ന്യൂട്രോൺ ഉൽപ്പാദവസ്തു സിലിൻഡറിന്റെ വെളിയിൽ വച്ചിട്ടു് രണ്ടിന്റെയും ഇടയ്ക്കു് മററു വസ്തുക്കൾ കടത്തിനോക്കി. ഒരു ഈയത്തകിടു് പ്രവർത്തനം വർദ്ധിപ്പിച്ചു. ഈയം ഭാരമേറിയ ഒരു വസ്തുവാണു്. "നമുക്കു് ഇനി ഭാരമില്ലാത്തതു് അടുത്തതായി നോക്കാം." ഫെർമി പറഞ്ഞു. "ഉദാഹരണത്തിനു് പാരഫിൻ." പാരഫിൻ കൊണ്ടുള്ള പരീക്ഷണം നടത്തിയതു് ഒക്ടോബർ 22–ാം തീയതിയാണു്.

അവർ വലിയ ഒരു കഷണം പാരഫിൻ എടുത്തു് അതിൽ ഒരു കുഴിയുണ്ടാക്കി. ആ കുഴിയിൽ ന്യൂട്രോൺ ഉൽപ്പാദിപ്പിക്കുന്ന വസ്തു അടക്കിവച്ചു. വെള്ളിസിലിൻഡർ ചൈതന്യവത്താക്കിയിട്ടു് അതിന്റെ പെരുമാററം അളക്കുവാൻ ജിയ്ജർ കൗണ്ടർ കൊണ്ടുവന്നു. കൗണ്ടറിന്റെ സൂചി കിടന്നടിച്ചു. ഊർജ്ജതന്ത്രമന്ദിരത്തിലെ ഹാളിൽ ഉച്ചത്തിലുള്ള അൽഭുതപ്രകടനശബ്ദങ്ങൾ പ്രതിധ്വനിച്ചു: "അത്യത്ഭുതം! അവിശ്വസനീയം! മന്ത്രവാദം!" വെള്ളിയിൽ ഉണ്ടാക്കിയ കൃത്രിമദീപ്തിമത്വത്തെ പാരഫിൻ ആറിരട്ടിവരെ വർദ്ധിപ്പിച്ചിരിക്കുന്നു!

മടിയോടെ സംഘം ഉച്ചയ്ക്കു് ലഞ്ചിനു പിരിഞ്ഞു. സാധാരണ ലഞ്ചിനുള്ള ഇളവു്, കുറച്ചു മണിക്കൂറുകൾ നീണ്ടുനില്ക്കും. നാഡിരോഗത്തോടു ബന്ധപ്പെട്ട മനോവ്യാപാരത്തിന്റെ ലക്ഷണം, വില്യം ജേംസ് അഭിപ്രായപ്പെടുന്നതുപോലെ, അവസാന നിമിഷത്തിലുള്ള പ്രചോദനത്താൽ പെട്ടെന്നുണ്ടാകുന്ന ഉത്തേജനത്തിന്റെ സമ്മർദത്തിനടിപ്പെട്ടു് കൂടുതൽ മംഗളമായ മുഹൂർത്തത്തിലേക്കു് ജോലി മാററിവയ്ക്കാതെ പെരുമാറുന്നതാണെങ്കിൽ, എൻറിക്കോയുടെ സ്വഭാവം അങ്ങിനെയുള്ളതാണെന്നു പറയാം. എന്നാൽ

എനിക്കു വിശ്വസിക്കാൻ തോന്നുന്നതു് മററു് കാരണങ്ങൾ പൊട്ടന്നുള്ള പ്രതിപ്രവർത്തനത്തിനു് ഉണ്ടായിരിക്കണമെന്നാണു്. ഒക്ടോബർ 22-ാംതിയ്യതി ലഞ്ചിനു ചിലവാക്കിയ ഇളവാണു് എൻറിക്കോ ഏകാന്തതയിൽ ചിലവഴിച്ച അവസാന ദിവസം. എന്തുകൊണ്ടെന്നാൽ ഗ്രാമത്തിൽനിന്നു് അടുത്ത ദിവസം രാവിലെ ഞാൻ മടങ്ങിയെത്തി. അദ്ദേഹത്തിൻെറ ഏകാന്ത ജീവിതം ലാഭകരമായിട്ടാണു് ഉപയോഗപ്പെട്ടത്തിയതു്. ഗവേഷണശാലയിൽ മടങ്ങിയെത്തിയപ്പോൾ പാരഫിൻെറ അത്ഭുതകരമായ പെരുമാററത്തിനെ സംബന്ധിച്ചു് വിശദീകരണം നല്കുന്ന ഒരു സിദ്ധാന്തം അദ്ദേഹം തയ്യാറാക്കിക്കഴിഞ്ഞു.

പാരഫിനിൽ വളരെയധികം ഹൈഡ്രജനുണ്ടു്. ഹൈഡ്രജൻെറ ബീജകേന്ദ്രത്തിൽ പ്രോട്ടോൺസ് ആണുള്ളതു്. ന്യൂട്രോൺസിൻെറ അതേ പിണ്ഡമാണു് അവയ്ക്കുമുള്ളതു്. ന്യൂട്രോൺസ് ജനിപ്പിക്കുന്നവസ്തു പാരഫിനിൽ ഉൾക്കൊള്ളിക്കുമ്പോൾ, ന്യൂട്രോൺസ് വെള്ളിയുടെ ബീജ കേന്ദ്രങ്ങളിൽ ചെന്നെത്തുന്നതിനുമുമ്പ് പാരഫിനിലെ പ്രോട്ടോൺസിൽ ചെന്നിടിയ്ക്കും. ഒരു പ്രോട്ടോണുമായുള്ള ഈ സംഘട്ടനത്തിൽ, ഒരു ന്യൂട്രോണിനു് അതിൻെറ ഊർജ്ജത്തിലൊരംശം നഷ്ടപ്പെടും; എങ്ങിനെയെന്നാൽ ഒരു ബില്യാർഡ് ബാൾ അതേവലിപ്പത്തിലുള്ള മറ്റൊന്നിൽ ചെന്നിടിയ്ക്കുമ്പോൾ വേഗത കുറയുന്നതുപോലെ. പാരഫിനിൽനിന്നു് പുറത്താകുന്നതിനുമുമ്പ് ഒരു ന്യൂട്രോൺ ഒന്നുകഴിഞ്ഞു് മറെറാന്നു് എന്ന കണക്കിൽ പലതുമായി കൂട്ടിമുട്ടിയിരിക്കും. അതിനാൽ അതിൻെറ പ്രവേഗം വളരെയധികം കുറയുകയും ചെയ്യും. വേഗം കുറയപ്പെട്ട ഈ ന്യൂട്രോണിനു്, വേഗതയുള്ളതിനെക്കാൾ, വെള്ളിയുടെ ബീജകേന്ദ്രം പിടിച്ചെടുക്കുവാൻ സാധ്യതയുണ്ടു്. എങ്ങിനെയെന്നാൽ അധികം വേഗതയില്ലാത്ത ഒരു ഗോൾഫ്പന്തിനു് അതിവേഗമുള്ള ഒന്നിനേക്കാൾ കുഴിയിൽ വീഴുന്നതിനു് സാദ്ധ്യതയുള്ളതുപോലെതന്നെ. അതിവേഗത്തിൽ പായുന്ന പന്തു് കുഴിയിൽ പെട്ടുപോകാതെ കടന്നുപോകുന്നതു് സാധാരണമാണല്ലോ.

എൻറിക്കോയുടെ വ്യാഖ്യാനം ശരിയാണെങ്കിൽ ഹൈഡ്രജൻ താരതമ്യേന അധികമുള്ള ഏതൊരുവസ്തുവും പാരഫിനെപ്പോലെ ഫലം ചെയ്യുന്നതായിരിക്കണമല്ലോ. “നമുക്കു് ഗണ്യമായ തോതിലുള്ള ജലം പരീക്ഷിക്കാം. വെള്ളിയുടെ പ്രവർത്തനത്തെ അതു് എങ്ങിനെ ബാധിക്കുമെന്നു് നോക്കാം.” എൻറിക്കോ അതേ ദിവസം സായാഹ്നത്തിൽ പറഞ്ഞു.

ഗണ്യമായ തോതിലുള്ള വെള്ളം കോർബിനോയുടെ സ്വകാര്യോദ്യാനത്തിലുള്ള സ്വർണ്ണമത്സ്യജലധാരയിലുള്ളതുപോലെ സൗകര്യമായി മറെറങ്ങുമുണ്ടായിരുന്നില്ല. അതു് ഊർജ്ജതന്ത്ര ഗവേഷണശാലയുടെ പിൻവശത്താണു്. സെനററർ കോർബിനോയും കുടുംബവും ഊർജ്ജതന്ത്രമന്ദിരത്തിലെ മൂന്നാമത്തെ ഫ്ളോറാണു് താമസത്തിനുപയോഗപ്പെട്ടത്തിവന്നതു്. വിശാലമായ ആ താമസസ്ഥലം ഊർജ്ജതന്ത്രവിഭാഗത്തിൻെറ തലവനെന്ന നിലയിൽ അദ്ദേഹത്തിനു് ലഭ്യമായതാണു്. കോർബിനോ കുടുംബത്തിനു് പിൻവശത്തുള്ള ഉദ്യാനവും ഉപയോഗിക്കാവുന്നതാണു്. അതിൻെറ ഒരു വശം പാനിസ്പെർനായിലെ പ്രാചീനമായ സാൻ ലോറെൻസോ പള്ളിയുടെ ഭിത്തികൊണ്ടു് അടയ്ക്കപ്പെട്ടിട്ടുണ്ടു്. ആരാമം ഹരിതപത്രങ്ങളാലും മനോഹരസുമങ്ങളാലും മോടിയേറിയതായിരുന്നു. തൻ്റെ

ആദ്യത്തെ കാമുകിയെ വസന്തരാവിൽ കൂട്ടിക്കൊണ്ടുപോയി, ജലധാരയ ന്ത്രത്തിൽ നിഴൽവീശി നില്ക്കുന്ന ആൽമണ്ടുമരത്തിന്റെ പൂത്തു പന്തലിച്ചു കിടക്കുന്ന ചില്ലകൾക്കിടയിൽക്കൂടി വസന്തചന്ദ്രനെ വീക്ഷിച്ചുകൊണ്ടു് പരമാനന്ദത്തിൽ ലയിച്ചിരിക്കുവാൻ ഒരാൾ ആഗ്രഹിക്കുന്ന സങ്കേതമാണതു്.

റാസെററി തന്റെ 'സാലമാണ്ടഴ്സിനെ' അവിടെ കൊണ്ടുപോയി. ആ ജലധാരായന്ത്രത്തിൽ അതിനെ വിട്ടു. അവ അതിൽ കിടന്നു മുട്ടയിട്ടു. അദ്ദേഹം സ്പീമാന്റെ പരീക്ഷണം ആവർത്തിക്കാൻ ശ്രമിച്ചു: ഫ്രാങ്കോ അണ്ഡകത്തിൽ ഒരു മുടികെട്ടി അതു് രണ്ടായി മുറിച്ചു. ഒരു മുട്ടയിൽ നിന്നു് രണ്ടു് ഭ്രൂണം അങ്ങിനെയുണ്ടായി. അദ്ദേഹം അത്യധികം സ്നേഹിച്ചിരുന്ന അദ്ദേഹത്തിന്റെ പ്രത്യേക പരിലാളനത്തിനു് വിധേയമായ ആ സാലമാ ണ്ടറുകൾ ഒരു ദിവസം ജലത്തിൽ നിന്നു് വെളിയിലിറങ്ങി അപ്രത്യക്ഷ മായി.

ജലധാരായന്ത്രത്തിൽ ഊർജ്ജതന്ത്രജ്ഞന്മാർ ഒരുതരം കൊച്ചുകളിബോട്ടു കൾ ഓടിച്ചിരുന്നു. ആ കളിബോട്ടുകൾ പെട്ടെന്നു് ഇററാലിയൻ വിപ ണിയെ ആക്രമിച്ചു കീഴടക്കുകയും ചെയ്തു. ഓരോ കൊച്ചു കളിബോട്ടും അതിന്റെ തട്ടിൽ ഒരു ചെറിയ മെഴുകുതിരി വഹിച്ചിരുന്നു. ആ മെഴു കുതിരി കത്തിക്കുമ്പോൾ ശരിയായ മോട്ടോർബോട്ടുമാതിരി അവ ശബ്ദി ച്ചുകൊണ്ടു് സഞ്ചരിക്കും. കൗതുകകരങ്ങളായിരുന്നു അവ. ഒരു പുതിയ കളി പ്പാട്ടത്തിന്റെ രസത്തിൽനിന്നു് ഒഴിഞ്ഞുമാറാൻ വയ്യാതെ ആ ചെറുപ്പ ക്കാർ ജലധാരായന്ത്രത്തിനു ചുററുമുള്ള കൊച്ചു ജലാശയത്തിൽ അവ സ ഞ്ചരിക്കുന്നതു നോക്കി വളരെ സമയം ചിലവഴിച്ചിട്ടുണ്ടു്.

ധാരാളം വെള്ളത്തിന്റെ അവശ്യം അനുഭവപ്പെട്ടപ്പോൾ ഫെർമിയും കൂട്ടുകാരും ആ ജലധാരായന്ത്രത്തെപ്പററി ചിന്തിക്കുന്നതു് സ്വാഭാവികമാ ണ്. ഒക്ടോബർ 22–ാം തീയ്യതി സായാഹ്നത്തിൽ, അവർ ന്യൂട്രോൺ ഉല്പാദനവസ്തുവും വെള്ളി സിലിണ്ടറും അങ്ങോട്ടുകൊണ്ടുപോയി. അവ രണ്ടും അവർ വെള്ളത്തിനടിയിൽവച്ചു. ന്യൂട്രോൺ വർഷമുണ്ടായിട്ടും അ തിലെ സ്വർണ്ണമത്സ്യം അവയുടെ ശാന്തതയും ഗൗരവവും വെളിയിൽനി ന്നിരുന്ന ആളുകളെക്കാൾ നിലനിറുത്തുകയുണ്ടായി. ആളുകളുടെ പ്രക്ഷോ ഭം പരിക്ഷണത്തിന്റെ ഫലത്തെ ആശ്രയിച്ചാണിരുന്നതു്. അതു് ഫെർ മിയുടെ സിദ്ധാന്തത്തെ സ്ഥിരീകരിച്ചു. വെള്ളവും വെള്ളിയുടെ കൃത്രിമ ദീപ്തിമത്വത്തെ വളരെ മടങ്ങു് വർദ്ധിപ്പിച്ചു.

അന്നു വൈകുന്നേരം തന്നെ അവർ അമാൽഡിയുടെ വസതിയിൽ ആദ്യത്തെ റിപ്പോർട്ടു തയ്യാറാക്കുവാൻ കൂടി. റിസെർക്കാ സയന്റിഫിക്കാ യിലേക്കുള്ള ഒരു കത്തായിരുന്നു അതു്. എൻറിക്കോ പറഞ്ഞുകൊടുക്കും. എമിലിയോ എഴുതും. ജിനെസ്ട്രാ പിന്നെ അതു് ടൈപ്പു ചെയ്യണം. എല്ലാം ലഘുവും ശരിയായ പ്ലാൻ ചെയ്തതുമാണു്. എന്നാൽ അവരുടെ അഭി പ്രായങ്ങൾ അത്യുച്ചത്തിലാണു് പ്രകടിപ്പിച്ചതു്. അവർ മുറിയിൽ അ ങ്ങോട്ടുമിങ്ങോട്ടും അസ്വസ്ഥരായി നടന്നു. അവർക്കു പറയാനുള്ളതു് എങ്ങ നെ പ്രകടിപ്പിക്കേണ്ടതെന്നുള്ളതിനെപ്പററി വാദപ്രതിവാദം ചെയ്തു. അ വർ പോയിക്കഴിഞ്ഞപ്പോൾ അമാൽഡിയുടെ ജോലിക്കാരി ഭയചകിത യായി ചോദിച്ചു അതിഥികളെല്ലാം കുടിച്ചിരുന്നോയെന്നു്. അങ്ങിന്നെ യൊരു അവസ്ഥയിലാണു് അവർ അന്നു പിരിഞ്ഞതു്.

ഇപ്പോൾ അവർക്ക് കൂടുതൽ ജോലി നേരിടേണ്ടിവന്നു. വീണ്ടും അനവധിമൂലകങ്ങളെ പരീക്ഷയ്ക്കു വിധേയമാക്കി. ന്യൂട്രോൺ ഉൽപ്പാദിപ്പിക്കുന്ന വസ്തുവിനെ പല കട്ടിയിൽ പൊതിഞ്ഞുവെയ്ക്കുക, വേഗം കുറയ്ക്കപ്പെട്ട ന്യൂട്രോണിന്റെ ഊർജ്ജം തിട്ടപ്പെടുത്തുക; സിദ്ധാന്തത്തെ അന്യൂനമാക്കുക. ഇങ്ങനെ പലതും അവർക്കു് ചെയ്തു തീർക്കാനുണ്ടായിരുന്നു.

തന്റെ ഉദ്യാനത്തിലേക്കുള്ള കയ്യേററം നടന്നിട്ട് കുറച്ചു ദിവസംകഴിഞ്ഞു് ഒരു പ്രഭാതത്തിൽ കോർബിനോ ഗവേഷണ ശാലയിലേക്കു വന്നു. സജീവമായി അതിൽ പങ്കെടുത്തിരുന്നില്ലെങ്കിലും വിവരങ്ങളൊക്കെ അറിഞ്ഞുകൊണ്ടും സദുപദേശങ്ങൾ നല്കിക്കൊണ്ടുമാണിരുന്നതു്. യുവാക്കന്മാരുടെജോലി പടിപടിയായി അദ്ദേഹം പിൻതുടൎന്നുവന്നു. അന്നു രാവിലെയും അവരെന്താണു ചെയ്യുന്നതെന്നു് അദ്ദേഹത്തെ അറിയിക്കാൻ നിർദ്ദേശിച്ചു. അവരുടെ പരീക്ഷണങ്ങളെപ്പററി കൂടുതൽ വിവരമായി ഒരു റിപ്പോർട്ടുതയ്യാറാക്കാൻഒരുങ്ങുകയാണെന്നു്അവർ അറിയിച്ചു.കോർബിനോജ്വലിച്ചു.

“എന്തു്? നിങ്ങൾക്കു് കൂടുതൽ പ്രസിദ്ധപ്പെടുത്തണോ? ഇതുവരെ ചെയ്തതുപോരെ?” തിങ്ങിത്തിരക്കിവരുന്ന വാക്കുകൾക്കു്, സിസിലിക്കാരെല്ലാം ചെയ്യാറുള്ളതുപോലെ ആംഗ്യങ്ങളുടെ താങ്ങുനല്കിക്കൊണ്ടു് അദ്ദേഹം പറഞ്ഞു. ‘‘നിങ്ങൾക്കു് കിറുക്കാണൊ? നിങ്ങളുടെ കണ്ടുപിടുത്തങ്ങൾക്കു് വ്യവസായപരമായ സാദ്ധ്യതകൾ ഉണ്ടായിരിക്കുമെന്നു് നിങ്ങൾക്കു് കണ്ടുകൂടെ? കൃത്രിമദീപ്തിമത്വവസ്തുക്കൾ ഉണ്ടാക്കുന്നതിനെക്കുറിച്ചു് കൂടുതൽ വിവരങ്ങൾ വെളിപ്പെടുത്തുന്നതിനുമുമ്പു് നിങ്ങൾ ഒരു പേറ്റന്റു് എടുക്കണം.”

അവർക്കു് അതു് ഒരു പുതിയ ആശയമായിരുന്നു. ആ മൂന്നുഗവേഷകന്മാർ കണ്ടുപിടുത്തക്കാരാണെന്നു് സ്വയം കരുതിയിരുന്നില്ല. എങ്കിലും വേഗത കുറഞ്ഞ ന്യൂട്രോൺസിന്റെ പ്രയോഗക്ഷമതയെക്കുറിച്ചു് അവർ ചർച്ച ചെയ്തിരുന്നു. ആൽഫാകണങ്ങൾകൊണ്ടും മനഃപൂർവ്വം വേഗത കുറയ്ക്കപ്പെട്ടിട്ടില്ലാത്ത ന്യൂട്രോൺസുകൊണ്ടും ഉൽപ്പാദിപ്പിക്കാവുന്ന ദീപ്തിമത്വമൂലകങ്ങളുടെ തോതു് പ്രായോഗികമായ എന്തെങ്കിലും പ്രയോജനം ദീർഘദർശനം ചെയ്യത്തക്ക വിധത്തിലുള്ളതല്ല. അതിന്റെ ഉൽപ്പാദനം അത്ര നിസ്സാരമാണു്. എന്നാൽ മന്ദഗതിയിലാക്കപ്പെട്ട ന്യൂട്രോൺസ്. നൂററുക്കണക്കിനു് മടങ്ങു്, കൂടുതൽ തോതിൽ, അവ ഉൽപ്പാദിപ്പിക്കുന്നതിനു് സാധ്യതയുണ്ടാക്കിയിരിക്കുന്നു. ആസന്നഭാവിയിൽ, കൃത്രിമമായ ദീപ്തിമത്വവസ്തുക്കൾക്കു് വൻവിലയുള്ള പ്രകൃതിദത്തങ്ങളായ ദീപ്തിമത്വവസ്തുക്കളുടെ സ്ഥാനം എടുക്കുവാനുള്ള സാധ്യത ഭാവന ചെയ്യാവുന്നതാണു്. ഊർജ്ജതന്ത്രജ്ഞന്മാർ അവയുടെ പ്രയോഗത്തിനു് രോഗചികിത്സയിൽ ഇടയുണ്ടാകുമെന്നു് ദീർഘദർശനം ചെയ്തു. ജന്തു ശാസ്ത്രത്തിൽ ‘ട്രേസേർഴ്സ്’ ആയും രസതന്ത്രത്തിലും ഇൻഡിക്കേറേറർസ് ആയും അവ പ്രയോഗിക്കപ്പെട്ടും. അണുശക്ത്യുൽപ്പാദനം അവരുടെ മനസ്സിൽ ഉണ്ടായിരുന്നേയില്ല.

പേറററന്റിനെ സംബന്ധിച്ചിടത്തോളം അവർക്കു് നിശ്ചയമൊന്നുമില്ല. അവർക്കു് വ്യവസായത്തിലെ നടപടികൾ സംബന്ധിച്ചൊന്നും അറിവില്ല. അവർ അതു കാര്യമാക്കിയുമില്ല. എന്തിനു് കാര്യമായെടുക്കണം? കൂടാതെ, ശാസ്ത്രജ്ഞന്മാർ അവരുടെ കണ്ടുപിടുത്തങ്ങൾക്കു് പേറെറന്റെടുക്കുന്നതു് സാധാരണവുമല്ല. എന്നാൽ കോർബിനോ നിർബ്ബന്ധിച്ചു. അദ്ദേഹം ഒരു പ്രായോഗിക മനുഷ്യനാണു്. പലവ്യവസായങ്ങളിലും അദ്ദേഹ

ത്തിനു കയ്യുണ്ട്. പ്രായം അദ്ദേഹത്തെ വിവേകിയാക്കിയിട്ടുണ്ട്.........കുട്ടികൾ അദ്ദേഹത്തിൻെറ ഉപദേശം അനുസരിക്കുന്ന പതിവുകാരാണ്. ഒക്ടോബർ 26–ാംതിയ്യതി ഫെർമി, റാസെററി, സെഗ്രേ, അമാൽഡി, ഡി അഗസ്റ്റിനോ, പൊൻടെക്കോർവ്വോ, അവർക്ക് ന്യൂട്രോണൽപ്പാദിപ്പിക്കുന്നതിനുള്ള റാഡോൻ നല്കിയ ട്രാബാക്കി എന്നിവർ യോജിച്ച് അവരുടെ, കൃത്രിമ ദീപ്തിമത്വം മന്ദമായ ന്യൂട്രോണുപയോഗിച്ചു് ഉൽപ്പാദിപ്പിക്കുന്ന സമ്പ്രദായത്തിനു്, പേറെറൻറിനപേക്ഷിച്ചു.

ജോലി ഉത്സാഹപൂർവ്വം കാര്യമായി പുരോഗമിച്ചു. സംവത്സരം ഒന്നു കഴിഞ്ഞു. പിന്നീട്ട നാടകീയമായ കണ്ടുപിടുത്തങ്ങളൊന്നും ഉണ്ടായിരുന്നില്ല. 1935–ൻെറ അവസാനത്തോടെ ഗവേഷണവും നേട്ടവും മന്ദഗതിയിലായി. അഥവാ വിജയം ആസ്വദിച്ച എമിലിയോ സെഗ്രേ അങ്ങിനെ കരുതി. അദ്ദേഹം കൂടുതൽ വസ്തുക്കൾ സന്തോഷപൂർവ്വം പരീക്ഷിക്കുമായിരുന്നു. ഈ മന്ദഗതിക്കു് ഒരു വ്യക്തമായ കാരണവും അയാൾ കണ്ടില്ല. ഏതൊരു പ്രശ്നത്തിൻെറയും അടിത്തട്ടുവരെ ചെന്നെത്തുന്നതിനു് ഇഷ്ടപ്പെടുന്ന അയാൾ എൻറിക്കോയുടെ ഉപദേശം ആരാഞ്ഞു.

"അങ്ങാണ് പോപ്പ്." അയാൾ പറഞ്ഞു. "പൂർണ്ണ പണ്ഡിതൻ ! ഒരു കൊല്ലത്തിനു മുമ്പുണ്ടായിരുന്നതിൽ കുറച്ചുമാത്രം വിജയം നേടിവരുന്നതിൻെറ കാരണമെന്തെന്ന് എന്നോടു പറയുമോ ?"

പോപ്പ് സംശയമൊന്നും കാട്ടിയില്ല എന്നാൽ പ്രവാചകമായ വാചകങ്ങളിൽ മറുപടി പറഞ്ഞു: "ഊർജ്ജതന്ത്രമന്ദിരത്തിൽ പോകുക. അവിടുള്ള വലിയ ഭൂപടംഎടുക്കുക. അതു തുറക്കു. നിങ്ങൾക്കു് അതിനുള്ള വിശദീകരണം കണ്ടെത്താം."

എമിലിയോ അതനുസരിച്ചു. തുറന്നപ്പോൾ തന്നെ എത്യോപ്യായുടെ പടമുള്ള ഭാഗമാണ വന്നതു്.

അനവധി മാസത്തെ തയ്യാറെടുപ്പിനുശേഷം 1935 ഒക്ടോബറിൽ പൊട്ടിപ്പുറപ്പെട്ട എത്യോപ്യൻ യുദ്ധം എല്ലാ ദേശസ്നേഹികളായ ഇററാലിയന്മാരെയുംപോലെ ഊർജ്ജതന്ത്രജ്ഞന്മാരെയും മുഴുവൻ വശപ്പെട്ടുത്തിയിരുന്നു. അതു് ആരംഭിക്കുന്നതിനു് വളരെ മുമ്പു്, പ്രത്യക്ഷത്തിൽ ഉദ്ദേശമൊന്നുമില്ലാത്ത ഒരു കോളോണിയൽ യുദ്ധത്തിൻെറ ന്യായീകരണമോ അല്ലെങ്കിൽ ഒരു കാരണമോ അന്വേഷിച്ചു മനസ്സിലാക്കാൻ ഭൂപടമെടുത്തു് പലതവണ പഠിക്കുവാൻ സമയം കണ്ടു. എത്യോപ്യയിൽ ഫലഭൂയിഷ്ടമായ സ്ഥലങ്ങളോ, സമ്പന്നമായ ഖനികളോ എണ്ണക്കിണറുകളോ, സൈനിക താവളങ്ങളോ തുറമുഖങ്ങളൊ ഉണ്ടായിരുന്നില്ല.

ഒക്ടോബർ മുതൽ വിജയരഹിതമായ സൈനിക പ്രവർത്തനം അവർ ദിവസംതോറും ഭൂപടം നോക്കി പിന്തുടർന്നുകൊണ്ടിരുന്നു. അനന്തരം ഇംഗ്ലണ്ടും ഇതരരാജ്യങ്ങളുടെ സാമ്പത്തിക ശിക്ഷണ നടപടികൾ മൂലം ഇപ്പോൾതന്നെ അപകടകരമായി നില്ക്കുന്ന സാമ്പത്തികസ്ഥിതി ഉണ്ടാക്കിയിരിക്കുന്ന മനോവൈഷമ്യങ്ങളും, ഇററലി വിഷമത്തിൽനിന്നു് കൂടുതൽ വിഷമത്തിലേക്കു് നീങ്ങുകയാണെന്ന അറിവും, അതിൻെറയെല്ലാംകൂടെ അസ്പഷ്ടമായ ചില ആശകളും ഉണ്ടായിരിക്കുകയാണ്. ഗൗരവതരമായ അപജയങ്ങൾ രാഷ്ട്രീയ പ്രതിസന്ധിഘട്ടം ഉണ്ടാക്കിത്തീർക്കുമോ? ഒരു പക്ഷേ ഒരു വിപ്ലവം? സൈന്യം അധികാരം പിടിച്ചെടുക്കത്തക്ക വിപ്ലവം?

ഈ പരിതസ്ഥിതികളിൽ ഒരാൾക്ക് എങ്ങിനെയാണ് ഗവേഷണ ശ്രമങ്ങളിൽ അകൈതവമായി ശ്രദ്ധനൽകുവാൻ സാധിക്കുക? 1934–ലെ ആയാസരഹിതമായ സഹകരണ മനോഭാവം ഒരിക്കലും വീണ്ടെടുക്കുവാൻ സാധിച്ചിട്ടില്ല. കൂടാതെ സംഘത്തിലുണ്ടായിരുന്നവർ അകന്നു പോകാനും തുടങ്ങി. ഒരു കൊല്ലത്തെ താമസത്തിനായി റാസെററി 1935-ജൂലൈമാസത്തിൽ ഐക്യസംസ്ഥാനങ്ങളിലേക്കുപോയി. അദ്ദേഹം മടങ്ങിയെത്തിയപ്പോൾ എമിലിയോ സെഗ്രേ വിവാഹം കഴിഞ്ഞു് റോംവിട്ട് പാലെർമോയിലേക്കു യാത്രയായി. അവിടെ ആയാൾ ഊർജ്ജതന്ത്ര പ്രൊഫസ്സറും ഊർജ്ജതന്ത്രവിഭാഗ ഡയരക്ടറുമായിത്തീർന്നു. റോമിലെ വിദ്യാർത്ഥികളിൽ ഏററവും സമർത്ഥനും ഭാവിയുള്ളവനും, ഊർജ്ജതന്ത്രത്തിനു് ഏററവുംവലിയ സംഭാവനകൾ നൽകുവാൻ കെല്പുള്ളവനുമായ ഒരു ക്രാന്തബുദ്ധിയായിരുന്ന എറേറാർ മജോരനാ നാടകീയമായി ജീവിതത്തിനു വിരാമമിട്ടു.

1933–വരെ റോമിലെ ഗവേഷണശാലയിൽ അയാളുണ്ടായിരുന്നു. അയാളുടെ പ്രത്യേകമായവിധത്തിൽ അവിടെ ജോലിയും ചെയ്തുവന്നു. എല്ലാ ഉന്നതന്മാരായ കലാകാരന്മാരെയുംപോലെ അയാളും സ്വന്തം ജോലിയിൽ അതൃപ്തനാണു്. പരിപൂർണ്ണമായ നിലയിലെത്താത്തതൊന്നും പ്രസിദ്ധപ്പെടുത്തുന്നതിനു് അയാൾ തയ്യാറല്ല. അങ്ങിനെയുള്ളതിൽനിന്നു പിന്മാറും. 1933-ൽ അയാൾ കുറച്ചുകാലം ജർമ്മനിയിൽ ചിലവാക്കി. അതിനുശേഷം ഊർജ്ജതന്ത്ര മന്ദിരത്തിലെ ജോലിക്കു് മടങ്ങിപ്പോയതേയില്ല.

മജോറനാകുടുംബത്തിൽ സംഭവിച്ച ഒരു ദുരന്ത സംഭവം അയാളിൽ ആഴമേറിയവണ്ണം കൊണ്ടു, എട്ടോറിന്റെ 'കസിൻ' ഒരു കൊച്ചുകുട്ടി തൊട്ടിലിൽ തീപിടിച്ചു് വെന്തുമരിച്ചു. കുട്ടിയുടെ ആയ തൊട്ടിലിനു തീവച്ചതായി സംശയിക്കപ്പെട്ടു. കുഞ്ഞിന്റെ അമ്മാവന്മാരിൽ ഒരാളിൽ അതിനു പ്രേരിപ്പിച്ചതിനു് കുററം ചുമത്തപ്പെട്ടു. തന്റെ അമ്മാവൻ അത്തരത്തിലുള്ള നീചവും ക്രൂരവുമായ ഒരു പ്രവൃത്തി ചെയ്യുമെന്നു് വിശ്വസിക്കാൻ എറേറാർ വിസമ്മതിച്ചു. തന്റെ അമ്മാവന്റെ നിരപരാധിത്വം തെളിയിച്ചു് അയാളുടെ മേൽ ചാരിയിട്ടുള്ള സംശയം നീക്കി മജോറനാകുടുംബത്തിൽ ഉണ്ടായിട്ടുള്ള കളങ്കം ഇല്ലായ്മ ചെയ്യുവാൻ എറേറാർ തയ്യാറായി. അഭിഭാഷകന്മാരെ അയാൾ ഏർപ്പാടു ചെയ്തു. കേസു നടത്തുന്നതിന്റെ എല്ലാ വിശദാംശങ്ങളും അയാൾ സ്വയം ഏറെറടുത്തു. അയാളുടെ അമ്മാവനെ നിർദ്ദോഷിയെന്നു വിധിച്ചു വിട്ടു. എന്നാൽ ഈ കഠിന പരീക്ഷണം അയാളുടെ മൃദുല മനസ്സിനു് വല്ലാത്ത ആയാസമായി

ജർമ്മനിയിൽ നിന്നുള്ള അയാളുടെ മടക്കത്തിനുശേഷം എറേറാർ ഒരു വിമുക്തസംഗനായിത്തീർന്നു. റോമിലുള്ള തന്റെ മുറിയിലേക്കു് അയാൾ പിൻവലിഞ്ഞു. വെളിയിൽ തെരുവിലിറങ്ങാൻപോലും അയാൾ പരിപൂർണ്ണമായി വിസമ്മതിച്ചു. ഒരു വേലക്കാരിയെ മുറി വൃത്തിയാക്കാനും ആഹാരം കൊണ്ടുചെന്നു കൊടുക്കാനും ഏർപ്പെടുത്തി. എഡോവാർഡോ അമാൽഡി ചിലപ്പോഴൊക്കെ അയാളെ പോയിക്കണ്ടു്, അയാളുടെ മനോഭാവം മാററാൻ ശ്രമിച്ചു. അദ്ദേഹം പ്രേരിപ്പിച്ചുനോക്കി ; സ്വതസിദ്ധമായ ശാന്തസ്വരത്തിൽ സംസാരിച്ചു ; വാദിച്ചു. അദ്ദേഹത്തിന്റെ പഴയ വിദ്യാലയമിത്രത്തെ സമാധാനിപ്പിച്ചു. വിവേകിയാകാനും ഉപദേശം കേൾക്കാനും നിർബ്ബന്ധിച്ചു. അദ്ദേഹം പ്രേരണയും പിന്നെ സമ്മർദ്ദവും ചെലുത്തി.

വെറുപ്പിച്ചാൽ സാധാരണയുണ്ടാകുന്ന കഠിനമായ കോപപ്രകടനം അയാൾ കാട്ടി. എറേറാർ മർക്കട മുഷ്ടിയായിത്തന്നെ നിന്നു. അയാൾ ശ്രദ്ധിച്ചു. പക്ഷേ പ്രേരണയ്ക്കു വിധേയനായില്ല. എഡ്വോവാർഡോയ്ക്കു് അയാൾക്കു വേണ്ടി ആകെ ചെയ്യാൻ സാധിച്ചതു് മുറിയിൽ വച്ചു് അയാളുടെ മുടിവെട്ടുന്നതിനും മീശവടിക്കുന്നതിനും ഒരു ക്ഷുരകനെ അങ്ങോട്ടു് അയക്കുക മാത്രമായിരുന്നു.

ഈ സമയത്തു് മററു് സാഹചര്യങ്ങൾ പരിപൂർണ്ണമായി വരികയായിരുന്നു. താത്വികോർജ്ജതന്ത്രത്തിൽ പരിശീലനം കഴിഞ്ഞിരുന്ന കുറെ ചെറുപ്പക്കാർ അവരുടെ വിഷയങ്ങളിൽ ഒരു 'കൊൻസോർസോ' (consorso) താമസിയാതെ വിളിച്ചു കൂട്ടുന്നതിനു് ആകാംക്ഷയുള്ളവരായി. അങ്ങിനെ സ്ഥിരമായി സർവ്വകലാശാലയിൽ സ്ഥാനങ്ങൾ അവർക്കു് ലഭ്യമാകുമെന്നു് പ്രതീക്ഷിച്ചു എമിലിയൊ സെഗ്രേ അവരുടെ സഹായത്തിനെത്തി. അദ്ദേഹം എകാകിയായിരുന്നു; വളരെ വിദൂരതയിൽ പാലെർമോയിൽ ഊർജ്ജതന്ത്രജ്ഞനെന്ന പേരിനു യോഗ്യനായ ഒരേ ഒരാൾ. മിത്രങ്ങൾ തന്നെ ജീവിച്ചിരിക്കൽ തന്നെ വിസ്മരിച്ചതായി അയാൾക്കു് തോന്നി. എന്തെങ്കിലും, യുവാവായ ഒരു പണ്ഡിതൻ, അയാളോടൊത്തു് ജോലി ചെയ്യാനുണ്ടായിരുന്നെങ്കിൽ ! എന്നാൽ ഏതു നല്ല യുവാവാണു് പോകാൻ തയ്യാറാകുന്നതു് അയാളുടെ പോക്കിനു് കാര്യമായ നഷ്ടപരിഹാരം നല്ലാതിരുന്നാൽ ?

സെഗ്രേ ഗിയാൻ കാർലോ വിക്കുമായി ഒരു ഇടപാടുണ്ടാക്കി. വിക്കു് ഈ സമയത്തു് റോമിൽ പഠിക്കാനും വേലചെയ്യാനും സൗകര്യമുള്ള അസൂയാവഹമായ വിധത്തിൽ കഴിയുകയായിരുന്നു. എന്നാൽ ഇയ്യാൾക്കു് വലിയ അക്കാഡമിക്ക് നില ഒന്നും ഉണ്ടായിരുന്നില്ല. അതെന്തെങ്കിലും നേടണമെന്നു് ആഗ്രഹമുണ്ടായിരുന്നു താനും. പാലർമോയിലെ ശാസ്ത്രവിഭാഗം താത്വികോർജ്ജതന്ത്രത്തിനായി ഒരു 'കൺകോർസോ' വിളിച്ചുകൂട്ടുന്നതിനു് വ്യവസ്ഥചെയ്യാമെന്നു സെഗ്രേ ഏററു. അപേക്ഷിക്കാനിടയുള്ളവരിൽ സംശയരഹിതമായി വിക് തന്നെയായിരിക്കും ഏററവും യോഗ്യൻ. അതിനാൽ ഒന്നാം സ്ഥാനം അയാൾക്കു് കിട്ടുകയും ചെയ്യും. അനന്തരം പാലർമോയിലേക്കു് ഉദ്യോഗത്തിനായി വിളിക്കപ്പെടും. എന്നാൽ അയാൾക്കു് കൂടുതൽ നല്ല സർവ്വകലാശാലകളിൽനിന്നും ക്ഷണങ്ങൾ ലഭിക്കും. 'കൺകോർസോ' വിളിച്ചു കൂട്ടുന്നതിനു് ഏർപ്പാടു ചെയ്യുന്നതിനുപകരം വിക് പാലെർമോയിൽ ഒരു കൊല്ലമെങ്കിലും ഉണ്ടായിരിക്കുന്നതാണെന്നു് പ്രതിജ്ഞചെയ്യണം. വിക് സമ്മതിച്ചു.

കൺകോർസോയുടെ ഫലത്തെപ്പററി സംശയലേശമെന്യേ ദീർഘദർശനം ചെയ്യാവുന്നതാണു്. വിക് ഒന്നാമൻ ; ഗിഡ്വലിയോറാക്ക രണ്ടാമൻ. മൂന്നാമത്തേതും അവസാനത്തേതുമായ സ്ഥാനം, സർവ്വകലാശാലയിൽ താത്വികോർജ്ജതന്ത്രം പഠിപ്പിക്കുന്നതിനു് ഉള്ള യോഗ്യത, ജിയോവന്നിനോ ജെന്റൈലിനും ആയിരിക്കും. അയാൾ ഫാസിസ്റ്റു് തത്വ ചിന്തകനും സ്വാധീനമുള്ള രാഷ്ട്രീയ തന്ത്രജ്ഞനുമായ ജിയോവന്നി ജെന്റൈലിന്റെ പുത്രനായിരുന്നു. അദ്ദേഹം മുസ്സോലിനിയുടെ ഒന്നാമത്തെ മന്ത്രിസഭയിലെ വിദ്യാഭ്യാസമന്ത്രിയും, 1936 വരെ ഉന്നതദേശീയ വിദ്യാഭ്യാസ കൗൺസിലിന്റെ അദ്ധ്യക്ഷനും ആയിരുന്നു.

ഉദ്യോഗാർത്ഥികളുടെ യോഗ്യതകൾ പഠിക്കുന്നതിനായി പരീക്ഷക ബോർഡ് ചേർന്നു. എൻറിക്കോ ആ ബോർഡിലുണ്ടായിരുന്നു.

തികച്ചും അപ്രതീക്ഷിതങ്ങളായ സംഭവവികാസങ്ങൾ എല്ലാ പ്രവചനങ്ങളെയും തകരാറിലാക്കി. എററിയോർ മജോറനാ ഒരു അപേക്ഷകനായി സ്വയം കൺകൊർസോയിൽ പ്രഖ്യാപിച്ചു. അയാൾ ആരോടും ആലോചിച്ചിരുന്നില്ല. തൻെറ തീരുമാനത്തെപ്പററി ആരോടും പറഞ്ഞുമില്ല. അയാളുടെ പ്രവൃത്തിയുടെ ഫലം തികച്ചും വ്യക്തമാണ്. മജോറനാ ഒന്നാമനാകും. ജിയോവന്നിയോ ജെന്റൈൽ പഠിപ്പിക്കുന്നതിനു യോഗ്യതയുള്ളവരുടെ ലിസ്റ്റിൽനിന്നു ത്യജിക്കപ്പെട്ടും. താത്വികോർജ്ജതന്ത്രത്തിനുവേണ്ടി മറെറാരു കൺകോർസോ സംഘടിപ്പിക്കുന്നതുവരെ സ്ഥിരമായ സ്ഥാനമൊന്നുമില്ലാതിരിക്കാൻ അയാൾ നിർബ്ബന്ധിതനാകും. അതിനു ഒരു പക്ഷേ അടുത്ത കുറെ കൊല്ലങ്ങൾ വേണ്ടിവരികയും ചെയ്യും.

മുമ്പൊരിക്കലും സംഭവിച്ചിട്ടില്ലാത്ത ഒരു സംഗതി അപ്പോൾ സംഭവിച്ചു. പരീക്ഷക ബോർഡ് സസ്പെൻഡു ചെയ്തു. താല്ക്കാലികമായി പിരിച്ചുവിടപ്പെട്ടു. പിന്നീട് വീണ്ടും അതു് അല്പകാലത്തിനുശേഷം വിളിച്ചുകൂട്ടിയപ്പോൾ, വിദ്യാഭ്യാസമന്ത്രി തത്വചിന്തകനായ ജെന്റൈലിൻെറ നിർബ്ബന്ധത്താൽ എറേറാർ മജോറനായെ നേപ്പിൾസ് സർവ്വകലാശാലയിലെ താത്വികോർജ്ജതന്ത്ര പ്രൊഫസ്സറായി പ്രത്യേക യോഗ്യതകൾകൊണ്ടും "വ്യക്തമായ പ്രശസ്തി"കൊണ്ടും നാമനിർദ്ദേശംചെയ്തു. ഇതു് ഫാസിസം പുനർജ്ജീവിപ്പിച്ച പഴയ ഒരു ചട്ടത്തെ ആധാരമാക്കിയാണതാനും ചെയ്തതു്. ഇനി കൺകോർസോ ആദ്യത്തെ പ്രതീക്ഷകളനുസരിച്ച് മുമ്പോട്ടു പോകാവുന്നതാണ്.

എറേറാർ മെജോറനാ നേപ്പിൾസിലേക്കു പോയി. പഠിപ്പിക്കുന്നതിനു് അയാൾ തീരുമാനിച്ചെങ്കിലും അയാൾക്കു് ഒരിക്കലും വിദ്യാർത്ഥികളെ അഭിമുഖീകരിച്ച് അവരെ പഠിപ്പിക്കുന്നതിനു് കഴിവുണ്ടായില്ല. കുറെ ലക്ചറുകൾക്കു ശേഷം അയാൾ ഭയന്നു് നേപ്പിൾസ് വിട്ടു. നേപ്പിൾസിൽനിന്നു് സ്വദേശമായ പാലെർമോയിലേക്കു് ഒരു ആത്മഹത്യാക്കുറിപ്പ് വച്ചിട്ട് അയാൾ കപ്പൽകയറി. എങ്കിലും അയാൾ പാലെർമോയിലെത്തി. അവിടെയെത്തിയതിൽ പിന്നെ അയാളെക്കുറിച്ചുള്ള എല്ലാ തെളിവുകളും അപ്രത്യക്ഷമായി. അയാൾ വീണ്ടും നേപ്പിൾസിലേക്കു് കപ്പൽകയറുന്നതു് കാണുകയുണ്ടായെന്നു് അവകാശപ്പെട്ടിട്ടുണ്ട്. മററു യാത്രക്കാരാരും അയാളെ കണ്ടിട്ടില്ല. അയാൾ നേപ്പിൾസിൽ ചെന്നിറങ്ങിയുമില്ല. വളരെക്കാലം അയാളുടെ കുടുംബക്കാർ പാലെർമോയിലും നേപ്പിൾസിലും അന്വേഷണങ്ങൾ നടത്തിയെങ്കിലും അയാളെ മരിച്ചോ ജീവനോടെയോ കണ്ടെത്തിയിട്ടില്ല.

## പന്ത്രണ്ട്

# കുട്ടികളെ വളർത്താതിരിക്കേണ്ടതെങ്ങിനെ

1931–ജനുവരി 31–ാം തീയ്യതി നെല്ലാ ജനിച്ചു. നല്ല കുട്ടിയായിരുന്നു അവളെങ്കിലും എൻറിക്കോ അവളെ കയ്യിലെടുക്കുവാനോ സ്പർശിക്കുവാൻ തന്നെയോ ധൈര്യപ്പെട്ടില്ല. കുറച്ചുകാലത്തിൽ നിന്നു കൊണ്ടു് സംശയത്തോടെ അത്ഭുതാധീനനായി അവളെ നോക്കും. "കൊച്ചു മൃഗ"മെന്നു് പേരും കൊടുത്തു.

കുട്ടികൾ ചിലപ്പോഴൊക്കെ രോഗഗ്രസ്തരാകും. അങ്ങിനെതന്നെയായിരുന്നു നെല്ലായും. ശക്തിഹീനയായി ചൈതന്യരഹിതയായി അവൾ തൊട്ടിലിൽ കിടക്കുന്നതു കാണുമ്പോൾ എൻറിക്കോ അസ്വസ്ഥനാകും.

"ഈ കൊച്ചു മൃഗങ്ങൾ—" അദ്ദേഹം പറയാറുണ്ടു്, "എപ്പോഴും ആരോഗ്യത്തോടിരിക്കണം. അവർ വേദനിക്കുന്നതു കാണാൻ ഒരുത്തനു കഴിയുകയില്ല."

ആറാംമാസത്തിൽ ഈ 'കൊച്ചു മൃഗ'ത്തിനു് അച്ഛൻെറ വ്യക്തമായ ഛായയുണ്ടായി. അദ്ദേഹം ഗാഢചിന്തയിൽ മുഴുകിയിരിക്കുമ്പോഴുള്ളഭാവം അവളുടെ മുഖത്തും കാണാറായി. അവൾ വളർന്നു് എല്ലാക്കാര്യത്തിലും അദ്ദേഹത്തെപ്പോലെയാകുമെന്നു് ഞാൻ ഊഹിച്ചു. അതിനനുകൂലമായവിധത്തിൽ ഞാൻ പരിശീലിപ്പിക്കുകയും ചെയ്തു. മൊണ്ടു് ബ്ളാങ്കിൻെറ താഴ്വരയിൽ, കോർമെയൂരിൽ, അവളുടെ ആദ്യത്തെ ഗ്രീഷ്മത്തിനു് ഒരു വീടു് വാടകയ്ക്കെടുത്തു; എൻറിക്കോയുടെ സ്വഭാവവിശേഷങ്ങളെല്ലാം പാരമ്പര്യമായി അവൾക്കു് സിദ്ധിച്ചിരിക്കുമെന്നു് നിശ്ചയമായിരുന്നതിനാൽ അവൾ പർവ്വതാരോഹണത്തിൽ ആനന്ദിക്കുമെന്നു ഞാൻ വിശ്വസിച്ചു. അതിനാൽ ഞങ്ങളോടൊപ്പം അവളെ കൂടെ ബ്രെൻവാ ഹിമനദീപ്രദേശത്തു് ഉല്ലാസയാത്രയ്ക്കു് കൊണ്ടുപോകുന്നതിനു് സമ്മതിപ്പിച്ചു. മോണ്ടു് ബ്ളാങ്കിൻെറ ഒരു വശത്തുകൂടി വരുന്ന ഹിമനദി വളരെ താണനിലയിൽ എത്തിച്ചേരുന്നു. അവളുടെ ഗ്രാമീണയായ ആയ നെല്ലായുടെ കൊച്ചു 'ബുഗി' (കൈവണ്ടി) ഏററമുള്ള വഴി തള്ളിക്കയററാൻ വിരോധംകാണിച്ചില്ല. എന്നാൽ എൻെറ ആശയത്തെക്കുറിച്ചു് അധികം അഭിമാനം കൊണ്ടില്ല. എൻറിക്കോയോടൊത്തു് ഞാൻ നടക്കുമ്പോൾ പിറകെ കൈവണ്ടിയും കുഞ്ഞും അതിൻെറ പിറകിൽ അതു തള്ളിക്കൊണ്ടു് ആയയും—അങ്ങിനെപോകുകയാണു്. അവിടെ വിനോദയാത്രയിൽ മുഴുകിയിരുന്നവരെ കടന്നുപോകുമ്പോൾ ഞാൻ കുറച്ചു് അസ്വസ്ഥയാകും. അവരുടെ നോട്ടത്തിൽനിന്നു് ഒഴിയുന്നതിനു വേണ്ടി ഞാൻ എൻെറ ദൃഷ്ടി നെല്ലായുടെ മാർദ്ദവമേറിയ കവിളുകളിൽ ഉറപ്പിക്കും. അവളുടെ കവിൾത്തടങ്ങൾ കഠിനമായി ചുവന്നിട്ടുണ്ടു്, ഹിമ നദിയിൽ വരുന്ന കാററേററു.

അവൾ പിറന്നനാൾ തൊട്ടു് അവളിൽ ബാലപ്രൗഢിയുടെ ലക്ഷണങ്ങൾ കാണാൻ സൂക്ഷിച്ചിരുന്നു. എന്നാൽ പതിന്നാലാം മാസത്തിൽ എൻെറ കുപ്പായത്തിൽ പിടിപ്പിച്ചു്, കളിപ്പിച്ചു തനിച്ചു നടക്കാൻ പഠിപ്പിക്കേണ്ടിവന്നു.

എൻറിക്കോയോടു സാദൃശ്യമുള്ള അവളിൽ വളരെ നേരത്തെ കണക്കുസംബന്ധിച്ച കഴിവു് ഞാൻ പ്രതീക്ഷിച്ചു. അവൾ സംസാരിക്കാൻ തുടങ്ങുമ്പോൾ അതു് കാണാൻ ഞാൻ കൊതിച്ചു.

"നെല്ലാ! ഒരു കസേരയ്ക്കു് എത്രകാലുണ്ടു്?"

"രണ്ടോ മൂന്നോ!"

പടികൾ പിടിച്ചു കയറുമ്പോൾ അവളെ ഞാൻ പ്രേരിപ്പിച്ചു എന്നാക്കും.

"നെല്ലാ, ഈ പടികൾ എണ്ണിനോക്കു, ഒന്നു്..."

"ഒന്നു്."

"രണ്ടു്."

"രണ്ടു്"

"മൂന്നു്"

"അല്ല ഇതു മൂന്നല്ല. ഞാൻ മുമ്പേ പറഞ്ഞില്ലേ ഈ പടികളിൽ മൂന്നില്ലന്നു്. ഇതു നാലാണു്" നെല്ലായിയ്ക്കു് എപ്പോഴും അവളുടെ മനസ്സറിയാം.

അവൾക്കു് കുറച്ചുകൂടി താല്പര്യം ധനകാര്യത്തിലുണ്ടു്. ബജററു് ക്രമീകരണത്തിൻെറ അടിസ്ഥാന തത്വങ്ങളിൽ ചിലതു് എൻറിക്കോ അവൾക്കു് വിശദീകരിച്ചു കൊടുത്തിരുന്നു. എന്തിനെന്നാൽ പുതിയ പുതിയ കളിപ്പാട്ടങ്ങൾക്കുവേണ്ടിയുള്ള അവളുടെ അപേക്ഷകളെ നിഷ്ഫലമാക്കുന്നതിനുമാത്രം. അതിനു ശേഷം അവളോടു ചോദിച്ചാൽ: "നിൻെറ അച്ഛൻ എന്താണു ചെയ്യുന്നതു്?" അവൾ ഇങ്ങനെ മറുപടി പറയും:—"ഗവേഷണശാലയിൽ പോയി പണമുണ്ടാക്കുന്നു." "അതു മാത്രമേ അദ്ദേഹം ചെയ്യുന്നുള്ളോ?" "പണം കൊച്ചു കൊച്ചു കൂട്ടമായി വിഭജിക്കുന്നു. ഒരു കൂട്ടം ആഹാരത്തിനു്. ഒന്നു് വേഷത്തിനു്. പിന്നൊന്നു് എൻെറ കളിപ്പാട്ടത്തിനു്." അവൾ ഇങ്ങനെ പറയുമ്പോൾ അവളുടെ കൊച്ചു മാംസളമായ കൈകൾ പൊക്കി ആംഗ്യം കാണിക്കും, വേഗത്തിലുള്ള വളർച്ചയെ സൂചിപ്പിക്കാൻ.

അഞ്ചുവയസ്സു പൂർത്തിയാകുന്നതിനു് കുറച്ചു മാസം മുമ്പു് അവൾ കിൻഡർഗാർട്ടനു് പോകാൻ തുടങ്ങി. അവളുടെ അദ്ധ്യാപിക ഒരു യുവതിയായിരുന്നു. അവൾക്കു് ഫാസിസ്റ്റുഘട്ടത്തിനു മുമ്പുള്ള കാലം കഷ്ടിച്ചേ ഓർമ്മയുള്ളു. രാഷ്ട്രീയത്തെക്കുറിച്ചോ മതവിശ്വാസത്തെക്കുറിച്ചോ പറയുമ്പോൾ വല്ലാത്ത ആവേശത്തോടെ സംസാരിക്കും.

നെല്ലാ ഇവ രണ്ടിലുമല്ല വളർന്നതു്. ഞങ്ങളുമായുള്ള ബന്ധത്തിൽ എപ്പോഴും അവളുടെ നിർബ്ബന്ധബുദ്ധിയാണു് ജയിക്കുക. അവളുടെ നിലയിലേക്കു് ഞങ്ങളെ അവൾ ഇറക്കിക്കൊണ്ടുപോകും. പ്രായമായവരുടെ നിലയിലേക്കു് ഉയർന്നുപോകാൻ ശ്രമിക്കുകയില്ല. അവരുടെ സംഭാഷണങ്ങൾ മനസ്സിലാക്കാൻ ശ്രമിക്കുകയുമില്ല. ഞങ്ങൾ അവളോടു നേരിട്ടു സംസാരിക്കാതിരുന്നാൽ അവൾ അവളുടേതു മാത്രമായ ഭാവനാലോകത്തിലേക്കു് ശ്രദ്ധതിരിക്കും. രാഷ്ട്രീയവും മതവും ഞങ്ങൾ അവളോടു സംസാരിച്ചിട്ടില്ല. അവയെപ്പററി അവൾക്കു ഒന്നും അറിഞ്ഞുംകൂടാ.

കത്തോലിക്കാമതവും ഫാസിസവും ഒരേസമയം ഒരേ മൂഢഭക്തിയോടെ അവളുടെ മുമ്പിൽ അവതരിപ്പിച്ചപ്പോൾ; അവളുടെ ക്ലാസ്സു മുറിയിൽ

കുരിശാരോഹണം ചെയ്ത ക്രിസ്തുവിൻെറയും രാജാവിൻെറയും രാജ്ഞിയുടെയും പിന്നെ മുസ്സോലിനിയുടെയും പടങ്ങളെല്ലാം ഒരേഭിത്തിയിൽ തൂക്കിയിരുന്നതു കണ്ടപ്പോൾ, അവൾ വശീകരിക്കപ്പെട്ടെങ്കിലും വളരെയേറെ കുഴങ്ങി.

അവൾ സ്കൂളിൽ പോയിത്തുടങ്ങിയ ആദ്യദിവസങ്ങളിൽ ഒരിക്കൽ അവർ സ്കൂളിൽനിന്നു മടങ്ങി എന്നെ എൻെറ മുറിയിൽ വന്നു കണ്ടു. ബാൽക്കണിയിലേക്ക് ദർശനമായിട്ടുള്ള ഹരിതനിറമുള്ള കസേരയിൽ അവൾ എൻെറ അടുത്തുവന്ന് ഇരുന്നു. തെക്കെ ജനാലയിൽ കൂടി, ചാഞ്ഞ സായാഹ്ന സൂര്യരശ്മി നെല്ലായുടെ ചെസ്റ്റ്നട്ട നിറമൊത്ത തലമുടിയിൽ പതിച്ച് സുവർണ്ണഛവി പരത്തുന്നു.

"ഇന്നു രാവിലെ നീ സ്കൂളിൽ എന്തൊക്കെ പഠിച്ചു?" ഞാൻ അവളോടു ചോദിച്ചു.

അവൾ സ്കൂൾ യൂണിഫാറം ധരിച്ചിരിക്കുകയാണ്. വെള്ള വേഷവും ആകാശ നീലിമയുള്ള വലിയ ബോയും.

"ആദ്യമായി ഞങ്ങളെല്ലാം കൊച്ചു പ്രാർത്ഥനകൾ നടത്തും."–അവൾ പറഞ്ഞു. വാക്കുകൾ അവൾ ഉപയോഗിക്കുന്നതു ശരിയായിട്ടാണ്. അവളുടെ ഉച്ചാരണം വ്യക്തവും ശബ്ദം പാറമേൽ മഴത്തുള്ളികൾ പതിക്കുന്നതു പോലെയും ആണ്.

"എല്ലാ പ്രഭാതത്തിലും നിങ്ങൾ എത്ര കൊച്ചു പ്രാർത്ഥനകളാണു പറയുന്നതു്?".

"ഒരു കൊച്ചു പ്രാർത്ഥന ശിശുവായ ക്രിസ്തുവിന്. ഒരു കൊച്ചു പ്രാർത്ഥന രാജാവിന്. പിന്നെ ഒന്ന് മുസ്സോലിനിയ്ക്കു്. അവരെല്ലാം അവ കേൾക്കും..."

"ശിശുവായ ക്രിസ്തു നിൻെറ പ്രാർത്ഥന കേൾക്കുമായിരിക്കും. എന്നാൽ രാജാവും മുസ്സോലിനിയും നമ്മെപ്പോലെയുള്ള, എന്നെപ്പോലെയും അച്ഛനെപ്പോലെയും ഉള്ള മനുഷ്യരാണ്. അവർക്കു് പ്രാർത്ഥന ചെവിക്കൊള്ളാൻ......"

"സാധിക്കും. അവർക്കു് സാധിക്കും." നെല്ലായുടെ ശബ്ദം ദൃഢവും നിസ്സന്ദേഹവും ആയിരുന്നു.

"അവർ നിൻെറ സ്കൂളിനടുത്തുകൂടെ പോകുകയാണെങ്കിൽ" ഞാൻ നിർബ്ബന്ധം പിടിച്ചു പറഞ്ഞു. "നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ ജനാലയ്ക്കു താഴത്തു കൂടി നടക്കാനിടയായാൽ, ജനാല തുറന്നുകിടന്നാൽ, അപ്പോൾ അവർ നിങ്ങൾ പറയുന്നതു കേൾക്കും. അല്ലെങ്കിൽ കഴിയുകയില്ല."

"എനിക്കുറപ്പുണ്ട് അവർ ഞങ്ങളുടെ പ്രാത്ഥന ചെവിക്കൊള്ളുമെന്നു. മുസോലിനിയ്ക്കു് ഞങ്ങളുടെ പ്രാർത്ഥന കേൾക്കാൻ കഴികയില്ലെങ്കിൽ ടീച്ചർ ഞങ്ങളെക്കൊണ്ടു് അതു പറയിക്കുകയില്ല." അഗാധനീലിമയുള്ള അവളുടെ കണ്ണുകൾ ആത്മാർത്ഥതയും ശ്രദ്ധയും വ്യക്തമാക്കി.

മതവും രാഷ്ട്രീയകാര്യവും അവളിലുണ്ടാക്കിയ വിഭ്രാന്തി മററു സമയങ്ങളിലും പ്രകടമായിരുന്നു. പബ്ളിക്ക് സ്കൂളിലെ എല്ലാ വിദ്യാർത്ഥികളേയും അതേനിലയിൽ ഫാസിസ്റ്റു യുവജന സംഘടനയിൽ ചേർക്കുകയുണ്ടായി. ഈ സംഘടനയായിരുന്നു അവരുടെ കായികാഭ്യാസ പരിപാ

ടികളുടെ ചുമതല വഹിച്ചിരുന്നതു്. അഞ്ചു വയസ്സുള്ള നെല്ലാ അതിൽ ഏററവും പ്രായംകുറഞ്ഞവരുടെ ഗ്രൂപ്പിൽപെട്ടു. റൊമുലസിൻെറയും റെമസിൻെറയും മാതാവും റോമാ പട്ടണത്തിൻെറ സ്ഥാപനം സാധിച്ചവ ളുമെന്നു് ഐതിഹ്യകഥകളിൽ പറയപ്പെടുന്ന ചെന്നായുടെ മക്കളാണു് അതിലെ അംഗങ്ങളെന്നാണു് സങ്കല്പം. വ്യായാമം ചെയ്യുമ്പോൾ അണി യുന്നതിനുള്ള ഒരു യൂണിഫാറം വാങ്ങണമെന്നു് അവൾ ആവശ്യപ്പെട്ടു.

"എൻെറ നീല സ്കർട്ടും വെള്ള ബ്ളൗസും ഞാൻ ഇടാൻ പോകുന്നു." ആ വേഷം അണിയുവാൻ അവസരമുണ്ടായതിനു് തലേന്നു് വളരെ പ്ര തീക്ഷകളോടെ അവൾ പറഞ്ഞു. "എൻെറ ബോ കെട്ടിത്തരുമോ?"

"തീർച്ചയായിട്ടും, കുട്ടീ !"

"കറുത്തതൊപ്പി ഞാൻ തന്നെ വച്ചുകൊള്ളാം."

കറുത്ത പട്ടുകൊണ്ടുണ്ടാക്കിയിരുന്ന ആ തൊപ്പി, അവളുടെ ചുരുണ്ട മുടിയുള്ള തലയിൽ സുന്ദരമായി ചേരും.

"എല്ലാ പെൺകുട്ടികളും എന്നെപ്പോലെ വേഷമിടും. ഞങ്ങൾ മാർച്ചു ചെയ്യും. ഒന്നു് ! രണ്ടു് ! ഒന്നു് ! രണ്ടു് ! അങ്ങിനെ ; മുസ്സോലനിയും രാജാവും ശിശുവായ മിശിഹായും ഞങ്ങളോടു സന്തുഷ്ടരായിരിക്കുകയില്ലേ ?"

ഒരു ഞായറാഴ്ച രാവിലെ ആയയുടെ കൂടെ വെളിയിൽ നടക്കാൻ പോയിട്ടു് കലമ്പിക്കൊണ്ടാണു അവൾ മടങ്ങിയെത്തിയതു്.

"ഒരു പാടു് ആളുകൾ പൊയ്ക്കൊണ്ടിരിക്കുന്ന ആ പള്ളിയിൽ എനി ക്കു പോകണമായിരുന്നു. എല്ലാം ഫാസിസ്റ്റുകൾ"

"കത്തോലിക്കരെന്നാണോ നീ അർത്ഥമാക്കുന്നതു് ?"

"അതെ, ഞാൻ അവരുടെ കൂട്ടത്തിലായി. എല്ലാക്കത്തോലിക്കരും പള്ളിയിലെ വലിയ കതകിലൂടെ ഉള്ളിലേക്കു പോകുന്നു. അതിനകത്തെ ന്താണെന്നു് എനിക്കു് അറിയാൻ ആശ തോന്നി. എന്നാൽ ആയ പറഞ്ഞു വേണ്ടെന്നു്. എന്തുകൊണ്ടാ എനിക്കൊരിക്കലും പള്ളിയിൽ പോകാൻ വയ്യാത്തതു് ? എന്തുകൊണ്ടാ അമ്മയും അച്ഛനും ഒരിക്കലും പോകാത്തതു് ?"

ഇതു സംബന്ധിച്ചു് ഞാനൊരു തെററു ചെയ്തു. ഞാൻ കൂടുതൽ യുക്തി വാദിയായിപ്പോയി. ഞാൻ വിവിധ വിഭാഗക്കാരുടെ, ക്രിസ്ത്യാനികൾ ജൂത ന്മാർ, കത്തോലിക്കർ, പ്രോട്ടസ്റ്റൻസ്, തുടങ്ങിയവരുടെ ഭിന്നവിശ്വാസ ങ്ങൾ വിശദീകരിക്കാൻ ശ്രമിച്ചു. എൻെറ വാക്കുകൾ ബുദ്ധിപൂർവ്വം നെല്ലാ മനസ്സിലാക്കുന്നതുപോലെ തോന്നി.

"യേശു ദൈവപുത്രനാണെന്നു് അമ്മ വിശ്വസിക്കുന്നോ?" എൻെറ വിശദീകരണത്തിൻെറ അവസാനത്തിൽ അവൾ എന്നോടു ചോദിച്ചു.

"ഇല്ല !" അദ്ദേഹം വളരെ നല്ല ഒരു മനുഷ്യനായിരുന്നെന്നു്, ജനങ്ങൾ പരസ്പരം സ്നേഹിക്കണമെന്നു് പഠിപ്പിച്ച ഒരാളായിരുന്നെന്നു്, ഞാൻ വിശ്വ സിക്കുന്നു. അദ്ദേഹം ദൈവ പുത്രനായിരുന്നെന്നു ഞാൻ വിശ്വസിക്കുന്നില്ല."

"അച്ഛനെന്താണു് വിശ്വസിക്കുന്നതു് ?"

ആ ചോദ്യത്തിനു് ഞാൻ തയ്യാറായിരുന്നില്ല. നിരീശ്വരവാദിയെന്നു സ്വയം പറയുന്ന ഒരാളുടെ വിശ്വാസത്തെ ഒരു കുട്ടിയ്ക്കു വിശദീകരിച്ചുകൊ ടുക്കുന്നതു് കഠിനമായ ഒരു പണിയാണു്. ശാസ്ത്രജ്ഞൻ തന്നെപ്പററിയല്ലാത്ത എല്ലാക്കാര്യങ്ങളും വിശദീകരിക്കാൻ ശ്രമിക്കുന്നവനും മററുള്ളവരുടെ ആത്മീ യാവശ്യങ്ങളെ വിഷയനിഷ്ഠമായി വീക്ഷിക്കുന്നവനും ആണു്.

"ശരി..." ഞാൻ പറഞ്ഞു. "അച്ഛൻ ഒരു ശാസ്ത്രജ്ഞനാണ്... മററ് അധികം ശാസ്ത്രജ്ഞന്മാരെപ്പോലെ ദൈവം വാസ്തവത്തിലുണ്ടോയെന്ന് സംശയിക്കുന്ന ഒരാളാണദ്ദേഹം."

"മുസോലിനി വാസ്തവത്തിലുണ്ടെന്ന് അദ്ദേഹത്തിനു നല്ല നിശ്ചയമുണ്ടോ?"

ഞാൻ മതിയാക്കി.

ഞങ്ങളുടെ തെരുവിൻെറ അങ്ങേയററത്ത് കുറെ കുടപ്പനക്കൂട്ടം ഉള്ള സ്ഥലത്ത് നെല്ലാ കളിക്കുന്നതിനു് അധികസമയവും ചിലവാക്കിവന്നു. ഇവിടം ഒരു കൊച്ചു പൊതുക്കളിസ്ഥലമാക്കി മാററിയിരുന്നതാണ്. കുട്ടികൾ അവിടെയുള്ള കരിങ്കൽ ചില്ലിട്ട് ഉറപ്പിച്ച വഴിയിലും പച്ചപുൽത്തട്ടിലും കളിച്ചുവന്നു. പൈൻമരങ്ങൾ ചെറുപ്പമായിരുന്നു. അവ അല്പം നിഴലു വീശിയിരുന്നു. മണ്ണിലെ ഈർപ്പമെല്ലാം അവയുടെ ദാഹിക്കുന്ന വേരുപടലങ്ങൾ വലിച്ചെടുത്തു.

ശോകഭാവത്തോടുകൂടി മക്കൾ നിത്യവും ഉന്തുകസേരയിലിരുത്തി തള്ളിക്കൊണ്ടു വന്ന് അവിടെയുള്ള ബെഞ്ചിൽ ഇരുപ്പു പിടിച്ചിട്ടുള്ള പ്രായം ചെന്ന, രോഗാതുരനായ വയസ്സൻ പറയുന്ന വിവേകമുള്ള വാക്കുകൾ ശ്രദ്ധിച്ചുകൊണ്ട്, ചെറുപ്പക്കാരികളായ അമ്മമാർ കൊച്ചു സാധനങ്ങൾ തുന്നിക്കൊണ്ട് ഇരിക്കുന്നതു കാണാം. അമ്മമാരെക്കൂടാതെ ആയമാരും ജോലിക്കാരും മററു ബെഞ്ചുകളിലിരുന്ന് നേരമ്പോക്കുകൾ പറയുകയായിരിക്കും. ഇടയ്ക്ക് തെരുവിൽ കവാത്തു ചെയ്യുന്ന പോലീസുകാരെ എറുകണ്ണിട്ടു നോക്കുന്നുമുണ്ടാകും.

വില്ലാ ടോർലോണിയായായിരുന്നു മുസോലിനിയുടെ താമസസ്ഥലം. നെല്ലായ്ക്ക് അതറിയാം. എന്നാൽ ആ താമസസ്ഥലത്തിനു ചുററുമുള്ള ഉദ്യാനത്തെ, ഉയർന്നു നില്ക്കുന്ന ഒരു മതിലുകൊണ്ട് അടച്ചിരിക്കുന്നു. അവൾ കളിക്കാറുള്ള ഉദ്യാനത്തിലേക്ക് അവിടുന്ന് വഴിയൊന്നുമില്ലായിരുന്നു. നെല്ലാ നിത്യവും പാഠശാലയിലേക്കു പോകുന്ന തെരുവിനെ ദർശിക്കുന്ന ഭാഗത്തുള്ള ഭിത്തിയിലും കതകൊന്നുമില്ലായിരുന്നു. എന്നാൽ നെല്ലായിക്ക് മുസോലിനി ആ ഭിത്തികളുടെ പിന്നിലെവിടെയോ ഉണ്ടായിരിക്കുമെന്നു വിശ്വാസമുണ്ട്. അവൾക്കു് അവിടെ വെളിയിൽ പോലീസുകാരെയോ സാധാരണ വേഷത്തിലുള്ള മററു ചിലരെയോ മാത്രമേ കാണാൻ സാധിച്ചിട്ടുള്ളു. മുസോലിനിയെ അവൾ കണ്ടിട്ടില്ല. ശിശുവായ മിശിഹായെ സംബന്ധിച്ചുള്ളതിൽ കവിഞ്ഞു് അസ്തിത്വം മുസ്സോലിനിയെ സംബന്ധിച്ചും അവൾക്കില്ല. അതിനാൽ അവളുടെ പിഞ്ചുമനസ്സിൽ ഏദൻതോട്ടം വില്ലാ ടോർലോനായിലെ മാതിരിയായിരുന്നിരിക്കും രൂപംകൊണ്ടിരുന്നതു്. മഴയും വെയിലുമേററു് നിറം മങ്ങിയ ഉയരമുള്ള മതിൽ. അവിടവിടെ അതിൽ പടർന്നുകയറിയിരിക്കുന്ന മൂപ്പേറിയ ഐവിലതകൾ. മതിലിനുള്ളിൽ ഇടതൂർന്നുള്ള ഇലകളോടു കൂടിയ ഓക്കുമരങ്ങളും, കുടപോലെ ഉയർത്തിപ്പിടിച്ചു നിൽക്കുന്ന പൈൻമരങ്ങളും, വഴിയുടെ വക്കുനീളെ നെടുനീളത്തിൽ പൊങ്ങി നിൽക്കുന്ന ഇരുണ്ട സൈപ്രസ് തരുക്കളും മറവുമാണു്. പുറത്തെ വഴികളിൽ തുവൽ തൊപ്പിയണിഞ്ഞിരിക്കുന്ന പാറാവുകാർ... അതോ ദൈവദൂതന്മാരോ?...

ജൂലിയോ പിറന്നതു് 1936–ഫെബ്രുവരി 16–ാംതീയതിയാണു്. അവൻ

ശക്തിയുള്ള ഒരു കുട്ടിയായിരുന്നു. ആശുപത്രിയിൽ എന്റെ കിടക്കയ്ക്കു സമീപമുണ്ടായിരുന്ന കൊച്ചു തൊട്ടിലിൽ കടന്നു് വിളിച്ചുകൂവി അവന്റെ ശ്വാസകോശത്തിനു വ്യായാമം കൊടുത്തു. അതേസമയം ശുഭ്രവസ്ത്രധാരികളായ കന്യാസ്ത്രീകൾ ചുററിനുംകൂടി പ്രയോജനമില്ലാതെ അവനെ സാന്ത്വനപ്പെടുത്തിക്കൊണ്ടിരുന്നു.

കുട്ടിയുടെകരച്ചിലിനു മുകളിൽ, പത്രവില്പനക്കാരായ പിള്ളേരുടെശബ്ദം തെരുവിൽ നിന്നു് ഉയർന്നു വന്നു. 'മെസ്സെഗ്ഗീറോ റോസാ'യെന്ന ചുവന്നനിറത്തിലുള്ള പതിപ്പിനെപ്പററി അവർ വിളിച്ചു പറയുന്നു. അസാധാരണ പ്രാധാന്യമുള്ള വത്തമാനം വല്ലതുമുള്ളപ്പോഴാണു് ചുവന്ന പതിപ്പ് പുറപ്പെടുവിക്കുന്നതു്. ഇക്കാലങ്ങളിൽ അബിസിനിയായിലെ സൈനിക വിജയങ്ങളെ പ്രഖ്യാപിക്കുന്നതിനായി സാധാരണമായി ചുവന്നപതിപ്പു പുറത്തിറക്കാറുണ്ടു്.

"റാസ് മുളുഘെട്ടായുടെ ശേഷിച്ച സൈന്യം പലായനം ചെയ്യുന്നു." കുട്ടികൾ പുറത്തു് ജനാലയ്ക്കു താഴെ വിളിച്ചു പറയുകയാണു്: "നമ്മുടെ സൈന്യം ഗൈലായിലെത്തി." "ഇററാലിയൻ പതാക അംബ അലാഗിയിൽ."

വിജയം വരുമ്പോൾ, അതിനെ ആഹ്ലാദത്തോടെ സ്വീകരിക്കാതിരിക്കാൻ സാധ്യമല്ല; അതു് നാം നിരാകരിക്കുന്ന ഒരു പ്രസ്ഥാനത്തിന്റെ തന്നെ വിജയമായിരുന്നാൽ കൂടി. കിടപ്പിൽ കിടന്നുകൊണ്ടു് ഞാൻ ആ വാർത്ത കേട്ടു് സന്തോഷിച്ചു. എന്റെ വിരലിലുണ്ടായിരുന്ന വിവാഹമോതിരം സ്വർണ്ണത്തിൽ നിന്നു് ഉരുക്കിലേക്കു് പരിവത്തനം ചെയ്യിരിക്കുന്നതു് ഖേദമില്ലാതെ ഞാൻ നോക്കി. മായാജാലക്കമ്പുകൊണ്ടോ എൻറിക്കോയുടെ പരീക്ഷണ ഫലമായി മൂലകങ്ങളുടെ പരിവത്തനംകൊണ്ടോ അല്ല ഈ ചെപ്പടിവിദ്യ സാധിച്ചതു്. അതു് മുസോലിനിയുടെ പ്രവൃത്തിയാണു്. ബഹുജനങ്ങളെ സ്വാധീനം ചെയ്യുന്ന പ്രചാര വേലകൾ തിരഞ്ഞെടുക്കുന്നതിനു് ഡ്യൂച്ചേ അതിപ്രഗത്ഭനായിരുന്നു. ഇററലിക്കാരുടെ മിസ്റ്റിസിസത്തെയും, മനസ്സിലാക്കുന്നതിനെക്കാൾ വിശ്വസിക്കുന്നതിനുള്ള അവരുടെ പ്രവണത, സിംബോളിസത്തിൽ കൂടിയും ആഡംബരകർമ്മങ്ങളിൽക്കൂടിയും വിശ്വസിക്കുന്നതിനുള്ള അവരുടെ പ്രതിപത്തി, എന്നിവയെ അദ്ദേഹം ശരിയാംവണ്ണം ചൂഷണം ചെയ്തു. യൂണിഫാറം, ഘോഷയാത്രകൾ, റാലികൾ, മാർച്ചുകൾ, എന്നിവ നൃത്തവിദ്യാചിഹ്നങ്ങളുടെ അംശമെന്നതുപോലെ, പ്രാചീന അത്ഭുതങ്ങളുടെ മണമടങ്ങിയവയാണു്. എത്യോപ്യൻ സമരകാലത്തു് മുസ്സോലിനി അദ്ദേഹത്തിന്റെ ജനസ്വാധീനം വീണ്ടെടുത്തതു് ഒരു മിസ്റ്റിക് ആശയം ജനങ്ങളിൽ വിററഴിച്ചാണു്.

യുദ്ധം ജനസമ്മതമില്ലാത്തതായിരുന്നു. ആർക്കും അതു വേണ്ടിയിരുന്നില്ല. ഇതരരാജ്യക്കാരുടെ സാമ്പത്തിക നടപടികൾ കുറച്ചു നാളത്തേക്കു് ജനങ്ങളെ ഡ്യൂച്ചേക്കു് ചുററും സംഘടിപ്പിക്കുന്നതിനിടയാക്കി. ലോകരാജ്യസംഘടന പ്രതിഷേധനടപടികൾ പ്രഖ്യാപിച്ചപ്പോൾ, മുസ്സോലിനി ഒരു റാലിയിൽ ഉച്ചത്തിൽ ഉൽഘോഷിച്ചു:

"ആ നടപടികൾ ഉണ്ടായാൽ ഞങ്ങൾ ഞങ്ങളുടെ ജീവിതാവശ്യങ്ങൾ ചുരുക്കും"

"ഞങ്ങൾ ജീവിതാവശ്യങ്ങൾ ചുരുക്കും" ജനാവലി ഉത്സാഹത്തോടെ ഏററു പറഞ്ഞു.

താമസിയാതെ ഈ ജീവിതാവശ്യങ്ങളുടെ ചുരുക്കൽ വിഷമിപ്പിച്ചു തുടങ്ങി. ഇററാലിയൻ സൈന്യം ആഫ്രിക്കയിൽ വിജയിച്ചില്ല. 1935–ലെ ശരൽക്കാലത്ത് ഫാസിസത്തിന്റെ ജനസമ്മതി ഏററവും താഴത്തെ പടിയിലായിരുന്നു. തെരുവുകളിൽ പ്രകടമായ മുറുമുറുക്കലുണ്ടായി; വിപ്ലവത്തെപ്പററി സംസാരമുണ്ടായി. ഏററവും ദൃഢമായ ഫാസിസ്റ്റു വിശ്വാസികൾ ആ കക്ഷിയോടുള്ള അവരുടെ കൂറ് തള്ളിപ്പറഞ്ഞു. ഫാസിസ്റ്റ് അല്ലാത്തവർ ഭാവി ഏറെറടുക്കാൻ തയ്യാറെടുത്തു.

ഈ സന്ദർഭത്തിൽ മുസ്സോലിനി തന്റെ മിസ്റ്റിക് ആശയം വിററഴിച്ചു. സ്വതസിദ്ധമായ ത്യാഗം നടത്തുന്ന ജനങ്ങൾ, അവരോടാവശ്യപ്പെടുന്ന അതേ സരണിയിലുള്ള ത്യാഗങ്ങൾക്ക് സന്നദ്ധരാകുമെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. എല്ലാ വിവാഹിതരായ സ്ത്രീകളോടും അവരുടെ വിവാഹമോതിരം മാതൃരാജ്യത്തിനുനല്കി പകരം ഉരുക്കുമോതിരങ്ങൾ സ്വീകരിക്കാൻ അദ്ദേഹം അപേക്ഷിച്ചു. സ്വമേധയാ യാതൊരു വിധത്തിലുള്ള സമ്മർദ്ദത്തിനും വിധേയമാകാതെ അവർ അതുചെയ്യാൻ തയ്യാറാകട്ടെ. ഈ ത്യാഗത്തിനു് അദ്ദേഹം ഒരു ആചാരച്ചടങ്ങുകൂടി നിശ്ചയിച്ചു; വിശ്വാസത്തിന്റെ ഒരു യാത്രോത്സവം!

1935 ഡിസംബർ 18–ാം തീയതി, സാമ്പത്തിക നടപടികൾ പ്രയോഗത്തിൽ വന്നതിനുശേഷം ഒരുമാസം തികയുന്ന ദിവസം, എല്ലാത്തരക്കാരായ സ്ത്രീകളും, പട്ടണങ്ങളിലും ഗ്രാമങ്ങളിലും, വരിവരിയായി ഘോഷയാത്ര ചെയ്ത് അവരുടെ അംഗുലീയങ്ങൾ മാററുക. റോമിൽ ഈ അന്തമില്ലാത്ത ആഘോഷയാത്ര നയിച്ചതു് ഇററാലിയൻ രാജ്ഞി എൽനായായിരുന്നു. ഡിസംബർ പ്രാരംഭത്തിലെ മങ്ങിയ പ്രഭാത വെയിലിൽ പ്രൗഢയായ രാജ്ഞി പിയാസാ വെനീസിയായിൽ കുറച്ചു സമയം വെള്ളവെണ്ണക്കല്ലിൽത്തീർത്തിരിക്കുന്ന അൾടേറേ ഡെല്ലാ പേട്രിയ, പിതൃരാജ്യമണ്ഡപത്തിനു് അഭിമുഖമായി നിന്നു. ഈ മണ്ഡപത്തിനടിയിലാണു് അജ്ഞാതയോദ്ധാവിനെ അടക്കം ചെയ്തിരിക്കുന്നതു്. അവിടെ അവർ ഒരു പുഷ്പമാല്യം അർപ്പിച്ചു. യുദ്ധവിധവകളും മാതാക്കളും മുകളിലത്തെ പടിയിൽ വികാരവിധേയരായി നോക്കിക്കൊണ്ടിരിക്കുമ്പോൾ, കുരിശുവരച്ചു് അവർ അവരുടെയും രാജാവിന്റെയും സ്വർണ്ണമോതിരങ്ങൾ ചുംബിച്ചു് അവയെ സുഗന്ധത്തിരികളുടെ ധൂമവലയങ്ങളാൽ ചുററപ്പെട്ടിരിക്കുന്ന ഒരു മുക്കാലിയിൽ വച്ചിരുന്ന ഒരു പേടകത്തിൽ നിക്ഷേപിച്ചു. ഒരു പുരോഹിതൻ ഒരു ഉരുക്കുമോതിരം അനുഗ്രഹിച്ചശേഷം അവരുടെ വിരലിൽ അണിയിച്ചു. ഈ സമയമെല്ലാം 'പോലീസുകാർ' ദേശീയഗാനം ആലപിച്ചുകൊണ്ടിരുന്നു.

ആഘോഷച്ചടങ്ങുകൾ യഥാർത്ഥമായ താല്പര്യത്തോടെ തന്നെയാണു് നടന്നതു്. ഒരുപക്ഷേ ഫാസിസത്തെ രക്ഷിച്ചതും അതായിരിക്കും.

മറെറല്ലാ സ്ത്രീകളെയുംപോലെ ഞാനും എന്റെ വിവാഹമോതിരം മാററി. എല്ലാവർക്കുംവേണ്ടിയുള്ള ഒരു കാര്യത്തിനായുള്ള ചടങ്ങിൽ പങ്കുകൊള്ളുന്നതിലുള്ള അഭിമാനത്തിലും, ആ പ്രയത്നത്തെ ചീത്തകാര്യത്തിനുവേണ്ടി ഉപയോഗപ്പെടുത്തിയേക്കുമെല്ലോ എന്നുള്ള മനസാക്ഷിക്കുത്തും ഉണ്ടായിരുന്നു. തെരുവിൽനിന്നു് ആശുപത്രിമുറിയിലേക്കു് കടന്നുവന്ന വിജയത്തെ

സംബന്ധിക്കുന്ന വിളികൾ, എന്റെ ക്ഷണികാസ്വാസ്ഥ്യങ്ങളെ കുറച്ചു സമയത്തേക്കെങ്കിലും നിർത്തിക്കളഞ്ഞെന്നു പറയാം. അപ്പോൾ വിരലിൽ അപരിചിതമായി കിടക്കുന്ന ഉരുക്കുമോതിരത്തെക്കുറിച്ച് ശാന്തമനസ്സോടെ ചിന്തിക്കാം.

നെല്ലായ്ക്ക് ഒരു കൊച്ചനിയനെ വളരെ വളരെ ആവശ്യമായിരുന്നു. സംസാരിക്കാൻ തുടങ്ങിയ കാലംമുതൽ, അവൾ ഞങ്ങളോടാവശ്യപ്പെട്ടിട്ടുണ്ട്, ഒരു കൊച്ചനിയനെ വാങ്ങിക്കൊടുക്കാൻ. ഒരിക്കൽ നടക്കാൻപോയിട്ട് അവൾ അത്യന്തം തിടുക്കത്തോടെ ആയയുമൊത്തു മടങ്ങിവന്നു: "അമ്മാ!" അവൾ വിളിച്ചുപറഞ്ഞു. "ഇപ്പോൾതന്നെ കുറച്ചുപണം എനിക്കുതരു. താഴത്തെ സ്റ്റോറിൽ ഒരു കുട്ടിയുണ്ട്. അതിനെ വില്ലാൻ വച്ചിരിക്കുകയാണെന്നാണ് എനിക്കു തോന്നുന്നതു്."

ഒരു കൊച്ചനിയൻ വരാറായകാലം സമീപിച്ചപ്പോൾ, അവൾക്ക് ഒരാളെ വാങ്ങണമെന്നുള്ള ആശയം തലയിൽനിന്നു നീക്കുവാൻ ഞങ്ങൾ ശ്രമിച്ചു. അന്നുമുതൽ അവൾ കൂട്ടുകാരോടൊക്കെ പറയാൻ തുടങ്ങി, ഒരു പക്ഷേ അവരെയെല്ലാം അവരുടെ അമ്മമാർ വാങ്ങിയതായിരിക്കാം; എന്നാൽ അവൾ അവളുടെ അമ്മയ്ക്കു് ജനിച്ചവളാണ് എന്നു്.

ജൂലിയോ ജനിച്ചശേഷം, വിദഗ്ദ്ധന്മാർ ഉപദേശിക്കുന്നതുപോലെ അവളുടെ ശ്രദ്ധ കുട്ടിയിലേക്കു തിരിച്ചുവിടുന്നതിനു് കൂടുതലായി പാവയൊന്നും കൊടുക്കേണ്ടിവന്നില്ല. അവനായിരുന്നു ആ പാവ. 'അമ്മ'യായ നെല്ലാ അവനെ കയ്യിലെടുത്തും, മൃദുവായ തലയിൽ തടവിയും തൊട്ടിലിലിട്ടാട്ടിയും കളിപ്പിക്കാൻ എന്നെ സഹായിച്ചും അങ്ങിനെ ശരിയായ ഒരമ്മയെപ്പോലെ അവനെപ്പററി വേവലാതിപ്പെട്ടു.

സന്തുഷ്ടയായി കഴിയുന്നവളെങ്കിലും ബുദ്ധിയുള്ള കണ്ണുകളിൽ ചിന്താശേഷി പ്രകടമായിരുന്നെങ്കിലും, അവൾ വല്ലാതെ മനഃക്ലേശം വഹിച്ചിരുന്നു. അവൾ പെട്ടെന്നു ക്ഷോഭിക്കും. ഒരു മനഃശാസ്ത്രജ്ഞൻ ഞങ്ങൾക്കു് മുന്നറിയിപ്പു നല്കിയേനെ: അഞ്ചുവയസ്സു പ്രായമുള്ള ഒരു പിഞ്ചുപൈതലിനെ വിഷവായുസംരക്ഷണകവചം ധരിപ്പിക്കുന്നതിനു് പരിശ്രമിക്കുകയും യുദ്ധത്തിന്റെ ഭവിഷ്യത്തുകളെ നേരിടാൻ തയ്യാറായിരിക്കണമെന്നുൽബോധിപ്പിക്കുകയും ചെയ്താൽ, അതു് അവളെ ഭയപ്പെടുത്തുകയെ ഉള്ളു എന്നു്. അവളെ സാന്ത്വനപ്പെടുത്തുന്നതിനു് വളരെ മണിക്കൂറുകൾ വേണ്ടിവരുമെന്നും തീർച്ചയാണ്. ഞങ്ങളുടെ പെരുമാററം ന്യായീകരിക്കാൻ, ആപത്തുണ്ടാകുമ്പോൾ വ്യക്തികൾക്കു് നേരിടേണ്ടിവരുന്ന അരക്ഷിതാവസ്ഥതന്നെ അവരെ നിരോധനപ്രവർത്തനത്തിനു് പ്രാപ്തരാക്കുമെന്നു്, എനിക്കു് വാദിക്കാം. അവർ എന്തെങ്കിലും ചെയ്തേ കഴിയൂ; ഖണ്ഡിതമായ നടപടികൾ എന്തെങ്കിലും എടുത്തേ പററൂ. അല്ലെങ്കിൽ നിരാശയ്ക്കു് അവർ വിധേയരാകും. 1936–ൽ വെർസെയിൻസ് കരാറിനെ അവഗണിച്ചുകൊണ്ടു് റൈൻലാൻഡ് ഹിററ്ലർ പിടിച്ചെടുത്തു. അപ്പോൾ എൻറിക്കോ, യൂറോപ്യൻ സമാധാനത്തിനു നിരന്തരം സംഭവിച്ചുകൊണ്ടിരിക്കുന്ന അപകടാവസ്ഥ മനസ്സിലാക്കി, കുടുംബത്തിന്റെ സുരക്ഷിതത്വത്തിനു വേണ്ടി എന്തെങ്കിലും ചെയ്യാൻ നിർബ്ബന്ധിതനായി—ഞങ്ങൾക്കെല്ലാവർക്കും വിഷവായു പ്രതിരോധകവചങ്ങൾ അദ്ദേഹം സമ്പാദിച്ചു.

നെല്ലാ മനഃക്ലേശത്തിനു വിധേയയായി. യുദ്ധത്തെക്കുറിച്ചു് എല്ലാ വിവ

രങ്ങളും അവൾക്കറിയണം. യുദ്ധം റോമിലേക്കു് വ്യാപിക്കുമോ ? ആരുമാ യിട്ടാണു് നാം യുദ്ധം ചെയ്യേണ്ടതു് ? എത്യോപ്യൻ യുദ്ധം അവസാനി പ്പിച്ചിട്ടില്ലാത്ത കാലത്തു്, ലോകരാജ്യസംഘടന ഇററലിക്കു വിപരീത മായി നടപടികൾ സ്വീകരിച്ചിരുന്ന കാലത്തു്, ഉയർന്നുവരുന്ന ജർമ്മ നിയുടെ ശക്തിയെ മുസ്സോലിനി എതിർത്തിരുന്ന കാലത്തു്, ആ ചോദ്യ ത്തിനു് ശരിയായ സമാധാനം പറയുക സാദ്ധ്യമല്ല.

നെല്ലായുടെ മനഃക്ഷോഭം കണ്ടതിനുശേഷം യുദ്ധത്തെക്കുറിച്ചു് നിസ്സാര മായി പറയുന്നതിനു് ഞങ്ങൾ ശ്രമിച്ചു. കുട്ടികൾ തമ്മിൽ ചിലപ്പോഴൊ ക്കെ ശണ്ഠയുണ്ടാക്കുന്നതുപോലെ രാജ്യങ്ങൾ തമ്മിലും കലഹങ്ങളുണ്ടാകാം. ഈ യുദ്ധത്തിലും അതിൽ കവിഞ്ഞൊന്നുമില്ല. ഞങ്ങളെ വിശ്വസിക്കാതിരി ക്കാൻ തക്ക വിവേകം നെല്ലായ്ക്കുണ്ടായിരുന്നു. ജർമ്മനി അവളെക്കൊണ്ടു് വി ഷവാതകനിരോധനകവചം ധരിപ്പിക്കണമെങ്കിൽ തീർച്ചയായും അവർ ചീ ത്തകളായിരിക്കും. അവരെ ഭയപ്പെടേണ്ടിയിരിക്കുന്നു. അവളെ അവർ എ ന്തുചെയ്യുമെന്നു് അവൾക്കറിയണം. എത്രകാലം അവൾ ഈ കവചമ ണിഞ്ഞു കഴിഞ്ഞുകൂടണം ? അതു് മുഖത്തു വച്ചുകൊണ്ടു് അവൾക്കു് ഉണ്ണാനും, കുടിയ്ക്കാനും, ഉറങ്ങാനും ഒക്കുമോ ? എല്ലാററിനുമുപരി അവളുടെ കൊച്ചനി യൻ ജൂലിയോയ്ക്കു് എന്തു സംഭവിക്കുമെന്ന ആശങ്കയായി. ഒരു കവചവും അവൻെറ മുഖത്തു ചേരാത്തവണ്ണം അത്രയ്ക്കു് ചെറുതാണു് അവൻ.

ജൂലിയോവിന്നു മനഃക്ലേശമുണ്ടായിരുന്നോയെന്നു് പറയുവാൻ അവനു കഴിഞ്ഞില്ല. ലോകത്തെ സംബന്ധിച്ചു് അവൻെറ പ്രതികരണങ്ങൾ ഇ പ്പോഴും ക്ലിപ്തമായിട്ടുള്ളതാണു്. തൊട്ടിലിൽ കിടത്തി ആട്ടുന്നതു് അവനിഷ്ട മാണു്. സംരക്ഷിക്കുന്ന കൈകളിലിരിക്കുവാൻ സന്തോഷമാണു്. ആഹാ രവും, കൂട്ടും, നല്ല സൂര്യപ്രകാശവും സുഖമാണു്. ഏകാന്തത അവനിഷ്ടപ്പെ ട്ടില്ല. മനുഷ്യരിലേക്കു് അവൻ അടുത്തു. അവൻെറ സ്നേഹം അവൻെറ അച്ഛ നായി മാത്രം അവൻ നീക്കിവച്ചു. അതോടൊപ്പം അവൻെറ ഏററവും പ്രകാശമേറിയ പുഞ്ചിരിയും. ഒരിക്കൽ—അന്നു് അവനു് നാലഞ്ചുമാസം പ്രായമേ കാണൂ—ഞാൻ അവനെ കിടത്തിയിരുന്ന മുറിയിൽ എന്റിക്കോയുടെ ശരീരപ്രകൃതിയുള്ള ഒരു ചങ്ങാതിയുമായി പ്രവേശിച്ചു. ദൂരത്തുനിന്നു് അവൻ അയാളെ കണ്ടപ്പോൾ പുഞ്ചിരിച്ചു. എന്നാൽ ആ മനുഷ്യൻ അടുത്തെത്തിയ പ്പോൾ, തൻെറ തെററുമനസ്സിലാക്കി അവൻ കരയാൻ തുടങ്ങി.

ഒരു കുട്ടിയെന്ന നിലയിൽ ജൂലിയോ ശരിയായ ഒരു ബഹിർമുഖിയും ധിഷണാശക്തിയില്ലാത്തവനും ആയിരുന്നു. കാലിൽ എഴുന്നേററു നില്ക്കു വാൻ ശേഷി നേടിയിട്ടില്ലാത്ത കാലത്തു്, നിലത്തു് ഇഴഞ്ഞുകളിച്ചിരുന്ന കാലത്തു് അവൻ ഒരു സാഹസകൃത്യം പ്രവർത്തിച്ചു. ഊണുമുറിയിലെത്തി, അവിടുത്തെ കബോർഡു തുറന്നു്, ഒരു നേന്ത്രക്കായ്, പഴങ്ങൾ വച്ചിരുന്ന പാത്രത്തിൽ നിന്നെടുത്തു്, തൊലിച്ചു്, വായിൽ കുത്തിക്കയററി. ആ പരാ ക്രമത്തിൽ പഴം തൊലിച്ചതു് വിവേകത്തിൻെറ ഒരു ലക്ഷണമായി ഞാൻ കരുതി. എന്നാൽ എൻറിക്കോ ജൂലിയോയുടെ ഈ പ്രവൃത്തിക്കു് ഒരു പ്രാ ധാന്യവും നല്കിയില്ല.

വലിയ കറുത്ത കണ്ണുകളും ശ്രദ്ധയുള്ള കർണ്ണങ്ങളും ഉണ്ടായിരുന്ന ഈ കുട്ടി ജാഗ്രതയുള്ള ഒരു ബാലനായി വളർന്നു. ജിജ്ഞാസുവായ അവൻ മുതിർ ന്നവരെ തൻെറ അഭ്യുദയകാംക്ഷികളെന്ന നിലയിൽ സമീപിച്ചു. അവ

തടെ സംഭാഷണം ശ്രദ്ധിച്ചു, അതിൽനിന്നു കിട്ടിയ ഗൌരവമുള്ള വാക്കുകളെ തന്റെ ബാലസംഭാഷണങ്ങളിൽ കലർത്തി. അവന്റെ തടിക്കളിപ്പാട്ടങ്ങളിൽ ആണികൾ അടിയ്ക്കുന്നതിനു് അവനെ അനുവദിച്ചു—ലോഹങ്ങളെല്ലാം തോക്കുണ്ടാക്കുന്നതിനുപയോഗപ്പെടുത്തിയിരുന്ന കാലമാണു് എന്നോർമ്മിക്കുക—എൻറിക്കോയിൽനിന്നു് ദേഹാദ്ധ്വാനശേഷി പാരമ്പര്യത്താൽ സിദ്ധിച്ചിരുന്നതിൽ ഞാൻ സന്തുഷ്ടയായി. അവന്റെ ബുദ്ധിശേഷിയെക്കുറിച്ചു് ഞാൻ ചിന്തിച്ചില്ല. നെല്ലായെ വളർത്തിയതിൽനിന്നു് ചില പാഠങ്ങൾ ഞാൻ പഠിക്കുകയുണ്ടായി. ജൂലിയോ ന്യായാനുസാരമായി സംസാരിക്കാൻ തുടങ്ങിയതിനു മുമ്പു്, അങ്ങിനെ അവന്റെ ബുദ്ധിശക്തിയെത്രമാത്രമുണ്ടെന്നു് കണ്ടുപിടിക്കുന്നതിനുള്ള സാദ്ധ്യത കൈവരുന്നതിനു മുമ്പു്, ഞങ്ങൾ ഇററലിവിട്ടു് ഐക്യസംസ്ഥാനങ്ങളിലേക്കുവന്നു കൂടുതൽ ഗൗരവതരങ്ങളായ കർത്തവ്യങ്ങളിൽ നിരതയായിരുന്നതിനാൽ നെല്ലായ്ക്കു് നല്ലിയമാതിരി അവന്റെ വളർച്ചയ്ക്കു് വേണ്ട ശ്രദ്ധകൊടുക്കുവാൻ എനിക്കു സാധിച്ചില്ല.

നാടുവിടുന്നതിനു് പത്തുമാസം മുമ്പു് ഞങ്ങൾ പുതിയൊരു താമസസ്ഥലത്തേക്കു മാറി. 1938 വസന്തത്തിൽ നെല്ലായ്ക്കു് മണ്ണൻ പിടിപെട്ടു; ജൂലിയോ മുസ്സോലിനിയേയും ഹിററ്ലറെയും ഒന്നിച്ചു ദർശിച്ചു.

റോമിലെ പ്രധാന പാർക്കായ വില്ലാ ബോർഗീസിനു സമീപമായിരുന്നു കൂടുതൽ വിശാലമായ ഈ പുതിയ താമസസ്ഥലം. പച്ചവെണ്ണക്കല്ലുവിരിച്ച കുളിമുറി എന്നെ പ്രത്യേകം ആകർഷിച്ചതുകൊണ്ടാണു് ഇതു് ഞങ്ങൾ വാങ്ങിയതു്. എൻറിക്കോയുടെ സ്ഥാനത്തിന്റെ വളർച്ചയോടൊപ്പം വദ്ധിച്ചുവന്ന എന്റെ ആഡംബരത്തിലുള്ള അഭിനിവേശവും അതു് തൃപ്തിപ്പെടുത്തി. അദ്ദേഹം പ്രതീക്ഷിച്ചതുപോലെ ഒരിക്കലും അന്വേഷിക്കാത്ത പണം എൻറിക്കോയ്ക്കു് കിട്ടിക്കൊണ്ടിരുന്നു. സർവ്വകലാശാലയിൽ നിന്നും രാജകീയ അക്കാഡമിയിൽ നിന്നും ഉള്ള ശമ്പളം; പുസ്തകത്തിന്റെ പ്രസിദ്ധീകരണത്തിൽനിന്നുള്ള ആദായം; സക്കാരിന്റെ നിയന്ത്രണാധീനത്തിലുള്ള പ്രക്ഷേപണ വിഭാഗമായ ഈ. കെ. ഏ. ആർ.—ന്റെ ഭരണ സമിതിയിലെ അംഗമെന്ന നിലയിലുള്ള പ്രതിഫലം; അമേരിക്കൻ യാത്രയിൽ മിച്ചം വയ്ക്കുന്നതിനു സാധിച്ച തുക; വിവേക പൂർവ്വമുള്ള നിക്ഷേപങ്ങളിൽ നിന്നു ലഭിച്ച പലിശ ഇങ്ങനെ ഓരോന്നു് അതിനു് സൗകര്യമുണ്ടാക്കി. സമ്പൂർണ്ണമായി ഇററലിയിൽ ചിലവാക്കിയ അവസാനത്തെ വർഷമായ 1937-ൽ, ഞങ്ങളുടെ ആകെ വരുമാനം 7500 ഡാളറിനു തുല്ല്യമായ തുകയായിരുന്നു. ഇതു് ഇററലിയിൽ സുഖപ്രദമായ ഒരു തുകയാണു്. 1938-ന്റെ ആദ്യം ഞങ്ങൾ പുതിയ താമസസ്ഥലത്തേക്കു് മാറിയപ്പോൾ ഞാൻ ധനികയാണെന്നു് അനുഭവിച്ചറിഞ്ഞു, സുസ്ഥിരമായി, റോമിൽ താമസമായെന്നും കരുതി.

വസന്തത്തിൽ നെല്ലായ്ക്കു് മണ്ണൻ പിടിപെട്ടപ്പോൾ അവളെ മററു കുടുംബാംഗങ്ങളിൽ നിന്നു മാററി, ഒററപ്പെടുത്തി ശുശ്രൂഷിക്കുന്നതിനു്, ഞങ്ങളുടെ പുതിയ താമസസ്ഥലത്തു് വൈഷമ്യമില്ലായിരുന്നു. അതിനുതക്കവണ്ണം വിശാലമായിരുന്നു വീടു്. അവളുടെ സാധനങ്ങൾ, തുണികളും പാത്രങ്ങളും, ഞാൻ തന്നെ പച്ചനിറമുള്ള വെണ്ണക്കല്ലു വിരിച്ച കുളിമുറിയിൽ ഇട്ടു കഴുകി ശുചിയാക്കിവന്നു. ഈ സമയം ജൂലിയോയെ അത്രയും

പരിഷ്കാരമില്ലാത്ത വെള്ള വെണ്ണക്കല്ലിട്ട മുറിയിൽ ഇട്ടുകയാണു പതിവ്. കൂടുതൽ കരുതലിനായി, സംരക്ഷണത്തിനായി ഞാൻ കഴിയുന്നത്ര വീട്ടിനു പുറത്തു് കുട്ടി അയച്ചു. ആയയോടൊത്തു് അവൻ അധികസമയവും വില്ലാ ബോർഗീസിൽ ചിലവഴിച്ചു. അങ്ങിനെ അവിടെ വച്ചു് ഒരു ദിവസം അവൻ ഹിററ്ലറെയും മുസ്സോലിനിയേയും കണ്ടു.

മേയ്മാസത്തിലാദ്യമാണു് ഹിററ്ലറുടെ ഇററാലിയൻ സന്ദർശനം നടന്നതു്. അതിനുള്ള തയ്യാറെടുപ്പ് വമ്പിച്ച തരത്തിലുള്ളതായിരുന്നു. റോമിൻെറ വടക്കു നിന്നു അദ്ദേഹം സഞ്ചരിച്ച മാർഗ്ഗത്തിലുള്ള എല്ലാ ഗ്രാമീണ ഭവനങ്ങളും പുതിയതായി സർക്കാർ ചിലവിൽ ചായം പൂശി. ഫാസിസ്റ്റു മുദ്രാവാക്യങ്ങൾ കൂടുതൽ കറുത്ത നിറത്തിൽ പുതുക്കിയെഴുതി:

"മുസ്സോലിനിയുടെ പ്രവൃത്തിയും വാക്കും എപ്പോഴും ശരിയാണു്."

"ജയിക്കേണ്ടതു് ആവശ്യമാണു്, സമരം ചെയ്യേണ്ടതു് അത്യാവശ്യവുമാണു്."

"കലപ്പയാണു് ഉഴവുചാലിടുന്നതു്. എന്നാൽ വാളാണു് അതു് സംരക്ഷിക്കേണ്ടതു്."

"പുസ്തകവും തോക്കും—യഥാർത്ഥ ഫാസിസ്റ്റ്."

റോമിൻെറ മദ്ധ്യത്തിലുള്ള തെരുവുകളിൽ സ്ഥിതി ചെയ്തിരുന്ന ഹോട്ടലുകളുടെയും സ്റ്റോറുകളുടെയും മുഖപ്പുകൾ പുതുക്കിപ്പണിതു് ആധുനികരീതിയിലാക്കി. ഒരു പ്രഭാതത്തിൽ മുസ്സോലിനി തൻെറ ആത്മമിത്രത്തെ വില്ലാ ബോർഗീസിൽ കുതിരസവാരിയ്ക്കു കൂട്ടിക്കൊണ്ടുപോയി. കുട്ടികൾ, സ്ത്രീകൾ, വിനോദ സഞ്ചാരികൾ തുടങ്ങിയവർ അവരെക്കണ്ടു് ആഹ്ലാദപുരസ്സരം സന്തോഷധ്വനി മുഴക്കി. 'ഈയ' 'ഈയ' എന്ന ഫാസിസ്റ്റു് അഭിവാദനവും നാസികളുടെ "ഹേൽ"-ഉം കലന്നു് കേൾക്കുകയായി.

ജൂലിയോയും ആയയും അവരിൽ വികാരം പതഞ്ഞു പൊങ്ങുന്നമട്ടിലാണു് വീട്ടിൽ വന്നതു്. നെല്ലായും ഞാനും, മുമ്പുൻ ഞങ്ങളെ വീട്ടിലിരിക്കാൻ ഇടയാക്കിയതിനാൽ, ഇനിയും ഞങ്ങൾക്കായി ആവർത്തിക്കപ്പെടാനിടയാകാത്ത ഒരു കാഴ്ച കാണാൻ അവസരം ഇല്ലാതായതിൽ, ഖേദിച്ചു.

ഫാസിസ്റ്റ് പ്രചരണ നടപടികൾകൊണ്ടും മുദ്രാവാക്യങ്ങൾകൊണ്ടും എൻറിക്കോയുടെ ചിത്തം വശീകരിക്കപ്പെട്ടില്ല. ഒരിക്കൽ. ഫാസിസത്തിൻെറ ഇത്തരം പ്രകടനങ്ങളോടുള്ള അദ്ദേഹത്തിൻെറ അവജ്ഞ, അതെനിക്കു് സുപരിചിതമായിരുന്നു എങ്കിലും, എന്നെ ഞെട്ടിക്കുകയുണ്ടായി. അതു് 1937–സെപ്തംബറിലായിരുന്നു. എൻറിക്കോ ഐക്യ നാട്ടിലെ ഒരു സന്ദർശനം കഴിഞ്ഞു് മടങ്ങിയെത്തിയിട്ടേയുള്ളു. അദ്ദേഹം സമുദ്രം താണ്ടിയതു് തൻെറ മിത്രമായ ഫെലിക്സ് ബ്ളോക്കിനോടൊത്താണു്. ബ്ളോക്കു് സ്വിസ് ജന്മജനായ, കാലിഫോർണിയായിൽ സ്ഥിര താമസമാക്കിയ ഒരു ഊർജ്ജതന്ത്രജ്ഞനാണു്. പിൽക്കാലത്തു് അദ്ദേഹത്തിനു് ഊർജ്ജതന്ത്രത്തിനുള്ള നോബൽ സമ്മാനം ലഭിക്കുകയുണ്ടായി.

എൻറിക്കോ, ബ്ളോക്കു്, ഞാൻ, ഇത്രയും പേർ ഞങ്ങളുടെ കാറിൽ റോമിൽനിന്നു് ഫ്ളോറൻസിലേക്കു് ഒന്നിച്ചു് പോയി; ബേബേ പിജിയോയിലല്ല; കൂടുതൽ അന്തസ്സുള്ള അഗസ്റ്റായിൽ. ഫാസിസ്റ്റു മുദ്രാവാക്യങ്ങൾ ഹിററ്ലറുടെ സന്ദർശനം പ്രമാണിച്ചു് തെളിച്ചെഴുതിയിരുന്നില്ലെങ്കിലും അവ നല്ലതുപോലെ കാണാമായിരുന്നു. രാജവീഥിയുടെ വക്ക

ത്തുള്ള കർഷകഗൃഹങ്ങളുടെ നിറം മങ്ങിയ ചുവരുകളിൽ നിന്നു് അവ കണ്ണുകളിലേക്കു് കുതിച്ചുചാട്ടം.

എൻെറ സഹയാത്രികർ രണ്ടു പേരും, അമേരിക്കയിലെ പ്രചാര വേലയുടെ സ്മരണകൾ വഹിച്ചിരുന്നവരാണു്. അവർ ഫാസിസ്റ്റു മുദ്രാവാക്യങ്ങൾ അമേരിക്കൻ കൂട്ടിച്ചേർപ്പോടുകൂടി, ഉച്ചത്തിൽ വിളിച്ചു പറഞ്ഞു:

"മുസ്സോലിനിയുടെ വാക്കും പ്രവൃത്തിയും എപ്പോഴും ശരിയാണു്, ബമ്മാഷേവ്!"

"യുദ്ധം ചെയ്യേണ്ടതാവശ്യമാണു്, വിജയിക്കേണ്ടതു് അത്യാവശ്യവും, ബമ്മാഷേവ്!"

പാഠഭേദം വരുത്തിയ ഇവ ബ്ളോക്കിനെ പൂർണ്ണമായി തൃപ്തനാക്കിയില്ല. "ബമ്മാഷേവ്! വാചകങ്ങൾ ഇതിനെക്കാൾ എത്രയെത്ര ശരിയാണു.—" അദ്ദേഹം ഖേദപൂർവ്വം പറഞ്ഞിട്ടു് അതു് ഉദ്ധരിച്ചു:

"നാല്മുക്കിൽ ഭാഗ്യത്തെ വിശ്വസിക്കരുതു്..
ഇനി വരുന്ന കാർ ഒരു ട്രക്കാകാം.

ബമ്മാഷേവ്!"

## അദ്ധ്യായം പതിമൂന്നു്

## 1938 നവംബർ 10

അതിരാവിലെ അടിക്കുന്ന ടെലിഫോൺ മണിക്കു് എന്തോ ഒരു പ്രത്യേക വിശേഷമുണ്ടു്. ആകസ്മികവും ഞെട്ടിപ്പിക്കുന്നതും തുളച്ചുകയറുന്ന ശബ്ദത്തോടുകൂടിയതും സുസ്പഷ്ടവും ആണതു്. നിശ്ശബ്ദതയെ അതുതകർക്കും, അന്തരീക്ഷം മുഴുവൻ അതു നിറയുന്നു. നിങ്ങളുടെ പുതപ്പിനുള്ളിൽ കടന്നുചെല്ലുന്നു. അവസാനത്തെ സ്വപ്നങ്ങളിൽ നിന്നു് അതു തട്ടിയുണർത്തും. കിടക്കയിൽ നിന്നു് എഴുന്നേല്ക്കാൻ നിർബ്ബന്ധിതയായിത്തീരുന്നു. അതിൽ നിന്നു നിങ്ങൾക്കു രക്ഷപ്പെടാവുന്നതല്ല. തുടരത്തുടരേയുള്ള അതിൻെറ വിളി അവഗണിക്കാനും ആവുകയില്ല. അങ്ങിനെ, 1938–നവംബർ 10–ാം തീയതി പ്രഭാതത്തിൽ ഞാൻ ഞങ്ങളുടെ വീട്ടിലെ ഹാളിലുള്ള ഫോണിൽക്കൂടി മറുപടി പറയുകയാണു്.

"അതു് പ്രൊഫസ്സർ ഫെർമിയുടെ താമസസ്ഥലമാണോ?" ഓപ്പറേറ്ററുടെ ശബ്ദമാണു ചോദിച്ചതു്.

"അതെ"

"ഇന്നു സായാഹ്നത്തിൽ ആറുമണിക്കു് പ്രൊഫസ്സർ ഫെർമിയെ സ്റ്റോക്കു് ഹോമിൽനിന്നു് ടെലിഫോണിൽ വിളിക്കുമെന്നു് അറിയിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

എൻെറ ഉറക്കച്ചുവടു് പെട്ടെന്നു് അപ്രത്യക്ഷമായി. സ്റ്റോക്കു്ഹോമിൽ നിന്നു് ടെലിഫോൺ വിളി! സ്റ്റോക്കു് ഹോമിൽനിന്നുള്ള ഒരു വിളിയിൽ

അന്തർലീനമായിരിക്കുന്ന കാര്യങ്ങൾ എന്തൊക്കെയെന്നു് എനിക്കു് ഊഹി ക്കാൻ കഴിയും. ഹാളിൽനിന്നു് കിടക്കറയിലേക്കു് മടങ്ങി നടന്നപ്പോൾ എന്റെ പാദരക്ഷയുടെ ശബ്ദം ഉച്ചത്തിലുച്ചത്തിൽ കേട്ടിരുന്നു. എന്റെ ഉള്ളിലെ വികാരതീവ്രതയ്ക്കൊത്തവണ്ണമാണു് ആ ശബ്ദവും ഉണ്ടായതു്. എൻ റിക്കോയുടെ തല മാർദ്ദവമേറിയ വെള്ളത്തലയണയിൽ മുങ്ങിയിരിക്കുക യാണു് അപ്പോഴും; ശുഭ്രനിറത്തിൽ ഒരു കറുത്ത പൊട്ടുപോലെ.

"ഉണരൂ. എൻറിക്കോ. ഇന്നു വൈകന്നേരം സ്റ്റോക്കുഹോമിൽ നിന്നു് അങ്ങയെ ഫോണിൽ വിളിക്കും".

ശാന്തതയോടെങ്കിലും ജാഗ്രതാപൂർവ്വം, എൻറിക്കോ കൈമുട്ടിൽ പൊ ങ്ങി നിന്നുകൊണ്ടു മറുപടി പറഞ്ഞു:

"അതിന്റെ അർത്ഥം നോബൽ സമ്മാനം തന്നെ".

"തീർച്ചയായും അങ്ങിനെതന്നെയായിരിക്കും".

"എന്നോടു സൂചിപ്പിക്കുകയുണ്ടായിട്ടുള്ള കാര്യങ്ങൾ അങ്ങിനെ യഥാർത്ഥ മാകുകയാണു്. നമ്മുടെ പദ്ധതികൾ നാം ചെയ്തമാതിരിതന്നെ തയ്യാറാ ക്കിയതും നന്നായി".

പദ്ധതിയെപ്പററിയുള്ള സൂചനയുണ്ടായപ്പോൾ എന്റെ വികാരമൊ ന്നടങ്ങി.

ഈ പദ്ധതിയനുസരിച്ചു് അടുത്തവർഷം ആദ്യം ഞങ്ങൾ ഇററലി വി ടണം. എന്നാൽ എൻറിക്കോയ്ക്കു് നോബൽ സമ്മാനം കിട്ടിയാൽ ഞങ്ങൾ ക്കു് നേരത്തെ പോകാം. ഒരു മാസം തന്നെ വേണമെന്നില്ല. സ്റ്റോക്കു് ഹോ മിലേക്കു് പോയി അവിടെനിന്നു് നാട്ടിലേക്കു് മടങ്ങാതെ നേരെ ഐക്യ സംസ്ഥാനങ്ങളിലേക്കു് യാത്രയാകാം.

അന്നത്തെ സാഹചര്യത്തിൽ ഏററവും യുക്തിയുക്തമാണു് ആ പദ്ധ തിയെന്നുള്ളതിൽ സംശയമില്ല. ഞാൻ അവയെ ന്യായയുക്തമെന്ന നില യിൽ സ്വീകരിക്കുകയും ചെയ്തു. വികാരപരമായി ഞാനതിനെ അപ്പോഴും നിരാകരിച്ചു. ഞാൻ അതിനെതിരായി, ഭാവിയിലുണ്ടാകാനിടയുള്ള അ ജ്ഞാതമായ ഭവിഷ്യത്തുകൾക്കെതിരായി നിലകൊണ്ടു. റോം വിട്ടു പോകണമെന്ന വിചാരം എന്നിൽ വേദനയുണ്ടാക്കി. ഞാൻ പിറ ന്നതവിടെയാണു്. എന്റെ ബന്ധുക്കൾ, മിത്രങ്ങൾ, എല്ലാവരും അവിടെ ത്തന്നെ. ഞാൻ റോമിനവകാശപ്പെട്ടതുതന്നെ. എന്റെ വേരുകൾ അത്ര യധികം ഉറച്ചതാണു്. സ്മരണകളും പരിചയങ്ങളും സ്നേഹബന്ധങ്ങളും ആ കുന്ന വളമേറിയ മണ്ണിൽ ആ വേരു് ആഴത്തിലിറങ്ങിയിട്ടുണ്ടു്. എന്നെ അ വിടെനിന്നു പിഴുതുനടുവാൻ അത്രയെളുപ്പമല്ലെന്നു തന്നെ ഞാൻ കരുതി.

കഴിഞ്ഞ കൊല്ലങ്ങളിൽ, ഫാസിസത്തിൽ നിന്നു രക്ഷപ്രാപിക്കുവാൻ വേണ്ടി ഞങ്ങൾ ഇററലിവിട്ടു് ഐക്യസംസ്ഥാനങ്ങളിലേക്കു് പോകണമെ ന്നു് പലപ്പോഴും അഭിപ്രായപ്പെട്ടിട്ടുണ്ടു്. ആ സമയങ്ങളിലെല്ലാം ഞാൻ അതിനു് വിപരീതം പറഞ്ഞിട്ടുമുണ്ടു്. ഫാസിസം ഇന്നുവരെ ലഘുവായ ഒരു ഏകാധിപത്യം മാത്രമായിരുന്നു. ജനങ്ങളുടെ സ്വകാര്യജീവിതത്തിൽ അതു് ഇടപെടുകയുണ്ടായിട്ടില്ല. ജനങ്ങൾ ഞങ്ങളെപ്പോലെ അവരുടെ നി രൂപണവും എതിർപ്പും പ്രവർത്തനത്തിൽ കൊണ്ടുവന്നിരുന്നുമില്ല. ഇറ്റാലിയൻ ജനസംഖ്യയിൽ വമ്പിച്ച ഭൂരിപക്ഷം ജനങ്ങളും രാഷ്ട്രീയമായി കർമ്മവിമുഖ രാണു്. ശക്തിയായ ഒഴുക്കിന്റെ വലിവിൽ പെട്ടു് കീഴ്പ്പോട്ടൊഴുകാ

നല്ലാതെ, അതിനെതിരായി പ്രവൎത്തിയ്ക്കുവാൻ തയ്യാറുള്ളവരല്ല. ഒരുതരത്തിൽ അതു നന്നായെന്നു തോന്നുന്നു. പൊലീസ് നിയന്ത്രണത്തിൽ സുസംഘടിതമാക്കി ഭരിക്കപ്പെട്ടിരുന്ന ഒരു രാജ്യമായിരുന്നു ഫാസിസത്തിന്റെ കീഴിലെ ഇറ്റലി. കൂടുതൽ പ്രത്യക്ഷമായ എതിൎപ്പ് കൂടുതൽ കഷ്ടപ്പാടുകൾ ഉണ്ടാക്കുമായിരുന്നു. അതു് ഖണ്ഡിതമായ ഫലങ്ങൾ നേടുന്നതിനു് പരാജയപ്പെടാനുമായിരുന്നു ഇട. എങ്ങിനെയായാലും അമേരിക്കയിലെ മാതിരി, ഭരണം ഓരോരുത്തരുടെയും ഉത്തരവാദിത്വമാണെന്നും എല്ലാവരും അതിൽ പങ്കുകൊള്ളണമെന്നും മററുമുള്ള സിദ്ധാന്തം, ഇററലിയിൽ പരക്കെ സ്വീകരിച്ചു കഴിഞ്ഞിരുന്നില്ല. ചില ബുദ്ധിജീവികളുടെ ധീരമെങ്കിലും നിഷ്ഫലമായ വിപ്ലവത്തെപ്പോലെയോ അതിലും മെച്ചമായതരത്തിലോ മഹത്തരംതന്നെയാണ് രാഷ്ട്രീയത്തിൽ നിന്നു് ഒഴിഞ്ഞുമാറി ദന്തഗോപുരത്തിൽ പണ്ഡിതന്മാർ കഴിഞ്ഞുകൂടുന്നതു്, എന്നും അക്കാലത്തു് കരുതിയിരുന്നു. ഫാസിസം ഉണ്ടായിരുന്നിട്ടും റോമിലെ ജീവിതം ഞങ്ങൾക്കു് സുഖകരമായിരുന്നു. അതിനാൽ ഞങ്ങൾ ഇത്രയും നാൾ താമസിച്ചു.

1938–ലെ സാഹചൎയ്യങ്ങൾ വ്യത്യസ്തമായിരുന്നു. പഴയതിൽനിന്നുള്ള വ്യത്യാസങ്ങൾക്കു് കാരണം നോക്കിചെന്നാൽ, മുസ്സോലിനിയുടെ എത്യോപ്യൻ ആക്രമണത്തിലും അതിൻെറ അനന്തരഫലമായി ഐക്യരാജ്യങ്ങൾ സ്വീകരിച്ച സാമ്പത്തിക നടപടികളിലും ചെന്നുചേരുന്നതാണു്. 'ഈ നടപടികൾ പകുതിയോളം മാത്രം പ്രയോജനമുള്ളവയായിരുന്നു. യുദ്ധം അവസാനിപ്പിക്കുന്നതിനു് ഇടവരുത്തത്തക്കവണ്ണം ശക്തമായിരുന്നില്ല. മുസ്സോലിനിയെ പാശ്ചാത്യശക്തികളിൽ നിന്നു് ഒഴിച്ചു്, പിണക്കിനിൎത്തുവാൻ അതു മതിയായി. കോപിഷ്ഠരായിത്തീൎന്ന ഇററലിക്കാർ സൎവ്വദേശീയദ്രോഹത്തിൻെറ പ്രതീകമായി പരിഗണിച്ച സമരം വിജയത്തിൽ കൊണ്ടെത്തിച്ചു.

ആഫ്രിക്കയിലെ വിജയത്തെക്കാൾ കൂടുതൽ ഗൗരവമുള്ള ഭവിഷ്യത്തുകൾ എതിർ നടപടികൾ മൂലം സംഭവിക്കുകയുണ്ടായി. അവർ ഫാസിസത്തെ നാസി ജൎമ്മനിയുമായി ഉടമ്പടിയിലെത്തുന്നതിനു് നിൎബ്ബന്ധിതമാക്കി.

അതു് മിക്കവാറും വിശ്വസിക്കത്തക്കതല്ല. ജൎമ്മൻകാർ ഇററലിക്കാരുടെ പരമ്പരയായുള്ള ശത്രുക്കളാണു്. ഒന്നാം ലോകമഹായുദ്ധത്തിനു ശേഷം അവർ പരാജിതരായ ശത്രുവായി. പുതിയതായി ഉയൎന്നുവന്നിട്ടുള്ള ഫ്യൂറർ, ഡൂച്ചേയുടെ അത്രത്തോളം ബുദ്ധിമാനല്ലാത്ത ഒരു അനുകരണക്കാരനായിട്ടാണു് പലരും കണക്കാക്കിയതു്; തൻെറ ഫാസിസ്റ്റു യജമാനൻെറ ഉത്തരവുകൾ അനുസരണയോടെ കാത്തിരിക്കുന്ന ഒരു പാവ; ഈ പാവ മുൻകൈ എടുത്തു പ്രവൎത്തിക്കുന്നതിനുള്ള കഴിവു് ഒരിക്കൽ കാണിച്ചു. 1935–മാൎച്ചിൽ വെർസെയിൽസ് ഉടമ്പടി നിരസിച്ചിട്ടു് പ്രഖ്യാപിച്ചു ജൎമ്മനി പുനരായുധീകരിക്കുമെന്നു്. മുസ്സോലിനിയുടെകോപം ഇളകി. സ്ട്രേസ്സായിൽ വച്ചു് ഫ്രാൻസും ഇംഗ്ലണ്ടും ആയി അദ്ദേഹം ഒരു സമ്മേളനം വിളിച്ചുകൂടി. ജൎമ്മൻ പുനരായുധീകരണത്തെ അടക്കിവയ്ക്കുന്നതിനു് സഹായിക്കാൻ സ്വയം പ്രതിജ്ഞ ചെയ്തു.

വസന്തകാലത്തെ മറെറാരു അപ്രതീക്ഷിത പ്രവൎത്തനത്തിനുകൂടി ഫ്യൂറർ കരുതിയിട്ടുണ്ടായിരുന്നു. സൈന്യരഹിതമാക്കിയ റൈൻലൻഡ് 1936 മാൎച്ചിൽ അയാളുടെ പട്ടാളം പിടിച്ചെടുത്തു. ഈ സമയത്തു് ഫ്രാൻസും ഇംഗ്ല

ണ്ടുമായി മമതയില്ലായിരുന്നു. എങ്കിലും ശക്തമായ ജർമ്മനിയെ ഭയപ്പെടുക യും എതിർക്കുകയും ചെയ്തു. റൈൻലണ്ട് പിടിച്ചടക്കം സംബന്ധിച്ച് അ ന്ന് ഒരു പത്രം പ്രസിദ്ധപ്പെടുത്തിയ അഭിപ്രായപ്രകടനം മുസ്സോലിനിയുടെ അന്നത്തെ മനോഭാവം പ്രകടമാക്കിയിട്ടുണ്ട്.

"ജർമ്മനിയുടെ കരാർഭംഗം ഐകകണ്ഠ്യേന അംഗീകരിക്കപ്പെട്ടിരി ക്കുന്നു" അതിന്റെ ശീർഷകം പ്രസ്താവിച്ചു. "എത്യോപ്യൻ പ്രശ്നത്തിന് നീതിലഭിക്കുന്നതുവരെ ഇററലി ജാഗ്രതയോടെ സംഭവങ്ങൾ നിരീക്ഷിച്ചു കൊണ്ടിരിക്കും."

അയാളുടെ ഉണ്ടയില്ലാ വെടിഫലിച്ചില്ല. "സ്ട്രെസ്സാസമരനിര" പിള ന്നു. അടുത്തജൂലൈമാസത്തിൽ ജർമ്മനിയും ഇറ്റലിയും ഒരു ചേരിയിലാണു കാ ണപ്പെട്ടതു്. അനൗദ്യോഗികമായി സ്പാനിഷ് സമരത്തിൽ ഒരേവശത്തുനിന്ന് അവർ യുദ്ധം ചെയ്യുകയാണ്.

അന്നുമുതൽ രണ്ടു ഏകാധിപതികൾ തമ്മിൽ പ്രഖ്യാപിതമായ സ്നേഹ ത്തിലുമായി. കാമുകന്മാരുടെ പുഞ്ചിരിയുടെ സ്വഭാവമുള്ള വാക്കുകൾ അ വർ തമ്മിൽ കൈമാറി. റോം–ബർലിൻ അച്ചുതണ്ട്, മുസ്സോലിനി ഭാവം കൊടുത്ത മറെറാരു പ്രതീകം 1936–ഒക്ടോബർ 23–ാം തീയതി സ്ഥാപിത മായി. ഡ്യൂച്ചേ അപ്പോഴും താനാണ് യജമാനനെന്നും ഹിററ്ലർ തന്റെ കയ്യിലാണെന്നും ഉള്ള മിഥ്യാബോധത്തിൽ കഴിഞ്ഞുവരികയായിരുന്നു. ആ മിഥ്യയെ തെളിയിച്ചതു് 'ആൻഷ്ളൂസ്സ്' ആണ്. 1938–മാർച്ച് 12–ാം തീയ തി, ആരോടും ആലോചിക്കാതെ മുസ്സോലിനിയെ കൂടി അറിയിക്കാതെ, ആ സ്റ്റ്രീയാ സ്വായത്തമാക്കി. തന്റെ മിത്രം കഠിനമായി അതിനെ എതിക്കുമെന്ന് അയാൾക്ക് നല്ലതുപോലെ അറിയാവുന്നതാണ്. എന്തുകൊണ്ടെന്നാൽ വളരെ വഷങ്ങളായി ആസ്റ്റ്രിയായുടെ സംരക്ഷകനെന്ന നില, സ്വയം അവലംബിച്ച് വ്യക്തമായി കളിച്ചിട്ടുള്ളതാണ്. 1934–ൽ ചാൻസലർ ഡോൾഫസിനെ വധിച്ചപ്പോൾ ഡ്യൂച്ചേ ആസ്റ്റ്രിയൻ അതിർത്തി ജർമ്മൻ ആക്രമണത്തിൽ നിന്ന് സംരക്ഷിക്കുന്നതിനായി സൈന്യത്തെ അയയ്ക്കുകയുണ്ടായി. എന്നിട്ട് ലോകത്തോട് ഉച്ചൈസ്തരം ഉൽഘോഷിച്ചു: "ആസ്റ്റ്രിയായെ തൊടാൻ പാ ടില്ല." ബ്രെന്നർ മലയിടുക്കിലെത്തിയ ജർമ്മനി, ഇററലിക്ക് നിരന്തരമുള്ള ഒരു ഭീഷണിയായിരിക്കും.

ഇററാലിയൻ സ്വേച്ഛാധിപതിക്ക് ആൻഷ്ളൂസ്സ്" അപ്രതീക്ഷിതമാ യിട്ടാണുണ്ടായതെന്ന് പത്രങ്ങളുടെ മനോഭാവം, അഥവാ മനോഭാവമില്ലാ യ്മയിൽനിന്ന് തികച്ചും വ്യക്തമാണ്. കഴിഞ്ഞകാലങ്ങളിൽ എന്തെങ്കിലും പ്രധാനപ്പെട്ട സംഭവം ഉണ്ടായാൽ പത്രങ്ങൾക്ക് ഔദ്യോഗികാഭിപ്രായം സംബന്ധിച്ചുള്ള നിർദ്ദേശങ്ങൾ ലഭിക്കുന്നതായിരിക്കും. അഭിപ്രായപ്രകട നങ്ങൾക്ക് സ്വീകരിക്കേണ്ട സരണിയെക്കുറിച്ചും എത്രമാത്രം സ്ഥലം അതി നായി വിനിയോഗിക്കണമെന്നും തലവാചകങ്ങളുടെ വലിപ്പത്തെക്കുറിച്ചു വരെ നിർദ്ദേശങ്ങളുണ്ടാവും. ആൻഷ്ളൂസ്സ് പ്രഖ്യാപിതമായപ്പോൾ വള രെ മണിക്കൂറുകൾ പത്രങ്ങളും പ്രക്ഷേപണ നിലയങ്ങളും വ്യക്തമായ നിലപാടൊന്നും സ്വീകരിക്കുകയുണ്ടായില്ല. ഹിററ്ലറുടെ നടപടിയെ ക്കുറിച്ച് അഭിപ്രായപ്രകടനങ്ങളൊന്നുമുണ്ടായില്ല. ഔദ്യോഗിക വ്യാ ഖ്യാനങ്ങളും ഇല്ല. പൊതുജനദൃഷ്ടിയിൽ താൻ അവഹേളിതനാകണോ, (സ്വകാര്യമായി അവഹേളനം തീർച്ചയായും നടന്നിരുന്നു;) അല്ലെങ്കിൽ

താൻ കളിപ്പിക്കപ്പെട്ടെന്ന സ്വയം ഏൽക്കണോ, അഥവാ നടന്നു കഴി ഞ്ഞ കാര്യത്തിനു് ആത്മാർത്ഥമായ അംഗീകാരം നല്കി അതിനു വിധേയ നാകണോ എന്നൊന്നും മുസ്സോലിനി തീരുമാനിച്ചില്ല. താമസിയാതെ പത്രങ്ങളിൽ ഫ്യൂററുടെ രാജ്യകാര്യശേഷിയെക്കുറിച്ചുള്ള സ്തുതിഗീതങ്ങൾ പൊട്ടിപ്പുറപ്പെട്ടു. എന്തുകൊണ്ടെന്നാൽ ഒന്നായിത്തീരാൻ ആഗ്രഹിച്ചിരുന്ന രാഷ്ട്രങ്ങൾ സംയോജിച്ചിരിക്കുന്നു. മുസ്സോലിനി തന്റെ മുഖം രക്ഷിച്ചു. എന്നാൽ ഇററാലി ജർമ്മനിയുടെ അടിമയായി.

ഈ അടിമത്വത്തിന്റെ ഫലങ്ങൾ വളരെവേഗം വ്യക്തമായിത്തുടങ്ങി. 1938-വേനൽക്കാലത്തു് മുസ്സോലിനി ജൂതവിരുദ്ധ നടപടികൾ, അതിനു് കാരണങ്ങളോ ഒഴിവുകഴിവുകളോ, തയ്യാറുകളോ ഉണ്ടായിരുന്നില്ലെങ്കിലും, തുടങ്ങുകയുണ്ടായി. യഥാർത്ഥമായ ജൂതവിരുദ്ധ മനോഭാവം ഇററലിയിൽ ഉണ്ടായിരുന്നില്ല. മുസ്സോലിനിതന്നെ അങ്ങനെ പല സന്ദർഭങ്ങളിലും പ്രഖ്യാപിച്ചിട്ടുമുണ്ടു്. ചില ഉദ്യോഗങ്ങളിൽ ജൂതന്മാർക്കു പ്രവേശിക്കുന്നതിനു വിഷമമായിരുന്നു എന്നുള്ളതു ശരിതന്നെ. സുപ്രസിദ്ധ ഗണിത ശാസ്ത്രജ്ഞനായ പ്രൊഫസ്സർ ലെവി സിവിററായെ റോയൽ അക്കാഡമിയിലേക്കു് അതിലെ അംഗങ്ങളുടെ ആവർത്തിച്ചാവർത്തിച്ചുള്ള ശുപാർശയെ അവഗണിച്ചുകൊണ്ടു് നാമനിർദ്ദേശം ചെയ്തില്ലെന്നുള്ളതും ശരിതന്നെ. എന്റെ അച്ഛനെ അപ്രതീക്ഷിതമായും കാരണം കാണിക്കാതെയും നാവികസേനയിലെ ആക്ടീവ് സർവ്വീസിൽ നിന്നു പിരിച്ചുവിട്ടു് റിസർവ്വിൽ നിർത്തിയെന്നുള്ളതും വാസ്തവം തന്നെ. ഇതൊക്കെ അവിടവിടെയുള്ള അപൂർവ്വ സംഭവങ്ങളായിരുന്നു. ജൂതന്മാരും 'ആര്യന്മാ'രും ഉണ്ടായിരുന്നില്ല; ഇററലിക്കാർ മാത്രമേയുള്ളു. ജനസംഖ്യയിൽ ജൂതന്മാരുടെ പ്രാതിനിധ്യം ആയിരത്തിനൊന്നെന്ന തോതിലായിരുന്നു. ഇതു് വർദ്ധമാനമായിക്കൊണ്ടിരുന്ന സങ്കരവിവാഹങ്ങൾകൊണ്ടു് എണ്ണത്തിൽ കുറഞ്ഞു വരുകയുമാണു്.

ഞങ്ങളുടെ യാത്രയ്ക്കു് കുറച്ചുമുമ്പു് സാധാരണവേഷത്തിൽ ജോലിചെയ്തുകൊണ്ടിരുന്ന ഒരാൾ മറെറാരാളിനോടു് റോമിൽ വച്ചു ചോദിച്ചതു് ഞാൻ സംഗതിവശാൽ കേൾക്കാൻ ഇടയായി. "ഇപ്പോൾ അവർ ജൂതന്മാരെ പറഞ്ഞയയ്ക്കുകയാണു്. എന്നാൽ ആരാണു് ജൂതൻ?"

തെക്കെ ഇററലിയിലും സിസിലിയിലും ജൂതന്മാർ ഉണ്ടായിരുന്നില്ല. സിസിലിയിലെ ഒരു മൂലയിലുള്ള ഒരു ഗ്രാമത്തിലെ മേയറിൽ നിന്നു് മുസ്സോലിനിയ്ക്കു് ഒരു കമ്പി കിട്ടിയതായി സംസാരമുണ്ടായിരുന്നു: "യഹൂദവിരുദ്ധനടപടികൾ : മാതൃകയൊന്നയച്ചു തരിക. നടപടികളെടുക്കുന്നതിനു് സഹായിക്കാൻ."

ജൂലൈ ആരംഭത്തിൽ കുട്ടികളോടൊത്തു് റോം വിട്ടു്, ആൽപ്സിൽ വേനൽ ചിലവഴിക്കാൻ പോകുമ്പോൾ വർണ്ണവിവേചനനയത്തിന്റെ സൂചനകളൊന്നും എന്റെ കാഴ്ചയിൽപെടുകയുണ്ടായില്ല ഡോളോമൈററ്സിലെ ഒരു ഏററവും അത്ഭുതകരമായ വിനോദ സങ്കേതമായ സാൻ മാർടിനോ ഡി കാസ്റ്റ്റോസ്സായിൽ ഒരു വീടു് ഞങ്ങൾ വാടകയ്ക്കു് എടുത്തു. ഈ വീടു് നീളമുള്ളതും കട്ടികുറഞ്ഞതുമായ ശിലാപാളികൾകൊണ്ടും മരക്കഷണങ്ങൾകൊണ്ടും ഉള്ള വേലിയാൽ ചുററപ്പെട്ടതായിരുന്നു. ഈ വേലിയ്ക്കുള്ളിൽ വിശാലമായ തടാകമുണ്ടു്. അവിടെ വച്ചു് ബാഹ്യലോകത്തിൽ നിന്നുള്ള വേർപാടു് ഞാൻ തീവ്രമായി അനുഭവിച്ചു. ചിന്തിച്ചു് ആ

നന്ദിച്ചു്, വിശ്രമിച്ചു്, സമ്പന്നമായ സൂര്യപ്രകാശമേററു് കുഞ്ഞുങ്ങളുടെ നിറം ഇരുളുന്നതു കണ്ടുകൊണ്ടു്, കഴിഞ്ഞിരുന്ന ഞാൻ ഫാസിസവും നാസിസവും യൂറോപ്പിലെ കഴപ്പങ്ങളും മറന്നു. ഞാൻ വർത്തമാനപ്പത്രങ്ങളൊന്നും വായിച്ചില്ല. പ്രക്ഷേപണങ്ങൾ ശ്രവിച്ചുമില്ല.

ആഗസ്റ്റുമാസത്തിൽ എൻറിക്കോ സാൻമാർടിനോയിൽ വന്നു. അദ്ദേഹം മനസ്സു് മററന്തിലോ വ്യാപരിപ്പിച്ചുകൊണ്ടിരുന്ന എന്നെനിക്കു തോന്നിയതിനാൽ അതെന്താണെന്നു ചോദിച്ചു:

"എന്താണു സംഭവിക്കുന്നതെന്നു് നീ മനസ്സിലാക്കുന്നില്ലേ?"

അദ്ദേഹത്തിൻെറ ശബ്ദത്തിൽ അത്ഭുതരസം അടങ്ങിയിരുന്നു. വമ്പിച്ച ആക്ഷേപസ്വരം എൻെറ അഭിമാനത്തെ വ്രണപ്പെടുത്തി. വാക്കുകളിൽ അതു വ്യക്തമാക്കാഞ്ഞതിനാൽ അതു് ആഴത്തിൽ എനിക്കുകൊണ്ടു. ഒരു ശാസനമോ, കോപപ്രകടനമോ ഞാൻ കൂടുതൽ ഇഷ്ടപ്പെട്ടേനെ. എന്നാൽ എൻറിക്കോയിൽ നിന്നു് അതൊന്നും ഒരിക്കലും കിട്ടിയിട്ടില്ല.

എൻറിക്കോ വിശദമാക്കി. ജൂലൈ 14–ാം തീയതി മനുഷ്യവർഗ്ഗങ്ങളെ സംബന്ധിക്കുന്ന പത്രിക പുറപ്പെടുവിക്കപ്പെട്ടു. ഇതിൽ ശാസ്ത്രീയ ഭാഷയിൽ ഏററവും വലിയ അബദ്ധങ്ങൾ ആസൂത്രണം ചെയ്തു ക്രമപ്പെടുത്തിപ്പറഞ്ഞു്, പരസ്പര വൈരുദ്ധ്യങ്ങളെ അതിവാചകത്വത്തിൽ മറയ്ക്കുവാൻ ശ്രമിച്ചിരുന്നു. വിഭിന്ന മനുഷ്യവർഗ്ഗങ്ങൾ നിലവിലുണ്ടു് ആ പ്രകടനപത്രിക തുടർന്നു പറഞ്ഞു:

"ഇററാലിയൻ ജനതതി ആര്യൻ വർഗ്ഗമാണു്. ആധുനികമായ കുടിയേററം ഉണ്ടായിട്ടില്ലാത്തതിനാൽ ഇന്നു് ശുദ്ധമായ ഇററാലിയൻ വർഗ്ഗം നിലനില്ക്കുന്നുണ്ടു് എന്നു് പ്രഖ്യാപിക്കാം." ഏററവും അന്തസ്സാരമില്ലാത്ത പരസ്പര വൈരുദ്ധ്യം പത്രികയിലടങ്ങിയിരുന്നതു് ജൂതന്മാരെക്കുറിച്ചുള്ളതാണു്. പത്രികയുടെ സമ്പാദകർക്കു് ജൂതന്മാരും സെമിററുകളും തമ്മിൽ ഉള്ള വ്യത്യാസം വ്യക്തമാക്കുന്നതു് സൗകര്യപ്രദമായി തോന്നിയിരുന്നു. ജൂതന്മാരെ സംബന്ധിച്ചുള്ള ഖണ്ഡിക താഴെ പറയുന്നതാണു്.

"ജൂതന്മാർ ഇററാലിയൻ വർഗ്ഗത്തിൽ പെടുന്നതല്ല. നൂററാണ്ടുകളിലായി നമ്മുടെ രാജ്യത്തിൻെറ വിശുദ്ധമായ മണ്ണിൽ വന്നിറങ്ങിയ സെമൈററിൽ, ഒന്നും അവശേഷിച്ചിട്ടില്ല. അതുപോലെ സിസിലിയിലെ അറബി കുടിയേററവും സ്മരണകളും കുറെ നാമധേയങ്ങളുമല്ലാതെ മററൊന്നും അവശേഷിച്ചിട്ടില്ല. എങ്ങിനെയായാലും ഇററലിയിലെ ഉൾക്കൊള്ളൽ വളരെ വേഗത്തിലുള്ളതായിരുന്നു. അങ്ങിനെ ഇററാലിയിൽ ഉൾക്കൊള്ളലിനു വിധേയമാകാത്ത ഒരൊററ ജനവിഭാഗത്തെയാണു് ജൂതന്മാർ പ്രതിനിധീകരിക്കുന്നതു്. എന്തുകൊണ്ടെന്നാൽ അവർ യൂറോപ്യേതരരായ അംശങ്ങളെ, ഇററാലിയന്മാർക്കു് ആരംഭമരുളിയ അംശങ്ങളിൽ നിന്നു തികച്ചും ഭിന്നമായ അംശങ്ങളെ ഉൾക്കൊള്ളുന്നു."

ഈ പത്രികയിലൊപ്പുവയ്ക്കുന്നതിനു് സർവ്വകലാശാല പ്രൊഫസ്സറന്മാരെ കണ്ടെത്തുന്നതിനു് മുസ്സോലിനിക്കു് നേരിടേണ്ടിവന്ന വൈഷമ്യം, ഇററലിക്കാർക്കു് അഭിമാനിക്കാവുന്നതാണെന്നു പറയാതെ തരമില്ല. ഒരൊററ നരവംശശാസ്ത്രജ്ഞനും ഈ പ്രബന്ധത്തിൽ ഒപ്പുവച്ചിട്ടില്ല.

ബുദ്ധിപൂർവ്വം സമാരംഭിച്ച വംശവിവേചന നടപടികൾക്കു് അതിവേഗത്തിൽ ശക്തിയാർജ്ജിക്കുവാൻ കഴിഞ്ഞു. വർഗ്ഗത്തിൻെറ പ്രതിരോ

ധത്തിനു വേണ്ടി ഒരു ഇൻസ്റ്റിട്ട്യൂട്ട് സ്ഥാപിതമായി. "വംശ സംരക്ഷ ണം" എന്നപേരിൽ ഒരു മാസികയും പ്രസിദ്ധപ്പെടുത്തിത്തുടങ്ങി.

ഇതേ സമയം ഇററാലിയൻ സർക്കാരിനു് ഭ്രാന്തു പിടിപെട്ടതായി തോന്നു. പുതിയ നിയമങ്ങൾ, ചട്ടങ്ങൾ, നിർദ്ദേശങ്ങൾ തുടങ്ങിയവ ദിവ സവും എണ്ണമില്ലാതെ പുറത്തു വന്നുകൊണ്ടിരുന്നു. അതിൻെറയൊക്കെ ഒ രേയൊരു പ്രത്യേകോദ്ദേശം ഫാസിസ്റ്റു് ദൈവത്തിൻെറ സർവ്വശക്തികൾ തെളിയിക്കുകയെന്നതായിരുന്നെന്നും തോന്നും. ആഫീസുദ്യോഗസ്ഥന്മാർക്കു ള്ള യൂണിഫോറങ്ങൾ അതു നിശ്ചയിച്ചു. സ്ത്രീകളുടെ ശിരോലങ്കാരമിന്ന തെന്നു് നിർണ്ണയിച്ചു. തോക്കിൻെറ ഉന്നമെടുക്കുമ്പോൾ ഏതോ നാഡിയിൽ തട്ടി തടസ്സമുണ്ടാക്കുമെന്ന കാരണത്താൽ 'ടൈ' പുരുഷന്മാരുടെ വേഷത്തിൽ നിന്നു് നിരോധിക്കുകയായി. കൂടുതൽ ഗൗരവമേറിയ നിയമങ്ങൾ അവിവാ ഹിതർക്കു്, സർക്കാരു നിയന്ത്രിക്കുന്ന സ്ഥാനങ്ങളിൽ ഉയർച്ചക്കുള്ള അവകാ ശത്തെ നിരോധിച്ചു; സ്ത്രീകളുടെ ഉദ്യോഗലബ്ധിക്കു് വിവാഹം ആവശ്യമാ ക്കി; ഇററലിക്കാരും വിദേശികളും തമ്മിലും ആര്യന്മാരും ജൂതരും തമ്മിലും വിവാഹം നിഷേധിച്ചു.

ആദ്യത്തെ ജൂതവിരുദ്ധനിയമങ്ങൾ പാസ്സാക്കിയതു് സെപ്തംബർ ആ ദ്യമാണു്. ഉടൻതന്നെ ഇററലിയുപേക്ഷിച്ചു്, കഴിയുന്നതും നേരത്തെ പോ കുന്നതിനു് ഞങ്ങൾ തീരുമാനിച്ചു. എൻറിക്കോയും ഞങ്ങളുടെ കുഞ്ഞുങ്ങ ളും കത്തോലിക്കരാണു് ; അതിനാൽ ഞങ്ങൾക്കു് ഇവിടെ തുടരുവാൻ കഴി യുമായിരുന്നു. എന്നാൽ ഒരാളുടെ സഹനശക്തിയ്ക്കു് ഒരതിരുണ്ടു്.

യഥാർത്ഥത്തിലുള്ള ഉദ്ദേശം അറിവായാൽ ഞങ്ങളുടെ പാസ്പോർട്ടു കൾ പിൻവലിച്ചേക്കുമെന്നു് ഭയന്നതിനാൽ, ഞങ്ങളുടെ യാത്ര സംബ ന്ധിച്ച കാര്യങ്ങൾ രഹസ്യമായി സംവിധാനം ചെയ്യുന്ന പ്രശ്നം ഞങ്ങൾക്കു് നേരിടേണ്ടി വന്നു. വിദേശത്തു നിന്നു വരുന്ന കത്തുകൾ പരിരോധിച്ചേക്കാ നുള്ള സാധ്യതയുണ്ടു്. മുമ്പു് അവരുടെ ക്ഷണങ്ങൾ സ്വീകരിക്കുന്നതിനു കഴിയാതെയിരുന്ന സാഹചര്യങ്ങൾ അവസാനിച്ചിരിക്കുന്നതായി അറിയി ക്കുന്ന നാലു കത്തുകൾ നാലു സർവ്വകലാശാലകളിലേക്കു് എൻറിക്കോ അ യച്ചു. കൂടുതൽ വ്യക്തമായി എന്തെങ്കിലും എഴുതുന്നതിനു് അദ്ദേഹം തയ്യാ റായില്ല.

ഞങ്ങൾ അപ്പോഴും ആൽപ്സിൽ തന്നെയായിരുന്നു. നാലു് എഴുത്തു കൾ ഒരേ കയ്യക്ഷരത്തിൽ അമേരിക്കയിലേക്കു് എഴുതിയിട്ടുള്ളതു് ഒരേ ഗ്രാമത്തിൽ തന്നെ പോസ്റ്റുചെയ്താൽ സംശയമുണ്ടാക്കിയേക്കും. ഞങ്ങൾ കാർയാത്ര പ്രയോജനപ്പെടുത്തി നാലു കത്തുകൾ വളരെ നാഴിക അകലത്തു ള്ള ടൗണുകളിൽകൊണ്ടു ചെന്നു പോസ്റ്റുചെയ്തു.

അമേരിക്കയിൽ മാന്യമായ അഞ്ചു സ്ഥാനങ്ങളിലേക്കുള്ള വാഗ്ദാനം സംബന്ധിച്ച അറിയിപ്പുകൾ എൻറിക്കോയിക്കു കിട്ടി. കൊളംബിയാ സ ർവ്വകലാശാലയുടെ ക്ഷണം അദ്ദേഹം സ്വീകരിച്ചു. ആറുമാസത്തേക്കു് ന്യൂ യോർക്കു് സന്ദർശനത്തിനു പോകുകയാണെന്നു് അദ്ദേഹം ഇററാലിയൻ ഉദ്യോഗസ്ഥന്മാരെ അറിയിച്ചു.

അപ്പോൾ അപ്രതീക്ഷിതമായ ഒരു കുഴപ്പം ഞങ്ങളുടെ പദ്ധതിക ളെ വ്യത്യാസപ്പെടുത്തുന്നതിനു് നിർബ്ബന്ധിതരാക്കി. ഒക്ടോബറിൽ, കോ പ്പനേഗനിൽ ചേർന്ന ഒരു ഊർജ്ജതന്ത്രജ്ഞ സമ്മേളനത്തിൽ മററുള്ളവരോ

ടൊപ്പം എൻറിക്കോയുടെ പേരും നോബൽ സമ്മാനത്തിനു് ചർച്ചാവിഷയമായിട്ടുണ്ടെന്നു് ഒക്ടോബറിൽ എൻറിക്കോയെ രഹസ്യമായി അറിയിച്ചു. അന്നത്തെ രാഷ്ട്രീയ സ്ഥിതിഗതികളെയും സാമ്പത്തിക നിയന്ത്രണങ്ങളേയും പരിഗണിച്ചു് അദ്ദേഹത്തിന്റെ പേർ അല്പകാലത്തേക്കു് പിൻ വലിക്കണമെന്നുണ്ടോയെന്നും അവർ ആരാഞ്ഞിരുന്നു. സാധാരണ പരിതസ്ഥിതികളിൽ നോബൽ സമ്മാനം സംബന്ധിച്ചുള്ള അറിവു് തികച്ചും രഹസ്യമാണു്. ഈ കാര്യത്തിൽ നടപടികൾ ഭേദിക്കുന്നതു് അനുവദനീയമാണെന്നുകരുതി.

കുടിയേററക്കാരായിരിക്കാൻ സാദ്ധ്യതയുള്ളവർക്കു്, ആളൊന്നുക്കു് അൻപതു ഡോളർ വീതം ഇററലി വിടുമ്പോൾ അനുവദിക്കപ്പെട്ടിരുന്നു; നോബൽ സമ്മാനം ഒരു ഈശ്വരാനുഗ്രഹമായിരിക്കും. എങ്കിലും അന്നു നിലവിലിരിക്കുന്ന സാമ്പത്തിക ചട്ടങ്ങൾപ്രകാരം ഇററാലിയൻ പൗരന്മാർ അവരുടെ വിദേശസമ്പത്തുകൾ ലൈറായി മാററി ഇററലിയിലേക്കു കൊണ്ടുവരണമെന്നായിരുന്നു വ്യവസ്ഥ. എൻറിക്കോയ്ക്കു് നോബൽ സമ്മാനം കിട്ടിയാൽ സ്റ്റോക്കു്ഹോമിലേക്കു് പോയി അവിടെനിന്നു് നേരിട്ടു് ഐക്യസംസ്ഥാനങ്ങളിലേക്കു് യാത്രയാകാമെന്ന തീരുമാനത്തിനു് ഇതാണു കാരണം.

നവംബർ പത്തും അന്നു പ്രഭാതത്തിലെ ടെലിഫോൺ വിളിയും അങ്ങിനെ വന്നു.

"നമുക്കു് ആഘോഷിക്കാം," ഞാൻ പറഞ്ഞു. "ഇന്നു ജോലിക്കു പോകണ്ടാ. നമുക്കൊന്നിച്ചു പുറത്തു പോകാം".

അങ്ങിനെ അല്പസമയത്തിനുള്ളിൽ ഞങ്ങൾ റോമില തെരുവുകളിലെത്തി സാധനങ്ങൾ വാങ്ങുന്ന ബഹളത്തിലായി. ഞങ്ങൾക്കു് ഓരോരുത്തക്കും ഓരോ പുതിയ വാച്ചു വാങ്ങി. എന്റേതിനെക്കുറിച്ചു് എനിക്കു അഭിമാനം ഉണ്ടു്. എന്നാൽ അതേസമയം ഖേദം തോന്നി, എനിക്കു് അതു അവകാശപ്പെടാൻ അധികാരമില്ലെന്നും, അതു് എന്റെ കൈവശം വന്നതു് കപടമായ പെരുമാററത്താലാണെന്നും.

"നാം വളരെയധികം പണം ചിലവഴിച്ചു".—ഞാൻ എൻറിക്കോയോടു പറഞ്ഞു. "ആ ടെലിഫോൺവിളി നോബൽ സമ്മാനത്തിന്റെ കാര്യത്തിനല്ലെങ്കിലോ? അപ്പോൾ നാം എന്താണു ചെയ്യുക?"

"ആ വിളി നോബൽ സമ്മാനത്തെപ്പററിയാണെന്നുള്ളതിന്റെ സാദ്ധ്യത, പൂർണ്ണമായോ രണ്ടു് ഊർജ്ജതന്ത്രജ്ഞന്മാർക്കു് വീതിച്ചോ, ആണെന്നുള്ളതു്, തൊണ്ണൂറു ശതമാനമാണു്. അതു് ആയിരുന്നില്ലെങ്കിൽ തന്നെയെന്തു്? നമുക്കു് ഒരു വാച്ചു് വാങ്ങാൻ കഴിവുണ്ടു്. എന്നുതന്നെയല്ല നാം വിട്ടുപോകുമ്പോൾ ചില സാധനങ്ങൾ കൂടെ കൊണ്ടുപോകണം. വജ്രം വാങ്ങാൻ ഞാൻ ശ്രമിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ അതിന്റെ വിവരങ്ങൾ സൂക്ഷിക്കപ്പെടുന്നുണ്ടു്. അങ്ങിനെയുള്ള റിക്കാർഡുകളിൽ നമ്മുടെ പേർ ഉൾപ്പെടുത്തുന്നതിനു് ഞാൻ തയ്യാറില്ല. ഒരുവാച്ചു് വാങ്ങാവുന്ന ഒരു വസ്തുവാണു്; പെട്ടെന്നു കാണാൻ കഴിവില്ലാത്തതും ഉപയോഗമുള്ളതും".

പ്രഭാതത്തിനു ശേഷം രണ്ടാമത്തെ തവണ, ഈ ദിവസങ്ങൾ റോമിലെ ഞങ്ങളുടെ അവസാനത്തേതാണെന്നു് എനിക്കു് ഓർമ്മിക്കുവാൻ ഇടയാകി. എന്നാൽ സന്തോഷവതിയായിത്തന്നെ കഴിഞ്ഞുകൂടുന്നതിനു് ഞാൻ ഉറച്ചു. റോമിലെ തെരുവുകൾ കാണുമ്പോൾ എന്നിൽ ഗൃഹവിരഹപീഡ കടന്നുവ

ന്നു. പ്രാചീനവും നിറംമങ്ങിയതുമെങ്കിലും അവയുടെ സൗകുമാര്യം സംരക്ഷിച്ചിരുന്ന മന്ദിരങ്ങൾ, തെരുവുകളുടെ അഭിന്ന സ്വഭാവത്തെ ഇടയ്ക്കിടെ തടസ്സപ്പെടുത്തുന്ന നിറം മാറിയ മതിലുകളുടെയോ ഇരുമ്പുഗേററുകളുടെയോ പിന്നിൽ നില്ക്കുന്ന നിശ്ശബ്ദവും മനുഷ്യരുടെ അസ്വാസ്ഥ്യത്തിന്റ് സാക്ഷികളായവയും ആയ പഴയ മരങ്ങൾ ; ജലപ്രവാഹത്തിന്റെ ധാരാളിത്വത്താലും ആകാശത്തേക്ക് ചാടിപ്പോയി മുത്തുമണികൾ ചിതറുന്നതുപോലെ പതിക്കുന്ന ജലബിന്ദുക്കളാലും അവയുണ്ടാക്കിക്കാണിക്കുന്ന മഴവില്ലുകളാലും കൗതുകം ഉണ്ടാക്കുന്ന റോമിലെ നിരവധി ജലധാരായന്ത്രങ്ങൾ : എന്നിങ്ങനെ പലതും എന്റെ മനസ്സിൽ പതിഞ്ഞിരിക്കുന്നവയാണ്. ഈ കാഴ്ചകളെല്ലാം കണ്ട് ആനന്ദിച്ച് ദൈവത്തിനോട് മുപ്പതു കൊല്ലത്തെ റോമിലെ ജീവിതത്തിന് കൃതജ്ഞത പറയുവാൻ പോകയാണ്.

വീട്ടിൽ വൈകുന്നേരം വരെയുള്ള മണിക്കൂറുകൾ വലിഞ്ഞു നീണ്ടുകിടക്കുകയാണെന്നു തോന്നി. ഞാൻ സ്വീകരണമുറിയിൽ ഇരുന്നു. അതു വിശാലവും സുഖപ്രദവുമായ മുറിയാണ്. പാർക്വററ് തറ തിളങ്ങി. തടിവേലകൾ മിനുങ്ങി. ഈ താമസസ്ഥലത്ത് ഞങ്ങൾ അധികനാൾ താമസിച്ചിട്ടില്ല. എന്നാൽ വളർന്നുവരുന്ന കുട്ടികളോടുകൂടി സ്മരണകൾ കുനകൂടി വരികയാണ്, കേവലം പത്തുമാസങ്ങൾക്കുള്ളിൽ ഈ മുറികൾ എത്രമാത്രം കഥകൾ എന്നോടു പറയുന്നുണ്ടെന്നുള്ളത് അത്ഭുതകരം തന്നെ. അവിടെ സൺപോർച്ചിലെ കഠിനമായ മൊസൈക് തറയിൽ ജൂലിയോ വല്ലാതെ തലയടിച്ച് കുറെ നാൾ കിടന്നതാണ്. ഇവിടെയിരുന്നുകൊണ്ട് തുറന്നു കിടക്കുന്ന വാതിലിൽ കൂടി എനിക്കു കാണാവുന്ന ആ കിടക്കറയിൽ— ജൂലിയോ നേക്കു കുനിഞ്ഞു കിടന്നുകൊണ്ട് അവന് കഥ പറഞ്ഞുകേൾപ്പിക്കുന്ന നെല്ലായുടെ മുടിയിൽ സായാഹ്നസൂര്യന്റെ കിരണങ്ങൾ പതിക്കുകയാണ്,—നെല്ലാക്കു് മഞ്ഞിൻ പിടിപെട്ട് കിടന്നിരുന്നതാണു. അതിനടുത്തുള്ള കളിമുറിയിൽ പച്ചനിറമുള്ള വെണ്ണക്കൽ വിരിച്ചിട്ടുള്ള എന്റെ പ്രിയപ്പെട്ട കളിമുറിയിൽ, ആണൊനാശകസാമഗ്രികൾ ഞാൻ സംവിധാനം ചെയ്തിരിക്കുകയാണ്. അതാ ആ മൂലയിൽ, സ്വീകരണമുറിയിലെ കസേരകളുടെ സമീപത്ത്, കലമ്പിക്കൊണ്ട് ഗിയുലിയോ നിന്നിട്ടുള്ളതാണ്, വിരുന്നുകാർക്കു വേണ്ടി തയ്യാറാക്കിയ പലഹാരമെടുത്ത് വായ്നിറയെ തള്ളിക്കയററി തിന്നതിന് ശിക്ഷയായിട്ട്...

ടെലിഫോണിന്റെ മണിയടിച്ചു ; ഞാൻ ചാടിയെഴുന്നേററു.

"ഞാനതെടുക്കാം" എൻറിക്കോയോടു പറഞ്ഞിട്ട് ഹാളിലേക്കു ഞാൻ ഓടി.

അതു് സ്റ്റോക്ക്ഹോമിൽ നിന്നായിരുന്നില്ല.

"ആ ഫോൺ വിളി ഇതുവരെയുണ്ടായില്ലെ ?" ജിനെസ്ട്രാ അമാൽഡി ചോദിച്ചു. "ഞങ്ങൾ വിവരം അറിയാനായി കാത്തിരിക്കുകയാണ്. റാസെററി അദ്ദേഹത്തിന്റെ അമ്മയോടുകൂടി ഇവിടുണ്ട്. മററ് ആളുകളും ഗവേഷണശാലയിൽ നിന്നു വന്നിരിക്കുന്നു. സ്റ്റോക്ഹോമിലേക്ക് സംസാരിച്ചു കഴിഞ്ഞിട്ടു ഞങ്ങളെ വിളിക്കുക."

ഞാൻ വീണ്ടും ഇരുന്നു. എന്റെ കൺമുമ്പിൽ, കാലത്തെക്കാൾ കഠിനമായ വേഗത്തിൽ പായുന്നതിനു വെമ്പിക്കൊണ്ട് നില്ക്കുന്ന, റേഡിയേററർ കവറിന്റെ ലോലമായ വലയിൽ കുരുക്കപ്പെട്ടിരിക്കുന്ന, വേട്ടനായുടെ

ഇരുമ്പു രൂപം നിശ്ചലമായി സ്ഥിതിചെയ്യുന്നു. മനുഷ്യരാശിയുടെ ആശ പോലെയോ?

"ആറുമണിയായി, ഞാൻ റേഡിയോ തിരിച്ചുവയ്ക്കാം. നാം അകത്തിരിക്കുന്ന നേരം വാർത്തകൾ കേൾക്കാമല്ലൊ!"—എൻറിക്കോ പറഞ്ഞു.

കഴിഞ്ഞ കുറെ മാസങ്ങളിലായി റേഡിയോ പ്രസ്താവനകൾ കേട്ട് വല്ലാതാവുക ഞങ്ങൾക്ക് പരിചിതമായിക്കഴിഞ്ഞിരുന്നു. ഈ പ്രാവശ്യം മുമ്പിലത്തെക്കാൾ ഭയങ്കരമായിരുന്നു.

കഠിനവും നിർദ്ദയവും നിരാക്ഷേപവുമായ കമ്മൻേററ്ററുടെ ശബ്ദം രണ്ടാമത്തെ ഭാഗം വർഗ്ഗനിയമങ്ങൾ വിളിച്ചറിയിച്ചു. അന്നു പുറപ്പെടുവിച്ച നിയമങ്ങൾ ജൂതന്മാരുടെ പ്രവർത്തനങ്ങൾക്കും അവരുടെ പൌരത്വത്തിനും പരിധികൾ നിശ്ചയിക്കുകയുണ്ടായി. അവരുടെ കുട്ടികളെ പബ്ളിക്ക് സ്കൂളുകളിൽ നിന്ന് ഒഴിവാക്കി. ജൂതരായ അദ്ധ്യാപകന്മാരെ പിരിച്ചുവിട്ടു. ജൂതന്മാരായ അഭിഭാഷകന്മാർ, വൈദ്യന്മാർ, തുടങ്ങിയവർ ജൂതന്മാരായ കക്ഷികൾക്ക് വേണ്ടി മാത്രമേ ജോലി ചെയ്യുവാൻ പാടുള്ളു. 'ആര്യൻ' സിൽബന്ധികൾ ജൂതന്മാർക്കു പണി ചെയ്യുകയോ അവരുടെ വീട്ടുകളിൽ താമസിക്കുകയോ പാടില്ല. ജൂതന്മാരുടെ തികഞ്ഞ പൌരാവകാശങ്ങളെല്ലാം ഇല്ലാതാക്കും. അവരുടെ പാസ്പോർട്ടുകൾ പിൻവലിയ്ക്കും. എൻെറ എല്ലാ ബന്ധുളും ഞങ്ങളുടെ നിരവധി മിത്രങ്ങളും ഈ നിയമങ്ങൾക്ക് ബാധകരാകും. വല്ലവിധവും അവർക്ക് അവരുടെ ജീവിതം പുന:സംവിധാനം ചെയ്യേണ്ടിവരും. അവർ വിജയിക്കുമോ?

ടെലിഫോൺമണി വീണ്ടും അടിച്ചു.

"എന്ത്? ആ വിളിയെപ്പററിയെന്തുപറയുന്നു? ആ വാർത്ത വരുകയില്ലേ?" ജിനെസ്ട്രായുടെ അക്ഷമമായ ശബ്ദമാണ്.

"ഇനിയും ആയില്ല"—ഞാൻ മറുപടി പറഞ്ഞു. "അതിനെക്കുറിച്ച് ഞാൻ ഇപ്പോൾ കാര്യമാക്കുന്നില്ല. നിങ്ങൾ വാർത്തകൾ കേട്ടോ?"

"ഇല്ലാ ഞങ്ങൾ കേൾക്കുകയുണ്ടായില്ല. എന്തുണ്ടായി?"

"കൂടുതൽ വർഗ്ഗനിയമങ്ങൾ" ഞാൻ പറഞ്ഞിട്ട് ടെലിഫോൺ വച്ചു.

സ്റ്റോക്ക്ഹോമിൽനിന്നുള്ള വിളി അവസാനം ഉണ്ടായി. അതു് നോബൽ സമ്മാനത്തെപ്പററിയും ആയിരുന്നു. സ്വീഡിഷ് അക്കാഡമിയുടെ കാര്യദർശി സമ്മാനം സംബന്ധിച്ചുള്ള രൂപാശ് വായിച്ചു: "ന്യൂട്രോൺ ചുടൽകൊണ്ടു് ഉണ്ടായ പുതിയ ദീപ്തിമത്മൂലകങ്ങൾ നിർണ്ണയിച്ചതിനും, അദ്ദേഹത്തിൻെറ ജോലിയോടനുബന്ധിച്ച് മന്ദരായ ന്യൂട്രോൺസ് കൈവരുത്തുന്ന അണുപ്രവർത്തനം കണ്ടുപിടിച്ചതിനും റോമിലെ പ്രൊഫസ്സർ എൻറിക്കോ ഫെർമിക്ക്".

ഇനിയും സംശയമൊന്നുമില്ല. എൻറിക്കോയിക്ക് നോബൽ സമ്മാനം നല്കപ്പെട്ടിരിക്കുന്നു. നാലുകൊല്ലക്കാലത്തെ ക്ഷമാപൂർവ്വമുള്ള ഗവേഷണങ്ങൾ; പൊട്ടിയതും പൊട്ടാത്തതുമായ ബെറിലിയം പൊടിനിറച്ച ട്യൂബുകളും റാഡോണും; ഊർജ്ജതന്ത്രമന്ദിരത്തിലെ ഹാളിൽകൂടി മൂലകത്തിനു പുറകെ മൂലകമെന്ന തോതിൽ എടുത്തുകൊണ്ടു് ജീയ്ജർ കൗണ്ടറിൽ കൊണ്ടു പരിശോധിക്കുന്നതിനുള്ള മത്സരയോട്ടം; അണുരാസക്രീയ മനസ്സിലാക്കാനുള്ള മത്സരയോട്ടം; അണുരാസക്രിയ മനസ്സിലാക്കാനുള്ള പ്രയത്നങ്ങൾ; അതു സംബന്ധിച്ചുള്ള സിദ്ധാന്തങ്ങൾ തെളിയിക്കുന്നതിനുള്ള നിരവധി പരീക്ഷ

കൾ ; സ്വർണ്ണമത്സ്യജലധാരായന്ത്രവും പാരഫിൻ കട്ടകളും—ഇവയാണ് എൻറിക്കോയ്ക്ക് നോബൽ സമ്മാനം നേടിക്കൊടുത്തത്.

ഞങ്ങൾ വിചാരിച്ചതുപോലെ നോബൽ സമ്മാനം എൻറിക്കോയ്ക്കും മററാരാൾക്കുമായി വീതിക്കപ്പെട്ടില്ല, എന്നിരുന്നിട്ടും അത് അധികം സന്തോഷം എന്നിലുളവാക്കിയില്ല. സന്തോഷിക്കുകയോ, സന്തപിക്കയോ, ഏതാണ വേണ്ടതെന്നെനിക്ക് അറിവില്ല ; ടെലിഫോണോ റേഡിയോയോ ഏതാണ ശ്രദ്ധിക്കേണ്ടതെന്ന നിശ്ചയമില്ല.

അല്പസമയം കഴിഞ്ഞ് കതകു മണിയടിച്ചു, മെലിഞ്ഞ് ദീർഘകായയായ ജിനെസ്ട്രാ മധുരമനോഹരമായ പുഞ്ചിരിയോടെ ഏതാണ്ട് ഒരു ഡസനോളം വരുന്ന ആളുകളുള്ള നിരയുടെ നേതാവായി വരുന്നു. ഞങ്ങളുടെ, പഴയതും പുതിയതുമായ മിത്രങ്ങൾ, എൻറിക്കോയെ അനുമോദിക്കുന്നതിനു വന്നതാണ്.

“ഞങ്ങൾ അത്താഴത്തിനു നില്ക്കുകയാണ്,” ജിനെസ്ട്രാ സന്തോഷത്തോടെ പറഞ്ഞു. അവളുടെ ശബ്ദത്തിൽ ചാഞ്ചല്യത്തിൻെറ അംശംപോലുമുണ്ടായിരുന്നില്ല. അവർ നടന്ന് ഹാളിലേക്ക് കടന്നുവന്നു. ഒരു നിമിഷം മുമ്പ് നിശ്ശബ്ദമായി കഴിഞ്ഞിരുന്ന ആ വീട്ടിൽ ആഹ്ലാദം പൊട്ടിപ്പുറപ്പെട്ട്, സന്തോഷത്താലുള്ള അരാജകത്വവും ബഹളവും നടമാടി. ധാരാളം പേക്കിരുന്നു കഴിക്കാൻ സൗകര്യമുള്ളവണ്ണം മേശയിടുന്നതിന് ജോലിക്കാർക്ക് ഉത്തരവു പാസ്സാക്കി. സാധാരണമായ ഞങ്ങളുടെ അത്താഴം അനവധിയാളുകൾക്കായുള്ള ഒരു വിരുന്നുസല്ക്കാരത്തിൻെറ നിലയിലേക്ക് ഉയത്തുന്നതിന് വസ്തുകാരെ ഏപ്പാടുചെയ്തു. കൂടുതലായി വിഭവങ്ങൾ വരുത്തുന്നതിന് ആളയച്ചു. ആഘോഷത്തിനായി വീഞ്ഞു തയ്യാറാക്കി. എല്ലാ പേരുടെയും ആഹ്ലാദപ്രകടനത്തിലൊരംശം പകന്നുകൊണ്ടെന്നപോലെ, ജൂലിയോ പുരുഷന്മാരുടെ കാലുകളിൽ കടന്നുപിടിച്ച് വലിഞ്ഞുകയറുവാൻ ശ്രമിച്ചു. അങ്ങിനെ അവനിലേക്ക് ശ്രദ്ധതിരിക്കുവാൻ അവൻ പരിശ്രമിച്ചു. അതേസമയം അവനെ നല്ലപെരുമാററം പഠിപ്പിക്കുവാൻ നെല്ലാ ഗൗരവപൂവ്വം ശ്രമിച്ചുകൊണ്ടിരുന്നു.

നോബൽ സമ്മാനം കിട്ടിയതു സംബന്ധിച്ചുള്ള ആ ആഘോഷം ജിനെസ്ട്രായുടെ പദ്ധതിയായിരുന്നു ; വിജയിച്ച ഒരു പദ്ധതി ; പുതിയ വഗ്ഗനിയമങ്ങൾ ചിന്തിച്ച് മനസ്സു പുണ്ണമാക്കാതിരിക്കുന്നതിനുള്ള ഒരു വഴിയുമായിരുന്നു അത്.

# പതിന്നാല്

## യാത്രപുറപ്പാട്

1938 ഡിസംബർ 6–ാം തീയതി ഞങ്ങളുടെ രണ്ടു കുട്ടികളോടും അവരുടെ ആയയോടും കൂടി ഞങ്ങൾ റോം വിടുകയുണ്ടായി. താമസിയാതെ എട്ടും മൂന്നും വയസ്സു പ്രായമാകാൻപോകുന്ന കുട്ടികളുടെ പാവകൾകൊണ്ടും പുസ്തകങ്ങൾകൊണ്ടും സന്തോഷിക്കാത്ത, യാത്രാക്ഷീണമേററു തളന്ന കുട്ടികളോടു കൂടി ഒരു തീവണ്ടയാത്ര എത്രയും സുഖകരമാക്കാൻ സാധിക്കുമോ അത്രയും സുഖകരമാക്കിത്തീർത്തു ഞങ്ങളുടെ സ്റ്റോക്ഹോമിലേക്കു യാത്രയെ.

ജർമ്മൻ അതിർത്തിയിലുണ്ടായ ചെറിയ സംഭവം ഒഴിവാക്കിയാൽ, തീവണ്ടിയാത്രയുടെ മുഷിവ് പോക്കാൻ ഇടവരുത്തിയ ഒരേയൊരു ഓർമ്മിക്കാവുന്ന നേരംപോക്ക്, ബാൾടിക് കടൽ ചങ്ങാടത്തിൽ തരണം ചെയ്തപ്പോൾ ഉണ്ടായതാണ്. അസാധാരണ ശക്തിയുള്ള ഒരു തിരയിൽ തല്ലിയപ്പോൾ തീൻ മേശമേലിരുന്ന പാത്രങ്ങളെല്ലാം താഴെപ്പതിച്ച് തവിടുപൊടിയായി.

ജർമ്മൻ അതിർത്തിയിലെ സംഭവം തീരെ നിസ്സാരമായിരുന്നു. അല്പസമയത്തെ ആകാംക്ഷ മാത്രമേ അതു് ഉളവാക്കിയുമുള്ളു. പറയുന്നതിനു തക്ക പ്രാധാന്യമില്ലാത്തതുമാണ്. റോമിലെ ഞങ്ങളുടെ അവസാനമാസത്തെ അത്യായാസവും സംക്ഷോഭവും വെളിവാക്കുന്നതല്ലായിരുന്നെങ്കിൽ പറയുന്നതിനു തന്നെ പ്രാധാന്യമില്ലാത്തതാണ്. വിഷമമേറിയ രാഷ്ട്രീയ സാഹചര്യങ്ങളാൽ നാടുവിടുന്നതിനു നിർബ്ബന്ധിതരായി പദ്ധതി തയ്യാറാക്കുന്നവക്ക് സാധാരണമായ ഭയം—ഞങ്ങളും ആ ഭയത്തിന്റെ പിടിയിൽ കഴിയുകയായിരുന്നു. ഞങ്ങളുടെ പദ്ധതികൾ നടപ്പിൽ വരുത്തുവാൻ വിജയിക്കാതെ വരുമോയെന്നുള്ള ഭയത്തിൽ കഴിഞ്ഞുവരുകയാണ്. ഞങ്ങൾക്കും ഞങ്ങളുടെ പദ്ധതിക്കുമിടയിലായി വന്നു് എന്തെങ്കിലും, അതിന്റെ സമാപ്തിക്കു് വിഘാതമുണ്ടാക്കിയേക്കുമോയെന്നു ഞങ്ങൾ ശങ്കിച്ചു. സർക്കാരിന്റെ വ്യക്തമായ വല്ല നടപടിയോ പുതിയ നിയമമോ, അതിർത്തികൾ അടയ്ക്കലോ, യുദ്ധം പൊട്ടിപ്പുറപ്പെടലോ, അങ്ങിനെയെന്തുവേണമെങ്കിലും സംഭവിക്കാം.

മാനസികാസ്വാസ്ഥ്യതയ്ക്കു് വിധേയനായിരുന്നെന്നു് എൻറിക്കോ ഒരിക്കലും സമ്മതിക്കുകയില്ല. ഞങ്ങളുടെ കുടുംബത്തിൽ മററുള്ളവരെ ധൈര്യപ്പെടുത്തിക്കൊണ്ടു് ഒരിക്കലും ഒരു മനോവിഷമമോ സംശയമോ ഇല്ലാതിരുന്ന ഒരേ ഒരാൾ അദ്ദേഹമായിരുന്നു. പാസ്പോർട്ടുകൾ തിരിച്ചേല്പിക്കണമെന്നും അതിന്മേൽ ഓരോരുത്തരുടേയും വർഗ്ഗവിവരം രേഖപ്പെടുത്തണമെന്നും ഉള്ള ഉത്തരവ് വന്നപ്പോൾ ഞാൻ ഭയപ്പെട്ടു. അതിദീർഘമായ അമാന്തം സംഭവിച്ചേക്കാമെന്നും അങ്ങേയററം എന്നെക്കൂടാതെ എൻറിക്കോ യാത്രയാകേണ്ടിവന്നേക്കുമെന്നും ഞാൻ ദീർഘദർശനം ചെയ്തു. എന്നാൽ എൻറിക്കോ അദ്ദേഹത്തിന്റെ ശാന്തത പുലർത്തി. അവസാനത്തിൽ എല്ലാം മംഗളമായി കലാശിക്കുമെന്നുള്ള വിശ്വാസം അദ്ദേഹത്തിനുണ്ടായിരുന്നു. സ്വാധീനമുള്ള മിത്രത്തിന്റെ സഹായത്താൽ ഈ വിഷമവും മററുള്ളവപോലെ തരണം ചെയ്യും. എല്ലായ്പ്പോഴുമെന്നപോലെ ഇത്തവണയും അദ്ദേഹ

ത്തിനാ തെററുപററിയില്ല. രണ്ടു ദിവസത്തിനകം എന്റെ പാസ്പോർട്ട് മടക്കിക്കിട്ടി. അതിൽ വർഗ്ഗത്തെ സംബന്ധിച്ച കുറിപ്പൊന്നും ഉണ്ടായിരുന്നില്ല.

അദ്ദേഹത്തിനു് ആത്മവിശ്വാസം സ്പഷ്ടമായിരുന്നെങ്കിലും, യാത്രയുടെ ആദ്യദശയിൽ അക്കാര്യം അദ്ദേഹം പലപ്പോഴും കാണത്തക്ക കാരണമൊന്നുമില്ലാതെ ആവർത്തിക്കുകയുണ്ടായെങ്കിലും, ബ്രെന്നർ മലയിടുക്കിലെ ഇററാലിയൻ ഗാർഡ്ഡുകൾ ഞങ്ങളുടെ പാസ്പോർട്ടുകൾ പരിശോധിച്ച് അഭിപ്രായപ്രകടനങ്ങളൊന്നും കൂടാതെ മടക്കിത്തന്നപ്പോൾ, മാത്രമാണു് എൻറിക്കോക്കു് ആശ്വാസമുണ്ടായതായി എനിക്കു ഉറപ്പായതു്.

ഞങ്ങളുടെ പാസ്പോർട്ടുകൾ പരിശോധിക്കേണ്ട അടുത്തപങ്ക് ജർമ്മൻ ഗാർഡ്ഡുകളുടെതായി. അയാൾ ഇടനാഴിയിൽ ഞങ്ങളുടെ കിടക്കറയുടെ വാതലിനു സമീപം, ഔദ്യോഗികഗൗരവഭാവത്തിൽ ഞങ്ങളുടെ പഴയതും ഇപ്പോഴുള്ളതുമായ ഉൽക്കണ്ഠയുടെ മൂർത്തിഭാവംപോലെ, നില്ക്കുകയാണ്. ഞങ്ങളുടെ പാസ്പോർട്ടുകൾ കയ്യിലെടുത്തു് കശ്നമായി പരിശോധിച്ചിട്ട് അതൃപ്തനായതുപോലെ കാണപ്പെട്ടു. എൻറിക്കോ അദ്ദേഹത്തിന്റെ ഇരിപ്പിടത്തിൽ നിന്നെഴുന്നേററു്, അധരങ്ങൾ വാശ്ശുള്ളിൽ അപ്രത്യക്ഷമായ മാതിരി കടിച്ചു പിടിച്ചു കൊണ്ടു് ഇടനാഴിയിൽ ചെന്നുനിന്നു. സമയത്തിന്റെ അസഹ്യമായ മന്ദഗതി അപ്പോൾ അനുഭവപ്പെട്ടു. ഞങ്ങളുടെ മാനസിക വ്യത്യാസങ്ങളെ എപ്പോഴും പെട്ടെന്നു മനസ്സിലാക്കുന്ന നെല്ലാ അസ്വസ്ഥയായി. എന്തുകൊണ്ടാണു് ആ മനുഷ്യൻ നമ്മുടെ പാസ്പോർട്ട് പരിശോധിക്കുവാൻ ഇത്ര വളരെ സമയമെടുക്കുന്നതെന്നു് അവൾക്കറിയണം. എന്തിനാണു് അതിന്റെ ഓരോതാളും വീണ്ടും വീണ്ടും അയാൾ മറിച്ചുനോക്കുന്നതു്? എന്തോ തകരാറുണ്ടെന്നു് വിചാരിക്കണോ? ആ മനുഷ്യൻ ഞങ്ങളെ റോമിലേക്കും അങ്ങിനെ മുസ്സോലിനിയുടെ കീഴിലേക്കും മടക്കിയയയ്ക്കുമോ?

''ശാന്തയായിരിക്കു. നെല്ലാ. എല്ലാം ശരിതന്നെ''.

എല്ലാം ശരിയായിരുന്നേ പററൂ. ഇററലി വിടുകയെന്ന തീരുമാനം ഒരിക്കൽ സ്വാഗതം ചെയ്തുകഴിഞ്ഞപ്പോൾ, എപ്പോഴേ നാടുവിടണമെന്നു് ഞാൻ ആഗ്രഹിച്ചിരുന്ന രീതിയിൽ, ഞാൻ കരുതിത്തുടങ്ങി. എന്റെ ആഗ്രഹങ്ങളും പ്രതീക്ഷകളുമെല്ലാം കഴിഞ്ഞ കാലങ്ങളിലായി കെട്ടിപ്പടുക്കപ്പെട്ടിട്ടുള്ളതു് ഒരേ ഒരു വശത്താണെന്നു്, അമേരിക്കയിലാണെന്നു്, എനിക്കു തോന്നി. യാത്രചെയ്യുന്നതിനുള്ള നിഷേധം ഉണ്ടായാൽ ജീവിതസ്വപ്നം തകരുമെന്ന തരത്തിലായി.

എൻറിക്കോ, ഗാർഡിനോടു് ജർമ്മനിൽസംസാരിച്ചു. എന്താണു കാര്യം? ജർമ്മൻ പ്രതിനിധികാര്യാലയത്തിൽ നിന്നു ജനങ്ങൾക്കു് 'വിസാ'ലഭിച്ചിട്ടുണ്ടോ? ഗാർഡു ചോദിച്ചു. അതു് അയാൾ ഞങ്ങളുടെ പാസ്പോർട്ടിൽ കാണുകയുണ്ടായില്ലെന്നുതോന്നുന്നു. എൻറിക്കോ പാസ്പോർട്ടിന്റെ താളുകൾ മറിച്ചു് അതു കാണിച്ചപ്പോൾ, അയാളുടെ മാംസപേശികളിലെ മുറുകൊള്ളിപ്പ് മാറി. എൻറിക്കോയുടെ അധരങ്ങൾ വീണ്ടും കാണാറായി. ജർമ്മൻ ഗാർഡു് അഭിവാദ്യം ചെയ്തിട്ടു് പുഞ്ചിരിച്ചു. ജർമ്മൻകാരും ഇററലിക്കാരും നല്ല മിത്രങ്ങളാണു്. അല്ലേ?

''ഇനി നെല്ലാ, നിനക്കു് മടങ്ങിപ്പോയി ഉറങ്ങാം. ഒന്നും തകരാറായി

ട്ടില്ല, ബർത്തിലേക്ക് വലിഞ്ഞുകയറി ജൂലിയായുടെ കൂടെ കിടക്കു. അവൻ ഉണരാതെ സൂക്ഷിച്ചു കൊള്ളണം. താമസിയാതെ തീവണ്ടി നമ്മളെ കുലുക്കിക്കുലുക്കി ഓടാൻ തുടങ്ങും.''

താമസംവിനാ തീവണ്ടി ഓടാൻ തുടങ്ങി; മുമ്പോട്ട് ഇററലിയിൽ നിന്ന് അകന്നകന്നു പോയി.

ചങ്ങാതിമാരിൽ നിന്നും ബന്ധുക്കളിൽനിന്നും ഉള്ള വേർപെടൽ ഞാൻ വിചാരിച്ചിരുന്ന മാതിരി കഠിനമായിരുന്നില്ല. ഞങ്ങളുടെ അമേരിക്കൻ യാത്രയെക്കുറിച്ചുള്ള ''ഔദ്യോഗികവിവരം''—അതായതു് എൻറിക്കോ ന്യൂയോക്കിലെ കൊളംബിയാ സർവ്വകലാശാലയിൽ പഠിപ്പിക്കാനായി പോകയാണെന്നും അതുകഴിഞ്ഞു് അദ്ദേഹം റോമിലേക്ക് തിരിച്ചുവരുമെന്നും—പലപ്രാവശ്യം പറഞ്ഞിരുന്നതിനാൽ ഞാൻതന്നെ അതു വിശ്വസിക്കാൻ ഇടയായെന്നു പറയാം. അതുതന്നെയല്ല, ഞങ്ങൾ ഐക്യരാജ്യങ്ങളിൽ സ്ഥിരതാമസമാക്കിയാൽ തന്നെ ഒരു സന്ദർശനത്തിനായി ഞങ്ങൾക്ക് എപ്പോഴും വരാവുന്നതാണെന്നും ഞാൻ സ്വയം ആവർത്തിച്ചാവർത്തിച്ചു പറയുകയുണ്ടായിട്ടുണ്ട്. അതിന്ന് എന്നെ എന്തു് തടസ്സപ്പെടുത്താനാണ്? വർഗ്ഗനിയമങ്ങളോ? സഞ്ചാരത്തിനെതിരായി അതിലൊന്നും അടങ്ങിയിരുന്നില്ല. ഒരു യുദ്ധമോ? മ്യൂനിച്ചിൽവച്ചു് മേലിൽ ഭൂപ്രദേശപരമായ ആഗ്രഹങ്ങളൊന്നുമില്ലെന്നുള്ള ഹിററ്ലറുടെ മ്യൂനിച്ചു പ്രഖ്യാപനത്തിൻെറ ആത്മാർത്ഥതയെ എന്തിനു സംശയിക്കണം? ശുഭപ്രതീക്ഷകന്മാരെക്കാൾ അശുഭവാദികളെ എന്തിനു് ശ്രദ്ധിക്കണം?

യാഥാർത്ഥ്യങ്ങളുടെ നേരെ ഞാൻ കണ്ണടച്ചുകളഞ്ഞു. യുദ്ധംവരാൻ തുടങ്ങുകയായിരുന്നു. ഉടമ്പടികൾ സംബന്ധിച്ചു് ഇററലി നടത്തിയ അവസാന നിമിഷഏർപ്പാടുകളൊക്കെ അപ്രത്യക്ഷമായി. ഫാസിസം നാസിസവുമായി ഐക്യത്തിലായി. ഇററലി ജർമ്മനിയുടെ ഒരു സംസ്ഥാനമെന്നതിൽ ക്കവിഞ്ഞൊന്നുമല്ലാതെയുമായി. എന്നിട്ടും ഫാസിസം പരിപൂർണ്ണമായ നാസീകരണത്തെ എതിർത്തു. അതിൻെറ വ്യക്തിത്വം കുറച്ചൊക്കെ അതു് സംരക്ഷിക്കുകയുമുണ്ടായി. അതിൻേറതായി അവശേഷിച്ചിരുന്ന വ്യക്തിത്വം, നാസിസത്തിൻെറ ഇരയായിത്തീരുന്നതിനു് ഇടവരത്തക്കവിധത്തിലുമാണു നിലനിന്നതു്. ജർമ്മനിയുടെ ഈ പിടിച്ചടക്കൽ, ഭൂരിപക്ഷം ഇററലിക്കാർക്കും ഒരു ദുരന്തമായിട്ടാണു് അവസാനിച്ചതു്. പ്രത്യേകിച്ചു്, കൂടുതലായും ആസന്നമായും ഇററാലിയൻ ജൂതന്മാരുടെ ദുരന്തമായി. കുറെയാളുകൾ ഇററാലിയൻ പർവ്വതങ്ങളിലേക്ക് ഒളിച്ചോടി. മററു ചിലർ നടന്നു് ആൽപ്സ് കടന്നു്, താരതമ്യേന ഭദ്രമായ സ്വിസ് കോൺസെൻട്രേഷൻ ക്യാമ്പുകളിൽ ചെന്നെത്തി. അധികം സൂക്ഷിപ്പില്ലാതിരുന്ന മലയിടുക്കുകൾ അറിവുണ്ടായിരുന്ന കള്ളക്കച്ചവടക്കാരുടെ സഹായത്താൽ, കെട്ടുകളേയും കുട്ടികളേയും പേറിക്കൊണ്ടു് അവർ കാൽനടയായിപ്പോയി. കാലിൽ എഴുന്നേററു നില്ക്കാൻ മാത്രം കഴിവുള്ള കുട്ടികൾ പോലും അന്തമില്ലാതെ നടക്കാൻ നിർബ്ബന്ധിതരായി. ചിലർ അവരുടെ പേരുകൾ മാററി ആൾമാറാട്ടത്തിൽ നിരന്തരമായി ഭയന്നു ജീവിച്ചു. കുറച്ചധികം എണ്ണത്തെ, ജർമ്മൻകാർ ഒന്നിച്ചു് അടിച്ചുകൂട്ടി തൊഴിൽ സങ്കേതങ്ങളിലേക്കും വിഷവാതകജയിലുകളിലേക്കും കൊണ്ടുപോയി.

ഇവയൊക്കെ അഞ്ചുകൊല്ലം കഴിഞ്ഞു് സംഭവിക്കാനിരുന്നതാണു്.

ഭാഗ്യവശാൽ ഈ സംഭവങ്ങളെക്കുറിച്ച് പൂർവ്വസൂചനകളൊന്നും ഞങ്ങൾ യാത്രപുറപ്പെട്ടപ്പോൾ എനിക്കുണ്ടായില്ല. എൻെറ മനോവ്യഥയിൽ ഒരുതരം ധീരസാഹസികപ്രവണത കലർന്നിരുന്നു. മനസ്സ് അധികവും അപ്പപ്പോഴുണ്ടാകുന്ന പ്രയാസങ്ങളിൽ മുഴുകിയുമിരുന്നു.

അപൂർവ്വം ചിലരൊക്കെ ഞങ്ങൾ ഐക്യസംസ്ഥാനത്ത് സ്ഥിരതാമസത്തിന്ന് പോകുകയാണെന്ന് ധരിച്ചിരുന്നു. അവരിൽ അമാൽഡിയും റാസെററിയും ഉൾപ്പെട്ടിരുന്നു. അവർ റോമിലെ തീവണ്ടിയാപ്പീസിൽ ഞങ്ങളെ യാത്രയയയ്ക്കുന്നതിനായി വന്നു. ഞങ്ങൾ അവരോടൊപ്പം പ്ലാററ്ഫാറത്തിൽ അങ്ങോട്ടുമിങ്ങോട്ടും ഉലാത്തുകയുണ്ടായി. ഈ സമയം നെല്ലായും ഗിയുലിയോയും വണ്ടിയിൽ കയറി ഉറക്കമുറിയിൽ ആദ്യമേ സ്ഥാനം പിടിച്ചു.

ആയയുടെ ജാഗ്രതയുള്ള നോട്ടത്തിൻെറ പരിധിയിൽ പെടുന്ന സ്ഥലത്ത് അവർ കളിപ്പാട്ടങ്ങൾ വലിച്ചു ചിതറിയിട്ടു. എന്നിട്ട് കണ്ണാടിക്കതകിൽ മൂക്ക് കുത്തിപ്പരത്തിക്കൊണ്ട് ഞങ്ങളെ നോക്കിക്കൊണ്ടിരുന്നു.

ഞങ്ങളാരും വാക്കുകളിൽ വ്യക്തമാക്കാൻ ആശിക്കാത്ത ഒരർത്ഥം ഈ വേർപാടിനുണ്ടായിരുന്നു. ഏതാണ്ട പന്ത്രണ്ട സംവത്സരങ്ങൾക്കു മുമ്പ് സമാരംഭിച്ച സഹകരണപ്രവർത്തനം ഔപചാരികമായി സമാപിച്ചു എന്നുള്ളതായിരുന്നു അത്. ആ സുഹൃത്സംഘം ക്രമേണ ശോഷിച്ചു. 1936–ൽ സെഗ്രേ പാലെർമോയിൽ പോയപ്പോൾ, റാസെററി ഐക്യസംസ്ഥാനത്തിൽ ദീർഘമായ സന്ദർശനത്തിനായി പുറപ്പെട്ടപ്പോൾ, ആ സഹകരണം എൻറിക്കോ, എഡോവാർഡോ അമാൽഡി എന്നിവരുടെ മാത്രമായി ക്ലിപ്തപ്പെടുകയുണ്ടായി. കൃത്രിമദീപ്തിമത്വത്തെ സംബന്ധിച്ച പരീക്ഷണങ്ങളുടെയും താത്വികപ്രവർത്തനങ്ങളുടെയും വ്യാഖ്യാനവും, മന്ദമായ ന്യൂട്രോൺകളുടെ പെരുമാററം സംബന്ധിച്ചുള്ള പ്രവർത്തനവും മററും മുമ്പോട്ടുകൊണ്ടുപോയത് അവർ രണ്ടുപേരും കൂടത്തന്നെ. എന്നാൽ ആ സുഹൃത്സംഘത്തിൻെറ ബീജകേന്ദ്രം അവശേഷിച്ചാൽ സംഘത്തെ അതിൻെറ പൂർവ്വനിലയിൽ എത്തിക്കുന്നതിന്ന് സാധ്യതയുണ്ട്. ഇപ്പോൾ അങ്ങിനെയല്ല. ബെർക്കലിയിലെ കാലിഫോർണിയാ സർവ്വകലാശാലയിൽ വേനല്ക്കാല സമ്മേളനത്തിൽ സംബന്ധിക്കുന്നതിനായി എമിലിയോ സെഗ്രേ പോയിരിക്കുകയായിരുന്നു. ഇററലിയിലെ സംഭവവികാസങ്ങൾ അദ്ദേഹം വീക്ഷിച്ചുകൊണ്ടിരുന്നു. അവസാനം മടങ്ങാതിരിക്കാൻ തന്നെ അദ്ദേഹം തീർച്ചയാക്കി. അദ്ദേഹത്തിൻെറ ഭാര്യയും ഒരു വയസ്സുള്ള പുത്രനും അദ്ദേഹവുമായി പിന്നീട്ട സന്ധിച്ചു.

ഫ്രാങ്കോ റാസെററി യൂറോപ്പിനുവെളിയിൽ നല്ലയൊരു സ്ഥാനത്തിന് നോക്കിക്കൊണ്ടിരിക്കുകയാണ്. 1939–ൽ അദ്ദേഹം ഇററലി വിട്ടുമെന്ന് പ്രതീക്ഷിച്ചു. അതിനു ശേഷം ക്യൂബക്കിലെ ലാവൽ സർവ്വകലാശാലയിലെ ഊർജ്ജതന്ത്ര പ്രൊഫസറാകുവാനാണ് തീരുമാനിച്ചിരുന്നത്. പഴയസംഘത്തിൽ എഡോവാർഡോ അമാൽഡി മാത്രമേ ഇററലിയിൽ ജീവിക്കാൻ വിചാരിച്ചുള്ളു. റോമൻ സ്കൂളിനെ പ്രവർത്തനക്ഷമമായി നിലനിർത്തുന്ന ഉത്തരവാദിത്വം അദ്ദേഹത്തിൻെറ ധിഷണാശേഷിയിലും കഴിവിലും നിക്ഷിപ്തമായി.

ഡിസംബർ മാസത്തിലെ ശീതമേറിയ പ്രഭാതത്തിൽ ഞങ്ങൾ പ്ലാററ്

ഫാറത്തിൽ ഞങ്ങളൊട്ടുമിണ്ടാട്ടം വേഗം നടന്നുകൊണ്ടിരിക്കവേ, ഞങ്ങളുടെ പ്രസ്താവിക്കപ്പെടാത്ത ആ ചിന്തകൾക്ക് ജിനെസ്ത്രാ അമാൽഡി വാക്കുകളുടെ പരിവേഷംകൊടുത്തു് പ്രകടമാക്കി. നാട്ടു വിടുന്നതിനുള്ള ഞങ്ങളുടെ തീരുമാനം അവളോടു പറഞ്ഞപ്പോൾ അവൾ പറഞ്ഞതു തന്നെ, ഇപ്പോഴും പറഞ്ഞു:

"എൻറിക്കോയുടെ യാത്രപുറപ്പാടു്, അദ്ദേഹത്തെ സമീപിച്ചു് വിദ്യാഭ്യാസത്തിന്നെത്തിയ, അദ്ദേഹത്തെ വിശ്വസിച്ചു് മാർഗ്ഗോപദേശത്തിനും സഹായത്തിനും ആയി എത്തിയ, യുവാക്കന്മാരോടുള്ള ഒരു വഞ്ചനയാണു്."

"അല്ല. നീ ഇപ്പറയുന്നതു ന്യായമല്ല," എഡോവാർഡോ പ്രതിഷേധസ്വരത്തിൽ പറഞ്ഞു. "ആത്മാർത്ഥമായി തൻെറ വിദ്യാർത്ഥികളോടുള്ള കടമകളും ഉത്തരവാദിത്വങ്ങളും നിറവേററുന്നതിനു് എൻറിക്കോ ഉദ്യമിച്ചിരുന്നു. പരിതസ്ഥിതികൾ സാധാരണമായിരുന്നെങ്കിൽ കാലാനുസൃതമായ മുൻസൂചനകൂടാതെ അവരെ അദ്ദേഹം ഉപേക്ഷിക്കുകയുമില്ലായിരുന്നു. അദ്ദേഹത്തിൻെറ ദൃഢവിശ്വാസങ്ങൾക്കതീതമായതും സ്വതന്ത്രമായതുമായ അടിയന്തിരകാര്യങ്ങളാണു് അദ്ദേഹത്തെ അതിനു് നിർബ്ബന്ധിതനാക്കിയതു്. ഫാസിസത്തെയാണു അതിനു കുററപ്പെടുത്തേണ്ടതു് ഫെർമിയെ അല്ല."

ജിനെസ്ത്രാ അവളുടെ തലകുലുക്കി. അവളുടെ മുഖഭാവം കഠിനമായി: അവളുടെ വിചാരങ്ങളുടെ അപൂർണ്ണമായ പ്രകടനം മാത്രമായിരുന്നു ആ വാക്കുകൾ. എല്ലാ പരിതസ്ഥിതികളിലും സത്യമായുള്ള പെരുമാററങ്ങളെ സംബന്ധിച്ചുള്ള നിയമങ്ങളെത്തേടിയുള്ള മനുഷ്യൻെറ അന്വേഷണം ആരംഭിച്ച കാലം തൊട്ടുണ്ടായിട്ടുള്ള പ്രശ്നങ്ങൾതന്നെയായിരുന്നു അവളുടെ മനസ്സിലും ഉണ്ടായിരുന്നതു്. പരസ്പരവിരുദ്ധങ്ങളായ കർത്തവ്യങ്ങൾ: അവയിലേതാണു് ഒരാൾ സ്വീകരിക്കേണ്ടതു്?

തൻെറ കുടുംബത്തോടുള്ള കർത്തവ്യങ്ങളോ, വിദ്യാർത്ഥികളോടുള്ള കടമകളോ ആദ്യം വരേണ്ടതു്? തൻെറ സന്താനങ്ങളോടുള്ള ഉത്തരവാദിത്വങ്ങൾക്കു മുമ്പു്, പിറന്ന നാടിനോടുള്ള സ്നേഹം വരണോ? തൻെറ കുടുംബത്തെ ഭദ്രതയിലും മെച്ചപ്പെട്ട സാഹചര്യങ്ങളിലും പുലർത്താനുള്ള സൗകര്യം നിരാകരിക്കണോ? വെറുക്കപ്പെടുന്ന ഒരു സർക്കാരിൻെറ കീഴിൽ കഴിഞ്ഞുകൂടി ഉള്ളിൽനിന്നു് സഹജീവികളെ സഹായിക്കുന്നതിനു സിദ്ധിക്കുന്ന സൗകര്യമുള്ള സന്ദർഭം കാത്തു് കഴിഞ്ഞു കൂടണമോ? ഏററവും ചഞ്ചലപ്പെടുത്തുന്ന ആത്മീയ വൈരുദ്ധ്യം മറെറാന്നാണു്. ഒരു പുത്രിയെന്ന നിലയിലുള്ള കർത്തവ്യങ്ങൾ തിരസ്കരിച്ചിട്ടു്, ഒരു ഭാര്യയുടെയും അമ്മയുടെയും നിലയിലുള്ള കർത്തവ്യങ്ങളുടെ വിളി സ്വീകരിക്കണോ?

ജിനെസ്ത്രായെ ഞാൻ നല്ലവണ്ണം അറിഞ്ഞിരുന്നു. മാതാപിതാക്കന്മാരോടുള്ള ഭക്തി, അചഞ്ചലമായ മതവിശ്വാസം, ഇതെല്ലാം അവളുടെ അക്ഷോഭ്യമായ നയനങ്ങളിൽ വായിക്കാവുന്നതാണു്. എഡോവാർഡോയും അവളുടെ ചിന്തകൾ മനസ്സിലാക്കി. അദ്ദേഹത്തിൻെറ വാക്കുകൾ അവളുടെ വൈകാരികവിശ്വാസപ്രമാണങ്ങളെ തൻെറ യുക്തിചിന്തയുമായി തുലനസ്ഥിതിയിലെത്തിക്കുന്നതിനുള്ള ഒരു ശ്രമംമാത്രമായിരുന്നു. എന്നാൽ നൂററാണ്ടുകളായി മറുപടി കണ്ടെത്താൻ കഴിയാതിരുന്നിട്ടുള്ള പ്രശ്നങ്ങൾ തീവണ്ടി വിടുന്നതിനുമുമ്പുള്ള കുറച്ചു നിമിഷങ്ങൾക്കുള്ളിൽ തീരുമാനിക്കുന്നതിനു സാധിക്കുന്നതല്ലല്ലോ.

ജിനെസ്റ്റാ അപ്പോഴും വഴങ്ങിയിട്ടില്ല. ഞാൻ തികച്ചും സംശയചിത്ത
ച്ചും. അപ്പോഴേക്ക് അതാ തീവണ്ടിയുടെ ആൾ ഉറക്കെപ്പറഞ്ഞു, "എല്ല
വരും അകത്ത്."

"താമസിയാതെ നിങ്ങളെയെല്ലാം കാണാമെന്നാണ് എന്റെ പ്രതി
ക്ഷ."—റാസെററിപറഞ്ഞു. ഞാൻ മുമ്പ് കേട്ടിട്ടുള്ളതിൽ വച്ച് ഏററവു
അധികം അടക്കിയാണ് അദ്ദേഹം സംസാരിച്ചത്.

ഞങ്ങൾ തീവണ്ടിയിൽ കയറി. അതിന്റെ ജനാലക്കതക് താഴ്ത്ത
വച്ചു. പുറത്തേക്ക് കുനിഞ്ഞുകടന്ന് മിത്രങ്ങളോട് അവസാനത്തെ യാത്ര
യകൈകാട്ടിപറഞ്ഞു. ചൂളം വിളിച്ചുകൊണ്ട് ആകെയൊന്നു കുലുക്കി തീവ
ണ്ടി വേഗംപിടിച്ചു. അവരെല്ലാം ഞങ്ങളുടെ ദൃഷ്ടിയിൽനിന്ന് മങ്ങ
മാഞ്ഞപ്പോൾ, ജനാലക്കതകുകൾ പ്രഭാതത്തിലെ ശിശിരകാല വായുവ
ന്നെതിരായി ഞങ്ങൾ ഉയർത്തിവച്ചു. ഞാൻ ധരിച്ചിരുന്ന പുതിയ ഓവർ
കോട്ട്, എൻറിക്കോയുടെ ഭാഷയിൽ പണത്തിനുപകരം ഞങ്ങൾ കൊണ
പോകുന്ന അഭയാർത്ഥി വേഷത്തിലൊന്ന്, സൂക്ഷിച്ച് അഴിച്ച് മടക്കി
വച്ചിട്ട് ആസ്ഥാനത്തിലമന്നു.

റോമൻ ഗ്രാമപ്രദേശങ്ങളിലെ നീർച്ചാലുകളും കുടപ്പൈൻമരങ്ങള
ഞങ്ങളുടെ പിന്നിലേക്ക് ഓടിമറയുന്നു.

"ഒന്നിനും നമ്മെ ഇനി നിർത്താൻ കഴിയുകയില്ല," എൻറിക്കോ പറഞ്ഞു

ഇപ്പോൾ ഞങ്ങൾ, പ്രയാണം ചെയ്യുകൊണ്ടിരിക്കുന്ന തീവണ്ടിയുടെ
അംശമാണ്; അതിർത്തികളിലും മററും മടിച്ചു നില്ക്കുവാൻ തയ്യാറില്ലാത്ത
പരിപാടിയനുസരിച്ച് ഓടിക്കൊണ്ടിരിക്കുന്ന തീവണ്ടി. നാല്പത്തിയെ
മണിക്കൂറുകൾക്കുള്ളിൽ ഞങ്ങളെ സ്റ്റോക്ഹോമിൽ കൊണ്ടെത്തിക്കും.

എന്നാൽ ഈ യുക്തിവാദത്തിനുള്ള മിഥ്യാഭാസം തീവണ്ടിക്ക് കവാട
ങ്ങളുണ്ടെന്നും, അവയിൽകൂടി ആളുകളെ പുറത്തിറക്കാമെന്നുള്ളതുമാണ്
ഞങ്ങൾക്ക് രണ്ടുപേർക്കും ബോധ്യമായിരുന്നെങ്കിലും എൻറിക്കോയോ ഞ
നോ ഈ മിഥ്യാഭാസത്തെക്കുറിച്ച് സൂചിപ്പിക്കുവാൻ ധൈര്യപ്പെട്ടില്ല
അത് ഗാർഡന്മാരിലും ചുങ്കം ഉദ്യോഗസ്ഥന്മാരിലും അതിരില്ലാത്ത അധ
കാരങ്ങൾ നൽകിയിട്ടുണ്ട്. അത് അവരുടെ കർത്തവ്യങ്ങളെ വക്രമാക്കാന
ള്ള സൗകര്യം ഉണ്ടാക്കുന്നു. അവർ ഞങ്ങളുടെ പാസ്പോർട്ടു പരിശോധിക്ക
ന്നതിനുപയോഗിച്ച ചില നിമിഷങ്ങളെ അനന്തതയുടെ ഭാഗങ്ങളായി അ
ത് രൂപാന്തരപ്പെടുത്തി.

ഭാഗ്യാതിരേകത്താൽ അത്തരം അനന്തത കാലത്തിനോടൊത്ത് ഗമിക്ക
ന്നു. അത് ഞങ്ങളുടെ തീവണ്ടിയോടൊത്ത് ചലിച്ചു. ഇററലിയും ജർമ്മന
യും ഉള്ളിൽനിന്ന് ഞങ്ങൾ പുറത്തുവന്നു. ഇനിയൊന്ന് ഉല്ലാസകരമായ
രിക്കാം. ഒന്നാംക്ലാസ്സ് യാത്രാമുറിയിലെ ആഡംബരങ്ങൾ ആസ്വദിക്കാം
ജോലിക്കാരിയുമൊത്തു സഞ്ചരിച്ചാലുണ്ടാകുന്ന സുഖം അനുഭവിക്കാം. ജോ
ലിക്കാരിക്ക് ജൂലിയോയുടെ മുടി വിരലിൽ ചുരുട്ടുന്ന വേലയല്ലാതെ
മറെറാന്നുമില്ലതാനും.

നോബൽ സമ്മാനം കിട്ടിയതുകൊണ്ടാണ് അവൾക്ക് ഞങ്ങളോടൊത്ത്
വരുവാൻസാധിച്ചത്. ന്യൂയോർക്കിൽ ചിലവഴിക്കുന്ന ആദ്യത്തെമാസങ്ങളിൽ
അവൾ കൂടെ ഉണ്ടായിരിക്കുന്നത് നന്നായിരിക്കുമെന്നുള്ള എന്റെ ആഗ്രഹ
ഞാൻ എൻറിക്കോയെ അറിയിച്ചപ്പോൾ, അദ്ദേഹം അമേരിക്കൻ സ്ഥാ

നപതിയുമായി സമ്പർക്കത്തിലെത്തി. അദ്ദേഹം ഇതുവരെ വളരെ സഹായകമായാണ് വർത്തിച്ചതു്, എന്നാൽ ഇപ്പോൾ അദ്ദേഹത്തിന്റെ രീതി പ്രോത്സാഹനപരമായിരുന്നില്ല. ഇററലിക്കാർക്കുള്ള വീതം തീർന്നുകഴിഞ്ഞിരുന്നു. അതിനാൽ കുടിയേററത്തിനായുള്ള 'വിസാ' ജോലിക്കാരിക്കു് കിട്ടുന്നതിനു് ആരായില്ല. സന്ദർശക വിസയുടെ കാര്യമായാൽ, അതിനു് എന്തു് ഉത്തരവാദിത്വമാണു് അവൾക്കു് ചെയ്യുവാൻ കഴിയുന്നതു്? കാലാവധികഴിഞ്ഞു് അവൾ മടങ്ങിപ്പോരുമെന്നും അതിക്രമിച്ചു് താമസിക്കയില്ലെന്നും എന്തു് ഉറപ്പാണുള്ളതു്? ഞങ്ങൾ മിക്കവാറും അതു് വേണ്ടെന്നു വച്ചു. ഈ സന്ദർഭത്തിൽ നോബൽസമ്മാനം കിട്ടിയതുകൊണ്ടു് ഞങ്ങളുടെനേക്കു് സ്ഥാനപതിമന്ദിരത്തിൽ സുസ്മേരമുഖങ്ങൾ ശ്രദ്ധപതിപ്പിക്കുന്നതിനു് അവസരമുണ്ടായി. അവളുടെ, ഭാവിവരനെക്കുറിച്ചു് ഞങ്ങൾ നല്കിയ വിവരങ്ങൾ അവളുടെ മടക്കത്തിനുള്ള തൃപ്തികരമായ ഉറപ്പായി അംഗീകരിച്ചു. അല്പദിവസങ്ങൾക്കുള്ളിൽ അവളുടെ വിസായുംകിട്ടി.

നോബൽസമ്മാനം, മററു് അത്ഭുതങ്ങളും അമേരിക്കൻ സ്ഥാനപതി നിലയത്തിൽ പ്രവർത്തിക്കുകയുണ്ടായി. നെല്ലായെ പരിശോധിച്ച അമേരിക്കൻ ഡാക്ടർ, അവൾ വലത്തുകണ്ണുമാത്രമേ ഉപയോഗിക്കുന്നുള്ളെന്നും വളരെ കുറച്ചേ ഇടത്തുകണ്ണുപയോഗിക്കുന്നുള്ളെന്നും കണ്ടുപിടിച്ചപ്പോൾ, ചില വൈഷമ്യങ്ങൾ ഉണ്ടാക്കിയേക്കുമെന്നു ശങ്കിച്ചു. അമേരിക്കൻ ആരോഗ്യമാനദണ്ഡം വളരെ ഉന്നതമായതായിട്ടാണു വച്ചിരുന്നതു്. ഐക്യസംസ്ഥാനത്തു് പ്രവേശിക്കുന്നതിനുമുമ്പു് നെല്ലായുടെ കാഴ്ചാവൈകല്യം ശരിപ്പെടുത്തണം എന്നായി അയാളുടെ അഭിപ്രായം. എന്നാൽ "നോബൽ സമ്മാനം" എന്ന വാക്കുകൾ അയാളുടെ ചെവിയിൽ മന്ത്രിച്ചപ്പോൾ അയാളുടെ എതിർപ്പുകളൊക്കെ നിശ്ശബ്ദമാക്കപ്പെട്ടു.

നോബൽ സമ്മാനം ശക്തമായിരുന്നെങ്കിലും ആവശ്യമായ ഗണിത പരീക്ഷയിൽ നിന്നു് അതു് എൻറിക്കോയെ ഒഴിവാക്കിയില്ല. അതു് ഏതോ തരത്തിലുള്ള ബുദ്ധിപരിശോധനയായിട്ടാണു് കണക്കാക്കിയിരുന്നതു്. കുടിയേററത്തിനുള്ള വിസാ നേടിയിരുന്നവർ കാത്തിരുന്ന ഡാക്ടറുടെ മുറിയിലേക്കു് ഒരു വനിത കടന്നുവന്നു് എല്ലാവരേയും ചോദ്യംചെയ്തു.

"15 അധികം 27-എത്രയാണു്"—അവൾ എൻറിക്കോയോടു ചോദിച്ചു.

കാര്യമായിട്ടും അന്തസ്സോടും ആദ്ദേഹം മറുപടി പറഞ്ഞു—"42".

"29-നെ രണ്ടുകൊണ്ടു് ഹരിച്ചാൽ എത്രയാണു് ?"

"14.5" എൻറിക്കോ പറഞ്ഞു.

അദ്ദേഹത്തിന്റെ ബുദ്ധി തൃപ്തികരമാണെന്നു് കണ്ടിട്ടു് അവർ അടുത്ത ആളിലേക്കു് തിരിഞ്ഞു. ജൂലിയോ കണക്കുപരീക്ഷയ്ക്കു് തീരെ പ്രായമായിട്ടില്ലാത്തവനാണു്. നെല്ലായും ഞാനും പരീക്ഷ ജയിച്ചു. എന്നാൽ. പത്തു വയസ്സെത്തിയ പൂർണ്ണവളർച്ച പ്രാപിക്കാതിരുന്ന ഒരു പെൺകുട്ടിയുണ്ടായിരുന്നു—അവൾക്കു് അക്കങ്ങൾ ശരിക്കു് ഓർമ്മിക്കാൻ കഴിഞ്ഞിരുന്നില്ല—കുടുംബത്തിനു് ദീർഘകാലം സ്വപ്നംകണ്ടുകൊണ്ടിരുന്ന യാത്രയ്ക്കുള്ള വിസാ നിരസിക്കപ്പെട്ടു.

അവസാനം ഞങ്ങളുടെ തീവണ്ടി സ്റ്റോക്ക്ഹോമിലെത്തി. വടക്കൻ ശൈത്യത്തിന്റെ കാഠിന്യത്തിൽ നിന്നു രക്ഷപ്പെടുന്നതിനുവേണ്ടി പ്രത്യേക വേഷങ്ങൾ ഞങ്ങളുടെ കുഞ്ഞുങ്ങളെ അണിയിച്ചിട്ടാണു്, ഞങ്ങൾ വണ്ടി

യിൽനിന്നിറങ്ങിയതു്. പിന്നെ നോബെൽ ആഘോഷപരിപാടികളുടെ ചുഴ
യിലേക്കു് ഞങ്ങൾ വലിച്ചിഴക്കപ്പെട്ടു.

നോബലിൻെറ മരണവാർഷികത്തോടനുബന്ധിച്ചു് ഡിസംബർ 10-ാം
തീയതി സമ്മാനദാനം ഉണ്ടു്. 1938-ൽ സാഹിത്യത്തിനും ഊർജ്ജതന്ത്രത്തിനു
മാത്രമേ സമ്മാനം നല്കപ്പെട്ടുണ്ടായുള്ളു. ചൈനീസ് പാശ്ചാത്തലത്തോ
കൂടിയ നോവൽ രചിക്കുന്ന അമേരിക്കൻ എഴുത്തുകാരി പേൾബക്കും, എന്
റിക്കോയും കൺസർട്ട്ഹാളിന്റെ മദ്ധ്യത്തിലെ രംഗമണ്ഡലത്തിന്റെ നടുവിൽ
ഉപവിഷ്ടരായി. അത്യാഡംബരമായി വേഷഭൂഷാദികൾ അണിഞ്ഞിരുന്ന
അതിഥികളെക്കൊണ്ടു് ഹാൾ നിറഞ്ഞിരുന്നു. പേൾബക്കും എൻറിക്കോയു
ആസനസ്ഥരായിരുന്ന വരിക്കു പിന്നിൽ, മുൻകാലങ്ങളിൽ നോബൽ സമ്മ
നം നേടിയിരുന്നവരും സ്വീഡിഷ് അക്കാഡമിയിലെ അംഗങ്ങളും ഉപവിഷ
രായിരുന്നു. അലങ്കാരവേലകൾ ചെയ്തിട്ടുള്ള തോലുകൊണ്ടു പൊതിഞ്ഞി
രുന്ന ഉയരമുള്ള കസേരകളിൽ ശ്രദ്ധാപൂർവ്വം പേൾബക്കും എൻറിക്കോ
യും അവിടത്തെ സംഗീതവും പ്രസംഗങ്ങളും ശ്രദ്ധിച്ചുകൊണ്ടു് ഇരുന്നി
രുന്നു. ആകർഷകമായ സായാഹ്നവേഷത്തിൽ, ചിന്താബന്ധുരമായ മുദ്രയോ
ടുമുഖിയായി, കൈകൾ മടയിൽ അലക്ഷ്യമായി വച്ചുകൊണ്ടു് പേൾബക്ക
നിശ്ചലയായിട്ടിരിക്കുകയാണു്. പഴയലോകത്തിലെ ജനായത്തരഹിതമായ
നടപടി ക്രമങ്ങൾകണ്ടു് ഉണ്ടായ വിസ്മയത്തിൻെറയും അവയിൽ പങ്കുകൊ
ള്ളാനിടയായതിലുള്ള ആഹ്ലാദത്തിൻെറയും ബഹിർസ്ഫുരണം മാത്രമായി
രുന്നു അവരുടെ നിശ്ചലത.

എൻറിക്കോയ്ക്കു് മററു മാർഗ്ഗമൊന്നുമില്ലാത്തതിനാലാണു് മരവിച്ചതു
പോലെ അവിടെ ഇരിക്കാൻ ഇടവന്നതു്. ആ മരവിപ്പ് ഭയങ്കരമായി വ
രുത്തിരുന്ന ഒരു ആപത്തു് സംഭവിച്ചേക്കുമോയെന്നുള്ള ഭയത്തിൽ നിന്നു
ഉദ്ഭവിച്ചതുമാണു്. കരുതലില്ലാത്ത ആദ്യത്തെ ചലനത്താൽ മുമ്പു് പല
പ്പോഴും ഉണ്ടായിട്ടുള്ളമാതിരി, വളരെയേറെ കഞ്ഞിയിട്ടുതേച്ചുഭംഗിയാ
ക്കിയ സായാഹ്നഷർട്ടിൻെറ മുൻഭാഗം പൊട്ടി അകമൊക്കെ പുറത്തുകാണു
മോ എന്നുള്ള ഭീതി. അളവനുസരിച്ചു തുന്നിയതെങ്കിലും റെഡിമെയിഡ
ഷർട്ടിൻെറ മുൻഭാഗം അദ്ദേഹത്തിനു് ആവശ്യമുള്ളതിൽ കൂടുതൽ വലി
പ്പമുള്ളതാണെന്നു് എൻറിക്കോ അംഗീകരിച്ചിട്ടില്ല.

നോബെൽ മെഡലുകളും ഡിപ്ലോമകളും പേൾബക്കിനും എൻറിക്കോ
യ്ക്കും സമ്മാനിച്ചതു് സ്വീഡനിലെ രാജാവായ ഗസ്റ്റോവു് അഞ്ചാമനാണു്.
തറയിലെ ഇരിപ്പിടങ്ങളുടെ മുൻപന്തിയിൽ മദ്ധ്യത്തിൽആയിരുന്നു അദ്ദേഹ
ആസനസ്ഥനായിരുന്നതു്. അദ്ദേഹം അവിടെ എഴുന്നേററു നിന്നല്ലാതെ
രംഗമണ്ഡപത്തിലേക്കു് കയറിയില്ല. സമ്മാനം വാങ്ങാനുള്ളവർ ഓരോരു
ത്തരായി അദ്ദേഹത്തിൻെറ സന്നിധിയിലേക്കു്, നാലുപടികൾ ഇറങ്ങി ചെ
ല്ലണം. നീണ്ടുമെലിഞ്ഞ അദ്ദേഹം അല്പം കുനിഞ്ഞുനിന്നാണു് ദാനകർമ്മ
നിർവ്വഹിച്ചതു്. ചക്രവർത്തിയുടെ നിസ്തേജസ്സും സുതാര്യതയും കാണുമ്പോൾ ഇ
അഭിജാതന്മാരുടെ രക്തം വാസ്തവത്തിൽ നീലമല്ലേയെന്നു് ആശ്ചര്
പ്പെട്ടു.

എൻറിക്കോയ്ക്കു് മഹാരാജാവു് ഹസ്തദാനം ചെയ്തു് ഒരു ചെറിയ കൗതു
കപ്പെട്ടിയിൽ മെഡലും, ഒരു ഡിപ്ലോമയും ഒരുകെട്ടും, നല്കി ("ഞാൻ വിചാരി
ക്കുന്നതു്"—നെല്ലു പിന്നീടു് അവളുടെ ശാന്തമായ ആലോചനാ സ്വഭാ

മുള്ള ശബ്ദത്തിൽ പറഞ്ഞു. "ആ കൂടാണ് മൂന്നു വസ്തുക്കളിൽ ഏറ്റവും പ്രധാനമായതു് : എന്തുകൊണ്ടെന്നാൽ അതിലായിരിക്കും പണം അടങ്ങിയിരിക്കുന്നതു്".)

ആ മൂന്നു സാധനങ്ങളും കയ്യിൽ വച്ചുകൊണ്ടു് എൻറിക്കോ പിന്നോട്ടു നടന്നു്, നാലുപടികൾ കയറി രംഗമണ്ഡപത്തിൽ എത്തി. രാജസന്നിധിയിൽ പുറംതിരിഞ്ഞു് നടക്കരുതെന്നാണല്ലോ ആചാരം. അല്പം പോലും തലചായ്ച്ചു് പുറകോട്ടു നോക്കാതെ, പൂറമെ ആത്മധൈര്യത്തോടെ, തിരിച്ചുനടന്നു് തൻെറ ഇരിപ്പിടത്തിൽ ചെന്നു് ഇരുന്നു. ഈ അസാധാരണ കൃത്യത്തെപ്പറ്റി പിൽക്കാലങ്ങളിൽ അദ്ദേഹം വളരെ ഊററം കൊള്ളാറുണ്ടായിരുന്നു.

ആ രാത്രിയിൽ ഞാൻ ഒരു രാജകുമാരനുമായി നൃത്തംചെയ്തു.

"രാജകുമാരനുമൊത്തു് ഞാൻ നൃത്തംചെയ്തരാത്രി—"എന്നതു് ഇററലിയിലെ ഒരു ജനപ്രീതിയുള്ള സുഗന്ധദ്രവ്യമാണ്. മനോരാജ്യത്തിൽ മുഴുകിയിരിക്കുന്ന യുവതികളെ ആകർഷിക്കുന്നതിനായിട്ടാണ് ആ പേരു് കൊടുത്തിട്ടുള്ളതു്. അവരുടെ സ്വപ്നങ്ങളിൽ മിക്കപ്പോഴും സുന്ദരനായ ഒരു രാജകുമാരൻ വന്നു് ഒന്നിച്ചു് നൃത്തംചെയ്യാൻ ആവശ്യപ്പെട്ടുമല്ലോ.

മനോരാജ്യപ്രിയയായ ഒരു പെൺകുട്ടിയായിരുന്ന കാലത്തു് ഞാൻ ഇന്നു് വിസ്മരിക്കപ്പെട്ടിട്ടുള്ള ഇത്തരം സ്വപ്നങ്ങൾ കാണുകയുണ്ടായിട്ടുണ്ടെങ്കിൽ, എൻെറ മനസ്സിൽ തങ്ങിനിന്ന അവ്യക്തമായ കല്പനാസൃഷ്ടികളിൽ പോലും, കിരീടാവകാശിയായ, എൻെറ ജീവിത കാലത്തുതന്നെ കിരീടധാരണം നടത്തുവാൻ ഇടവരുന്ന, ഒരു രാജകുമാരനെക്കുറിച്ചു് എൻെറ ആശകൾ ഉയർത്തപ്പെട്ടിരുന്നില്ല. കിരീടാവകാശിയായ അന്നത്തെ ഗസ്റ്റോവു് അഡോൾഫസ് രാജകുമാരൻ, ഇന്നു് ഗസ്റ്റോവു് അഞ്ചാമൻ, 1938-ൽ അമ്പത്താറു വയസ്സുള്ള ആളായിരുന്നു. അല്പം ഇരുണ്ട് അരോഗദൃഢഗാത്രനായിരുന്നു അദ്ദേഹം. അദ്ദേഹവുമൊത്തു് ഞാൻ ടൗൺഹാളിലെ വെണ്ണക്കൽത്തളത്തിൽ 'ലാംബത്തു് വാക്കു' നൃത്തം ചെയ്തു. ഞാൻ മുമ്പൊരിക്കലും ആ നൃത്തം ചെയ്തിട്ടില്ല. എന്നാൽ കിരീടാവകാശിയായ രാജകുമാരൻ നല്ല നായകനായിരുന്നു. നൃത്തത്തിൽ പിൻതാങ്ങുന്നതിനുമാത്രമല്ല വിശ്വാസം വളർത്തുന്നതിനും ശേഷിയുള്ള ഒരാളായിരുന്നു അദ്ദേഹം. കറുത്ത ഫ്രെയിമുള്ള ഒരു കണ്ണാടി ധരിച്ചിരുന്ന അദ്ദേഹം വ്യക്തമായ ഗുണവിശേഷങ്ങളുള്ള പുരുഷനായിരുന്നു. മനോരാജ്യക്കാരിയായ പെൺകുട്ടിയുടെ സ്വപ്നലോകത്തിലെ അയഥാർത്ഥജീവിയായിരുന്നില്ല.

രാജാവിൻെറ കൊട്ടാരത്തിലെ ഡിന്നർസ്വീകരണമാണ് പിന്നീടുനടന്നതു്. രാജകുമാരന്മാർ, രാജകുമാരികൾ, രാജസദസ്സിലെ മാന്യന്മാർ, അന്തഃപ്പുരസ്ത്രീകൾ; മാന്യമഹിളകൾ, (അവർ സാധാരണസ്ത്രീകളെപ്പോലെ എൻെറ സായാഹ്നവേഷത്തിൻെറ തുണി പരിശോധിക്കുകയും എവിടെനിന്നാണ് അതു് വാങ്ങിയതെന്നും അതു് തുന്നിയതു് ആരാണെന്നും തിരക്കുകയുമുണ്ടായി) തുടങ്ങി അനവധി ആളുകൾ അതിൽ പങ്കെടുത്തു.

ഗസ്റ്റോവു രാജാവു് എൻെറ രണ്ടാമത്തെ രാജാവാണ്; അദ്ദേഹത്തിൻെറ ഡിന്നർപാർട്ടിയാണ് രണ്ടാമതു് എനിക്കു് ഒരു രാജാവിൽനിന്നു കിട്ടിയതും. അഞ്ചുകൊല്ലം മുമ്പാണ് ഞാൻ എൻെറ ആദ്യത്തെ രാജകീയ ഡിന്നർ, ആദ്യത്തെ രാജാവിനോടൊത്തു് കഴിച്ചതു്. പർവ്വതാരോഹകനായ ബൽജിയത്തിലെ ആൽബർട്ടാണതു്.

ആദ്യ സംഭവം 1933 ഒക്ടോബറിൽ, സാൽവേയിൽ ചേർന്ന ഊ ർജ്ജതന്ത്രജ്ഞന്മാരുടെ സമ്മേളനത്തോടനുബന്ധിച്ച് ബ്രസ്സൽസിൽവച്ചാണ്. മുമ്പുനടന്നിട്ടുള്ള സാൽവേയ്സമ്മേളനങ്ങളിലെല്ലാം ഓരോ രാജ്യത്തുനിന്നും വന്നുചേർന്നിട്ടുള്ള ഉന്നതനോ ഏററവും പ്രധാനിയോ ആയ ഊർജ്ജതന്ത്രജ്ഞനേയും അദ്ദേഹത്തിൻെറ സഹധർമ്മിണിയേയും കൊട്ടാരത്തിൽ ക്ഷണിക്കുക പതിവാണ്. 1933-ൽ എൻറിക്കോയേയും എന്നെയും അതിൽ ഉൾപ്പെടുത്തുകയുണ്ടായി. എന്തുകൊണ്ടെന്നാൽ ഇററലിയിൽനിന്നു വന്ന ഊർജ്ജതന്ത്രജ്ഞൻ, എൻറിക്കോ മാത്രമായിരുന്നു.

വിരുന്നുണിന് മുമ്പുണ്ടായ ലഘുസംഭാഷണം, അതിൽ എന്റെ ഏറ്റവും വലിയ ആശങ്ക രാജ്ഞിയോട് 'ഇല്ല' 'അല്ല' എന്നൊന്നും പറയുവാൻ പാടുള്ളതല്ലെന്ന ആചാരം പാലിക്കുകയെന്നുള്ളതായിരുന്നു; സന്ദർശനം അ പൂർണ്ണവും അതൃപ്തികരവും ആയിട്ടാണു പരിണമിച്ചതു്. എന്തുകൊണ്ടെന്നാൽ ഞാൻ തെററായിട്ടാണ് പെരുമാറുന്നതെന്നു എനിക്കുതോന്നി. പന്നെ ഞങ്ങൾ വിരുന്നുണിനു പോയി. ബഹുമാന്യസ്ഥാനത്തു് ആൽബർട്ട് രാജാവിനടുത്തു് രണ്ടുപ്രാവശ്യം നോബൽ സമ്മാനം നേടിയിട്ടുള്ള മേരി ക്യൂറി, (ഒന്നു് രസതന്ത്രത്തിനും മറെറാന്നു് ഊർജ്ജതന്ത്രത്തിനും,) ഉപവിഷ്ടയായിരുന്നു. അവർക്കു് മദ്ധ്യവയസ്സ് കഴിഞ്ഞിട്ടുണ്ട്. എല്ലാസമയത്തും തൻെറ ബുദ്ധിശക്തിയെ ക്രമത്തിലധികം പ്രയോഗിച്ചു പരിചയമുള്ള ഒരാളിൻെറ അനാസക്തവും ചിന്താക്ലാന്തവുമായ ഒരു പരിവേഷമാണ് അവർക്കുണ്ടായിരുന്നതു്. അവരുടെ സമീപം ആസനസ്ഥനായിരുന്ന പർവ്വതാരോഹണപ്രിയനായ രാജാവു് ഉല്ലാസവാനായും ഉപചാരപ്രിയനായും കാണപ്പെട്ടു. തൻെറ വലിയ കസേരയിൽ അമർന്നു് ബലമേറിയ ബാഹുക്കൾ മേശമേൽ വച്ചു്, സ്വർണ്ണപ്പാത്രം മുമ്പിൽ വച്ചുകൊണ്ടു് അദ്ദേഹം ഇരിക്കുന്നു. മേശയുടെ മദ്ധ്യത്തിൽ സുവർണ്ണത്തളികകൾ വച്ചിട്ടുണ്ട്. എനിക്കു് അതു് എത്താതെയാണിരുന്നതു്. അതിനാൽ സ്വർണ്ണപ്പാത്രത്തിൽ നിന്നു് ആഹാരം കഴിക്കുന്നതിനുള്ള അപൂർവ്വഭാഗ്യം എനിക്കു് സിദ്ധിക്കാതെപോയി.

ആൽബർട്ട് രാജാവു് ഉത്സാഹമുള്ള തീററിക്കാരനാണ്. സുന്ദരമായ ഒരു കുട്ടയിൽ പഴങ്ങൾ കൊണ്ടുവന്നപ്പോൾ ഒരു പീയർപഴം അദ്ദേഹം എടുത്തു് പേനാക്കത്തികൊണ്ടു് കയ്യിൽവച്ചു തന്നെ തൊലിചെത്തി നാലായി മുറിച്ചു. പാത്രത്തിൽ പഴങ്ങൾവച്ചു് ഫോർക്കുകൊണ്ടു് ബലമായി പിടിച്ചു് അതിൽ വച്ചുതന്നെ തൊലികളഞ്ഞു് കഷണിച്ചെടുക്കേണ്ടതെങ്ങിനെയെന്നു്, അമ്മ എന്നെ അഭ്യസിപ്പിച്ചിട്ടുണ്ട്. മാന്യരായവരുടെ കൂട്ടത്തിൽ സ്വീകാര്യമായ പെരുമാററം അതാണെന്നും അവർ അവകാശപ്പെട്ടിട്ടുണ്ട്.

ഇരുപത്താറുവയസ്സായെങ്കിലും, വിവാഹിതയായിട്ട് അഞ്ചുസംവത്സരമായെങ്കിലും, രാജാവിനെയും അദ്ദേഹത്തിൻെറ കയ്യിലിരിക്കുന്ന പീയർ ഫലത്തെയും നോക്കിക്കൊണ്ടിരുന്നപ്പോൾ, എൻെറ മാതാവിൻെറ ഉപദേശത്തിൻെറ മേലുള്ള എൻെറ വിജയം ഞാൻ ദർശിച്ചതിൽ സന്തോഷിച്ചു.

ഗസ്റ്റോവുരാജാവിൻെറ വിശപ്പ് ആൽബർട്ടു രാജാവിൻേറതുമായി താരതമ്യപ്പെടുത്തിയാൽ മോശമായിരുന്നു. ഇതിനെക്കുറിച്ചു് അദ്ദേഹത്തി

ന്ന് മുന്നറിയിപ്പുകൊടുത്തിരിക്കണം; ഒന്നൊരണ്ടു തവണ തിന്നുകഴിഞ്ഞിട്ട് കത്തിയും മുള്ളും താഴെ വച്ചപ്പോൾ, അദ്ദേഹത്തിന്റെ പിന്നിൽ നിന്നിരുന്ന സേവകന്മാർ പെട്ടെന്നുമുമ്പോട്ടുവന്ന് അവ എടുത്തു മാററിയിട്ട്, രണ്ടാമത്തെ വിഭവങ്ങൾ വിളമ്പിക്കഴിഞ്ഞു. അതിലെ വസ്തുക്കൾ തീരുന്നതിനുമുമ്പ് കർശന ജീവിതം നയിക്കുന്നരാജാവിനു് മതിയായതായി തോന്നിയപ്പോൾ നേരത്തെ ചെയ്തമാതിരി അവർ അതു നീക്കം ചെയ്യുകയും ഉണ്ടായി.

രാജാവിന്റെ മേശയ്ക്കു ചുററുമിരുന്നിരുന്ന രാജകുമാരിമാരിൽ ഏററവും സുന്ദരിയും മാനുഷികാംശങ്ങളുള്ളവളും രാജാവിന്റെ കൊച്ചുമകന്റെ സഹധർമ്മിണിയായ സിബിൽ ആയിരുന്നു. ടൗൺഹാളിൽ വച്ച് അവർ ദീർഘനേരം എന്നോടു കുശലപ്രശ്നം ചെയ്തു. അവരുടെ സുന്ദരമായ വായിൽനിന്നു് വാക്കുകൾ അനായാസേന സ്നേഹപൂർവ്വം ഒഴുകിവന്നു. എന്റെ കുഞ്ഞുങ്ങളെക്കുറിച്ചും, മാതാവിന്റെ അഭിമാനത്തോടുകൂടി അവരുടെ മൂന്നു പെൺകുട്ടികളെക്കുറിച്ചും സൗഹൃദപൂർവ്വം അവർ സംസാരിച്ചു. (പിന്നീട് അവർക്ക് ഒരു മകളും മകനും കൂടിയുണ്ടായി.) തലയിൽ തിളങ്ങുന്ന കിരീടം ഉണ്ടായിരുന്നിട്ടും, മറയ്ക്കാത്ത കഴുത്തിൽ വലിയ മുത്തുകൾ ചൂടിയിരുന്നിട്ടും, അവർ ഒരു കാലത്ത് ഒരു രാജ്ഞിയായിഭവിച്ചേക്കുമെന്നുള്ള സംഗതി മറന്നു് പുതിയതായി ലഭിച്ച ഒരു മിത്രത്തിനോടെന്നപോലെ അവരെ ഞാൻ അഭിസംബോധനചെയ്തു. ഒരു പക്ഷേ എന്റെ മനോഭാവം പ്രവചനപ്രധാനമായിരുന്നിരിക്കാം. സിബില്ലി ഒരിക്കലും രാജ്ഞിയാകയില്ല. എന്തുകൊണ്ടെന്നാൽ അവരുടെ ഭർത്താവ് ഗസ്റ്റോവ് അഡോൾഫസ് രാജകുമാരൻ, ഗസ്റ്റാവ് ഏഴാമൻ ആയേക്കാമായിരുന്ന അദ്ദേഹം, 1947–ൽ വിമാനാപകടത്തിൽപെട്ട് അകാലമരണംപ്രാപിച്ചു. അവരുടെ പുത്രനു് ഇന്നത്തെ കിരീടാവകാശിയായ കാറൾഗസ്റ്റോവസിനു് അന്നു് ഒരു വയസുപ്രായമുണ്ടായിരുന്നു. സിബിലിനു് ഒരു രാജ്ഞിയാകുന്നതിനു് തയ്യാറെടുക്കുന്നതിനെക്കാൾ കൂടുതൽ കഠിനമായ ഒരു കർത്തവ്യം നിറവേററാനാണു് ഇടവന്നതു്; ഒരു ഭാവി രാജാവിനെ വളർത്തുകയെന്നതു തന്നെ.

നോബൽ സമ്മാനദാനച്ചടങ്ങുകളുടെ ഒരു ചലച്ചിത്രം, സ്റ്റോക്ക്ഹോമിലെ കൺസർട്ട് ഹാളിൽ വച്ചെടുത്തതു്, പല രാജ്യങ്ങളിലെയും തിയേററുകളിൽ പ്രദർശിപ്പിക്കുകയുണ്ടായി. ഇററലിയിൽ വിമർശനത്തിന്റെ ഒരു തരംഗ പരമ്പര അതു ഇളക്കിവിടുകയുണ്ടായി.

ഉല്ലൃതയില്ലാത്ത, വടക്കുള്ള തങ്ങളുടെ മിത്രത്തിനെ അപ്രീതിപ്പെടുത്തുമോയെന്നുള്ള ശങ്കകൊണ്ടു് 1938–ൽ ഇററലിക്കാരനു് നല്കപ്പെട്ട നോബൽ സമ്മാനം പ്രത്യക്ഷമായ സംശയത്തോടെയാണ്, മിക്കവാറും ഭീതിയോടെയെന്നുതന്നെ പറയാം, ഔദ്യോഗിക കേന്ദ്രങ്ങൾ വീക്ഷിക്കുകയുണ്ടായതു്. രാജ്യത്തിന്റെ ശത്രുവെന്ന കുററാരോപണത്തിനു വിധേയനായിഗ്രന്ഥകാരനും സമാധാനവാദിയുമായ, കാറൾ വോൺ ഓസിയെട്ട്സ്കി നാസി ജയിലിൽ കഴിഞ്ഞു കൂടുമ്പോൾ, നോബൽ സമ്മാനം 1935–ൽ നല്കപ്പെട്ടപ്പോൾ, മേലിൽ ജർമ്മൻകാർ നോബൽ സമ്മാനം സ്വീകരിക്കാൻ പാടില്ലെന്നു് ഹിററ്ലർ നിരോധിക്കുകയുണ്ടായി.

പേൾബക്കിനെപ്പററിയും ഫെർമിയെക്കുറിച്ചും കല്പിച്ച് മൂന്നു വാച

കനാലടങ്ങിയ ഒരു പ്രസ്താവന മാത്രമാണ് ഉണ്ടായിരുന്നതെന്നുള്ളത് വ
ത്രങ്ങളുടെ അതു സംബന്ധിച്ചുള്ള അനിശ്ചിതത്വത്തിന്റെ സ്പഷ്ടമായ തെ
ളിവാണ്. പിന്നീട് ഫെർമി സ്റ്റോക്ഹോമിൽ പോയി രണ്ട് കുററ
ങ്ങൂടി ചെയ്തു. ഒന്നാമത് സ്വീഡനിലെ രാജാവിന് ഫാസിസ്റ്റ് അഭിവ
ദനം നല്കാൻ കൂട്ടാക്കിയില്ല. പിന്നെ, രാജാവുമായി അദ്ദേഹം ഹസ്തദാന
ചെയ്തു. റോമൻകാർക്ക് അനുയോജ്യമല്ലാത്തതും പുരുഷത്വമില്ലാത്തതുമാ
നടപടികളായിട്ടാണ് അവയെ ഇററലിയിൽ അധിക്ഷേപിച്ചത്.

ഈ പെരുമാററങ്ങളിൽ പോലും ഏർപ്പെടുത്തിയിരുന്ന മനപ്പൂർവ്വ
മായ നിയന്ത്രണം ഫാസിസം മരിച്ച് കുഴിച്ചുമൂടപ്പെട്ടിട്ട് കുറച്ചുകാലം കഴ
ഞ്ഞിരിക്കെ ഇന്ന് നേരമ്പോക്കായി തോന്നിയേക്കാം. ഇത്തരത്തിലുള്ള
നേരമ്പോക്കുകൾ ധാരാളം ഉണ്ടായിരുന്നു എന്നുള്ളതിലല്ല ഇററലിയുടെ
ദുരന്തം ദർശിക്കാവുന്നത്; അവ ഒട്ടു വളരെപ്പേർ ഗൗരവപൂർവ്വം എടു
ത്തിരുന്നു എന്നുള്ളതിലാണ്. ഗസ്റ്റാവസ്‌രാജാവുമായി നടത്തിയ എൻറ
ക്കോയുടെ ഹസ്തദാനം ഗൗരവത്തോടെയാണ് എടുക്കുകയുണ്ടായത്.

'ലവോറോ ഫാസിസ്റ്റാ' എന്ന പത്രത്തിൽ ഒരു കഥ പ്രസിദ്ധപ്പെ
ടുത്തി. എഴുതിയ ആളിന്റെ വ്യക്തിപരമായ അനുഭവത്തെ അടിസ്ഥ
നമാക്കിയുള്ള വിവരണമായിരുന്നു അത്. അയാൾ ഒരു സായാഹ്നത്തിൽ
അയാളുടെ ലേഖനത്തിൽ പ്രസ്താവിച്ചിരുന്നു. ഒരു ജർമ്മൻ സ്നേഹിതനെ
സന്തോഷിപ്പിക്കുന്നതിനായി ചലചിത്രം കാണാൻ കൂട്ടിക്കൊണ്ടുപോയി
ഇററാലിയൻ വാർത്താചിത്രത്തിൽ സ്വീഡനിലെ രാജാവും ഫെർമിയു
വാലുവച്ച ബുഷ്കോട്ടുമിട്ടുകൊണ്ട് തിരശ്ശീലയിൽ കാണപ്പെട്ടു. ഇറ
ലിയൻ പത്രപ്രവർത്തകന് അസ്വസ്ഥത തോന്നി. അയാളുടെ അസ്വസ്ഥ
യ്ക്ക് ഒരു വിരാമമിടണമെന്ന് ജർമ്മൻ സ്നേഹിതനു തോന്നത്തക്കവണ്ണം അതു
എത്തി.

"എനിക്കുതെററിയിട്ടില്ലെങ്കിൽ" ജർമ്മൻ സ്നേഹിതൻ സ്നേഹപൂർവ്വ
ആരംഭിച്ചു. "അത് നിങ്ങളുടെ എററവും യുവാവായ അക്കാഡമിഷ്യന
ണ്, അല്ലേ?"

"അല്ല! അയാൾ ചെറുപ്പമല്ല." ഇററലിക്കാരൻ മറുപടി പറഞ്ഞു
"വാസ്തവത്തിൽ അയാൾ വളരെ പ്രായം ചെന്നവനാണ്. അയാളുടെ കൈ
കൾ നീട്ടുന്നതിന് സാധിക്കാത്തവണ്ണം പ്രായമുണ്ട് അയാൾക്ക്."

ജർമ്മൻകാരന് മനസ്സിലായി. അയാൾ പുഞ്ചിരിച്ചു.

പുറരാജ്യങ്ങളിലെ ഇററാലിയൻ സ്ഥാനപതിമാരുടെ പെരുമാററ
മാതൃരാജ്യത്തിനുള്ളിലുള്ളവരുടെ അല്പത്വത്തിൽ നിന്ന് ഭിന്നമായിരുന്നു.

ഞങ്ങൾ സ്റ്റോക്ഹോമിൽ വച്ച് ഇററാലിയൻ സ്ഥാനപതിയെ കണ്ടു
മുട്ടുകയുണ്ടായി. ആവശ്യംകൊണ്ട് ഒരു ഫാസിസ്റ്റ് ആയിപ്പോയ അദ്ദേഹ
ഒരു ഉന്നതകുലജാതനായിരുന്നു. നിലനില്പിനു വേണ്ടി ശമ്പളത്തെ ആശ്ര
യിക്കേണ്ടിവന്നിരുന്ന അദ്ദേഹം പരമ്പരയാ ഉന്നതമായ ഇററാലിയൻ ന
യതന്ത്രോദ്യോഗം വഹിച്ചു വരുകയാണ്. അദ്ദേഹത്തിന്റെ ഔദ്യോഗിക
കർത്തവ്യങ്ങൾ ദിവസേനയുള്ള ഉപദേശത്തിനും ഫാസിസത്തിന്റെ സമ്മർദ്ദ
ത്തിനും ഇടയാകാതെ അദ്ദേഹത്തെ വിദൂരതയിൽ ജീവിതം കഴിക്കുന്നതിന്
ഇടവരുത്തി. രംഗമണ്ഡപത്തിൽ കളിക്കുന്ന ഭാവനാസൃഷ്ടികളെ ദൂരദർശി
നിയുടെ സൂക്ഷ്മവീക്ഷണകേന്ദ്രത്തിൽ വീക്ഷിക്കുന്ന നാടകശാലയിലെ പ്രേ

ക്ഷകനെന്നപോലെ, നല്ല കാഴ്ചപ്പാടിൽ നിന്നുകൊണ്ട് ശരിയായി ദർശി ക്കുന്നതിനുള്ള കഴിവ് അദ്ദേഹത്തിനു ആ ജീവിതം നേടിക്കൊടുത്തു.

ഇററലിയിലെ രാഷ്ട്രീയകാര്യങ്ങൾ ഞങ്ങളുമായി ചർച്ചചെയ്യുവാൻ ശ്രദ്ധിക്കാക്കിയില്ലെങ്കിലും, അദ്ദേഹത്തിൻെറ മനോഭാവം പൊതുവെ വിശാല വും സാത്വികവും ഭയരഹിതവും ആയിരുന്നു എന്നു മനസ്സിലാക്കാൻ വിഷമ മുണ്ടായില്ല. അദ്ദേഹത്തിൻെറ ഔദ്യോഗിക സ്ഥാനത്തിൽനിന്നും പ്രതിയാ ക്കുവാൻ പാടില്ലാത്തവല്ലും അദ്ദേഹം ഞങ്ങളോട് ഉപചാരങ്ങൾ കാട്ടി യിരുന്നു. അദ്ദേഹത്തിൻെറ അതിഥി സൽക്കാരത്തിൽ വ്യക്തിപരമായ സ്നേഹം കലർന്നിരുന്നതാനം. അറിഞ്ഞുകൊണ്ട് തന്നെപ്പററി സ്വയം ഉണ്ടാ യേക്കാവുന്ന നിരൂപണത്തെ സംബന്ധിച്ചുള്ള വിചാരങ്ങൾ മനസിൽ നിന്ന് പരിത്യജിച്ചു. ജൂതയായ ഭാര്യയുള്ള, നോബൽ സമ്മാനം നേടിയ, എൻറിക്കോയെ ജന്മരാജ്യത്ത് അധികാരികൾ അനുകൂലമായിട്ടല്ല വീക്ഷി ച്ചിരുന്നത്. എന്നുതന്നെയുമല്ല ആറുമാസത്തേക്കെന്ന് പ്രസ്താവിക്കപ്പെട്ടി രുന്നെങ്കിലും അദ്ദേഹത്തിൻെറ യാത്ര, അപ്രകാരമായിരിക്കുമെന്ന് ആരും വിശ്വസിച്ചുമില്ല.



# രണ്ടാം ഭാഗം ★ അമേരിക്ക

## പതിനഞ്ച്

## അമേരിക്കനായിത്തീരുന്ന പരിണാമക്രമം

“ഉണർന്നെഴുന്നേററു വേഷം ഇട്ടു. നാം മിക്കവാറും എത്താറായിക്കഴിഞ്ഞു. കുട്ടികൾ കപ്പൽത്തട്ടിൽ നേരത്തെ പോയിക്കഴിഞ്ഞു.” എൻറിക്കോയുടെ അലംഘനീയമായ ശബ്ദത്തെ മനസ്സില്ലാമനസ്സോടെ അനുസരിച്ചുകൊണ്ടു്, ഉണർന്നു്, ബെർത്തിലെ സുഖോഷ്ണസാഹചര്യം വിട്ടു് എഴുന്നേററു. അന്നു് 1939 ജനുവരി 2–ാംതിയ്യതിയാണു്. തിടുക്കമോ വികാരമോ ഒന്നുമില്ലാതെ ‘ഫ്രാങ്കോണിയാ’ കപ്പൽ തിരമാലകളിൽ ശാന്തമായി ആന്ദോലനവിധേയയാകുന്നുണ്ടു്. ശാന്തമായ യാത്ര അതു് അങ്ങിനെ അവസാനിപ്പിക്കുകയാണു്.

ജാഗ്രതയുള്ള ആയയുടെ സന്നിധിയിൽ നിന്നു് ഓടി നെല്ലായും ജൂലിയോയും കപ്പൽത്തട്ടിൽ എൻെറ സമീപത്തു വന്നു.

“കര!” നെല്ലാ ഉച്ചത്തിൽ വിളിച്ചു പറഞ്ഞു. ജൂലിയോ കപ്പലിൻെറ അണിയത്തിനൊപ്പിച്ചു് തടിച്ചവിരലു ചൂണ്ടിക്കൊണ്ടു് ആഹ്ലാദത്തോടെ ആവർത്തിച്ചു. “കര!”

ചാരനിറമുള്ള ചക്രവാളത്തിൽ ന്യൂയോർക്കുപട്ടണത്തിലെ അംബരചുംബികളുടെ രേഖകൾ താമസിയാതെ കണ്ടുതുടങ്ങി. ആദ്യം അവ്യക്തമായും. പിന്നെ കൂടുതൽ വ്യക്തമായും ഞങ്ങൾ സമീപിക്കുന്തോറും അതു തെളിയുകയാണു്. സ്വാതന്ത്ര്യപ്രതിമ ഞങ്ങളോടടുക്കുന്നു. തണുത്ത ഗംഭീരമായ ലോഹനിർമ്മിത വനിതാരൂപം. എനിക്കു് അപ്പോഴും വിശേഷിച്ചു് സന്ദേശമൊന്നും തരാനില്ലാത്ത ഗംഭീരമായ പ്രതിമ. കടൽക്കാറേററു് കുറേശ്ശെ ഇരുണ്ടിരുന്ന എൻറിക്കോയുടെ വദനത്തിൽ ഒരു പുഞ്ചിരിയുടെ പ്രകാശം തെളിഞ്ഞു. അദ്ദേഹം പറഞ്ഞു : “ഫെർമികുടുംബത്തിൻെറ അമേരിക്കൻശാഖ നാം സ്ഥാപിച്ചിരിക്കുന്നു.”

എൻെറ കുഞ്ഞുങ്ങളെ പരിശോധിക്കുന്നതിനായി ഞാൻ തിരിഞ്ഞു നോക്കി. ഞാൻ അമേരിക്കയിൽ കണ്ടിട്ടുള്ള കുട്ടികളെ അപേക്ഷിച്ചു് ഇവർ കൂടുതൽ വെടിപ്പുള്ളവരും സൽസ്വഭാവികളും ആയിട്ടെനിക്കു തോന്നി. അവരുടെ തുന്നൽപ്പണിക്കാർ തയ്യാറാക്കിയ കോട്ടും, ലഘുവായ ചാരനിറത്തിലുള്ള പാദാവരണികളും കപ്പലിൽ ഉണ്ടായിരുന്ന മററു കുട്ടികളുടേതിൽനിന്നു ഭിന്നമായിരുന്നു. ചുരുളൻമുടിയുള്ള അവരുടെ തലയിലെ, വടക്കൻകാലാവസ്ഥയുടെ കാഠിന്യത്തിൽനിന്നു രക്ഷിക്കാൻ ഡച്ചുകാരിൽനിന്നു വാങ്ങിയ, തോലുകൊണ്ടുള്ള തൊപ്പികൾ, വൈദേശികമായി തോന്നി. ഞാൻ എൻറിക്കോയെ

നോക്കി. അദ്ദേഹത്തിൽ മദ്ധ്യധരണ്യാഴിപ്രദേശത്തുള്ള മനുഷ്യരുടെ സഹജമായ ലക്ഷണങ്ങളിൽ അഭിമാനബോധത്തിന്റെ മഹത്വംകൂടി കാണുന്നുണ്ട്. കരയിലും കായലിലുംകൂടി ധീരസാഹസികമായ ഒരു ദീർഘയാത്ര വിജയപൂർവ്വം നയിച്ചതിലുള്ള അഭിമാനവും ആശ്വാസവുമാണതു്. തന്റെ വിരിവുള്ള മാറിലാണ് സകല ഉത്തരവാദിത്വങ്ങളും വഹിച്ചിരുന്നതു്. ശ്രദ്ധമൂലമായിരുന്ന അചഞ്ചലപ്രഭാവം അവിടെ ഇല്ലായിരുന്നെങ്കിൽ അതു് വലിച്ചെറിയുവാൻ ഇടവന്നേനെ. ഞങ്ങളോടുകൂടി ഇറങ്ങി പുറപ്പെട്ടിട്ടുള്ള ജോലിക്കാരിയെ ഞാൻ നോക്കി. കാററത്തു നിന്നുകൊണ്ടു് കണ്ണുചിമ്മി അവൾ കരയിലേയ്ക്കു നോക്കുകയാണ്. അവൾ ഇട്ടിരുന്ന എന്റെ കോട്ടുകൊണ്ടു് ആവശ്യത്തിനുള്ള ചൂടു കിട്ടാഞ്ഞതിനാൽ കൈകൾ കൂട്ടിത്തിരുമ്മിക്കൊണ്ടാണ് നില്ക്കുന്നതു്. ഞങ്ങളോടല്ലാതെ മററാരോടും അവൾക്കു മിണ്ടാൻ സാധിക്കുകയില്ല. അവൾക്കു് ഇംഗ്ലീഷ് ഒട്ടും അറിഞ്ഞുകൂടാത്തതാണ് അതിനു കാരണം.

"ഇതു് ഒരു അമേരിക്കൻ കുടുംബമല്ല." ഞാൻ ചിന്തിച്ചു. "ഇതുവരെ ആയിട്ടില്ല."

എന്നാൽ അമേരിക്കരാകാനുള്ള പരിണാമക്രമത്തിൽ ഞങ്ങൾ സ്ഥിതി ചെയ്യുകയാണ്. അതു് പത്തുദിവസം മുമ്പേ തുടങ്ങിക്കഴിഞ്ഞിരുന്നു. അതായതു് ഫ്രാങ്കോണിയാ കപ്പലിൽ, ഡിസംബർ 24-ാംതീയതി കയറിക്കഴിഞ്ഞപ്പോൾമുതൽ അതു് ആരംഭിച്ചതാണ്. കുട്ടികളും ഞാനും കപ്പലിൽ പര്യടനം നടത്തുകയായിരുന്നു. ഏററവും താഴത്തെ തട്ടിൽ, വ്യായാമകേന്ദ്രത്തിൽ ഞങ്ങൾ ചെന്നെത്തി. മുകളിലത്തെ നിലയിലേക്കു പോകുന്നതിനു് ഞങ്ങൾ 'എലിവേറ്റർ' ആവശ്യപ്പെട്ടു. അതിന്റെ കതകു് തുറന്നപ്പോൾ മുണ്ടനായ, വയസ്സുചെന്ന. ചുവന്ന സൂട്ടിട്ട, നരച്ച താടിമീശയോടും, പ്രകാശമുള്ള നീലക്കണ്ണോടുംകൂടിയ ഒരാളെ അഭിമുഖീകരിച്ചു. ഞങ്ങൾ മൂവരും അത്ഭുതപ്പെട്ടു് വായ്തുറന്നു് ആനിലയ്ക്കു നിന്നുപോയി. ആ വിചിത്രമനുഷ്യൻ ഞങ്ങളെ ആംഗ്യം കാണിച്ചു് എലിവേറ്ററിന്റെ ഉള്ളിൽ കയററി. എന്നിട്ടു് ദയയേറിയ ഒരു ചിരിയോടുകൂടി ഞങ്ങളോടു ചോദിച്ചു :

"എന്നെ അറിയുകയില്ലേ ? ഞാനാണ് സാന്റാക്ലോസ്."

എന്റെ ഇംഗ്ലീഷ് അദ്ധ്യാപകന്റെ കഥകളിൽനിന്നു് വളരെമുമ്പു് ഞാൻ നിശ്ചയമായും അയാളെ അറിഞ്ഞിരിക്കേണ്ടതാണ്. കുട്ടികൾക്കായുള്ള ഗ്രന്ഥങ്ങളിലെ ചിത്രങ്ങളിൽ കണ്ടിരിക്കേണ്ടതുമാണ്. എങ്കിലും ആദ്യമായി അഭിമുഖീകരിച്ചു് ദർശിച്ചപ്പോൾ, ഞാൻ അത്ഭുതവിവശയായി വായ്തുറന്നു നിന്നതല്ലാതെ എനിക്കു് മറുപടി പറയുവാൻ വാക്കു കിട്ടിയില്ല.

"ഇന്നു് എന്റെ പാർട്ടിക്കു് നിങ്ങൾ വരുമെന്നു ഞാൻ ആശിക്കുന്നു. നിങ്ങൾക്കു് എന്റെ സമ്മാനങ്ങളുണ്ടായിരിക്കും." സാന്റാക്ലാസ് കുട്ടികളോടു കുനിഞ്ഞുകൊണ്ടു പറഞ്ഞു : അവരുടെ കണ്ണുകൾ പ്രകാശിച്ചു. അവർ എന്നോടു തിരിഞ്ഞു് "ഞങ്ങളെ പോകാൻ അനുവദിക്കുമോ ? തീർച്ചയായും അനുവദിക്കണേ !"

"തീർച്ചയായും നിങ്ങൾക്കു പോകാം; സർ. നിങ്ങൾക്കു നന്ദി !"

പിന്നീടു് സാന്റാക്ലാസിനെപ്പററി കുട്ടികളോടു് വിവരിക്കുവാൻ ഞാൻ ശ്രമിച്ചു, ജൂലിയോക്കു് തീർച്ചയായും ഞാൻ പറഞ്ഞതു് മനസ്സിലായിരിക്കുകയില്ല. എന്നാൽ അവൻ കണ്ണുതുറിച്ചു്, ശ്രദ്ധാപൂർവ്വം അതു കേട്ടു. പ്ര

യമായവർ സംസാരിക്കുമ്പോൾ എപ്പോഴും അവൻ അങ്ങനെയാണു ചെയ്യുക പതിവ്.

"ഓരോ രാജ്യത്തും" — ഞാൻ പറഞ്ഞു, "ആണ്ടിലൊരിക്കൽ കുട്ടികൾ ഒരാളിൽനിന്നു സമ്മാനങ്ങൾ വാങ്ങുന്ന പതിവുണ്ട്. അയാൾ കുടുംബാംഗമായിരിക്കുകയില്ല. കളിപ്പാട്ടങ്ങളും മധുരസാധനങ്ങളും സമ്മാനിക്കുന്നതിനായിട്ടാണ് അയാൾ വരുന്നതു്."

"എപ്പിഫെനി അല്ലേ?" നെല്ലാ ഇടയ്ക്കുകയറി ചോദിച്ചു.

"അതെ! ഇററലിയിൽ അതു് എപ്പിഫെനിയാണ്; ജനുവരി ആറാം തീയതി വരുന്നതു്. ആ ദിവസമാണ് ശിശുവായ മിശിഹായിക്കു് മൂന്നു രാജാക്കന്മാർ അവരുടെ സമ്മാനങ്ങൾ കൊണ്ടുവന്നതു്. ആകാശത്തുള്ള ഒരു ചൂലിൽ കയറിയാണ് അവൾ സഞ്ചരിക്കുന്നതു്..."

"അവൾ വളരെ പ്രായംചെന്നവളാണെങ്കിലും അതു് അവൾ ചെയ്യുന്നതെങ്ങിനെയാണെന്നു് ആക്കും പറയാൻ കഴിവില്ല." നെല്ലാ ഇടയ്ക്കു പറഞ്ഞു.

"എനിക്കും കളിപ്പാട്ടങ്ങൾ കൊണ്ടുവരും, ഇല്ലേ?" ജൂലിയോ പറഞ്ഞു. നെല്ലാ അവനോടു തിരിഞ്ഞു.

"അവൾക്കു് ഒരു വലിയ, വലിയ സഞ്ചി പുറത്തുണ്ടായിരിക്കും." അവൾ വിശദീകരിച്ചു. "കുഞ്ഞുങ്ങൾ ഉറക്കമായിക്കഴിഞ്ഞാൽ രാത്രിയിൽ, പുകക്കുഴൽവഴി അവൾ ഇറങ്ങിവരും. പുകക്കുഴലില്ലെങ്കിൽ വാതിൽവഴി വീട്ടിൽ കടക്കും. എന്നിട്ടു് കുട്ടികളുടെ സ്റ്റോക്കിംഗ്സിൽ കളിപ്പാട്ടങ്ങൾ നിറച്ചു വയ്ക്കും."

"എനിക്കുംകൂടി, അല്ലേ?" ജൂലിയോ പറഞ്ഞു.

"ഇതു് ഇററലിയിൽ നടക്കുന്ന കാര്യമാണ്. എന്നാൽ അമേരിക്കയിൽ സാന്റാക്ലാസ് ആണ് ഇതു ചെയ്യുക. അയാൾ ചൂലിലല്ല സഞ്ചരിക്കുന്നതു്; ഹിമസാരംഗം വലിക്കുന്ന ഒരു ഹിമശകടത്തിലാണ്. ഹിമസാരംഗം വലിയ കൊമ്പുള്ള മൃഗമാണ്. അതിനാൽ കൂടുതൽ സൗഖ്യമായാണ് സഞ്ചരിക്കുന്നതു്. കൂടുതൽ വലിപ്പമുള്ള സമ്മാനസഞ്ചികൾകൊണ്ടു നടക്കാനും ഒക്കും. ആണ്ടിലൊരിക്കലാണ്, ക്രിസ്തുമസ്സിനു് ഒരുദിവസം മുമ്പാണ്, അദ്ദേഹത്തിൻെറ വരവ്."

"എന്നാലും എപ്പിഫെനി നമ്മളുടെയടുത്തു വരുകയില്ലേ? ഇററലിക്കാരായ കുട്ടികളാണ് ഞങ്ങളെന്നു് അവൾക്കറിയില്ലേ?"

"ഇല്ല, അവൾക്കറിവില്ല. സഞ്ചാരത്തിനുള്ള അനുമതിച്ചീട്ടു് കിട്ടുകയില്ല. അതിനാൽ അവൾ ഇറ്റലിയിലേ കഴിഞ്ഞുകൂടുകയുള്ളൂ." അന്നേരത്തു തോന്നിയ പ്രചോദനംകൊണ്ടു് ഞാൻ പറഞ്ഞു.

"പാവം എപ്പിഫെനി!" നെല്ലാ പറഞ്ഞു, "മുസ്സോലിനിയെ അവൾ അധികം ഇഷ്ടപ്പെട്ടിരുന്നുണ്ടെന്നു് എനിക്കു തോന്നുന്നില്ല."

അങ്ങനെ സ്വമനസ്സാലെ, ആദ്യത്തെ പുതിയ ആചാരപാരമ്പര്യം ഫ്രാങ്കോണിയ കപ്പൽ സ്വാതന്ത്ര്യപ്രതിമ കടന്ന വേളയിൽ ഞങ്ങൾ അംഗീകരിച്ചു. ഞങ്ങൾ ന്യൂയോക്ക്തുറമുഖത്തിലേക്കു കടന്നു.

ആറു മാസക്കാലം ഞങ്ങൾ ന്യൂയോക്കുപട്ടണത്തിൽ താമസിച്ചു. കൊളംബിയാ സർവ്വകലാശാലയിലെ ഏറിയ പങ്കു് അദ്ധ്യാപകന്മാരും അധിവസിച്ചിരുന്ന നൂററിപ്പത്തും നൂററിയിരുപതും തെരുവുകൾക്കുള്ളിൽ ഉള്ള പത്തു ബ്ലോക്കിൽ ഒരിടത്തായിരുന്നു ഞങ്ങളുടെ താമസസ്ഥലം; വിശാലമായ

ആ നഗരത്തിലെ പലതിൽ ഒരു ഗ്രാമത്തിൽ. സാധാരണ എല്ലാ കൊച്ചു ഗ്രാമങ്ങളിലുമെന്നതുപോലെ തന്നെ ഇവിടെയും ഒരാളിനു് തൻെറ പരിചയക്കാരെ തെരുവിൽ കൂട്ടിമുട്ടാനും അവരെ നിർത്തി കുശലപ്രശ്നം ചെയ്യാനും സന്ദർഭമുണ്ടാകുന്നുണ്ടു്. എനിക്കു് ഗ്രാമത്തിനു വെളിയിൽ പോകേണ്ട ആവശ്യമുണ്ടാകുന്നതു് അപൂർവ്വമാണു്. കാരണം ജീവിതാവശ്യത്തിനുള്ള എല്ലാ സാധനങ്ങളും അവിടെ കിട്ടുന്നതിനു സാധിക്കും. അവിടുത്തെ ഓരോ തെരുവും, നാലുമുക്കും, കടയും എനിക്കു നേരിട്ടു് അറിയാൻ കഴിഞ്ഞു. ചൈനീസ് അലക്കുകമ്പനിയും, ചെറിയ ചായക്കടകളും, പുസ്തകശാലയും, തപാലാഫീസും, സ്ത്രീകൾക്കും പുരുഷന്മാർക്കും തയ്യാറാക്കിവച്ചിട്ടുള്ള വേഷങ്ങൾ വില്ക്കുന്ന കാളേജ് ഷാപ്പും എല്ലാം എനിക്കറിയാം. അപൂർവ്വമായിട്ടേ പട്ടണത്തിൻെറ മറ്റേതെങ്കിലും ഭാഗത്തേക്കു് ഞാൻ സഞ്ചരിക്കൂ. അതു് ഗ്രാമീണർ പട്ടണത്തിലൊരു പര്യടനം നടത്തുന്നതിനു് സമാനമായിരിക്കുകയും ചെയ്യും. ഇതിനാലെല്ലാം ഞാൻ ന്യൂയോക്കു് വമ്പിച്ച ഒരു നഗരമാണെന്നുള്ള വാസ്തവം അവഗണിച്ചു. ഞാൻ നഗരത്തിൽ അഗണ്യവസ്തുവായിത്തീർന്നുമില്ല.

ആദ്യത്തെ കുറച്ചാഴ്ചകൾ ഞങ്ങൾ 'കിങ്ങ്സ് ക്രൗൺ ഹോട്ടലിൽ' താമസിച്ചു. സർവ്വകലാശാലയ്ക്കു സമീപമുള്ള ഗ്രാമത്തിൽപെടുന്ന ഒരു ബ്ലോക്കിലെ പഴയ, സുസ്ഥാപിതമായ ഒരു ഹോട്ടലായിരുന്നു അതു്. പിന്നെ ഞങ്ങൾ വീട്ടുപകരണങ്ങളോടുകൂടിയ ഒരു വീടു് മിസ്സസ് സ്മിത്തിൽ (Mrs. Smith) നിന്നു വാടകയ്ക്കെടുത്തു. ഞാൻ അവരെ പറയുന്നതു് മിസ്സസ് സ്മീത്തു (Mrs. Zmeeth) എന്നാണു്. എലിവേറ്റർ പ്രവർത്തിപ്പിക്കുന്ന കുട്ടിയോടു ഞാൻ അവരെക്കുറിച്ചു് ചോദിക്കുമ്പോഴെല്ലാം അവൻെറ മുഖം അർത്ഥശൂന്യമായി കാണുകയാണു പതിവു്. കെട്ടിടം 'റിവർസൈഡ് ഡ്രൈവിൽ' ആയിരുന്നു. ഹഡ്സൺ നദിയുടെ ഗതിയും അതിലെ ശാന്തമായ ഗതാഗതവും അവിടെനിന്നാൽ കാണുകയും ചെയ്യും. രാത്രിയായാൽ നദിയുടെ ഇരുകരയിലുമുള്ള നിരവധി വിളക്കുകൾ അതിൽ പ്രതിഫലിച്ചു കാണാവുന്നതാണു്. ഞങ്ങളുടെ താമസസ്ഥലം സുഖമുള്ളതായിരുന്നു. എന്നാൽ നൂറ്റിപ്പതിനാറാമത്തെ തെരുവിലേക്കു് കുട്ടികളുമൊന്നിച്ചു് ഞാൻ പോകുമ്പോൾ അവിടുത്തെ മഞ്ഞുപോലെ തണുപ്പുള്ള ശിശിരവാതം അനുഭവിക്കാൻ ഇടയാകും. റിവർസൈഡ് ഡ്രൈവിലേക്കു് ഉറസ്സായി ചോപ്പിൻെറ ആകൃതിയിലുള്ള ഒരു തെരുവാണതു്. അതിനാൽ അതിലെ കാറ്റിനു് കടുത്ത ശക്തിയാർജ്ജിക്കുന്നതിനിടയാകുന്നു. അവിടെക്കൂടി നടന്നുപോകുമ്പോൾ കാൽ ഉറയ്ക്കാതെ നിന്നാടാനും, കൊച്ചുജൂലിയോ കാറ്റേറ്റു വീഴാനും ഇടവന്നിട്ടുണ്ടു്. അതുവഴി നടക്കാൻ ഇടയാകുമ്പോഴൊക്കെ അവൻ പ്രതിഷേധിക്കും. കയ്യിൽ പിടിച്ചുവലിച്ചുകൊണ്ടു മാത്രമേ കൊണ്ടുപോകാനൊക്കൂ. അപ്പോൾ അവൻെറ ചുവന്ന കവിൾത്തടങ്ങളിൽക്കൂടി കണ്ണുനീർ ധാരധാരയായി ഒഴുകുകയും ചെയ്യും.

ശിശിരത്തിൽ ജൂലിയോ ദിവസേന കൊളംബിയാ സർവ്വകലാശാലാതിർത്തിക്കുള്ളിലുള്ള കളിസ്ഥലത്തു് പോകും. അവിടെവച്ചു് അവൻെറ അദ്ധ്യാപകന്മാരെ ഇറ്റാലിയൻഭാഷ പഠിപ്പിക്കാൻ അവൻ ശ്രമിച്ചു. ഇംഗ്ലീഷിനു് അവനിൽ കടന്നുകൂടാൻ കഴിഞ്ഞില്ല. തന്നെത്താനെയാണു് അവൻ അവിടെ കളിച്ചിരുന്നതു്. എന്നാൽ വയ്ക്കോലിൻെറ നിറമുള്ള തലമുടിയും, ആകാശത്തിൻെറ നീലിമയുള്ള കണ്ണുകളും ഉള്ള ഒരു സുന്ദരിയായ പെൺകുട്ടി അവ

ന്റെ കണ്ണിൽ പെടാതിരുന്നില്ല. അവളായിരുന്നു അവനു നിരീക്ഷിക്കാൻ കഴിഞ്ഞ ആദ്യത്തെ മാതൃകാപരമായ ആംഗ്ലോ സാക്സൺപെൺകുട്ടി. അതു പോലെ അവന്റെ ആദ്യത്തെ സ്നേഹിതയും. അവനു് മൂന്നു വയസ്സ് പ്രായമുണ്ട്. അവൻ ഇംഗ്ലീഷ് പഠിക്കാൻ വിസമ്മതിച്ചതിനാൽ അവൾ അവനെ 'വർത്തമാനം പറയാൻ വയ്യാത്ത കൊച്ചുകുട്ടി' എന്നാണു പേരിട്ടതു്. എന്നാൽ രണ്ടുപേരും പരസ്പരം നോക്കി പുഞ്ചിരിക്കും.

ഒരു സുഹൃത്തിന്റെ ഉപദേശപ്രകാരം നെല്ലാ ഹൊറാസ്മാൻ സ്കൂളിൽ ചേർന്നു. അതു് പുരോഗമനപരമായ സ്കൂളെന്നാണു് വിളിച്ചിരുന്നതു്. എന്നാൽ ആ വാക്കിന്റെ അർത്ഥം എനിക്കു വ്യക്തമായില്ല. എങ്കിലും അതിനെപ്പററി ഞാൻ കൂട്ടാക്കാൻ പോയില്ലതാനും. നെല്ലായെ മൂന്നാം ഗ്രേഡിലാണു ചേർത്തതു്. ഇററലിയിൽ വച്ചുതന്നെ അവൾ അതു് ആരംഭിച്ചതാണു്. കുറെ ആഴ്ചക്കാലത്തേക്കു് അവളുടെ ചുററും എന്താണു നടക്കുന്നതെന്നു് അവൾക്കു് ഒരു പിടിയും കിട്ടിയില്ല. ഭാഷ മനസ്സിലാകാൻ തുടങ്ങിയപ്പോൾ, അവളുടെ പാഠ്യപുരോഗതിയെക്കുറിച്ചു് അന്വേഷിക്കാൻ അവളുടെ അദ്ധ്യാപകരെ ഞാൻ കണ്ടു. അതിലൊന്നും തരക്കേടില്ലെന്നും, പ്രധാനമായ കാര്യം അവൾ സാമൂഹ്യമായി അനുയോജിച്ചുപോകുകയെന്നതാണെന്നുമാണു് എന്നോടു് അവർ പറഞ്ഞതു്. അദ്ധ്യയനവർഷത്തിന്റെ അവസാനത്തോടെ നെല്ലാ ഉത്തരവാദിത്വത്തോടെ കണക്കൊഴിച്ചു് മററു കാര്യങ്ങളെല്ലാക്കെ നിർവ്വഹിക്കുകയുണ്ടായെന്നു് എനിക്കു് ബോധ്യമായി. അവൾക്കു് താല്പര്യമില്ലാത്ത ജോലിയൊന്നും അവൾ ചെയ്യണമെന്നു് സ്കൂളിൽ ആരും ആവശ്യപ്പെട്ടില്ല, അതു് അവളുടെ ഭാഷാവൈഷമ്യത്താലായിരുന്നു. എന്നാൽ ഭാഷാജ്ഞാനം ആവശ്യമായിരുന്നതൊക്കെ അവൾ ചെയ്യുകയുമുണ്ടായി. അതിൽ നിന്നു വിട്ടതു് സാർവ്വലൗകികമായി അംഗീകരിക്കപ്പെട്ടിരുന്ന കണക്കു മാത്രമാണു്. ഹൊറാസ്മാൻ സ്കൂളിൽ അവൾ ഒരു ബുദ്ധിപരിശോധനയ്ക്കു് വിധേയയായി. അതിൽ അവൾ വളരെ ഭംഗിയായി പൊതുവെ വിജയിച്ചെന്നും ഞാൻ അറിഞ്ഞു. ഏററവും എളുപ്പമുള്ള ഒരു ചോദ്യത്തിനു് ഉത്തരം പറയാൻ അവൾക്കു് സാധിച്ചില്ല. അതിതായിരുന്നു: ഒരു കൊച്ചുകുട്ടിയെ ഉലാത്തുവാൻ ഗ്രാമത്തിൽ കൊണ്ടുപോയി. അവിടെ അവൻ ഒരു ജന്തുവുമായി കളിച്ചു. വീട്ടിൽ മടങ്ങിയെത്തിയിട്ടു് അവൻ നല്ലതുപോലെ കുളിച്ചു്, അതിന്റെ മുഴുക്കേററ വേഷങ്ങൾ മാറണം. അവൻ എന്തു ജന്തുവുമായിട്ടാണു് കളിച്ചതു്? അമേരിക്കയിൽ കാണപ്പെടുന്ന മാംസഭോജിയായ സ്കങ്കു് എന്ന ഒരുതരം ദുർഗ്ഗന്ധമൃഗം യൂറോപ്പിലും, യൂറോപ്യൻ ബാലകഥകളിലും ഇല്ല. ഈ വസ്തുത ബുദ്ധിപരിശോധനയിൽ സാഹചര്യങ്ങൾക്കും ഭാഷയ്ക്കും നൽകേണ്ട പ്രാധാന്യത്തെ തെളിയിക്കുകയാണു ചെയ്യുന്നതു്.

അമേരിക്കൻ വീട്ടുഭരണം സംബന്ധിച്ചുള്ള വിഷമകാര്യങ്ങൾ തരണം ചെയ്യുന്നതിനു് ഞാനും ഞങ്ങളുടെ ജോലിക്കാരിയുമായി ഒരു ഒത്തുതീർപ്പിലെത്തി. ഞങ്ങൾ ഒന്നിച്ചാണു് പാചകം ചെയ്യുന്നതു്. മുമ്പൊരിക്കലും ഞാൻ പാചകം ചെയ്തിട്ടില്ല. എങ്കിലും ഞാൻ ഒരു അമേരിക്കൻ പാചകഗ്രന്ഥം നോക്കി അതിൽ പറഞ്ഞിരിക്കുന്ന സാധനങ്ങളുടെ അളവുകളും മററും മനസ്സിലാകത്തക്കവിധം മെട്രിക്ക് അളവുകളിൽ ആക്കി, പാത്രങ്ങളുടെയും മററും സൂചനകൾ തർജ്ജമചെയ്തു് പറയും. അവൾ അതേസമയം സമർത്ഥയായി അവയ്ക്കനുസരണമായി ജോലിചെയ്യും. ഉപ്പ് എത്രമാത്രം വേണമെന്നുള്ള

തിനെപ്പററി എനിക്ക് ഒരു രൂപവും ഉണ്ടായിരുന്നില്ല. ആദ്യമായി ഞാൻ തനിച്ച് സൂപ്പ് തയ്യാറാക്കിയപ്പോൾ അതിനു വേണ്ടിയിരുന്ന ഉപ്പ് എത്ര മാത്രം വേണമെന്ന് മനസ്സിലാക്കി അതു വെക്കുന്നതിന് എനിക്കു രണ്ടു മണി ക്കൂർ ചിലവാക്കേണ്ടിവന്നു! ഞങ്ങളൊന്നിച്ച് അമേരിക്കൻ വിഭവങ്ങളെ ക്കുറിച്ച് കളിപറഞ്ഞു. അവയിൽ പ്രധാനമായ സംഗതി സമ്പൂർണ്ണതയാണ്. ആവശ്യമില്ലാത്തവയെ ഒഴിവാക്കുകയാണ്. രുചിയോ, നാക്കിന് ആനന്ദം നൽകുകയോ അല്ല.

സ്മിത്തിൻെറ വീട്ടിലെ മിക്കവാറും സാധനസാമഗ്രികളെക്കുറിച്ച് വേണ്ട വിശദീകരണം എനിക്കു കാണാൻ കഴിഞ്ഞു. എന്നാൽ ശീതകാരക യന്ത്രം വളരെക്കാലം എനിക്ക് ഒരു പ്രശ്നമായിരുന്നു. ഒരു സ്വിച്ച് തിരി ക്കാതെയും, ബട്ടൺ അമർത്താതെയും അതു് ശീതവൽകരണപ്രവർത്തനം സ്വ യം നിർവ്വഹിച്ചിരുന്നു എന്നുള്ളതു് സ്പഷ്ടമാണ്. എന്നാൽ ജോലിക്കാരിക്കോ എനിക്കോ, കഠിനമായ നിശ്ശബ്ദതയെ ഭേദിച്ചുകൊണ്ട് അപ്രതീക്ഷിതമായി അതു് സജീവമായിത്തീർന്ന് ഒച്ചയേറിയ മൂളൽ പുറപ്പെടുവിച്ച് ഞങ്ങളെ അത്ഭുതപ്പെടുത്തിയേക്കുമെന്ന് ദീർഘദർശനം ചെയ്യുന്നതിന് സാധിച്ചിരു ന്നില്ല. തണുത്ത, വലിപ്പമുള്ള ആ സാധനത്തെ സംശയത്തോടെ വീക്ഷിച്ചു കൊണ്ട് ഞങ്ങൾ നില്ക്കും. ഈജിപ്തിലെ സ്ഫിൻക്സിനെപ്പോലെ സ്വ ന്തം രഹസ്യങ്ങൾ പ്രകടമാക്കാൻ തയ്യാറാകാതെ, അതു് സ്ഥിതിചെയ്യുകയാ ണ്. ചില വേളകളിൽ അതിൻെറ കതക് ആഞ്ഞു് അടച്ചാൽ അതു് പ്രവ ർത്തിച്ചുതുടങ്ങും. മററു ചിലപ്പോൾ എത്ര കഠിനമായി കതക് അടച്ചാലും അതു് അനങ്ങുകയുമില്ല. അപ്പഴപ്പോഴുള്ള മനഃസ്ഥിതിക്കു വിധേയമായി ഇതുപോലെ പ്രവർത്തിക്കുന്ന മററൊരു വസ്തു ഞാൻ ഒരിടത്തും കണ്ടിട്ടില്ല.

സാധനങ്ങൾ വാങ്ങുകയെന്നതു് ജോലിക്കാരിയും ഞാനും സഹകരി ച്ചാണ് നടത്തിയിരുന്നതു്. ഫലങ്ങളുടെയും പച്ചക്കറികളുടെയും നന്മതിന്മ കൾ അവൾക്ക് നല്ലപോലെ നിർണ്ണയിക്കാൻ അറിയാം. അതുപോലെ വേണ്ട ഇറച്ചിയുടെ തുണ്ടുകൾ കണ്ടുപിടിക്കാനും അവൾ മിടുക്കിയായിരുന്നു. ഡോളറിൻെറ വില ലൈറിൽ കണക്കാക്കിപ്പറയുവാൻ എനിക്ക് സാധിക്കും. അതിനെ ആസ്പദമാക്കി സാധനങ്ങളുടെ വില ന്യായമായിട്ടുള്ളതാണോയെ ന്ന് ഞങ്ങൾ നിശ്ചയിക്കും. അതുപോലെ എനിക്ക് സാധനങ്ങളുടെ കെട്ടു കളും ടിന്നിൽ അടച്ചിരുന്ന സാധനങ്ങളും തിരഞ്ഞെടുത്ത് വാങ്ങുന്നതിന് തീരുമാനിക്കാൻ കഴിവുണ്ട്. ആദ്യം കുറച്ചുകാലത്തേക്ക് ഇങ്ങനെ ടിന്നില ടച്ചു വന്നിരുന്ന ആഹാരപദാർത്ഥങ്ങൾ വാങ്ങാൻ വല്ലാത്ത ഉത്സാഹമായി രുന്നു. എന്നാൽ ഇതു് പുതിയതു പുതിയതു കണ്ടെത്തി പരീക്ഷിക്കുന്നതിന് സാധിച്ചിരുന്ന കാലംവരെ മാത്രമേ നീണ്ടുനിന്നുള്ളൂ. ഞാൻ ചെറിയ കടക ളിൽ നിന്നു സാമാനം വാങ്ങുവാനാണ് ഇഷ്ടപ്പെട്ടിരുന്നതു്. അവിടെ ഷോപ്പു ടമസ്ഥർക്ക് അജ്ഞരായ വിദേശികളെ, പുഡിംഗ് പൊടികളെയും ശീതീക രണം ചെയ്ത ആഹാരങ്ങളെയും പററി വേണ്ട വിവരങ്ങൾ പറഞ്ഞു ധരിപ്പി ക്കുവാൻ സാധിച്ചിരുന്നു. ശീതീകരണവിധേയമായ ആഹാരവസ്തുക്കൾ അക്കാലത്താണ് വിപണിയിൽ ധാരാളമായി പ്രത്യക്ഷപ്പെടാൻതുടങ്ങിയതു്. മിക്കവാറും എല്ലാ പലചരക്കുകടകളിലും ഒരാളെങ്കിലും ഇററലിക്കാരനോ ഇററാലിയൻ വംശജനോ ആയിരിക്കുമെന്ന് എനിക്കു മനസ്സിലായി. അവ രുമായി ഞാനും എൻെറ ജോലിക്കാരിയും അപ്പോൾതന്നെ മമതാബന്ധം

സമ്പാദിക്കുകയും ചെയ്യു. അതുകൊണ്ട് അധികം സഹായമുണ്ടായെന്നല്ല പറയുന്നതു്. ന്യൂയോർക്കിലെ ഇററലിക്കാർ അധികവും ദക്ഷിണ ഇററലിയിൽനിന്നു വന്നിട്ടുള്ളവരാണു്. അവരുടെ സംഭാഷണത്തിൽ നെപ്പോലീഷ്യനോ സിസിലിയനോ ആയ ദേശഭാഷ ധാരാളം ഉണ്ടായിരിക്കുകയും ചെയ്യും. അതു് മനസ്സിലാക്കുവാൻ കഠിനമാണുതാനും. അവർ ഇററാലിയനോ ഇംഗ്ലീഷോ ഏതാണു സംസാരിക്കുന്നതെന്നു് തിരിച്ചറിയാനും വിഷമം തന്നെ.

നൂററിപ്പതിനഞ്ചാം തെരുവിനു സമീപമുള്ള ബ്രോഡ്വേയിലെ വലിയ ചന്തയിൽകൂടി നടക്കുമ്പോൾ ഞാനും എന്റെ ജോലിക്കാരിയും നടപ്പിന്റെ വേഗത കുറയ്ക്കാറുണ്ടായിരുന്നു. ഓരോ കടയിലേക്കു് കൗതുകത്തോടെ ഞങ്ങൾ നോക്കും. പക്ഷേ അങ്ങോട്ടു കേറുന്നതിനു് ധൈര്യപ്പെടുകയില്ല. അകത്തേക്കു് നിരന്തരമായി പ്രവഹിച്ചുകൊണ്ടിരിക്കുന്ന സ്ത്രീകളുടെയും, സാധനങ്ങൾ തൂക്കിക്കൊണ്ടിരിക്കുന്ന ക്ലാക്കന്മാരുടെയും ത്രാസുകളുടെയും ഇടയിൽകൂടി ഞങ്ങൾക്കു് എങ്ങിനെ കടന്നുചെല്ലുവാനൊക്കും? ആകെയുള്ള കുറച്ചു സ്ഥലം മുഴുവൻ നിറഞ്ഞിരിക്കുകയാണുതാനും. 'സെൽഫ് സെർവ്വീസ് മാർക്കററുകൾ' അന്നും അപൂർവ്വമായിരുന്നു. അതിലൊന്നുംതന്നെ ഞങ്ങളുടെ അയലത്തു് ഉണ്ടായിരുന്നില്ല. അല്ലായിരുന്നെങ്കിൽ ഞാൻ അതിൽ ആസക്തിയുള്ളവരിൽ ഒരാളാകുമായിരുന്നു. വിലകുറഞ്ഞ സാധനങ്ങൾ വില്ക്കുന്ന സ്റ്റോറുകളിലും തപാലിൽ സാധനങ്ങൾ എത്തിച്ചുകൊടുക്കുന്ന കമ്പനികളിലും താല്പര്യം നേരത്തെ വന്നതുപോലെ മുകളിൽ പറഞ്ഞതിനും എനിക്കു് ഭ്രമമുണ്ടാകുമായിരുന്നെന്നു് തീർച്ചയാണ്. അവിടെനിന്നു് എനിക്കാവശ്യമുള്ളവ സംസാരിക്കാതെ എനിക്കു് ലഭിക്കുന്നതിനു് സാധിക്കും; പിത്താൻ മുതൽ വേഷങ്ങളുടെ മാതൃകകൾവരെ എനിക്കു് ഉച്ചരിക്കാനാവാത്ത ഇരട്ട 'ററി'യോടുകൂടിയ പേരുകളുള്ള വസ്തുക്കളും എനിക്കു് വിഷമമില്ലാതെ കിട്ടുമല്ലോ. ഭാഷാപരമായ എന്റെ മററു് വൈഷമ്യങ്ങളെയൊക്കെ അതിജീവിച്ചു് ഇരട്ട 'ററി'യുടെ ഉച്ചാരണവൈഷമ്യം നിലനില്ക്കുകയുണ്ടായി. എന്റെ ആവശ്യങ്ങൾ അന്യരെ മനസ്സിലാക്കുന്നതിനു് ശക്തയായിത്തീർന്നിട്ടു് വളരെ മാസങ്ങൾക്കു ശേഷം ടെലിഫോണിൽകൂടി സാധനങ്ങൾ വാങ്ങുന്നതിനുള്ള ഏർപ്പാടുകൾ ചെയ്യുന്നതിനുവേണ്ടി ആത്മധൈര്യം എനിക്കുണ്ടായപ്പോൾ, ഞാൻ വെണ്ണയ്ക്കു് (Butter) ഏർപ്പാടു ചെയ്തതിനു് 'ബർഡ് സീഡ്' (Bird Seed) (പക്ഷിക്കൂട്) ആണു് എനിക്കു കിട്ടിയതു്! ഞങ്ങൾ ഒരിക്കലും കാനറിപ്പക്ഷിയെ വളർത്തുകയുണ്ടായിട്ടില്ല. അവർ അയച്ചുതന്ന പാക്കേജ് പോകുന്നിടത്തെല്ലാം ഞങ്ങൾ കൊണ്ടുപോകുകയും ചെയ്തു; വിഷമംപിടിച്ച ദിവങ്ങളിലെ സ്മരണവസ്തുവായിട്ടു്.

അമേരിക്കയിൽ ആറുമാസം കഴിഞ്ഞുകൂടിയിട്ടു് ഞങ്ങളുടെ ജോലിക്കാരി ഇററലിയിലേക്കു് മടങ്ങണമെന്നായിരുന്നു വ്യവസ്ഥ. എന്നാൽ ഈ കാലഘട്ടത്തിൽ അവൾ ഒരു മാന്യനുമായി നൃത്തം ചെയ്യുവാൻ ഇടയായി. വർഗ്ഗങ്ങളെത്തമ്മിൽ അകററിനിർത്തുന്ന മതിൽക്കെട്ടുകളുടെ തകർച്ചയാണു് ആ നൃത്തം പ്രതിനിധീകരിക്കുന്നതു്. അതിനുശേഷം വിധിയെ അംഗീകരിച്ചു് ഇററലിയിലെ ഭാവിവരന്റെ അടുക്കലേക്കു് പോകുവാൻ അവൾ തയ്യാറായില്ല. ഇവിടെ സിദ്ധിച്ചമാതിരി സാമൂഹ്യ സംതൃപ്തി അവൾക്കു് നല്കുന്നതിനു് അയാൾക്കു് സാധ്യമാകുകയില്ല. അതിനാൽ അവൾ തുടർന്നു ഇവിടെത്തന്നെ താമസിച്ചു.

എൻറിക്കോയെ സുശക്തനായ വ്യക്തിപരമനോഭാവക്കാരനാക്കിയ നിരവധി വിശേഷഗുണങ്ങളിൽ ഒന്നു് ഏററവും പ്രകടമായി കാണപ്പെട്ടിട്ടുണ്ടു്: തൻെറ സ്വന്തമല്ലാത്ത വീട്ടിൽ താമസിക്കുന്നതിനുള്ള അസഹിഷ്ണുത. ആറുമാസത്തേക്കു് വാടകയ്ക്കെടുത്ത ഉപകരണങ്ങളോടുകൂടിയ വീട്ടിൽ വാസം തുടങ്ങിക്കഴിഞ്ഞപ്പോൾ, സ്ഥിരമായ ഒരു താമസസ്ഥലം വാങ്ങി താമസിക്കുകയെന്ന പ്രശ്നം പരിഹരിക്കുന്നതിനു് തയ്യാറായി.

റോമിൽ ഒരു താമസസ്ഥലം വാങ്ങാൻ വളരെ എളുപ്പമായിരുന്നു. പത്രങ്ങളിലെ പരസ്യങ്ങൾ നോക്കിയിട്ടു് വാങ്ങാൻ കൊള്ളാവുന്ന ചില സ്ഥലങ്ങൾ ചെന്നു പരിശോധിച്ചു. അതിൽ ഇഷ്ടപ്പെട്ട ഒന്നു് വാങ്ങി. ന്യൂയോർക്കിൽ കാര്യം ഭിന്നമായിരുന്നു. ന്യൂയോർക്കു് വമ്പിച്ച ഒരു നഗരമാണു്. അതിൽ അത്ഭുതകരമാംവണ്ണം ചെറിയ ഒരു പ്രദേശത്താണു് സർവ്വകലാശാലയിലെ അദ്ധ്യാപകന്മാരുടെ കുടുംബങ്ങൾ കൂട്ടംകൂടി താമസിച്ചിരുന്നതു്. അവിടെ ചെറിയ വീടുകളോ, സഹകരണാടിസ്ഥാനത്തിൽ നിർമ്മിച്ചിട്ടുള്ള താമസസ്ഥലങ്ങളോ ഞങ്ങൾക്കു് വാങ്ങിക്കത്തക്കതായി ഉണ്ടായിരുന്നില്ല. സ്വന്തം വീടുണ്ടായിരുന്ന പലരും പട്ടണപ്രാന്തങ്ങളിലായിരുന്നു. ഇത്തരം പട്ടണപ്രാന്തങ്ങൾ വളരെയധികം ഉണ്ടു്. എന്നാൽ അവിടങ്ങളിലെ ജീവിതസൌകര്യങ്ങളെപ്പററി വിശദമായി വിശദീകരിച്ചു തരുന്നതിനു് വില്പനക്കാരായ ഏജൻറുമാരുണ്ടായിരുന്നില്ല.

"എൻെറ സഹപ്രവർത്തകരിൽ വളരെപ്പേർ ലിയോണിയയെന്ന ടൌണിലാണു് താമസിക്കുന്നതു്. അതു് പാലിസൈഡിൻെറ അക്കരെ ജോർജ്ജ് വാഷിംടൺ പാലം കടന്നു് ഉള്ള ന്യൂ ജെർസിയിലാണു്," എൻറിക്കോ ഒരു ഞായറാഴ്ച പറഞ്ഞു. "അവിടം എങ്ങിനെയിരിക്കുമെന്നു് നമുക്കു് ചെന്നുനോക്കാം." ഫെബ്രുവരി മാസത്തിലെ നല്ല തണുപ്പുള്ള ഒരു അപരാഹ്നമായിരുന്നു. അന്നു് ലിയോണിയായിലെ ഒരു ബസ്സ്റ്റോപ്പിൽ ഞങ്ങൾ ബസ്സിൽനിന്നിറങ്ങി. ശക്തിയുള്ള ഒരു കാററു് ഞങ്ങളുടെ മുഖത്തടിച്ചു് കണ്ണു കാണാതെയാക്കി. എങ്ങോട്ടു പോകണമെന്നു് ഞങ്ങൾക്കറിവില്ല.

"1934–ൽ രസതന്ത്രത്തിനു് നോബൽ സമ്മാനം നേടിയ രസതന്ത്രജ്ഞൻ ഹാറോൾഡു് യൂറി ഇവിടെയാണു് താമസം. നമുക്കു് അവരുടെ പോയി അവരെ സന്ദർശിക്കാം എനിക്കു് അദ്ദേഹത്തെ നല്ലവണ്ണമറിയാം." ഈ അവസാനവാചകം എൻെറ മുഖത്തെ സംശയഭാവത്തിനു മറുപടിയായിരുന്നു.

യൂറിമാർ അവരുടെ വിശ്രമമുറിയിലായിരുന്നു. അവിടെ ചൂടിനായി തീ കത്തുന്നുണ്ടു്. ഞങ്ങളുടെ സന്ദർശനം ഒരു വിജയമായിരുന്നു. ഫ്രെഡയും ഹാറോൾഡു് യൂറിയും സൌഹൃദത്തോടെ പെരുമാറി. ദൂരത്തുവച്ചു് ലജ്ജകാണിച്ച അവരുടെ മൂന്നു് കൊച്ചുപെൺകുട്ടികൾ അത്ഭുതത്താൽ വായ് തുറന്നു് ഞങ്ങളെ ഇമപ്പെടാതെ തുറിച്ചുനോക്കി. ഡാ. യൂറി ഞങ്ങളോട്ടു അദ്ദേഹത്തിൻെറ ഗൌരവമുള്ള ഔദ്യോഗികമായ സ്വരത്തിൽ ദീർഘനേരം കുശലപ്രശ്നം ചെയ്തു. അദ്ദേഹത്തിൻെറ സംസാരം ലിയോണിയായിലെ ഒന്നാന്തരം പബ്ളിക്കു് സ്കൂളുകളെപ്പററിയും ഇടത്തരക്കാരുടെ ആവാസകേന്ദ്രത്തിൽ ജീവിക്കുന്നതുകൊണ്ടു് സിദ്ധിക്കുന്ന ഗുണാധിക്യങ്ങളെക്കുറിച്ചും ആയിരുന്നു. അവിടെ കുട്ടികൾക്കു് ആവശ്യമായതൊക്കെ ലഭിക്കുകയും ചെയ്യും. അദ്ദേഹം കൂടക്കൂടെ പുഞ്ചിരിച്ചു. എന്നാൽ സ്വതേ ഗൌരവമേറിയ സ്വഭാ

വത്തിൽ ആരോപിക്കപ്പെട്ട ഒന്നായിരുന്ന അദ്ദേഹത്തിൻെറ പുഞ്ചിരിയെന്ന തോന്നത്തക്കവിധം അതു് ഉപരിപ്ലവമായിട്ടാണ് എനിക്ക് അനുഭവപ്പെട്ടതു്. അദ്ദേഹത്തിൻെറ വട്ടമുഖത്തിൽ ജരകൾ വ്യാപിച്ചു തുടങ്ങിയിട്ടുണ്ട്. അതിൽ വ്യക്തമായ ഉദ്ദേശവും ആഴമുള്ള ചിന്തയും പ്രകടമായി പ്രതിഫലിച്ചുകാണാം. അതുപോലെ നിരന്തരമായ എന്തോ വ്യഥയും കാണാനുണ്ട്.

ഹാറോൾഡ് യൂറി ഒരു നല്ലപ്രാസംഗികനാണ്. അദ്ദേഹം ലിയോണിയ ഞങ്ങൾക്ക് വിറെറന്നുതന്നെ പറയാം. അതുതന്നെയല്ല, എൻെറ കുട്ടികളുടെ കാലിലെ ചളിയും അഴുക്കും ന്യൂയോർക്കിലെപ്പോലെ തവിട്ടുനിറത്തിലായിരിക്കുകയില്ല. നല്ല ചാരനിറമായിരിക്കും ഇവിടെ!

അടുത്ത വേനൽക്കാലത്തോടുകൂടി, പാലിസെയിഡിലെ നല്ല പറമ്പിൽ ഒരു കൊച്ചുകുളവും ധാരാളം ഈർപ്പവും ഉള്ള ഒരു വീടിൻെറ സംതൃപ്തരായ ഉടമസ്ഥരായിത്തീർന്നു ഞങ്ങൾ. ഞങ്ങൾക്കുവേണ്ടി വീട്ടു് വീണ്ടും ഭംഗിയാക്കി അററകുററപ്പണികൾ തീർത്തുകഴിഞ്ഞപ്പോഴേക്ക് ഇററലിയിൽ നിന്നു് ഞങ്ങളുടെ ഗൃഹോപകരണങ്ങൾ എത്തുകയുണ്ടായി. യൂറോപ്പിൽ യുദ്ധവും പൊട്ടിപ്പുറപ്പെട്ടു. ഞങ്ങൾ സ്ഥിരതാമസമാക്കി. ഇപ്രാവശ്യം നല്ലതിനു തന്നെയെന്നു ഞങ്ങൾ വിചാരിച്ചു.

ഞങ്ങൾ രണ്ടുപേരും മുമ്പു് പൂന്തോട്ടമുണ്ടാക്കിയിട്ടില്ല. എൻറിക്കോ വാടക വീട്ടിൻെറ ഒരു ഉൽപ്പന്നമാണ്. ഞാനാണെങ്കിൽ എൻെറ ബാല്യകാലമെല്ലാം ചിലവഴിച്ചതു് ഉദ്യാനത്തിൻെറ ചുമതലയെല്ലാം തോട്ടക്കാരനു കൊടുത്തിട്ടുള്ള വീട്ടിലുമാണ്. അവിടെ പീച്ചുമരം മാത്രം എൻെറ അമ്മൂമ്മയുടെ പ്രത്യേക ശുശ്രൂഷയിലുമാണിരുന്നതു്.

എൻെറ അമ്മൂമ്മ ബുദ്ധിയുള്ള ഒരു സ്ത്രീയായിരുന്നു. നടുക്കുകൂടി ഭംഗിയായി വകുത്തെടുത്തു് നരച്ച തലമുടി പിറകോട്ടു ചീകിയിടുകയാണ് അവരുടെ പതിവു്. അവർക്ക് ഒരു മകളേ ഉണ്ടായിരുന്നുള്ളു; എൻെറ അമ്മ. അതിനാൽ അവർ ഞങ്ങളുടെ കൂടെയാണ് താമസിച്ചതു്. എഴുപതാമത്തെ വയസ്സിൽ അവർ മരിക്കുന്നതിനു് കുറച്ചുവർഷങ്ങൾക്കുമുമ്പു് ഞാൻ അവരെ കണ്ടതായി ഓർമ്മിക്കുന്നുണ്ട്. തടിച്ചു് നല്ല മാതൃപ്രഭാവം ഉള്ള അവർ പ്രൗഢയായ ഒരു സ്ത്രീയായിരുന്നു. ഉദ്യാനത്തിൽ പീച്ചുമരത്തിനു സമീപം പടിയേണിവച്ചു് അതിൽ ആയാസപൂർവ്വം പതുക്കെ കയറി മുകളിൽ ഇരുന്നുകൊണ്ടു് രോഗംപിടിച്ച ഇലകളെയും മററും കരുതലോടെ നീക്കംചെയ്യുന്ന വേലയിൽ ഏർപ്പെട്ടിരിക്കുമ്പോഴും അവർ വിധവയുടെ കറുത്ത കുപ്പായമാണ് ധരിക്കാറുള്ളതു്. ഉദ്യാനനിർമ്മാണപ്രവർത്തനത്തിൻെറ അടിസ്ഥാനതത്വങ്ങൾ അവർ കുട്ടികളോടു് വിശദീകരിച്ചു കൊടുക്കാൻ ശ്രമിച്ചിട്ടുണ്ട്. കുടുംബത്തിൽ അവർക്കുണ്ടായിരുന്ന മാന്യസ്ഥാനത്തെ ആദരിച്ചു് ഞാൻ അതു് ശ്രദ്ധിച്ചിരുന്നെങ്കിൽതന്നെ, അന്നു് താല്പര്യമില്ലാതെ പഠിച്ചിരുന്ന കാര്യങ്ങൾ പില്ക്കാലത്തു് മറന്നുകളയുകയാണുണ്ടായതു്.

അതിനാൽ എൻറിക്കോയും ഞാനും വീട്ടിനു ചുററുമുണ്ടായിരുന്ന പച്ചപ്പുൽപ്പരപ്പും പുഷ്പത്തടങ്ങളും, കുളത്തിനു ചുററുമുള്ള കൊച്ചു പൂന്തോപ്പും സംരക്ഷിക്കുന്നതിനു് യോഗ്യരായിരുന്നില്ല. എന്നാൽ ഞങ്ങൾക്ക് ശരിയായ അമേരിക്കക്കാരായിത്തീരണമെന്നു് ആഗ്രഹമുണ്ട്. അതിനാൽ മററുള്ളവർ ചെയ്യുന്നതൊക്കെ ഞങ്ങളും ചെയ്യാൻതന്നെ തീർച്ചയാക്കി.

"ഞായറാഴ്ച" ഹാരോൾഡ് യൂറി ഞങ്ങളോടു പറയുകയുണ്ടായി. "നിങ്ങ

ളുടെ ഏററവും മോശമായ വേഷവുമിട്ടുകൊണ്ടു് ഉദ്യാനവേലയിൽ ഏർപ്പെട്ടു."

പറമ്പിലെ പ്രവൎത്തനത്തെക്കുറിച്ചു് എനിക്കു് മനോവ്യഥയ്ക്കു കാൎയ്യമില്ല. എൻറിക്കോ അതെല്ലാം ചെയ്തുകൊള്ളുമെന്നു് ഞാൻ വിശ്വസിച്ചു. ഞങ്ങൾ വിവാഹിതരായപ്പോൾ അദ്ദേഹത്തിൻെറ ഭാവിപദ്ധതികളെപ്പററി എന്നോടു പറയുകയുണ്ടായി. നാല്പതിൽ അദ്ദേഹം ജോലിയിൽനിന്നു വിരമിക്കും. ഒരു ഊൎജ്ജതന്ത്രജ്ഞനും നാല്പതിനുശേഷം കാര്യമായ നേട്ടങ്ങളൊന്നും നേടുന്നില്ല. എന്റെ ഭൎത്താവു് കൃഷീവലപരമ്പരയിൽ പെടുന്നയാളാണു്. അതിനാൽ അദ്ദേഹം മണ്ണിലേക്കു് മടങ്ങിപ്പോകും. കർഷകജീവിതം അദ്ദേഹത്തിൻെറ വ്യക്തിപരമനോഭാവത്തിനു് എന്നും ആകർഷകമായിരുന്നു. കർഷകൻ അവൻെറതന്നെ മേലാവാണു്; സ്വയസംതൃപ്തനും. എന്തുകൊണ്ടെന്നാൽ അവനു് വേണ്ടതൊക്കെ അവൻ ഉല്പാദിപ്പിക്കുന്നു. റോമിൻെറ പടിഞ്ഞാറെ അതിൎത്തിക്കു സമീപം, ആ ശാശ്വതനഗരത്തെയും, സെൻറ് പീറേറഴ്സ് പള്ളിയുടെ താഴികക്കുടത്തേയും ദർശനമാക്കിക്കൊണ്ടുള്ള, മോൺടിമറിയോയിലെ ഒരു കുന്നിൻപുറത്തുള്ള ഒരു പറമ്പു് എൻറിക്കോ വളരെക്കാലമായി കണ്ണുവച്ചിട്ടുള്ളതാണു്.

മുപ്പത്തെട്ടാമത്തെ വയസ്സിൽ, ഞങ്ങൾ ലിയോനിയായിൽ കുടിയുറപ്പിച്ചപ്പോൾ, എൻറിക്കോയുടെ കർഷകരക്തം ഉത്തേജിക്കപ്പെട്ടുകയുണ്ടായില്ല. പറമ്പിലെ പച്ചപ്പുൽത്തട്ടിൽ പുല്ലരിഞ്ഞു വെടിപ്പാക്കേണ്ടതു് ആവശ്യമായിത്തീൎന്നിട്ടുള്ള സന്ദർഭങ്ങളിൽ ഞായറാഴ്ച ആയാലും എൻറിക്കോയ്ക്കു് ഗവേഷണശാലയിൽ അടിയന്തിരമായ ജോലിയുണ്ടായിരിക്കും. ഉദ്യാനത്തിലെ വേല ഏറെറടുക്കുന്നതിനു് അദ്ദേഹത്തെ പ്രേരിപ്പിച്ചുകഴിയുമ്പോഴേക്കു് പുൽത്തട്ടു് കണ്ടമാനം വളൎന്നു് പുല്ലു കൊയ്യുകയെന്ന മാന്യജോലികൊണ്ടു് മാത്രം ഭംഗിയാക്കാൻ കഴിയാതാകും. പുൽത്തട്ടും പൂന്തട്ടും നനയ്ക്കേണ്ട കാലമായിരുന്നാൽ എൻറിക്കോ ഉല്ലാസമായി നടക്കുവാനോ, ടെന്നീസു കളിക്കുവാനോ ആയിരിക്കും കൂടുതൽ ഇഷ്ടപ്പെടുന്നതു്. നനയ്ക്കുന്നതു് കുറച്ചുകൂടി കഴിഞ്ഞിട്ടാകാമെന്നായിരിക്കും പറയുക.

അതിനാൽ എന്നാൽ കഴിവുള്ളതൊക്കെ പരമാവധി ഞാൻ ചെയ്തു. അന്യരിൽനിന്നു് ഉപദേശം സ്വീകരിച്ചു്, തോന്നിയപോലെ ചെടിയുടെ തടങ്ങൾ നിറച്ചു. മണ്ണിളക്കി. എന്തിനു്? ഞങ്ങളുടെ പുൽത്തട്ടു് നിലനിന്നില്ല.

"ഇവിടെയുള്ള പുൽത്തട്ടുകൾക്കുള്ള തകരാറു്" ഹാരോൾഡ് യൂറി വളരെ ചിന്താകുലനായി പറഞ്ഞു, "ഇവിടുത്തെ ഞണ്ടുപുല്ലാണു്. എപ്പോഴും നിങ്ങൾ ഞണ്ടുപുല്ലുമായി സമരം ചെയ്യണം. ഒരിക്കലും വിട്ടുകൊടുത്തുകൂടാ. വെറുതെ നടക്കുമ്പോൾ നിങ്ങളുടെ കണ്ണു് പുല്ലിൽ ആയിരിക്കണം. ഒരൊറ്റ മൂട്ടു് ഞണ്ടുപുല്ലു കണ്ടാൽ പിഴുതെടുത്തു കളയുക. വേണ്ടെന്നു വയ്ക്കരുതു്." അദ്ദേഹം അറിവോടുകൂടിയാണു സംസാരിച്ചതു്. ഓരോ വാചകവും തടിയിൽ ആഞ്ഞുവെട്ടുന്ന മഴുപോലെയാണു് വായുവിൽ നിപതിച്ചതു്.

അടുത്ത വസന്തം വരാറായപ്പോഴേക്കു് ഞങ്ങളുടെ കുടുംബം ഞണ്ടുപുല്ലിൻെറ വംശവിച്ഛേദം വരുത്താൻതന്നെ തയ്യാറായി. എന്നാൽ ഏതാണു് ഈ ഞണ്ടുപുല്ലു്? ഞങ്ങൾക്കു സംശയം തോന്നിയതു് പിഴുതെടുത്തു് നെല്ലാവശം യൂറിയുടെ അടുക്കലേക്കയച്ചു.

"ഇതു് ഞണ്ടുപുല്ലല്ല. മി. യൂറി പറയുന്നതു് ഇതു് അതല്ലെന്നാണ്. ഈ ഋതുവിൽ അതുണ്ടാകാൻ നേരമായിട്ടില്ല" നെല്ലാ മടങ്ങിവന്നു് റിപ്പോർട്ട ചെയ്തു.

വസന്തമായി. എന്നിട്ടും ഞണ്ടുപുല്ല് ഏതാണെന്നു് ഞങ്ങൾക്കു മനസ്സിലായില്ല. ഹാരോൾഡ് യൂറി ഒരുദിവസം വന്നു. അദ്ദേഹം ഞങ്ങളുടെ പുൽത്തട്ടിൽ നോക്കി. അദ്ദേഹത്തിന്റെ മുഖത്തെ വൈഷമ്യഭാവം തീവ്രമാകുന്നതുപോലെ എനിക്കു തോന്നി. എന്നോടു തിരിഞ്ഞു് അദ്ദേഹം, വാർത്തയുടെ കാഠിന്യം കുറയ്ക്കുന്നതിനുവേണ്ടി മൃദുവായ ശബ്ദത്തിൽ പറഞ്ഞു:

"നിങ്ങളുടെ പുൽത്തട്ടിനുള്ള തകരാറെന്താണെന്നു നിങ്ങൾക്കറിയാമോ? ഇതു മുഴുവൻ ഞണ്ടുപുല്ലാണ്."

1940 വേനൽക്കാലം. യൂറോപ്പിലെ ശബ്ദായമാനമായ യുദ്ധമൊന്നു കുറഞ്ഞു. ഫ്രാൻസ് പരാജിതയായി. ഞങ്ങളുടെ പച്ചപ്പുൽത്തട്ടിനുണ്ടായിരിക്കുന്ന വൈഷമ്യത്തെപ്പററിയുള്ള വ്യഥയെക്കാൾ തീവ്രമായി ഐക്യനാടുകൾക്കു് യുദ്ധംമൂലം ഉണ്ടാകാവുന്ന ആപത്തുകളെക്കുറിച്ചു് യൂറി സംസാരിച്ചു.

"ജർമ്മൻകാർ ക്രിസ്തുമസ്സോടുകൂടി നാൻടെക്കറ്റ് ദ്വീപിൽ വന്നിറങ്ങിയാൽ അത്ഭുതപ്പെടുമോ?" അദ്ദേഹം സ്നേഹിതന്മാരോടു ചോദിച്ചു.

യുദ്ധകാലത്തു് ഇത്തരത്തിലുള്ള ചോദ്യങ്ങൾ എല്ലായിടത്തും എല്ലാ സമയത്തും ചോദിക്കുന്നതു് സാധാരണമായിരുന്നു. 1941 വസന്തത്തിൽ എൻറിക്കോയും മററു ചില കൊളംബിയാ സർവ്വകലാശാലാ പ്രൊഫസറന്മാരും കൂടി "പ്രവാചകസംഘടന" സംയോജിപ്പിച്ചു. മാസംതോറും ഒന്നാം തീയതി മെൻസ് ഫാക്കൽട്ടി ക്ലബ്ബിൽ നടത്താറുള്ള വിരുന്നിൽവച്ചു് ആ മാസത്തിൽ സംഭവിച്ചേക്കാവുന്ന കാര്യങ്ങളെക്കുറിച്ചു് പത്തു ചോദ്യങ്ങൾക്കു് മറുപടി എഴുതും. ഹിററ്ലർ ഇംഗ്ലണ്ടിൽ സൈന്യത്തെ ഇറക്കുമോ? ഐക്യസംസ്ഥാനങ്ങളുടെ നിഷ്പക്ഷതയെ അവഗണിച്ചു് അമേരിക്കൻ കപ്പൽസംഘത്തെ ജർമ്മൻകപ്പലുകൾ ആക്രമിക്കുമോ? "പ്രവാചകന്മാർ" അവയ്ക്കു് മറുപടി എഴുതിവച്ചു. മാസാവസാനം അവ പരിശോധിക്കും. ഓരോരുത്തരുടെയും സ്കോർ സൂക്ഷിക്കും.

സംഘടന പിരിച്ചുവിട്ടപ്പോൾ എൻറിക്കോയ്ക്കായിരുന്നു ഏററവും കൂടുതൽ സ്കോർ. അങ്ങനെ അദ്ദേഹമായി പ്രവാചകൻ. അദ്ദേഹത്തിന്റെ പ്രവചനങ്ങളിൽ തൊണ്ണൂറ്റിയേഴുശതമാനവും ശരിയായി ഭവിച്ചു. ഭാവി സംഭവങ്ങൾ പ്രവചിക്കുന്നതിനു് അദ്ദേഹത്തിന്റെ യാഥാസ്ഥിതികത്വമാണു് സഹായകമായതു്. അദ്ദേഹത്തിന്റെ പക്ഷം, ജനങ്ങൾ പ്രതീക്ഷിക്കുന്ന തരത്തിൽ സാഹചര്യങ്ങൾ വേഗത്തിൽ മാറുന്നില്ല എന്നാണ്. അതിനാൽ എൻറിക്കോ വ്യത്യാസങ്ങളൊന്നുംതന്നെ പ്രവചിക്കുകയുണ്ടായില്ല. സാധാരണ പ്രതീക്ഷിച്ച മാസങ്ങളിൽ ഹിററ്ലർ ഇംഗ്ലണ്ടിൽ സേനയെ ഇറക്കുന്നതല്ല; ബ്രിട്ടീഷുകാർ ടോബ്രൂക്കിൽ പിടിച്ചുനില്ക്കും; അമേരിക്കൻ കപ്പൽസമൂഹം ആക്രമിക്കപ്പെടുന്നതല്ല. അദ്ദേഹത്തിന്റെ യാഥാസ്ഥിതികത്വം റഷ്യയെ ജൂൺമാസത്തിൽ ഹിററ്ലർ ആക്രമിക്കുന്നതല്ലെന്നു് ദീർഘദർശനം ചെയ്യുന്നതിനു് ഇടയാക്കി. അങ്ങനെ ഒരു പ്രധാന സ്കോർ അദ്ദേഹത്തിനു നഷ്ടപ്പെട്ടു.

ഹാരോൾഡ് യൂറി ഉദ്യാനനിർമ്മിതിയിൽ ഏർപ്പെട്ടുകൊണ്ടിരിക്കു

മ്പോൾ എൻറിക്കോ ഉദ്യാന നിർമ്മാണസിദ്ധാന്തങ്ങൾ വശമാക്കുന്ന പ്രവത്തനക്രമത്തിൽ ഏർപ്പെട്ടുകയുണ്ടായി.

"നിങ്ങൾക്ക് ഞണ്ടുപുല്ലിനെക്കുറിച്ച് ഇത്ര ഭയം എന്തുകൊണ്ടാണ്? അതു് പച്ചയല്ലേ? അതു് പുൽത്തട്ട് പൊതിയുകയും ചെയ്യും, നിങ്ങളൊക്കെ കളകളുമായി സമരത്തിലാണെപ്പോഴും. കളകളും മററു സസ്യങ്ങളും തമ്മിലെന്താണന്തരം ?"

"കളകൾ സ്വയമേവ, നടാതെതന്നെ വളരുന്നു." ഡാ. യൂറി പ്രതിവചിച്ചു. "അവ സ്ഥലവും വായുവും നല്ല സസ്യങ്ങളുടെ വളവും മററും എടുത്തു് നല്ല സസ്യങ്ങളെ നശിപ്പിക്കുന്നു. ഋതുവിൻെറ അവസാനത്തിൽ അവ ഇല്ലാതാകും. ഒന്നും അവശേഷിക്കുകയുമില്ല."

"അതിനാൽ, കള അംഗീകാരമില്ലാത്ത ഒരു വാർഷികസസ്യമാണ്." ഒരു ആശയം നിർവ്വചിച്ചതിനുശേഷമേ അംഗീകരിക്കുകയുള്ളു എന്ന അദ്ദേഹത്തിൻെറ മനോഭാവം പിൻതുടർന്നുകൊണ്ട് എൻറിക്കോ അവസാനം തീരുമാനിച്ചു.

ഉദ്യാന നിർമ്മാണത്തിനു് അദ്ദേഹം സഹായിയായില്ലെങ്കിലും വീട്ടുകാര്യങ്ങളിൽ അദ്ദേഹം സഹായിക്കാൻ ശ്രമിച്ചു. ഇററലിയിൽ ഉണ്ടായിരുന്ന മാതിരി രണ്ടു ജോലിക്കാരികൾ ഇവിടെ ഇല്ലായിരുന്നു. അവിടെ വീട്ടിന്റെ ഒരു ഭാഗം മാത്രമേയുണ്ടായിരുന്നുള്ളു. ഇവിടെ ഒരു വീട് പ്രത്യേകിച്ചുമുണ്ട്. ഒരു ജോലിക്കാരി മാത്രമുണ്ടായിരുന്നതിനാലും ഇവിടെ കൂടുതൽ ജോലിയുണ്ടായിരുന്നതിനാലും കൂടുതൽ ബദ്ധപ്പാടുമുണ്ടെന്നു് അദ്ദേഹം മനസ്സിലാക്കി. അതിനാൽ തൻെറ ഷൂസുകൾ പോളിഷുചെയ്യുന്ന കൃത്യം സ്വയം ഏറെറടുത്തു. ജോലിക്കാരി ഹീനമായ കൃത്യമായിട്ടാണ് അതു് വീക്ഷിച്ചതു്. വളരെ ദിവസങ്ങൾക്കുശേഷം അവൾ എന്നെ അറിയിച്ചു:

"പ്രൊഫസ്സർ ഷൂസിൻെറ മുൻഭാഗം മാത്രമേ പോളിഷു ചെയ്യുന്നുള്ളു. പിറകുഭാഗത്തു് ചെയ്യുന്നതേയില്ല."

ഈ കുററാരോപണം നേരിടേണ്ടിവന്നപ്പോൾ, എൻറിക്കോ അതു് ഏററു. കാണാൻ കഴിയാത്ത ഭാഗത്തെക്കുറിച്ച് അദ്ദേഹം കാര്യമാക്കിയില്ല.

എൻറിക്കോയ്ക്കു് ശാരീരികാദ്ധ്വാനത്തിൽ പ്രാവീണ്യമുണ്ട്. വീട്ടിലെ അററകുററപ്പണികൾ, ശരിയായ അമേരിക്കൻ ഭർത്താവിനെപ്പോലെ നിർവ്വഹിക്കുന്നതിനു് പഠിക്കുകയും ചെയ്തു. തൻെറ കൈകൾകൊണ്ടു പണിയെടുക്കുമ്പോൾ അതിൻെറ പുതുമ ആസ്വദിച്ചു. എന്നാൽ അതിൻെറ ആലങ്കാരികമായ വശത്തെ അത്ര ഗണ്യമാക്കുന്നതിനു് തയ്യാറായില്ല ഇററലിയിലായിരിക്കുമ്പോൾ ഒരിക്കൽ, ഒരു പർവ്വതാരോഹണവേളയിൽ ഞങ്ങളുടെ മിത്രം ജിനാ കാസ്റ്റൽനുവോയുടെ കണങ്കാലുളുക്കി. ഗ്രാമത്തിലെത്തിച്ചേരുന്നതിനു് വളരെയധികം നടക്കേണ്ടിയിരുന്നു. ഒരു ചികിത്സകനോടും ഏററവും അടുപ്പമുള്ള ഒരു ശരീരശാസ്ത്രജ്ഞൻ അവരുടെ കൂട്ടത്തിൽ കാസ്റ്റൽനുവോസിനു സമീപം കൂടി. അവളുടെ കണങ്കാൽ നീരുകൊണ്ടു വീർത്തിരുന്നു. അടുത്ത ദിവസം എൻറിക്കോ അവളുടെ സ്ഥിതിയന്വേഷിച്ചു പോയി. ശരീരശാസ്ത്രജ്ഞൻ അവളുടെ കണങ്കാലിലെ നീരിൽ ഒരു അച്ചിട്ടിരുന്നതായി അദ്ദേഹം കണ്ടു. നീരിനു് കുറവുണ്ടായിട്ടുണ്ട്. കാലിലെ അച്ച് വല്ലാത്ത അസ്വാസ്ഥ്യം അവൾക്കുണ്ടാക്കിക്കൊണ്ടിരുന്നു. എൻറിക്കോയ്ക്കു് അതൊരു വെല്ലുവിളിയായിരുന്നു. പ്രൊഫസ്സർ കാസ്റ്റൽനുവോ

സിൻെറ അവിശ്വാസം നിറഞ്ഞിരുന്ന നോട്ടത്തിൻകീഴിൽ അതു് നനച്ചു് കീറിമാററി പഴയ അച്ചിനെ രൂപഭേദപ്പെട്ടുത്താൻ അദ്ദേഹം ശ്രമിച്ചു.

"ആ അച്ചു്" ജിനാ പിന്നീടു് ഓർമ്മിച്ചു പറയുകയുണ്ടായി, "കാഴ്ചയ്ക്കു് വളരെ വികൃതമായിരുന്നു ; പക്ഷേ നല്ലതായിട്ടാണു് അനുഭവപ്പെട്ടതു്."

തൊഴിലാളിക്കു് ഇത്ര വളരെ വിലയുള്ള ഒരു നാട്ടിൽ തൻെറ കായശേഷിയെ ചൂഷണം ചെയ്യുന്നതാണു് ഉത്തമമെന്നു് അദ്ദേഹം സ്വയം ഉപദേശിച്ചു്, മുകളിൽ സൂചിപ്പിച്ചതരത്തിൽ ഭംഗിയെക്കാൾ ആവശ്യത്തെ ലാക്കാക്കി പണിയെടുത്തു. ഞങ്ങളുടെ ഊണുമേശ കുറച്ചുകൂടി വലുതാക്കണോ? ശരി! എൻറിക്കോ അതു് ചെയ്തുകൊള്ളും. എന്നാൽ അവ മിനുസമില്ലാത്തതും ചായം പുരട്ടാത്തതും ആയിരിക്കും. മേശവിരിപ്പുകൊണ്ടു മൂടി അതു മറച്ചേ പററൂ. കലാവബോധത്തിനു് അതിൽനിന്നു സിദ്ധിക്കാനൊന്നും ഉണ്ടാകുകയില്ല. കൂട്ടുകാർ അവരുടെ ഗൃഹോപയോഗത്തിനായി ഉപകരണങ്ങൾ ശേഖരിക്കുകയാണോ ? ശരി! എൻറിക്കോ അവക്കുവേണ്ടി ആട്ടക്കസേര നിർമ്മിക്കും. ഒരു ആട്ടക്കസേര ശുദ്ധമായ ആംഗ്ലോ സാക്സൺ ഗൃഹോപകരണമാണു്; ഇററാലിയനല്ല. അതൊരു പ്രശ്നംതന്നെ. എൻറിക്കോ അതു നിർമ്മിച്ചു. എന്നാൽ ഇരിപ്പിടത്തിൻെറ ചായ്‌വ് ശരിയാക്കാൻ സമയമെടുത്തില്ല. അതിനാൽ അതിൽ ഇരിക്കുന്ന ആൾ വല്ലാത്ത ഒരു കോണത്തിലായിരിക്കും; വേദനകൊണ്ടു് വളഞ്ഞിരിക്കുന്നതുപോലെ തോന്നും. ആട്ടക്കസേരയിലിരുന്നു് ആടും; എൻറിക്കോ അഭിപ്രായപ്പെട്ടു: അതിൽ കൂടുതൽ അതിൽനിന്നെന്തു പ്രതീക്ഷിക്കണം?

ഒരു പ്രശ്നം നല്കുന്ന വെല്ലുവിളി ശരിയായി സ്വീകരിച്ചു് അതിൽ വിജയിച്ചു കഴിഞ്ഞാൽ അദ്ദേഹം അതു് നിരസിക്കും. ഒരു താത്വികോജ്ജതന്ത്രജ്ഞനല്ലേ? ഒന്നിൻെറ താത്വികമായ ആകർഷകത്വം വിട്ടുകഴിഞ്ഞാൽ അതുകൊണ്ടെന്തു പ്രയോജനം? എന്നാൽ ഒരുകൂട്ടംസാധനങ്ങളിലുള്ള അദ്ദേഹത്തിൻെറ കൗതുകത്തിനു് ഒരിക്കലും കുറവു വന്നിട്ടില്ല. അതായതു് യന്ത്രങ്ങൾ. അദ്ദേഹത്തെസംബന്ധിച്ചിടത്തോളം മനുഷ്യപ്രയത്നത്തെ ലഘൂകരിക്കുന്നതിനുള്ള മനുഷ്യൻെറ നിരന്തരമായ അന്വേഷണത്തെയാണു് അവ പ്രതിനിധീകരിക്കുന്നതു്. മനുഷ്യൻെറ പുരോഗതിയുടെ ഭൗതികമായ തെളിവാണവ. സാങ്കേതികവിദ്യയുടെ ഉല്പന്നമായ അവ അമേരിക്കയുടെ പ്രതീകവും മോക്ഷവും പ്രതിജ്ഞയുമാണു്. യന്ത്രസാമഗ്രികളിലുള്ള അദ്ദേഹത്തിൻെറ താല്പര്യം ഒരിക്കലും നഷ്ടമായിട്ടില്ല. സ്വഭാവേനയും അഭ്യാസത്താലും പിശുക്കുള്ളവനായിരുന്നെങ്കിലും അദ്ദേഹം പുതിയതു വാങ്ങാൻ എപ്പോഴും തയ്യാറുള്ളവനായിരുന്നു. എനിക്കു് അമേരിക്കയിലെത്തിയിട്ടു് ആദ്യം അദ്ദേഹം നല്കിയ ക്രിസ്തുമസ്സ് സമ്മാനമായ 'സ്റ്റെപ് ഓൺ ഗാർബേജ്‌കാൻ' മുതൽ വൈദ്യുതക്കത്തിയും വൈദ്യുതവാളും, അടുത്തകാലത്തു സമ്പാദിച്ച ടെലിവിഷൻസെററും വരെയുള്ള എല്ലാ ഗൃഹോപകരണയന്ത്രങ്ങളും ഞങ്ങൾ വാങ്ങുകയുണ്ടായി.

അമേരിക്കൻഭാഷയും കർമ്മരീതികളും മനസ്സിലാക്കുന്നതിനു് എന്നെക്കാൾ കൂടുതൽ സൗകര്യങ്ങൾ എൻറിക്കോയ്ക്കു് ഉണ്ടായിരുന്നെന്നു പറയാം. കൊളംബിയാ സർവ്വകലാശാലയിലുള്ളവരുടെകൂടെയാണു് അദ്ദേഹത്തിൻെറ സമയം ചെലവഴിച്ചിരുന്നതു്. അവിടുത്തെ ഊജ്ജതന്ത്രമന്ദിരത്തിൽതന്നെ വളരെ സഹായിയും സന്മനസ്സുള്ളവനുമായ ഹെർബെർട്ടു് ആൻഡേർസനെ

അദ്ദേഹത്തിനു ലഭിച്ചു. ബിരുദധാരിയായ ഒരു വിദ്യാർത്ഥിയായിരുന്ന അയാൾ എൻറിക്കോയുടെ ഉപദേശങ്ങൾ സ്വീകരിച്ച് പി. എച്ച്. ഡി. ക്ക് പഠിച്ചുകൊണ്ടിരിക്കുകയാണ്.

ഹെർബർട്ട് ആൻഡേർസൺ എന്തെങ്കിലും പഠിപ്പിച്ചു എന്ന് എന്നോടു പറയാൻ ഇടവരാത്ത ഒരു ദിവസവും അദ്ദേഹത്തിനുണ്ടായിരുന്നില്ല.

"ഇംഗ്ലീഷ്ഭാഷയിൽ തെററുപററുന്നതുതിരുത്തുന്നതിന് ഒരു വാക്കിന് ഒരു പെനിവീതം കൊടുക്കുന്നതാണെന്നു പറഞ്ഞു് അയൽക്കാരായ കുട്ടികളെ ഏർപ്പാടു ചെയ്യണമെന്ന് ആൻഡേർസൺ പറയുന്നു. അയാളുടെ അഭിപ്രായത്തിൽ അതു മാത്രമാണ് ആ ഭാഷ ഭംഗിയായി പഠിക്കുന്നതിനുള്ള ഉത്തമ മാർഗ്ഗം."

"ആൻഡേർസൺ പറയുന്നു: 'ഹോട്ടലിൽ പരിചാരകരായി പണിയെടുത്തും, വർത്തമാനപ്പത്രങ്ങൾ വിററും പണം സമ്പാദിച്ച് വിദ്യാർത്ഥികൾ കാളേജുപഠനച്ചിലവ് വഹിക്കുന്നുണ്ട്.' അതിനാൽ പഠിക്കുന്നതിന് അവർക്ക് സമയം കുറവാണ് എന്ന് എനിക്കു തോന്നുന്നു."

"ആൻഡേർസൺ പറയുന്നു 'അമേരിക്കയിൽ വാചാപ്പരീക്ഷകളില്ലെന്നു''..."

ആകപ്പാടെ അയാൾ അടിത്തട്ടു കണ്ടെത്താൻ കഴിയാത്ത വിജ്ഞാനഭണ്ഡാഗാരമാണെന്ന് തോന്നി. അയാൾ എൻെറ ഭാവനയിൽ, പ്രായത്തിനനുസരണമല്ലാത്ത പക്വതയും പരിജ്ഞാനവും ഉള്ള ഒരു ഭയങ്കര മനുഷ്യനായിട്ടാണ് രൂപംകൊണ്ടതു്. എന്നാൽ ഞാൻ അയാളെ കണ്ടുമുട്ടിയപ്പോൾ ഇതൊക്കെ മാററാൻ നിർബ്ബന്ധിതയായി. അധികം ഉയരമില്ലാതെ, മെലിഞ്ഞു്, പൗരുഷത്തിൻെറ പടിവാതലിൽ നില്ക്കുന്ന ഒരു യുവാവായിരുന്നു അയാൾ. വേഷത്തിൽ താല്പര്യമുള്ള ആളാണെന്നു തോന്നിപ്പിക്കുന്ന വിധത്തിൽ വേഷഭൂഷാദികൾ അണിഞ്ഞിട്ടുള്ള ഒരു യുവാവ്. ഭംഗിയായി വെട്ടിനിർത്തിയിരുന്ന ചെസ്റ്റ്നട്ടുനിറമുള്ള മുടിയോടുകൂടിയ അയാളുടെ ബാഹ്യരൂപം സാമാന്യം ചെറുതായിരുന്നെന്നു വേണം പറയാൻ. ബഹളമില്ലാത്ത നല്ലപെരുമാററം. ഒഴിഞ്ഞുമാറി പെരുമാറുന്ന മനോഭാവക്കാരനായിരുന്നുമില്ല. മനഃസ്ഥൈര്യം ലഘുവായ ശരീരത്തിന് ശക്തിയേകി.

എൻറിക്കോയും ആൻഡേർസണും പരസ്പരം ഇഷ്ടപ്പെട്ടു. ചില യുവാക്കന്മാർ എൻറിക്കോയുടെ മുമ്പിൽ ലജ്ജാലുക്കളാകാറുണ്ട്. ചില വിദ്യാർത്ഥികൾ അവരുടെ പുറത്തു തട്ടി പ്രോത്സാഹിപ്പിക്കുന്നതിന് എൻറിക്കോയ്ക്കു് അറിവില്ലെന്ന് ആവലാതിപ്പെട്ടിട്ടുമുണ്ട്. ആൻഡേർസണിൽ ലജ്ജയ്ക്കു് സ്ഥാനമില്ല. പ്രത്യേകിച്ചൊരു പ്രോത്സാഹനം ആവശ്യമായിരുന്നില്ല. അക്കാലത്തു് അമേരിക്കക്കാരെ നല്ലതുപോലെ മനസ്സിലാക്കാൻ എനിക്കു സാധിച്ചിരുന്നെങ്കിൽ അയാളിൽ ജെഫേർസണിൻെറ പാരമ്പര്യം എനിക്ക് കണ്ടെത്താൻ കഴിഞ്ഞേനെ. മനുഷ്യരെല്ലാം സമന്മാരാണെന്നുള്ള ജന്മനാലുള്ള വിശ്വാസം. പ്രായമായവരുടെ മാന്യതയ്ക്കു നിദാനം, ബഹുജനങ്ങളുടെ അംഗീകാരവും അവരിൽ ചൊരിഞ്ഞിരിക്കുന്ന സ്ഥാനമഹിമകളും മററും ആണ്. അവർക്ക് അതു് ലഭ്യമായിട്ടുള്ളതു് അവരുടെ സേവനത്താലാണ്. അക്കാര്യങ്ങളിൽ തനിക്കുള്ള പങ്ക് പററുന്നതിന് ആൻഡേർസൺ ആശിച്ചു. അതിനാൽ ആൻഡേർസൺ എൻറിക്കോയുടെ വിദ്യാർത്ഥി മാത്രമായിരുന്നില്ല; സുഹൃത്തും അദ്ധ്യാപകനുമായിരുന്നു. അയാൾ എൻറിക്കോ

യിൽനിന്നു ഊൎജ്ജതന്ത്രം പഠിച്ചു. പകരം ഫെർമിയെ അമേരിക്കൻരീതികൾ അഭ്യസിപ്പിക്കുകയും ചെയ്തു.

മിക്കവാറും സമയം ഞാൻ വീട്ടിൽ കഴിച്ചുകൂട്ടി. ആൻഡേർസണിന്റെ പാഠങ്ങൾ എനിക്കു ലഭിച്ചതു് രണ്ടാമതൊരാളിൽ നിന്നുമാണ്. ഇംഗ്ലീഷ് പഠനം വളരെ സാവകാശമായ ക്രിയയുമായിരുന്നു.

ഒരു ദിവസം നെല്ലാ എന്റെ അടുത്തുവന്നു് ദൃഢസ്വരത്തിൽ പറഞ്ഞു.

"അമ്മാ! ജൂലിയോ ചീത്തവാക്കുപയോഗിക്കുന്നു. അവന്റെ കൂട്ടുകാരനെ 'നാറി'യെന്നു വിളിക്കുന്നതു ഞാൻ കേട്ടു."

ആ വാക്കിന്റെ അൎത്ഥം അറിയാതെ അവൾക്കു് മറുപടി നല്കുന്നതിനു് എനിക്കു സാധിച്ചില്ല. എൻറിക്കോ വീട്ടിൽ മടങ്ങിവന്നപ്പോൾ ഞാൻ ചോദിച്ചു.

"എനിക്കു് അറിയാവുന്നിടത്തോളം അതിന്റെ അൎത്ഥം 'നാററം ഉള്ളതു്' എന്നു മാത്രമാണ്." അദ്ദേഹം പറഞ്ഞു. "എങ്കിലും രാവിലെ ഞാൻ ആൻഡേർസനോടു ചോദിക്കാം."

ഹെർബെർട്ടിൽനിന്നു് ഞങ്ങൾക്കു് ചീത്ത ഭാഷ സംബന്ധിച്ചു് അധികൃതമായ പാഠങ്ങൾ കിട്ടി. ഞങ്ങൾ പല വാക്കുകളുടെയും പ്രയോഗവ്യത്യാസങ്ങളും അവ ഉൾക്കൊള്ളുന്ന ചീത്തത്വത്തിന്റെ വിവിധ ഭാവങ്ങളും അങ്ങിനെ പഠിച്ചു.

നെല്ലായും ജൂലിയോയും ഭാഷയെക്കുറിച്ചു മാത്രമല്ല സാമൂഹ്യതത്വങ്ങളെപ്പററിയും ചിന്തിക്കുന്നതിനു് അവസരമുണ്ടാക്കി. ഒൻപതു വയസ്സുള്ള നെല്ലാ കൂടുതൽ സ്വാതന്ത്ര്യം കൊടുക്കണമെന്നു പറഞ്ഞപ്പോൾ ജനകീയതത്വത്തിന്റെ അൎത്ഥം ഞാൻ മനസ്സിലാക്കാൻ തുടങ്ങി. അതിന്റെ അർത്ഥം ഞാൻ അവളുടെ അവകാശങ്ങൾ ഉല്ലംഘിക്കുന്നു എന്നാണല്ലോ. സ്കൂൾ വിട്ടു് വീട്ടിൽ വന്നിട്ടു വേണം കളിക്കാൻ പോകേണ്ടതെന്നും, തിരക്കിപ്പിടിക്കേണ്ടിവന്നാൽ അവൾ എവിടെയുണ്ടായിരിക്കുമെന്നുള്ള വിവരം എല്ലാ സമയത്തും എന്നെ അറിയിക്കണമെന്നും ആവശ്യപ്പെട്ടതാണ് അതിനു കാരണം.

നാലു വയസ്സുള്ള ജൂലിയോയോടു് കൈകൾ കഴുകുവാൻ ഞാൻ ആവശ്യപ്പെട്ടപ്പോൾ: "എന്നെ നിർബ്ബന്ധിച്ചു ചെയ്യിക്കുവാൻ പാടില്ല, ഇതൊരു സ്വതന്ത്രരാജ്യമാണ്." എന്നു് മറുപടി പറഞ്ഞതു കേട്ടപ്പോൾ അതു കുറച്ചുകൂടി പഠിച്ചു. അവസാനകാലംവരെ എൻറിക്കോ ജൂലിയോയിൽനിന്നു നേടിയ ആ ബാല്യകാലവാക്യത്തെ "ഇതൊരു സ്വതന്ത്രരാജ്യമാണ്," വിസ്മരിക്കാതെ മനസ്സിൽ വച്ചിരുന്നിട്ടുണ്ടു്. എന്നാൽ ജൂലിയോ അതിനെ അതിക്രമിച്ചു് വളർന്നുകഴിഞ്ഞിരിക്കുന്നു.

ഞങ്ങളുടെ കുട്ടികളിൽനിന്നു് ഞങ്ങൾ പഠിച്ച കാര്യങ്ങളുടെ പട്ടിക അതിദീർഘമാണ്. അതുകൂടാതെ നല്ലതും ചീത്തയുമായ ഭാഷയും, ആചാരമര്യാദകളും, അമേരിക്കർ ചെയ്യുന്നതെല്ലാം അനുകരിക്കുന്നതിനുള്ള കൗതുകവും മററും മാത്രമല്ല, മനുഷ്യാവകാശങ്ങളിലുള്ള ഉറച്ച വിശ്വാസവും അതിൽ ഉൾപ്പെട്ടുന്നുണ്ടു്. പഴയ ലോകത്തിലെ പാരമ്പര്യാചാരങ്ങളാൽ മങ്ങുവാൻ ഇടവരാത്ത, അവരുടെ കണ്ണുകളിൽക്കൂടി നോക്കിയപ്പോൾ ഒരു പുതിയതും പരാൎത്ഥകൃതമായതുമായ കാഴ്ചപ്പാടിൽ അമേരിക്കൻ ദിനചൎയ്യകളെയും വീക്ഷണഗതികളെയും കാണാൻ സാധിച്ചു.

ഭാഷ പഠിക്കുന്നതും, ആചാരങ്ങൾ വശമാക്കുന്നതും, അമേരിക്കർ ചെയ്യുന്നതൊക്കെ അനുകരിക്കുന്നതുംകൊണ്ടു് അമേരിക്കനായിത്തീരുന്ന ക്രിയ അവസാനിക്കുന്നില്ല. സംസാരകാലത്തേ സ്ഥാപനങ്ങളെയും വിദ്യാശാലാപ്രവർത്തനങ്ങളുടെ രൂപത്തെയും, സാമൂഹ്യവും രാഷ്ട്രീയവുമായ ചിന്താഗതികളെയും മനസ്സിലാക്കുന്നതിൽ കൂടുതൽ കാര്യങ്ങളുണ്ടു് അതിൽ. പശ്ചാത്തലം സ്വായത്തമാക്കുകകൂടി വേണം. മറയുള്ള വണ്ടികളെ ഭാവനയിൽ കാണാനും, അവയുടെ പിൻപിലെ ധൂളിപടലങ്ങൾ പശ്ചിമ മരുഭൂമിയിൽ അടിച്ചുയരുന്നതു് ദർശിക്കാനും, ആഞ്ഞുപതിക്കുന്ന കുളമ്പിൽനിന്നുയരുന്ന കുളമ്പടിശബ്ദവും, കുണ്ടുങ്ങിക്കുലുങ്ങി ഉരുളുന്ന ചക്രങ്ങളുടെ കിടുക്കവും കേൾക്കുന്നതിനുള്ള കഴിവും ഉണ്ടായിരിക്കണം. കോളറാഡോയിലെ സമ്പന്നനായ ഖനനക്കാരൻെറ മാനസികോത്തേജനം മനസ്സിലാക്കുവാൻ സാധിച്ചു് അയാളുടെ ചിന്തകൾ, തൻെറ ജോലിയിൽനിന്നു വിരമിച്ചശേഷം അൻപതു വർഷം കഴിഞ്ഞു്, തത്വചിന്താപരമായ മനോഭാവം ഉണ്ടായിത്തുടങ്ങിയിരിക്കുന്ന കാലത്തു്, ആ പട്ടണം വീണ്ടും ദർശിക്കുമ്പോൾ തൻെറ പൈപ്പിൽക്കൂടി ഉയരുന്ന ധൂമപടലംപോലെ ഉത്തേജിക്കപ്പെട്ടു് ചിന്തകൾ ഉയരുന്നതു് എങ്ങിനെയായിരിക്കുമെന്നു ഭാവന ചെയ്യുക. ന്യൂ ഇംഗ്ലണ്ടിൻെറ സ്വതവേയുള്ള അഭിമാനത്തെ അംഗീകരിക്കുകയും, ദീർഘകാലമായി വൈഷമ്യങ്ങൾ സഹിക്കുന്ന ദക്ഷിണപ്രദേശങ്ങളുടെ വേദനകളിൽ പങ്കുകൊള്ളുകയും ചെയ്യുക.

ഇതൊക്കെ പുതിയ ധീരപുരുഷന്മാരുടെ ചരിതങ്ങളിലേക്കു് ചിന്തകളെ ഉണർത്തി വിടുകയാണു്.

നിങ്ങൾ പുതിയ ഒരു രാജ്യത്തുചെന്നു് ജീവിക്കുന്നു എന്നു കരുതുക. ഈ രാജ്യം ഇററലിയും ആണെന്നു് വിചാരിക്കുക. അവിടത്തെ ഒരു സംസ്കാരസമ്പന്നനായ ആളുമായി താങ്കൾ സംസാരിക്കുന്നു എന്നും ഭാവന ചെയ്യുക:

''ഷേക്സ്പീയറോ? കൊള്ളാം. അദ്ദേഹത്തിൻെറ ഇററാലിയൻ തർജ്ജമകൾ ഉണ്ടു്. അവ ചിലർ വായിക്കുന്നുമുണ്ടു്. എന്നെസംബന്ധിച്ചിടത്തോളം എനിക്കു് ഇംഗ്ലീഷ് വായിക്കാൻ കഴിയും. ലാംബിൻെറ 'ഷേക്സ്പീയറുടെ കഥകളി'ൽ ചിലതു് വായിച്ചിട്ടുമുണ്ടു്; 'മദ്ധ്യവേനൽക്കാലരാത്രിയിലെ കിനാവുകൾ' മനസ്സിനെ ദൃഢമായി പിടിച്ചു നിർത്തി തീരുമാനമെടുക്കാൻ കഴിയാത്ത 'ഹാംലററു്;' പിന്നെ 'റോമിയോയും ജൂലിയററും.' ആംഗ്ലോ സാക്സൺ വർഗ്ഗക്കാർക്കു് ഇററലിക്കാരെക്കുറിച്ചു് രസകരമായ വിവരങ്ങളാണുള്ളതു്. എന്നിരുന്നാലും ഞാൻ പറഞ്ഞതുപോലെ ഷേക്സ്പീയർ വളരെ നല്ല ആൾതന്നെ. അദ്ദേഹം അവതരിപ്പിക്കുന്ന ചരിത്രകഥാപാത്രങ്ങൾ *...............അവരിൽ പ്രധാനപ്പെട്ടവരല്ല. ......................നമ്മൾക്കു് ചരിത്രപുസ്തകങ്ങൾ നോക്കേണ്ടിയിരിക്കുന്നു അതൊക്കെ മനസ്സിലാക്കുന്നതിനു്.

''എന്നാൽ നിങ്ങൾ ഡാന്റെയെ എടുക്കുക. അദ്ദേഹം നിങ്ങൾക്കുള്ള ഒരു മഹാനായ കവിയാണു്. സാർവ്വലൗകികനായ കവി. എത്രയോ അമാനുഷികമായ പ്രപഞ്ചഭാവനയാണു്! ഡാന്റെയുടെ പാദമുദ്രകൾ പിൻതുടരുന്നതിനു് പള്ളി ആറു നൂററാണ്ടുകൾക്കുശേഷവും ശ്രമിക്കുകയാണു്. ചരിത്രമോ! അദ്ദേഹം ചരിത്രത്തെ വീണ്ടും ജീവിക്കാൻ ഇടയാക്കുന്നു. ഡാന്റെ വായിക്കുക. നിങ്ങൾക്കു് ചരിത്രവും അറിയാറാകും...''

നിങ്ങളുടെ വീരാരാധനയിൽ ഷേക്സ്പീയക്കും, ഡാൻെറക്കും ഒരു സ്ഥാനവുമില്ല. നിങ്ങൾ അതിൽ ഒന്നു് സ്വീകരിക്കേണ്ടിയിരിക്കുന്നു. ഇറ്റലിയിൽ നിങ്ങൾക്കു ജീവിക്കണമെങ്കിൽ, മററുള്ളവരെപ്പോലെ അവിടെ ആയിരിക്കണമെങ്കിൽ, ഷേക്സ്പീയറെ വിസ്മരിക്കണം. അദ്ദേഹത്തിന്റെ കൃതികളെ അഗ്നിക്കിരയാക്കണം, അമേരിക്കൻവീരന്മാരുടെ കൃതികളോടുകൂടി വാഷിംഗ്ടണും, ലിങ്കണും, ലോങ്ങ് ഫെലോയും, എമേർസനും, ബെല്ലും, റൈറ്റ് സഹോദരന്മാരും എല്ലാം അതിൽ ചേരേണ്ടിവരും. വാഷിംഗ്ടൺ ശിഖരങ്ങൾ മുറിച്ച ചെറിമരത്തിൻെറ തണലിൽ ഒരു ഇററാലിയൻ പടയാളി വിശ്രമിക്കട്ടെ; നീലനിറത്തിലുള്ള താടിമീശയും ചുവന്ന ഷർട്ടുമുള്ള ഒരു പടയാളി. ഒരു വെള്ള പടക്കുതിരയിൽ കയറി, അനേകം അഭിമാനവിജൃംഭിതരായ യുവാക്കന്മാരാൽ അനുഗമിക്കപ്പെട്ടു്, ഇററലി ഉപദ്വീപിലങ്ങോളമിങ്ങോളം സഞ്ചരിച്ചു് രാജാവിനുവേണ്ടി സമരംചെയ്ത ഗാരിബാൽഡിയെന്ന പേരുള്ള പടയാളി. ജെഫേർസണും ആഡംസിനും പകരം മാസിനിയും കാവോറും ആയിക്കൊള്ളട്ടെ. ലോങ്ങ്ഫെലോയുടെയും എമേർസൻെറയും സ്ഥാനങ്ങൾ കാർഡുക്കിയും മാൻസോണിയും എടുത്തുകൊള്ളട്ടെ. പാൾ റെവെറിയുടെ രാത്രിയിലെ യാത്രകൊണ്ടു തന്നെയല്ല, ഒരു കൊച്ചുകുട്ടിയായിരുന്ന ബാലില്ലായുടെ കല്ലേറുകൊണ്ടും ഒരു ജനസമൂഹത്തെ ഉണർത്താൻ സാധിക്കുമെന്നു പഠിക്കുക. ടെലിഫോണിൻെറ കണ്ടുപിടുത്തക്കാരൻ ബെൽ ആണെന്ന വസ്തുത വിസ്മരിച്ചു്, അതിൻെറ കണ്ടുപിടുത്തക്കാരനായി മിയുക്കിയെ സ്വീകരിക്കുക. ആകാശവിമാനത്തെക്കുറിച്ചുള്ള ആദ്യത്തെ ആശയം ലിയോനാർഡോയുടെയായിരുന്നെന്നും ഓർമ്മിക്കുക. ഒരിക്കൽ നിങ്ങളുടെ മനസ്സിൽ ഈ വ്യത്യാസങ്ങളൊക്കെ സ്വീകരിച്ചുകഴിഞ്ഞാൽ ഒരുപക്ഷേ നിങ്ങൾ ഇററാലിയനായിത്തുടങ്ങിയെന്നു കരുതാം. ഒരുപക്ഷേ നിങ്ങൾക്കു് അതിനു കഴിഞ്ഞെന്നു കരുതാൻ സാധിക്കുകയില്ല. ഒരിക്കലും സാധിച്ചെന്നും വരുകയുമില്ല.

അമേരിക്കയിലെ പശ്ചിമപ്രദേശത്തുള്ള വിശാലമായ സമതലപ്രദേശങ്ങളിൽകൂടി സഞ്ചരിക്കുമ്പോൾ അവിടുത്തെ ശൂന്യത എന്നിൽ കടന്നുകൂടുന്നുണ്ടു്. പാറയിടുക്കുകളോടുകൂടിയ കുന്നിൻചരിവുകളിൽനിന്നു് വീണ്ടെടുത്തു് കയ്യാല കെട്ടി ജനനിബിഡമാക്കിത്തീർത്തിരിക്കുന്ന കാഴ്ചകൾ എനിക്കു് ലഭ്യമാകാതെ പോയി. നാടു കാണാൻ ഇറങ്ങിയിരിക്കുന്ന ഒരു സന്ദർശകനു്, ഒരു അമേരിക്കൻസന്ദർശകൻ എന്നോടുപറഞ്ഞതുപോലെ, തന്നെപിൻതുടരുന്ന അനേകം കണ്ണുകളുടെ അനുഭവം, ഇറ്റലിയിലെ ഏററവും ഏകാന്തമായ സ്ഥലങ്ങളിൽപോലും ഉണ്ണാനിരിക്കുമ്പോഴും മററും, അനുഭവപ്പെടുന്ന ആ കൗതുകം, എനിക്കു് ഇവിടെ കിട്ടുന്നില്ല. എവിടുന്നു വരുന്നെന്നറിയാൻ കഴിയാത്തവണ്ണം അവതരിക്കുന്ന ആളുകളെ ഞാൻ കാണുന്നില്ല : കൈകൾ പുറകിൽ കെട്ടി ലജ്ജയോടെ നില്ക്കുന്ന ഗ്രാമീണബാലകർ; ആപ്പിൾപ്പഴങ്ങൾ ചപ്പിക്കൊണ്ടു് ജിജ്ഞാസയോടെ കണ്ണെറിയുന്ന കറുത്ത ചികുരഭാരത്തോടുകൂടിയ പെൺകുട്ടികൾ; മരക്കൂട്ടങ്ങളുടെ മറവിലുള്ള വീടുകളിൽനിന്നു് പുറത്തുവന്നു് പഴക്കംകൊണ്ടു നിറംമങ്ങിയ വസ്ത്രങ്ങളിൽ കൈകൾ തുടച്ചുകൊണ്ടു് കാഴ്ചക്കാരെ കാണാൻ കൗതുകത്തോടെ ഇറങ്ങിവരുന്ന സ്ത്രീകൾ; മദ്ധ്യാഹ്ന സൂര്യൻെറ ചൂടുകൊണ്ടു് മരച്ചുവടുകളിൽ ഉറങ്ങി സമയം കളയുന്ന പുരുഷന്മാർ സഞ്ചാരികളെ കാണുമ്പോൾ ഉണർന്നു് എഴു

നേല്ലുന്ന സംഭവങ്ങൾ : അങ്ങിനെ പലതും എൻെറ കാഴ്ചയിൽപെടാൻ ഇവിടെ ഇടവരുന്നില്ല.

അമേരിക്കയുടെ വിശാലതയിലും പുതിയതായി കണ്ടെത്തിയ കാഴ്ചകളിലും, മുമ്പു കേട്ടിട്ടില്ലാത്ത നാമധേയങ്ങൾ കേൾക്കുന്നതിലും ഞാൻ അത്ഭുതാധീനയാകുമ്പോഴും ചാറത്സ് ആഡംസിൻെറ ഹാസ്യചിത്രങ്ങൾ മനസ്സിലാക്കുന്നതിന് സാധിക്കാതിരിക്കുമ്പോഴും, വാസ്തവത്തിൽ ഞാൻ അമേരിക്കക്കാരിയായെന്ന് എങ്ങിനെ പറയാനൊക്കും ?

## പതിനാറ്

# വരാനിരിക്കുന്ന ചില സംഭവങ്ങളുടെ രൂപം

അമേരിക്കയിൽ വന്നിറങ്ങി രണ്ടാഴ്ച കഴിഞ്ഞ്, 1939 ജനുവരി 16–ാംതീയതി സായാഹ്നത്തിൽ എൻറിക്കോയും ഞാനുംകൂടി സ്വീഡ്ഷ്കപ്പലുകൾ വന്നടുക്കുന്ന കപ്പൽപാലത്തിൽ നേരത്തെപോയി. 'ഡ്രോട്ടിംഗോം' എന്ന കപ്പൽ കണ്ണിൽപെട്ടു. അതു് ഞങ്ങളുടെ നേരെ വന്നുകൊണ്ടിരിക്കുകയാണ്. തുറയിൽ വന്നടുക്കുന്നതിനു മുമ്പുതന്നെ കപ്പൽതട്ടിൽ കൂടിനിന്നിരുന്ന ആളുകളുടെ കൂട്ടത്തിൽ ഞങ്ങൾ കാണാൻ ചെന്നിരുന്ന മാന്യൻ, പ്രഫസർ നീൽസ് ബോർ നില്ക്കുന്നുണ്ടെന്നു് തിരിച്ചറിഞ്ഞു. അദ്ദേഹം കപ്പൽതട്ടിലെ കമ്പിക്കൈപ്പിടിയിൽ പിടിച്ചുകൊണ്ടു് മുന്നോട്ടു് അല്പം കുനിഞ്ഞുനിന്നു് തുറമുഖത്തു നിന്നിരുന്ന ആളുകളെ നോക്കി പരിശോധിക്കുന്നുണ്ടായിരുന്നു.

ഏതാണ്ടു് ഒരു മാസത്തിനുമുമ്പു് സ്റ്റോക്ക്ഹോമിൽനിന്നു് ഐക്യനാടുകളിലേക്കു് സഞ്ചരിക്കവേ 'കോപ്പൻഹേഗനി'ൽ ഞങ്ങൾ തങ്ങിയപ്പോൾ പ്രഫസർ ബോറിനെ കാണുകയുണ്ടായി. ഞങ്ങൾ അവിടെ അധികസമയവും ചിലവഴിച്ചതു് പ്രഫസർ ബോറിൻെറ വീട്ടിലാണ്—സല്ക്കാരപ്രിയരായ അവർ താമസിച്ചിരുന്നതു് പട്ടണപ്രാന്തത്തിലുള്ള പ്രകൃതിമനോഹരമായ ഒരു കൊച്ചു വിശ്രമഗൃഹത്തിൽ ആണ്. ഏററവും സമുന്നതനായ ഡാനിഷ്കാരനു് ജീവപര്യന്തം അധിവസിക്കുന്നതിനു് ഒരു ബീയർ ഉല്പാദകൻ നല്കിയതാണു് ഈ വീട്.

ഞങ്ങളുടെ സന്ദർശനം കഴിഞ്ഞു് ഇത്രയും ചെറിയ കാലയളവിൽ പ്രഫ: ബോർ പ്രായാധിക്യത്തിനു ഇങ്ങനെ വിധേയനായതു് എങ്ങിനെയെന്നു് ഞങ്ങൾ അത്ഭുതപ്പെട്ടു. കഴിഞ്ഞ കുറേ മാസങ്ങളായി അദ്ദേഹത്തിൻെറ ചിന്തയിൽ യൂറോപ്പിലെ രാഷ്ട്രീയകാര്യങ്ങൾ കടന്നുകൂടിയിരിക്കുമെന്നും, അവ അദ്ദേഹത്തിനു മനോവ്യഥ ഉണ്ടാക്കിയിരിക്കുമെന്നും തീർച്ചയാണ്. വലിയ ഒരു ചുമടു വഹിച്ചുകൊണ്ടു പോകുന്ന ഒരാളിനെപോലെ അദ്ദേഹം കുനിയിരുന്നു. അദ്ദേഹത്തിൻെറ നോട്ടം—അതു ചഞ്ചലവും ഭദ്രതാരഹിതവും ആയിരുന്നു—ഓരോരുത്തരിൽനിന്നു് മാറിമാറി പൊയ്ക്കൊണ്ടിരിക്കുകയല്ലാതെ ഒരാളിലും ഉറച്ചുനില്ക്കുന്നില്ല.

ഉറയില്ലുള്ള ശബ്ദായമാനമായ മുറിയിൽ വച്ചു് അദ്ദേഹം സംസാരിച്ചപ്പോൾ മൃദുവും അവ്യക്തവുമായിരുന്ന ആ ശബ്ദം എൻെറ കർണ്ണങ്ങളിൽ കഷ്ടിച്ചു് എത്തുകമാത്രമേ ചെയ്തുള്ളു. അദ്ദേഹം ഒരു പ്രത്യേകവ്യക്തിയെ നോക്കിയല്ല സംസാരിച്ചതും. ഇംഗ്ലീഷ് ഉച്ചാരണരീതി മറെറതൊരു വിദേശീയനിൽ നിന്നും ഭിന്നമായിട്ടുള്ളതായിരുന്നു. അദ്ദേഹം സംസാരിച്ച വാക്കുകളിൽ സർവ്വസാധാരണമായ ചില വാക്കുകൾ മാത്രമേ എനിക്കു മനസ്സിലായുള്ളു. "യൂറോപ്പ്............യുദ്ധം............ഹിററ്ലർ............ഡെന്മാർക്കു്............അപകടം............പിടിച്ചടക്കം............"

ന്യൂയോർക്കിൽ നിന്നു് ബോർ പ്രിൻസ്റ്റണിലേക്കു് യാത്രയായി. അവിടെ ഐൻസ്റ്റീനുമൊന്നിച്ചു് കുറെ മാസങ്ങൾ ചിലവഴിക്കുവാൻ അദ്ദേഹം പ്ലാൻ ചെയ്തിരുന്നു. പ്രിൻസ്റ്റൺ ന്യൂയോർക്കിൽനിന്നു വളരെ അകലെയല്ല. അതിനാൽ കൂടെക്കൂടെ അദ്ദേഹം പട്ടണത്തിൽ വന്നിരുന്നു. ഞാൻ അദ്ദേഹത്തെ വളരെ പ്രാവശ്യം കണ്ടു. സാവകാശത്തിൽ അദ്ദേഹത്തിൻെറ സംസാരരീതിയുമായി ഇണങ്ങിച്ചേർന്നു.

അദ്ദേഹം ഒരു വിഷയത്തെപ്പററി മാത്രമേ സംസാരിച്ചിരുന്നുള്ളു: യുദ്ധം കൊണ്ടു് യൂറോപ്പിനുള്ള ആപത്തു്.

1938 സെപ്റ്റംബർ 29-ാംതീയതിയിലെ മ്യൂനിച്ചു്കരാർ ഉണ്ടായിരുന്നിട്ടും ചെക്കോ സ്ലോവേക്യായുടെ ചില ഭാഗങ്ങളുടേമേൽ ഹംഗറിക്കും പോളണ്ടിനുമുള്ള അവകാശവാദം ഹിററ്ലർ അനുകൂലിച്ചു് അവരെ ഇളക്കിവിട്ടു. അങ്ങിനെ ചെക്കോസ്ലോവേക്യാ ഛിന്നഭിന്നമാക്കാൻ ഇടവരുത്തി.

യൂറോപ്പിൻെറ എല്ലാഭാഗത്തുനിന്നും വന്നുകൊണ്ടിരുന്ന അഭയാർത്ഥികൾ അത്യാസന്നമായിരിക്കുന്ന ആപത്തിൻെറ ശോകമൂകമായ കഥകളാണു് കൊണ്ടുവന്നിരുന്നതു്. ഈ സമയം യൂറോപ്യൻ രംഗമണ്ഡപത്തിൻെറ പ്രകാശകേന്ദ്രത്തിൽ ആപൽക്കാരിയായ മറെറാരു കഥാപാത്രം പ്രവേശിക്കുവാൻ ഒരുങ്ങിത്തുടങ്ങി—1938 ഡിസംബറിൽ ഫ്രാങ്കോ അയാളുടെ വിജയസമ്പൂർണ്ണമായ പട്ടാളപ്രവർത്തനം ആരംഭിച്ചു. അതു് അവസാനം മറെറാരു ഏകാധിപത്യരാജ്യത്തെക്കൂടി സൃഷ്ടിക്കുകയുണ്ടായി.

യൂറോപ്പിന്റെ ഭദ്രത തകരുകയാണെന്നു മനസ്സിലാക്കിയ പ്രഫ: ബോർ, തന്റെ കുടുംബത്തെപ്പറ്റിയും രാജ്യത്തെപ്പറ്റിയും യൂറോപ്പിനെപറ്റിപൊതുവെയും അത്യധികം മനോവ്യഥ അനുഭവിച്ചു. ഐക്യസംസ്ഥാനത്തു് അദ്ദേഹം ഇറങ്ങിയിട്ടു് രണ്ടുമാസമായപ്പോഴേക്കു് ചെക്കോസ്ലോവേക്യായുടേതായി അവശേഷിച്ചിരുന്ന ഭാഗങ്ങൾ ജർമ്മനി പിടിച്ചടക്കി. അതു ചെയ്തതു് ബൊഹീമിയായുടേയും മൊറേവിയായുടേയും സംരക്ഷണത്തിന്റെ പേരിലാണു്. യൂറോപ്പിന്റെ അന്ത്യത്തെക്കുറിച്ചു് ബോർ അത്യധികം വികാരപാരവശ്യത്തോടെ സംസാരിച്ചുവന്നു. അദ്ദേഹത്തിന്റെ മുഖം ഒരു ആശയംകൊണ്ടു് ക്രമത്തിലധികം ചഞ്ചലപ്പെട്ട മനുഷ്യന്റേതുപോലെയായിരുന്നു.

ഈ രാജ്യത്തു് താമസിച്ചിരുന്ന വേളകളിൽ അദ്ദേഹത്തെ കാണാൻ ഇടവന്നിട്ടുള്ള ഊർജ്ജതന്ത്രജ്ഞന്മാർക്കും മററു ശാസ്ത്രജ്ഞന്മാർക്കും യൂറോപ്പിലെ സാമൂഹ്യവും രാഷ്ട്രീയവുമായ കാര്യങ്ങൾകൊണ്ടു മാത്രമാണു് അദ്ദേഹത്തിൻെറ മനസ്സ് നിറഞ്ഞിരുന്നതെന്നു തോന്നിയില്ല. അവരെപ്പോലെതന്നെ അദ്ദേഹത്തിൻെറ മനസ്സിൽ ആധുനിക ശാസ്ത്രീയവികസനകാര്യങ്ങൾക്കും സ്ഥാനമുണ്ടായിരുന്നു. പ്രത്യേകിച്ചു് യുറേനിയം ഭേദനത്തി

ൻെറ കണ്ടുപിടുത്തം. പില്ക്കാലത്തുണ്ടായ സംഭവങ്ങളെ ആസ്പദമാക്കി അദ്ദേഹത്തിൻെറ മനസ്സിൽ ഇവയ്ക്കു രണ്ടിനും സ്ഥാനം ഉണ്ടായിരുന്നുവെന്നു പറയാവുന്നതാണ്.

ഇതിനു മുൻപൊരദ്ധ്യായത്തിൽ ഞാൻ പ്രസ്താവിച്ചിട്ടുള്ളതുപോലെ റോമിൽവച്ച് 1934–ൽ നടന്ന പരീക്ഷണങ്ങളിൽ ന്യൂട്രോൺസുകൊണ്ട് യൂറേനിയത്തെ 'ചുട്ട'തിന്റെ ഫലമായി 93 അണുപങ്കംഉള്ള ഒരു മൂലകം ഉല്പാദിപ്പിക്കുകയുണ്ടായി. 93 അണുപങ്കമുള്ള ഈ മൂലകത്തെപ്പററിയുള്ള വാദപ്രതിവാദം അവസാനമില്ലാതെ നീണ്ടുപോയി. കൃത്രിമമായി ദീപ്തിമത്വമൂലകങ്ങൾ ഉല്പാദിപ്പിക്കപ്പെടുന്നതു് ഏററവും ചുരുങ്ങിയതോതിലാകയാൽ സാധാരണ തരംതിരിക്കൽ മാർഗ്ഗങ്ങളും രാസവിശ്ലേഷണപ്രവർത്തനങ്ങളും അവയിൽ ഉപയോഗപ്പെടുത്താൻ സാധിക്കുന്നില്ല. നിരവധി ഊർജ്ജതന്ത്രജ്ഞന്മാരും രസതന്ത്രജ്ഞന്മാരും പുതിയ രീതികൾ വികസിപ്പിക്കുന്നതിന് അദ്ധ്വാനിക്കുകയുണ്ടായി. ഇതിൽ വമ്പിച്ച പുരോഗതി ബെർലിനിലെ "കൈസർ വില്ല്യം ഇൻസ്റ്റിറ്റ്യൂട്ട് ഫോർ കെമിസ്റ്റ്ട്രി" എന്ന സ്ഥാപനത്തിലെ പ്രവർത്തകർ രണ്ടു രസതന്ത്രജ്ഞന്മാർ ഓട്ടോഹാനും, ഫ്രിറ്റ്സ് സ്ട്രാസ്മാനും— പിന്നെ ഒരു ഊർജ്ജതന്ത്രജ്ഞയായ ലിസെ മീററ്നർ എന്നിവരും നേടുകയുണ്ടായി. അവരിൽ പ്രമുഖ—ഒരു ജൂതസ്ത്രീ ആയിരുന്നിട്ടും ലിസെ മീററ്നറെ നാസിഭരണത്തിൻെറ ആദ്യകാലത്തു് ജർമ്മനിയിൽ കഴിഞ്ഞുകൂടുന്നതിനനുവദിക്കുകയുണ്ടായി. അതിനു കാരണം ജർമ്മൻ നിയമങ്ങൾക്ക് ബാധകമാകാത്ത ആസ്ട്രിയൻ പൌരയായിരുന്നു എന്നുള്ളതാണ്. അങ്ങിനെ അവർ ജൂതവിരുദ്ധ നിയമങ്ങളിൽനിന്നു രക്ഷപ്പെട്ടു. അധികം താമസിയാതെ അവളുടെ ജോലി തടസ്ഥപ്പെടുത്തി ജർമ്മനി വിട്ടുവാൻ നിർബ്ബന്ധിതയായി. എൻറിക്കോയും ഞാനും സ്റ്റോക്ഹോമിൽ വച്ച് 1938 ഡിസംബറിൽ അവരെ കാണുകയുണ്ടായി; അസ്വസ്ഥഹൃദയയായിട്ട്. വികാരവിവശത ദ്യോതിപ്പിക്കുന്ന മുഖത്തോടുകൂടി കാണപ്പെടുന്ന എല്ലാ അഭയാർത്ഥികളേയുംപോലെ തന്നെയാണ് അവളേയും കണ്ടതു്.

ലിസെ മീറ്റ്നറെ കൂടാതെ ഹാനും സ്ട്രാസ്മാനും ഗവേഷണകൃത്യങ്ങൾ തുടന്നു—1938 അവസാനത്തിൽ അവർക്ക് രാസപ്രയോഗത്താൽ, മന്ദഗതികളായ ന്യൂട്രോൺസ്കൊണ്ടു്, യൂറേനിയം മൂലകത്തെ ചുട്ട് ഉണ്ടാകുന്ന അണുക്കൾ ബേറിയത്തിന്റേതാണെന്ന് മനസ്സിലാക്കാൻ സാധിച്ചു. ബേറിയത്തിൻെറ അണുക്കളുടെ ഭാരം യൂറേനിയം അണുഭാരത്തിൻെറ പകുതിയോളം ആകയാൽ യൂറേനിയം വിച്ഛേദിക്കപ്പെട്ടുകിട്ടുന്ന വസ്തു അതിൻെറ ഏകദേശം സമമായ രണ്ടംശങ്ങളാണെന്ന് തീരുമാനിച്ചു. ഈ വിധത്തിലുള്ള അണുവിച്ഛേദനത്താൽ പ്രോട്ടോൺസ് ഉണ്ടാകുന്നു. അതിൻെറ പിണ്ഡം 'ഒന്നു" ആണ്. ന്യൂട്രോൺസിനും അതേ പിണ്ഡംതന്നെ—അപൂർവ്വമായി അണുവിൻെറ മറെറാരംശം ആൽഫാകണമായിരിക്കും. അതിൻെറ പിണ്ഡം 'നാല" ആണ്. രണ്ടു വലിയ അംശങ്ങളായി അണു വിച്ഛേദിക്കപ്പെടുന്നതും ആൽഫാകണത്തെക്കാൾ ഭാരമുള്ള അംശങ്ങളായി കാണപ്പെടുന്നതും മുൻപ് ഉണ്ടായിട്ടില്ല. എന്നാൽ ബേറിയത്തിൻെറ പിണ്ഡം ഈ പരീക്ഷണങ്ങളിൽ കണ്ടതു് 139 ആണ്.

ലിസെ മീറ്റ്നർക്ക് സ്റ്റോക്ഹോമിൽ ഈ പരീക്ഷണഫലം സംബന്ധിച്ച വിവരം അയക്കുന്നതിനു് ഹാനും സ്ട്രാസ്മാനും സാധിക്കുകയുണ്ടാ

യി. ഉടനെതന്നെ അവൾ കോപ്പൻ ഹേഗനിലേക്കുപോയി. അവിടെ അവളെപ്പോലെ മററൊരു അഭയാർത്ഥിയായി ജർമ്മനിയിൽനിന്നു് പോരുന്നതിനു് ഇടവന്ന അവളുടെ അനന്തിരവനായ ഓട്ടോ ഫ്രിഷുമായി ഹാൻസ്ട്രാസ്മാൻ പരീക്ഷണത്തെക്കുറിച്ചു് ചർച്ചചെയ്തു. അവർ ഒന്നിച്ചു് രാജ്യം വിട്ടുപോരുന്നതിനു മുമ്പു് ബോറുമായി സംസാരിച്ചു. യുറേനിയം രണ്ടു ഭാഗങ്ങളായി വിച്ഛേദനത്തിനു വിധേയമായിത്തീരുമ്പോൾ, വളരെയധികം അണോർജ്ജം സ്വതന്ത്രമാക്കപ്പെട്ടുമെന്നും രണ്ടു് അംശങ്ങളും അത്യധികം ശക്തിയോടെ തമ്മിൽ അകന്നു മാറുമെന്നും ഉള്ള സിദ്ധാന്തം അവർ ഉന്നയിച്ചു. യുറേനിയം വിച്ഛേദനത്തെ ലീസെ മീററ്നർ 'ഫിഷൻ' എന്നാണു് നാമകരണം ചെയ്തതു്. ഈ പരീക്ഷണത്തെ വീണ്ടും പരിശോധിച്ചു നോക്കുന്നതിനുള്ള ഒരു പദ്ധതിയും അവർ പൊതുവെ വ്യക്തമാക്കി. യുറേനിയം അണുവിൻെറ 'ഫിഷൻ'കൊണ്ടു് ഉല്പാദിപ്പിക്കുന്ന ഊർജ്ജത്തിൻെറ തോതു കണ്ടുപിടിക്കാൻ അവർ മാർഗ്ഗം നിർദ്ദേശിക്കുകയുണ്ടായി.

ബോർ അമേരിക്കയിൽ എത്തുമ്പോൾ അദ്ദേഹത്തെ കാത്തു് ഒരു കമ്പിവാർത്ത കിടക്കുന്നുണ്ടായിരുന്നു. മീററ്നറും ഫ്രിഷും അവരുടെ പരീക്ഷണം ഏററവും വിജയകരമായി പര്യവസാനിപ്പിച്ചെന്നും അവർ ഉന്നയിച്ച സിദ്ധാന്തവുമായി ഏററവും യോജിക്കുന്ന ഫലം കിട്ടിയെന്നും ആയിരുന്നു അതു്.

ഫിഷൻ സംബന്ധിച്ചുള്ള സംഗതികൾ എനിക്കു വിശദീകരിച്ചു തരുന്നതിനു് എൻറിക്കോ ശ്രമിച്ചു. വീട്ടിൽവച്ചു് ഗൗരവമുള്ള ഇത്തരം കാര്യങ്ങൾ എന്നോടു സംസാരിക്കുന്നതിനു് അദ്ദേഹത്തിനു് ഇഷ്ടമില്ല. അസാധാരണമായ സംഭവവികാസങ്ങൾ സംജാതമാകുമ്പോൾ മാത്രമേ ഈ നിയമം ഭേദിക്കാൻ അദ്ദേഹം സന്നദ്ധനാകൂ. ഈ പുതിയ കണ്ടുപിടുത്തം അതിനു് യോഗ്യതയുള്ളതായിരുന്നു. ചിന്തയുടെ കാര്യത്തിൽ ഞാൻ മന്ദഗതിക്കാരിയാണു്. ശാസ്ത്രീയകാര്യങ്ങൾ ഗ്രഹിക്കുന്നതിനു് ആവശ്യമായ പശ്ചാത്തലം എന്നിൽ കാണാത്തതിനാൽ അവ വളരെ സാവധാനത്തിലെ എനിക്കു് മനസ്സിലാക്കാൻ സാധിക്കൂ.

"ഒരു നിമിഷം നില്ക്കൂ," ഞാൻ പറഞ്ഞു. "താങ്കൾ പറയുന്നതു് എനിക്കു് മനസ്സിലാകുന്നോയെന്നു നോക്കട്ടെ. യുറേനിയം അണുവിനെ മന്ദഗതികളായ ന്യൂട്രോൺസ്കൊണ്ടു് ഹാൻ ചുട്ടു."

"ശരി. അതുതന്നെ !"

"അങ്ങിനെ അതിനെ വലിയ രണ്ടു കൂട്ടങ്ങളായി പൊട്ടിച്ചു."

"അതും ശരിതന്നെ !"

............"യുറേനിയം അണുക്കൾ അതുപോലെതന്നെ ആരു ശ്രമിച്ചാലും പെരുമാറും."

"ഇപ്പോൾ നീ ഉദ്ദേശിക്കുന്നതെന്താണു് ?"

"മന്ദഗതികളായ ന്യൂട്രോൺസുകൊണ്ടു് ചുട്ടാൽ യുറേനിയം എല്ലാ സമയത്തും ഇങ്ങിനെ പെരുമാറുമെന്നു്. അതിൽ കുറെ ഭാഗങ്ങളെങ്കിലും രണ്ടു് അംശങ്ങളായി പൊട്ടുമെന്നു്........."

"ഇപ്പോഴും ശരിയാണു പറയുന്നതു്."

"എന്നാൽ റോമിൽവച്ചു് താങ്കളും കൂട്ടുകാരും യുറേനിയത്തെ മന്ദഗതികളായ ന്യൂട്രോൺസ്കൊണ്ടു് ചുട്ടുകയുണ്ടായല്ലോ. യുറേനിയം എപ്പോഴും

ങ്ങളുപോലെ പെരുമാറുന്നെങ്കിൽ, അതു് അറിയാതെതന്നെ നിങ്ങൾ ഫിഷൻ ഉണ്ടാക്കിയിരിക്കണമല്ലോ.''

''അതുതന്നെയാണു് വാസ്തവത്തിൽ സംഭവിച്ചതും. മററു് മൂലകങ്ങളിൽനിന്നു് ഭിന്നമായി യുറേനിയവിച്ഛേദനത്തിൽ ക്രിയ സംഭവിച്ചേക്കുമെന്നു് ചിന്തിക്കുന്നതിനുള്ള ഭാവന ഞങ്ങൾക്കുണ്ടായില്ല. ദീപ്തിമത്തോൽപ്പന്നങ്ങളെ പീരിയോഡിക് ടേബിളിലെ യുറേനിയത്തോടടുത്തുള്ള ഒരു മൂലകമായി കണ്ടെത്തുന്നതിനാണു് ഞങ്ങൾ ശ്രമിച്ചതു്. യുറേനിയം വിച്ഛേദനത്തിൽ നിന്നുണ്ടാകുന്ന ഉൽപ്പന്നങ്ങളെ തരംതിരിച്ചെടുക്കുന്നതിനു് വേണ്ടിയിരുന്ന രസതന്ത്രജ്ഞാനം ഞങ്ങൾക്കുണ്ടായിരുന്നില്ല. ഞങ്ങൾ വിശ്വസിച്ചതു് അത്തരം നാലെണ്ണം ഉണ്ടായിരിക്കുമെന്നാണു്. വാസ്തവത്തിൽ അവയുടെ എണ്ണം അൻപതിനോടടുത്താണു് താനും.''

''എന്നാൽ താങ്കളുടെ 93–ാമത്തെ മൂലകത്തിനെന്തു സംഭവിച്ചു?''

''അന്നു് മൂലകം 93–എന്നു് വിശ്വസിച്ചിരുന്നതു് വിച്ഛേദനോല്പന്നങ്ങളുടെ ഒരു മിശ്രിതമായിരുന്നു. വളരെക്കാലം ഞങ്ങൾ അതു സംശയിച്ചതാണു്. ഇപ്പോൾ അതു നിശ്ചയമായി.''

''അങ്ങിനെയാണെങ്കിൽ''—ഞാൻ ചിന്തിച്ചു. ''93–മൂലകത്തിന്റെ മരണക്കുറിയാണല്ലോ ഫിഷൻ (വിഛേദനം...'')

എൻറിക്കോയുടെ് വിച്ഛേദനത്തിന്റെ കണ്ടെത്തൽ, പരീക്ഷണവിവരങ്ങളുടെ വ്യാഖ്യാനത്തെക്കാൾ, കൂടുതൽ ആഴമേറിയ അർത്ഥത്തോടുകൂടിയതായിരുന്നു. പ്രധാനപ്പെട്ട സംഭവവികാസങ്ങൾ ദീർഘദർശനം ചെയ്തുകൊണ്ടു്, ഈ പ്രതിഭാസത്തെ ആസ്പദമാക്കി താല്പര്യപൂർവ്വം ഗവേഷണകൃത്യത്തിൽ എൻറിക്കോ ഏർപ്പെട്ടു.

സിദ്ധാന്തോർജ്ജതന്ത്രത്തിന്റെയും പരീക്ഷണോർജ്ജതന്ത്രത്തിന്റെയും ഇടയിൽ എൻറിക്കോ എന്നും ആന്ദോലനത്തിനു് വിധേയനാണു്. മാറിക്കൊണ്ടിരിക്കുന്ന ആവശ്യങ്ങളനുസരിച്ചു് അദ്ദേഹത്തിന്റെ പ്രവൃത്തിയും വ്യത്യാസപ്പെട്ടുവന്നു. എപ്പോഴെങ്കിലും നല്ല ഒരു പരീക്ഷണത്തിനുള്ള സാഹചര്യം സംജാതമായാൽ, എൻറിക്കോ ആഫീസിൽനിന്നു പിൻവാങ്ങി തന്റെ കണക്കുകൂട്ടലുകളിൽ നിമഗ്നനായിത്തീരും. വീട്ടിൽ അദ്ദേഹം ചിന്തയിൽ മുഴുകി കാണപ്പെടും. കുടുംബത്തെക്കുറിച്ചു് വളരെ കുറച്ചേ ശ്രദ്ധിക്കു. വർത്തമാനപ്പത്രങ്ങളുടെ മാർജിനിൽപോലും മനസ്സിലാക്കുന്നതിനു സാധിക്കാത്ത കണക്കുകളും അങ്കനവും കുത്തിക്കുറിച്ചിടും: ഞാൻ എഴുതാനുള്ള കടലാസു കൊണ്ടുചെന്നുകൊടുക്കാമെന്നു പറഞ്ഞാൽ പ്രാധാന്യമുള്ളതൊന്നുമല്ല ചെയ്യുന്നതെന്നു പറഞ്ഞു് അതു് നിരസിക്കും. ഗവേഷണത്തിനുള്ള എന്തെങ്കിലും ആശയമോ, പുതിയ ഉപകരണനിർമ്മിതിയ്ക്കുള്ള വഴികളോ രൂപംകൊള്ളിച്ചു് പൂർത്തിയാക്കിയാൽ, അദ്ദേഹം കടലാസുകൾ പൊടിപിടിക്കാനിട്ടിട്ടു് സമയമെല്ലാം ഗവേഷണശാലയിൽ കഴിച്ചുകളയും.

ഈ നാട്ടിലേക്കു് വന്നപ്പോൾ ജീയ്ജർ കൗണ്ടറും, 'ദൈവ'ത്തിന്റെ ഒരു ഗ്രാം റേഡിയവും, ജോലിചെയ്യുന്നതിനുവേണ്ടി ശേഖരിച്ചിരുന്ന മററു വസ്തുക്കളും ഉപേക്ഷിക്കുകയുണ്ടായി. അതിനാൽ കൊളംബിയാ സർവ്വകലാശാലയിൽ സിദ്ധാന്തോർജ്ജതന്ത്രത്തിലേക്കു് മടങ്ങിപ്പോയതു് തികച്ചും സ്വാഭാവികംമാത്രമാണു്. ഇററലി വിടുന്നതിനു് തയ്യാറെടുത്തുകൊണ്ടിരുന്ന കാലത്തും, യൂറോപ്പും അററ്ലാന്റിക്കും താണ്ടി യാത്ര നിർവ്വഹിച്ചപ്പോഴും,

ന്യൂയോർക്കിൽ സ്ഥിരതാമസമാക്കാൻ വേണ്ടിവന്ന കാലയളവിലും എൻറിക്കോ ശാസ്ത്രസാഹിത്യമൊന്നും കാണുകയുണ്ടായില്ല. ഗവേഷണങ്ങളുമായുണ്ടായിരുന്ന സമ്പക്കം പുന:സ്ഥാപിക്കുന്നതിനു്, അദ്ദേഹം അനവധി പ്രബന്ധങ്ങൾ വായിക്കുന്നതിനു് നിർബ്ബന്ധിതനായി. അദ്ദേഹത്തിനു് ഇതിനു വേണ്ടി ദീർഘസമയം ആവശ്യമായിരുന്നില്ല. അത്യധികം വേഗത്തിൽ കഠിനമായ ശാസ്ത്രീയകാര്യങ്ങൾ വായിച്ചു മനസ്സിലാക്കുന്നതിനുള്ള എൻറിക്കോയുടെ കഴിവിനെപ്പററി പല മിത്രങ്ങളും അസൂയപ്പെട്ടിട്ടുണ്ടു്. ഒരു പ്രശ്നത്തിൻെറ പരിസമാപ്തി സംബന്ധിച്ചുള്ള വിവരങ്ങൾ മാത്രമേ അദ്ദേഹം വായിക്കുന്നുള്ളു. എന്നിട്ടു് കടലാസിൽ ചില കണക്കുകൾ കുത്തിക്കുറിക്കും. അതിനുശേഷം തൻെറ ഉത്തരവും പ്രബന്ധകത്താവിൻെറ ഉത്തരവും തമ്മിൽ ഒത്തുനോക്കും.

വിച്ഛേദനത്തെക്കുറിച്ചു് എൻറിക്കോ പഠിച്ചകാലത്തു്, ബോർ വന്നകാലത്തു് എൻറിക്കോ ഒരു സിദ്ധാന്തോജ്ജ്വതന്ത്രജ്ഞനായി കഴിയുകയായിരുന്നു. അതിനാൽ സിദ്ധാന്തവീക്ഷണകോണത്തിൽ കൂടിയാണു് അദ്ദേഹം വിച്ഛേദനത്തെ സമീപിച്ചതു്. യുറേനിയം രണ്ടായി വിച്ഛേദിക്കപ്പെടുമ്പോൾ അതു് ന്യൂട്രോൺസ് പുറപ്പെടുവിക്കുന്നു എന്ന സങ്കല്പവാദം താമസിയാതെ അദ്ദേഹം പരസ്യമാക്കി.

എനിക്കു് ന്യൂട്രോൺസ് അപ്രധാനകണങ്ങളായിട്ടാണു തോന്നിയതു്. അവ വൈദ്യുതാധാനംപോലും വഹിക്കുന്നില്ല, അതിനാൽ അണുവിൽനിന്നു് അവ പുറപ്പെടുവിച്ചാലും ഇല്ലെങ്കിലും അതു് അപ്രധാനമായിട്ടേ തോന്നുകയുള്ളു. എന്നാൽ എൻറിക്കോ തൻെറ സങ്കല്പവാദം ഉന്നയിച്ചപ്പോൾ പല പരീക്ഷണോജ്ജ്വതന്ത്രജ്ഞന്മാരും ആവേശത്തോടും താല്പര്യത്തോടുംകൂടി വിച്ഛേദനജന്യമായ ന്യൂട്രോൺസ് കണ്ടുപിടിക്കുന്നതിനുള്ള പ്രവത്തനത്തിൽ ഏർപ്പെട്ടു. എൻറിക്കോ പറയുന്നതെന്താണെന്നു് അവക്കു് അറിയാം.

"ഒരു യുറേനിയം അണുവിനെ ഭേദിക്കുവാൻ ഒരു ന്യൂട്രോൺ മതിയാകും."—എൻറിക്കോ വാദിച്ചു. "നാം ആദ്യം അതു് ഉല്പാദിപ്പിക്കണം. എന്നിട്ടു് അതു് ഉപയോഗിക്കണം. എൻെറ സങ്കല്പവാദം ശരിയാണെന്നു വിചാരിക്കുക. അപ്പോൾ ഒരു യുറേനിയം അണു വിച്ഛേദിക്കുമ്പോൾ രണ്ടു് ന്യൂട്രോൺസ് പുറപ്പെടുവിക്കുന്നു. അങ്ങിനെ അവയെ ജനിപ്പിക്കേണ്ട ആവശ്യമില്ലാതെ തന്നെ രണ്ടു ന്യൂട്രോൺസ് ലഭ്യമായിത്തീരുന്നു. അവ രണ്ടു യുറേനിയം അണുക്കളിൽകൂട്ടി മുട്ടി, അവ ഭേദിക്കും. അവയിൽ ഓരോന്നിലും നിന്നു് ഈരണ്ടു് ന്യൂട്രോൺസ് പുറപ്പെടുവിക്കുന്നു. ഭേദനത്തിൻെറ ഈ ദ്വിതീയപ്രവത്തനാനന്തരം നാലു ന്യൂട്രോൺസ് ഉണ്ടായിരിക്കുകയും, അവ നാലു് അണുക്കളെ ഭേദിക്കുകയും ചെയ്യും. അടുത്ത പടിയിൽ എട്ടു ന്യൂട്രോൺസ് ലഭ്യമാണു്. അവ എട്ടു് യുറേനിയം അണുക്കളെ ഭേദിക്കും. മറെറാരു തരത്തിൽ പറഞ്ഞാൽ, മനുഷ്യനിർമ്മിതമായ അപൂർവ്വം ന്യൂട്രോൺസ് ഉപയോഗപ്പെടുത്തി യുറേനിയം അണുവിനെ ചുട്ടുപൊടിച്ചാൽ, നമുക്കു് തുടരെത്തുടരെ നടക്കാവുന്ന, സ്വമേധയാ തുടരുന്ന പ്രതിപ്രവത്തന പരമ്പര ജനിപ്പിച്ചു് എല്ലാ യുറേനിയം അണുക്കളും ഭേദിക്കുന്നതുവരെ കൊണ്ടുപോകുന്നതിനു സാധിക്കും."

ഇതാണു് സ്വയം പുലത്തിപ്പോരുന്ന പ്രതിപ്രവത്തനശൃംഖലയുടെ അടിസ്ഥാന ആശയം.

പ്രതിപ്രവത്തനശൃംഖലയുടെ പ്രാധാന്യം സ്ഥിതിചെയ്യുന്നതു് ഇവിടെയാണ്. ഒരു ന്യൂട്രോണിൻെറ പ്രയോഗത്താൽ ഒരു അണുവിനെ ഉഗ്രമായി രണ്ടു് അംശങ്ങളായി ഭേദിച്ചാൽ ബൃഹത്തായ വിധത്തിലുള്ള ഊർജ്ജം സ്വതന്ത്രമാക്കപ്പെടുന്നതായിരിക്കും. ഈ വിവരം മുമ്പു പറഞ്ഞതുപോലെ മീററ്നറും ഫ്രിഷും സത്യമായി കാണുകയുണ്ടായല്ലോ. അനന്തമായ അണോർജ്ജോല്പാദനത്തെ പ്രയോജനപ്പെടുത്തുവാനുള്ള സാദ്ധ്യത ഇദംപ്രഥമമായി മനുഷ്യദൃഷ്ടിയിൽ തെളിയുവാൻ ഇടയായി. യുദ്ധത്തിനുള്ള ഇടയുണ്ടെന്നുവന്നപ്പോൾ അണുവായുധങ്ങളെക്കുറിച്ചുള്ള പരാമർശനമുണ്ടായി. അണുഭേദനം ഇറ്റലിയിൽ കണ്ടെത്തിയിട്ടുണ്ടെന്നുള്ള വാർത്ത ഭയജനകമായിരുന്നു. ജർമ്മൻകാർ അവരുടെ യുദ്ധക്കപ്പലുകളെ അണുശക്തിയുപയോഗിച്ചു് ഓടിക്കുമോ? അതിലും ഭയങ്കരം അതു് ഉപയോഗപ്പെടുത്തി അണുസ്ഫോടനത്തിനുള്ള ഇടവരുത്തുമോ? ആശങ്കയ്ക്കു് ഇനിയും വകയുണ്ടു്. പ്രായോഗികമായി സ്വയം പുലർത്തിപ്പോരുന്ന പ്രതിപ്രവത്തന ശൃംഖല നേടുന്നതിനു് അസാദ്ധ്യമായിട്ടേ തെളിയുകയുള്ളു. എൻറിക്കോയുടെ സങ്കല്പത്തിൽ ഉണ്ടായിരുന്ന തരത്തിലുള്ള ന്യൂട്രോൺ ഉല്പാദനക്രിയയുടെ കാര്യം ഒരു ലക്ഷ്യംമാത്രമാണ്. യാഥാർത്ഥ്യത്തിൽ വിച്ഛേദനജന്യങ്ങളായ എല്ലാ ന്യൂട്രോൺസും കൂടുതൽ യുറേനിയം അണുക്കളെ ഭേദിക്കുന്നില്ല. ഏതെങ്കിലും യുറേനിയം അണുവിൽ ചെന്നു മുട്ടുന്നതിനു് ഇടയാകുന്നതിനുമുമ്പു്, അതിലധികവും ദ്രവ്യങ്ങൾ ആഗിരണം ചെയ്തുകളയുന്നു. അതു മാത്രമല്ല, വിച്ഛേദനജന്യങ്ങളായ ന്യൂട്രോൺസ് വളരെ വേഗത്തിലാകയാൽ അണുഭേദനത്തിനുതകുന്ന ഉണ്ടകളായി കാര്യക്ഷമതയുള്ളതുമല്ല. അവയെ മന്ദഗതിയിലാക്കുന്നതിനു് ഒരു ഉപായം കണ്ടാലെ അതുകൊണ്ടു പ്രയോജനമുള്ളു.

ഈ സങ്കീർണ്ണമായ പ്രശ്നം നല്കിയിരിക്കുന്ന വെല്ലുവിളിക്കു് ഒരു പരിഹാരം കണ്ടെത്തുന്നതിനുള്ള ആവേശം ഊർജ്ജതന്ത്രജ്ഞന്മാരെ ഉടനെതന്നെ കർമ്മനിരതരാക്കി. ഈ മണ്ഡലത്തിലുള്ള ജോലി പല സർവ്വകലാശാലകളിലും തുടങ്ങി. കൊളംബിയാ സർവ്വകലാശാലയാണ് അതിനു് ആരംഭിച്ചതു്.

ഐക്യസംസ്ഥാനത്തു് എത്തിയശേഷം അധികംതാമസിയാതെ ബോർ, എൻറിക്കോയെ തിരക്കി കൊളംബിയാ സർവ്വകലാശാലയിൽ ചെല്ലുകയുണ്ടായി. എന്നാൽ അദ്ദേഹത്തിനു പകരം ഹെർബർട്ടു് ആൻഡേർസണെയാണ് ബോർ കണ്ടുമുട്ടിയതു്.

ഹെർബർട്ടു് അസാധാരണമായ ലജ്ജ പ്രദർശിപ്പിച്ചിരിക്കാനിടയില്ല. എന്തുകൊണ്ടെന്നാൽ അയാളോടു് ബോർ ദീർഘമായി അണുഭേദനത്തെക്കുറിച്ചു് സംസാരിക്കുകയുണ്ടായി. ആൻഡേർസൺ സസൂക്ഷ്മം അതു ശ്രദ്ധിച്ചു. ബോർ പോയ ഉടനെ എൻറിക്കോയുടെ അടുത്തേക്കു് ഓടി.

"നമ്മുടെ സൈക്ലോട്രോൺ ഉപയോഗിച്ചു് അണുഭേദനമണ്ഡലത്തിലുള്ള ഗവേഷണപദ്ധതികൾ തയ്യാറാക്കരുതോ?" അയാൾ ചോദിച്ചു. "അതിൽ താങ്കളുമായി സഹകരിച്ചു പ്രവർത്തിക്കുന്നതിനു് എനിക്കു് അതിയായ ആഗ്രഹമുണ്ടു്. ഇതിൽ കൂടുതൽ സൗകര്യം എവിടെ കിട്ടും?"

എൻറിക്കോയുടെ പരീക്ഷണകൗതുകം ഉണർന്നു. മുമ്പൊരിക്കലും അദ്ദേഹം സൈക്ലോട്രോൺകൊണ്ടു കളിച്ചിട്ടില്ല.

ആധാനം ചെയ്യപ്പെട്ട കണങ്ങളെ ഉത്തേജിപ്പിക്കുന്നതിനുള്ള ഒരു യന്ത്രമാണ് സൈക്ലോട്രോൺ. ഈ കണങ്ങളെ ബാഹ്യശക്തികൾ സ്വാധീ

നം ചെയ്യാതിരുന്നാൽ, അവ ഋജുരേഖയിൽ സഞ്ചരിക്കുന്നു. ഉത്തേജിപ്പിക്കപ്പെട്ടപ്പോൾ അവയ്ക്കു് വല്ലാത്ത വേഗം ഉണ്ടായി ഉദ്ദേശിക്കുന്ന തരത്തിൽ ഉപയോഗപ്പെടുത്തുവാൻ സാധിക്കാതെയായിത്തീരും. ഈ വൈഷമ്യത്തെ ജയിച്ചതു് ഏർണസ്റ്റ് ഓ. ലാറൻസ് ആദ്യമായി സൈക്ലോട്രോൺ നിർമ്മിച്ചപ്പോഴാണു്. അതു് അദ്ദേഹത്തിനു് നോബൽസമ്മാനം നേടിക്കൊടുക്കുകയുമുണ്ടായി. ഒരു വലിയ കാന്തം കണങ്ങളുടെ സഞ്ചാരമാർഗ്ഗത്തെ വളച്ചു് ഒരു സിലിൻഡറിന്റെ ആകൃതിയിലുള്ള പെട്ടിയിൽ സൂക്ഷിക്കുന്നു. അവിടെ അവ കറങ്ങിക്കറങ്ങി വേഗം വർദ്ധിച്ചുവർദ്ധിച്ചു് വമ്പിച്ച ഊർജ്ജം സ്വായത്തമാക്കുന്നതുവരെ സ്ഥിതിചെയ്യും.

കൊളംബിയായിലെ സൈക്ലോട്രോണിൽനിന്നു് പുറപ്പെടുവിക്കുന്ന കണങ്ങളെ, ആൻഡേർസൺ അഭിപ്രായപ്പെട്ടു, യോഗ്യങ്ങളായ വസ്തുക്കളിൽ ഇടിപ്പിച്ചു് ന്യൂട്രോൺസ് ഉല്പാദിപ്പിക്കാം. ഈ അഭിപ്രായം എൻറിക്കോയെ വളരെ ആകർഷിച്ചു. എന്തുകൊണ്ടെന്നാൽ അഞ്ചു കൊല്ലംമുമ്പു് താൻ ആരംഭിച്ച രീതിയിലുള്ള ഗവേഷണങ്ങളിലേക്കു് മടങ്ങിപ്പോകുവാൻ ഇടയാകുമല്ലോ. എങ്കിലും അദ്ദേഹം മടിച്ചു. ഊർജ്ജതന്ത്രവിഭാഗത്തിന്റെ ചെയർമാൻ പ്രൊഫസർ പെഗ്രാമായിരുന്നു. സൈക്ലോട്രോണിന്റെ നേരിട്ടുള്ള നിയന്ത്രണം ജോൺ ആർ. ഡണ്ണിംഗിലും. ജോലി സംഘടിപ്പിക്കേണ്ടതു് അവരാണു്.

"എങ്കിലും"—ആൻഡേർസൺ അത്ഭുതകരമായ മനഃസ്ഥിരതയോടെ ഉറപ്പിച്ചു പറഞ്ഞു, "ആ സൈക്ലോട്രോണിനാവശ്യമുള്ള കുറെയധികം ഭാഗങ്ങൾ ഞാനാണുണ്ടാക്കിയതു്. അതുകൊണ്ടു് ജോലി ചെയ്യുന്നതിനുള്ള അവകാശം എനിക്കുണ്ടു്, താങ്കൾ എന്നോടൊത്തു സഹകരിച്ചു പ്രവർത്തിക്കാനും എനിക്കു പറയാം."

ആൻഡേർസന്റെ അത്യാസക്തിയും എൻറിക്കോയുടെ സന്ദേഹവും തമ്മിൽ അനുരഞ്ജനത്തിലെത്തി. പ്രൊഫസർ പെഗ്രാമും, ഡണ്ണിംഗും, ഫെർമിയും, ആൻഡേർസണുംകൂടിയുള്ള ഒരു കോൺഫ്രൻസിൽ ഗവേഷണത്തിനുള്ള ഒരു പദ്ധതി സംവിധാനം ചെയ്തു. കോൺഫ്രൻസിൽനിന്നു പുറത്തു വന്നപ്പോൾ ഫെർമി വീണ്ടും ഒരു പരീക്ഷണോർജ്ജതന്ത്രജ്ഞനായിക്കഴിഞ്ഞിരുന്നു. റോമിൽ ഉണ്ടായിരുന്ന റാഡോൺ ബെറിലിയത്തിന്റെ നൂറായിരം മടങ്ങു് കൂടുതൽ ശക്തിമത്തായ ന്യൂട്രോൺ ഉല്പാദനസൗകര്യം അദ്ദേഹത്തിന്റെ ആവശ്യത്തിനു് കിട്ടുകയുമുണ്ടായി. സൈക്ലോട്രോണിൽ ഉത്തേജിക്കപ്പെട്ടു് അതിശക്തമായിത്തീർന്ന ന്യൂട്രോൺസ് ബെറിലിയത്തിൽ ചെന്നിടിച്ചു്, ഒരു നിമിഷത്തിൽ നൂറായിരം മടങ്ങു് ശക്തിയുള്ള ന്യൂട്രോൺസ് അദ്ദേഹത്തിന്റെ ആവശ്യാനുസരണം ഉപയോഗിക്കുവാൻ ലഭിച്ചു. അങ്ങിനെ എൻറിക്കോയുടെ ന്യൂട്രോൺ ഉല്പാദനമാർഗ്ഗം ഒന്നിൽനിന്നു് നൂറായിരത്തിലേക്കു് കുതിച്ചുയർന്നു. യുദ്ധാനന്തരം അദ്ദേഹം ഉപയോഗിക്കാൻ ഉദ്ദേശിച്ച ന്യൂട്രോൺ ഉല്പാദനകേന്ദ്രം കൊളംബിയായിലെ സൈക്ലോട്രോണിനെക്കാൾ കൂടുതൽ ശക്തിമത്തായിരുന്നു.

മററു് ഊർജ്ജതന്ത്രജ്ഞന്മാർ എൻറിക്കോയോടും ഹെർബർട്ടിനോടും കൂടി. അതിൽ ഹംഗറിയിൽ ജനിച്ച ലിയോ സൈലാർഡ്, ക്യാനഡാക്കാരനായ വാൾട്ടർ എച്ച്. സിൻ എന്നിവർ ഉൾപ്പെടുന്നു.

കുറച്ചു നാൾ സാധാരണക്കാരന്റെ കൗതുകത്തോടെ ഞാൻ ആ വിദഗ്ദ്ധ

ന്മാരുടെ ഗവേഷണപുരോഗതി പിൻതുടന്നുകൊണ്ടിരുന്നു. ചിലപ്പോഴൊക്കെ ഹെർബർട്ട് ആൻഡേർസണോ, വാല്ലി സിന്നോ, ജോൺ ഡണ്ണിംഗോയോ ഞങ്ങളുടെ വീട്ടിൽ വരും. അവർ എൻെറ മുമ്പിൽവച്ച് എൻറിക്കോയോടു ഗവേഷണകാര്യങ്ങളെക്കുറിച്ച് സംസാരിച്ചെന്നും വരും. എൻറിക്കോ നല്ലിയ ചില പ്രഭാഷണങ്ങളിലും ഞാൻ സംബന്ധിക്കുകയുണ്ടായി. ചില പത്ര റിപ്പോർട്ടുകളും ഞാൻ വായിച്ചു. താമസിയാതെ അവരുടെ പ്രസ്താവനയിൽ സ്വമേധയായുള്ള രഹസ്യം അവർ ഏർപ്പെടുത്തി. അണ്വോർജ്ജതന്ത്രത്തിൻെറ മേൽ രഹസ്യാവരണം വീഴുകയും ചെയ്തു. അഞ്ചു കൊല്ലക്കാലത്തേക്ക് അതിനെപ്പററി ഒരു വാക്കുപോലും എൻെറ ചെവിയിൽ വന്നു വീണില്ല. അതായതു് 1940 മുതൽ 1945 വരെ. അവസാനം ആ രഹസ്യത്തിൻെറ മൂടുപടം, ഹിരോഷിമായിൽ അണുബോംബ് ഇട്ടതിനുശേഷം, ഭാഗികമായി ഉയർത്തിയെന്നു പറയാം.

ചോദ്യങ്ങളെന്തെങ്കിലും ചോദിക്കുവാൻ ഞാൻ തുനിഞ്ഞില്ല. "ഇന്നെന്താണ് താങ്കൾ ചെയ്തതു്," എന്നോ "ജോലികൊണ്ടു് താങ്കൾക്കു് സന്തോഷമായോ" എന്നൊന്നും ചോദിക്കയില്ല. എൻറിക്കോ ചിലപ്പോഴൊക്കെ രഹസ്യമായി യാത്ര പോയി. അദ്ദേഹം തൻെറ കൈപ്പെട്ടിയിൽ ആവശ്യമുള്ള സാധനങ്ങൾ ശേഖരിച്ചിട്ട് യാത്രയാകും. അദ്ദേഹത്തിൻെറ വിയോഗവേളകളിൽ അദ്ദേഹവുമായി സമ്പക്കം പുലത്തേണ്ട ആവശ്യമുണ്ടായാൽ അദ്ദേഹത്തിൻെറ സെക്രട്ടറിയെ വിളിക്കുവാൻ എന്നെ നിർദ്ദേശിക്കുകയും ചെയ്യും. അദ്ദേഹം മടങ്ങിവരുമ്പോൾ, ഷൂസിൽ പിടിച്ചിട്ടുള്ള ചെളിയുടെ നിറത്തേപ്പററിയും വേഷത്തിൽ ഉള്ള പൊടിയെപ്പററിയും മാത്രം ചിന്തിക്കുവാനാണ് ഞാൻ തയ്യാറാകുക. മററു് സ്ത്രീകളുടെ ഭത്താക്കന്മാരും സാധാരണമായി യാത്രപോകും. എവിടെയാണു പോകുന്നതെന്നു ചോദിക്കുന്നതു് അനുചിതമാണ്.

ഈ കാലത്താണെന്നു തോന്നുന്നു ഒരു മിത്രത്തിൽനിന്നു്, എൻറിക്കോയുടെ സഹപ്രവത്തകരിൽ ഒരാളുടെ ഭാര്യയിൽനിന്ന്, എനിക്കു് ഒരു സമ്മാനം കിട്ടി. അതു് ഹാരോൾഡ് നിക്കോൾസൺ രചിച്ച ഒരു നോവലായിരുന്നു. 1933-ൽ പ്രസിദ്ധപ്പെടുത്തിയ അതിൻെറ പേർ 'പബ്ളിക് ഫേസസ്'' എന്നായിരുന്നു. അണുബോംബിട്ടതിൽനിന്നുത്ഭവിച്ച നയതന്ത്രപരമായ സംഭവമായിരുന്നു അതിലെ പ്രതിപാദ്യം.

## പതിനേഴ്

# ശത്രുരാജ്യപൗരൻ അങ്കിൾസാമിനു വേണ്ടി പണി ചെയ്യുന്നു

എഴുതിയിട്ട് പത്തു സംവത്സരം കഴിഞ്ഞു് ഈ എഴുത്തിന്റെ ഒരു പകർപ്പ് ഞാൻ കണ്ടെത്തി. വീട്ടു വൃത്തിയാക്കുന്നതിനുള്ള താല്പര്യാതിരേകത്താൽ, കുടുംബസംബന്ധമായ കടലാസുകൾ സൂക്ഷിച്ചിരുന്ന ചില പെട്ടികൾ ഞാൻ പരിശോധിച്ചവേളയിലാണ് അതു കൈവശം വന്നതു്.

മാർച്ച് 16, 1939.

അഡ്മിറൽ എസ്. സി. ഹൂപ്പർ
ആഫീസ് ആഫ് ചീഫ് നാവൽ ഓപ്പറേഷൻസ്
നേവി ഡിപ്പാർട്ടുമെൻറു്
വാഷിംടൺ ഡി. സി.

പ്രിയപ്പെട്ട സർ,

കൊളംബിയാ സർവ്വകലാശാലയിലെ ഗവേഷണാലയത്തിലുള്ള പരീക്ഷണങ്ങൾ, യുറേനിയമെന്ന രാസവസ്തുവിലടങ്ങിയിരിക്കുന്ന അമിതമായ ഊർജ്ജത്തെ സ്വതന്ത്രമാക്കുവാനുള്ള സാഹചര്യം സൃഷ്ടിക്കുവാൻ സാദ്ധ്യതയുണ്ടെന്നു് വ്യക്തമാക്കിയിരിക്കുന്നു. ഇതിന്റെ അർത്ഥം യുറേനിയത്തെ സ്ഫോടനവസ്തുവായി ഉപയോഗപ്പെടുത്താവുന്നതാണെന്നാണ് തോന്നുന്നതു്. ഇന്നറിയപ്പെടുന്ന ഏതൊരു സ്ഫോടനവസ്തുവിനെക്കാളും ഒരു സെക്കണ്ടിൽ പതിനായിരക്കണക്കിനു് കൂടുതൽ ശക്തിയുള്ള ഊർജ്ജം ഇതിൽനിന്നു് ഉല്പാദിപ്പിക്കാനിടയുണ്ടെന്നു വിചാരിക്കാം. എന്റെ വിചാരം ഇതിനുള്ള സാദ്ധ്യതയ്ക്കു വിപരീതമായിട്ടാണ്. എങ്കിലും എന്റെ സഹപ്രവർത്തകരും ഞാനും വിചാരിക്കുന്നതു് ഈ ചെറുതായ സാദ്ധ്യതയെപ്പോലും നിരാകരിച്ചു കൂടെന്നാണ്. അതിനാൽ ഞാൻ ഇന്നു രാവിലെ.........ടെലിഫോൺ ചെയ്തു് ഞങ്ങളുടെ പരീക്ഷണഫലങ്ങൾ, സന്ദർഭമുണ്ടായാൽ, ഐക്യസംസ്ഥാന നാവികപ്പടയ്ക്കു് സിദ്ധിക്കുന്നതിനുള്ള ശരിയായ വഴി നിശ്ചയിക്കുന്നതിനു് ശ്രമിക്കുകയുണ്ടായി.

പ്രൊഫസർ എൻറിക്കോ ഫെർമി, ഡാ. സൈലാർഡ്, ഡാ. സിൻ, മി. ആൻഡേർസൺ തുടങ്ങിയവരുമൊന്നിച്ച് ഞങ്ങളുടെ ഗവേഷണാലയത്തിൽ ഈ പ്രശ്നത്തെപ്പററി പഠിച്ചുവരികയാണ്. പ്രൊ. ഫെർമി ഇതിനെക്കുറിച്ച് ഫിലോസഫിക്കൽ സൊസൈററിയിൽ പ്രഭാഷണം നടത്തുന്നതിനായി ഇന്നുച്ചയ്ക്കുശേഷം വാഷിംടണിലേക്കു പോയിട്ടുണ്ട്. നാളെ അദ്ദേഹം വാഷിംഗ്ടണിൽ ഉണ്ടായിരിക്കും. അദ്ദേഹം താങ്കളുടെ ആഫീസിലേക്കു് ഫോൺ ചെയ്യുന്നതാണ്. അദ്ദേഹത്തെ കാണാൻ സന്തോഷമാണെങ്കിൽ, ഈ വിഷയംസംബന്ധിച്ചുള്ള ഇപ്പോഴത്തെ നിലയെന്താണെന്നു് വ്യക്തമായി ധരിപ്പിക്കുന്നതായിരിക്കും.

പ്രൊ. ഫെർമി കൊളംബിയാ സർവ്വകലാശാലയിലെ ഊർജ്ജതന്ത്രപ്രൊഫസറാണ്. അദ്ദേഹത്തിനു് നോബൽസമ്മാനം ലഭിച്ചിട്ടുണ്ട്......

ഈ വിഭാഗത്തിൽ അണുപാജ്ജതന്ത്രവിഭാഗത്തിൽ അദ്ദേഹത്തെപ്പോലെ പ്രാവീണ്യമുള്ള മററാരാളില്ല.

പ്രൊ. ഫെർമി അടുത്ത കാലത്തു് ഇവിടെ സ്ഥിരതാമസമാക്കാമെന്നുള്ള ഉദ്ദേശത്തോടെ വന്നിട്ടുള്ള ആളാണു്. പിന്നീടു് അദ്ദേഹം അമേരിക്കൻ പൗരൻ ആകുന്നതുമാണു്.

സ്നേഹപൂർവ്വം

ജോർജ്ജ് ബി. പെഗ്രാം

ഊർജ്ജതന്ത്ര പ്രൊഫസർ.

ഈ എഴുത്തു് എൻെറ കണ്ണിൽ പെട്ടിട്ടുള്ളതല്ല. ഒരു ചരിത്രകാരനു് പുതിയ രേഖ കണ്ടെത്തുന്ന അവസരത്തിലുള്ള മാനസികഭാവം എനിക്കനുഭവമായി. അന്നു വൈകുന്നേരംതന്നെ അതു് ഞാൻ എൻറിക്കോയെ കാണിക്കുകയും ചെയ്തു.

ആദ്യം, എന്നെപ്പോലെതന്നെ, അദ്ദേഹവും കുഴങ്ങിയതായി എനിക്കു തോന്നി. ചിന്താധീനനാകുമ്പോൾ ചെയ്യാറുള്ളതുപോലെ പെൻസിലിന്റെ മൂട്ട് കടിച്ചുകൊണ്ടു്, എഴുത്തു് സസൂക്ഷ്മം അദ്ദേഹം വായിച്ചു. എന്നിട്ടു് എന്നോടു തിരിഞ്ഞു് ചോദിച്ചു:

''ഇതു് എവിടെനിന്നു കണ്ടെടുത്തു ?''

''പലവക എന്നെഴുതിയിരുന്ന ഒരു ഫയലിൽനിന്നു്; 'ലവോറോ ഫാസിസ്റ്റാ'യെന്ന പത്രത്തിൽ താങ്കൾ നോർവ്വേരാജാവിനു് ഫാസിസ്റ്റ് അഭിവാദനം നല്ലാത്തതിനെപ്പററി വിമർശിച്ചിരുന്ന ഭാഗം മുറിച്ചു് സൂക്ഷിച്ചിരുന്നതിൻെറ കൂടെയാണു് ഇതു കണ്ടതു്.''

''ഇപ്പോൾ ഞാൻ ഓർമ്മിക്കുന്നു,'' എൻറിക്കോ ഇടയ്ക്കു കയറി പറഞ്ഞു. ''ഞാൻ ആ ഫയൽ തയ്യാറാക്കിയതു് ശത്രുരാജ്യപൗരരായി നാം തീന്നപ്പോഴാണു്. ഐക്യസംസ്ഥാനങ്ങളോടുള്ള നമ്മുടെ കൂറിനു തെളിവായി അവ ഉപയോഗിക്കാമെന്നു ഞാൻ കരുതി.''

ഞങ്ങൾ വിദേശികളായ ശത്രുരാജ്യപ്രജകളായിത്തീന്നതു് 1941 ഡിസംബർ 8-ാംതീയതിയാണു്. ആ ദിവസമാണു് പ്രസിഡൻറു് റൂസ്‌വൽട്ട് ജർമ്മനിയും ഇററലിയും ചേന്നു് "ആക്രമിക്കുന്നതിനാലോ കയ്യേററം നടത്തുന്നതിനാലോ ഐക്യസംസ്ഥാനങ്ങളുടെ അതിത്തികൾക്കു് ഭംഗം സംഭവിച്ചേക്കാൻ ഇടയുള്ള സാഹചയ്യം സൃഷ്ടിച്ചിരിക്കുന്നതായി" പ്രഖ്യാപിക്കുകയുണ്ടായതു്. ജർമ്മൻകാരെയും ഇററലിക്കാരെയും വിദേശികളായ ശത്രുരാജ്യപ്രജകളായി പ്രഖ്യാപിക്കുകയും ചെയ്തു. ഔപചാരികമായ യുദ്ധപ്രഖ്യാപനം മൂന്നു ദിവസം കഴിഞ്ഞു് ഉണ്ടായി.

പ്രൊ. പെഗ്രാമിൻെറ എഴുത്തിനെ സംബന്ധിച്ചുള്ള സ്മരണകളെ ഈ വിധത്തിലുള്ള കായ്യങ്ങൾ തടസ്സപ്പെടുത്തുന്നതിനു് ഞാൻ ആശിക്കുന്നില്ല. എനിക്കു് അതു് എഴുതാനുണ്ടായ കാരണങ്ങൾ അറിയണം.

അതു് സ്വയം വിശദീകരിക്കുന്നതാണെന്നു് എൻറിക്കോ പറഞ്ഞു. പ്രൊഫസർ പെഗ്രാം ഒരു പരിചയപ്പെടുത്തൽ കത്തായിട്ടാണു് അഡ്‌മിറൽ ഹൂപ്പർക്കു് അതു് എഴുതിയിട്ടുള്ളതു്. അതിൻെറ ഒരു പതിപ്പ് എൻറിക്കോയ്ക്കും നല്കി, അതിലെ ഉള്ളടക്കം അദ്ദേഹം അറിയുന്നതിനുവേണ്ടി.

''താങ്കൾ വാസ്തവത്തിൽ അഡ്‌മിറൽ ഹൂപ്പറെ കാണാൻ പോയോ ?

താങ്കളുടെ സന്ദർശനഫലമെന്തായിരുന്നു ? എന്തുകൊണ്ടാണ് അതിനെപ്പറ്റി ഒന്നുംതന്നെ പറയാതിരുന്നതു് ?''

എൻറിക്കോ അഡ്മിറലിനെ കണ്ടു. ഔദ്യോഗികമായ രഹസ്യനയം അതിൽ പ്രഖ്യാപിച്ചിട്ടില്ലെങ്കിലും ആ വിവരം പറയുന്നതു് അനൗചിത്യമായിരിക്കും. ആ സന്ദർശനം വലിയ ഫലമൊന്നും ഉണ്ടാക്കിയില്ല.

''അണുബോംബിൽ അഡ്മിറലിനു താല്പര്യം ജനിപ്പിക്കുന്നതിനു് താങ്കൾക്കു് കഴിഞ്ഞില്ലേ ?''

"നീ വലിയ വാക്കുകളാണുപയോഗിക്കുന്നതു്. 1939 മാർച്ചിൽ അണുബോംബിനെ സംബന്ധിച്ചുള്ള സാധ്യത വ്യക്തമായിരുന്നില്ലെന്ന സംഗതി നീ വിസ്മരിച്ചുകളയുന്നു. വെറും ഭാവനാസൃഷ്ടിയായ ഒന്നിനെ പിൻതുടരുകയല്ലെന്നു് വലിയ തെളിവൊന്നും ഉണ്ടായിട്ടില്ല.'' എൻറിക്കോയ്ക്കു് ഈ സംഭാഷണത്തിൽ താല്പര്യമില്ലാതെയായി. അദ്ദേഹം ന്യൂയോർക്കു് ടൈംസിൻെറ താളുതുറന്നു് മുമ്പിലിട്ടു. അതിൻെറ അർത്ഥം സന്ദർശനം അവസാനിച്ചു എന്നാണ്. ഞാൻ എൻെറ ചിന്തകളുമായി ഇരുന്നു.

പ്രൊ. പെഗ്രാമിൻെറ എഴുത്തു് സൈക്കാതും ഗവേഷണവും തമ്മിൽ ബന്ധം സ്ഥാപിക്കുന്നതിനു് ശാസ്ത്രം നടത്തിയ ആദ്യത്തെ ശ്രമമായി പരിഗണിച്ചാൽ, ചരിത്രപരമായ പ്രാധാന്യമർഹിക്കുന്നതാണ്. അക്കാലത്തു് അതുപോലെ ബന്ധം ഉണ്ടായിരുന്നില്ല. ഈ നിലയിൽ അതിൻെറ ഏററവും പ്രധാനമായഭാഗം അതിലെ തീയതിയാണ് : മാർച്ച് 16. പ്രൊ. നീൽസ് ബോർ അമേരിക്കയിൽ വന്നിറങ്ങിയിട്ടു് അന്നേക്കു് രണ്ടുമാസം പൂത്തിയായി. അദ്ദേഹത്തെ പ്രതീക്ഷിച്ചു് യുറേനിയവിച്ഛേദനം സംബന്ധിച്ചുള്ള കമ്പിയും കാത്തിരിക്കുന്നുണ്ടായിരുന്നല്ലോ. ഈ രണ്ടു് മാസക്കാലത്തു് അമേരിക്കൻ സർവ്വകലാശാലകളിൽ വിച്ഛേദനത്തെക്കുറിച്ചു് ഗവേഷണങ്ങൾ നിർവ്വഹിക്കുകയുണ്ടായിട്ടുണ്ടു്. എൻറിക്കോയുടെ സങ്കല്പവാദത്തിനു് പരീക്ഷണങ്ങളാൽ സ്ഥിരീകരണം സിദ്ധിക്കുകയും ചെയ്തു. ശൃംഖലാപ്രതിപ്രവത്തനം നേടുന്നതിനുള്ള സാധ്യതയും, അതുവഴി അണുബീജകേന്ദ്രത്തിലടങ്ങിയിരിക്കുന്ന അനന്തമായ ഊർജ്ജത്തെ മനുഷ്യൻെറ ആവശ്യത്തിനു് ഉപയോഗപ്പെടുത്തുവാനുള്ള മാർഗ്ഗവും അതിവിദൂരഭാവിയിൽ സാധ്യമായിത്തീർന്നേക്കുമെന്നും ഭാവനചെയ്യാൻ തുടങ്ങി. അതിൻെറ കഴിവുകളെക്കുറിച്ചു് പഠിക്കേണ്ടിയിരിക്കുന്നു. ഇവയെല്ലാംകൊണ്ടുണ്ടായിട്ടുള്ള ഉത്തരവാദിത്വഭാരം ചുമക്കുന്നതിനു് ഒരു ചെറിയ സംഘം ശാസ്ത്രജ്ഞന്മാർക്കു മാത്രം കഴിവുള്ളതല്ല. സമാധാനം നിലവിലിരിക്കുന്ന കാലത്തുകൂടി അതു് അതിഭീമമായിട്ടുള്ളതാണ്, 1939 മാച്ചിൽ ലോകം അത്ര സമാധാനത്തിലുമായിരുന്നില്ല.

പ്രൊ. പെഗ്രാം മാർച്ച് 16-ാം തീയതി ആ എഴുത്തു് എഴുതിയ സമയം, ചെക്കോസ്ലോവേക്യായുടെതായി അവശേഷിച്ചിരുന്ന ഭാഗങ്ങൾ ഹിറ്റ്ലർ പിടിച്ചെടുക്കുകയുണ്ടായി. യുദ്ധം സമീപിക്കുകയായിരുന്നു. അതിനെക്കുറിച്ചു് അധികം സംശയമില്ല. അണുപഠനത്തിൻെറ ഫലങ്ങൾ ഗവേഷണശാലകളിൽ മാത്രമായി ഒതുക്കി നിർത്തുന്നതിനു് കഴിയുന്നതല്ല. അതിനാലാണ് നാവികവിഭാഗത്തെ ജാഗ്രതയോടെ നിത്തുവാൻ ശ്രമിച്ചതു്.

ഈ ഉദ്യമം അപൂർണ്ണമായി പരിണമിച്ചതിൽ അതിശയിക്കാനില്ല. പിൽക്കാല സംഭവങ്ങളുടെ വെളിച്ചത്തിൽ, ആ ഉദ്യമം അത്യധികമായ ശങ്കയോടുകൂടിയാണ് നടത്തിയതെന്നു് തോന്നുന്നു. വാഷിംഗ്ടണിൽ പോ

കാൻ ഇടയാകുന്നതുകൊണ്ടു് അഡ്മിറൽ ഹൂപ്പറെ സന്ദർശിച്ചു കളയാമെന്നു വിചാരിക്കുക ; അഡ്മിറലിനെ കാണാനായി മാത്രം യാത്ര നിശ്ചയിക്കാതിരിക്കുക ; അണുസ്ഫോടനത്തിനു് 'അല്പം സാധ്യതയു'ണ്ടെന്നു പറയുന്നതു് ഇന്നു് അണുവായുധങ്ങൾ വാസ്തവമായിത്തീർന്നിരിക്കുന്നതിനാൽ ഗണ്യമാക്കാനില്ലാത്ത പ്രസ്താവനയായിട്ടേ തോന്നുകയുള്ളു.

പ്രൊഫസർ പെഗ്രാമിൻെറ മനോഭാവത്തിനു് കാരണം, അധികമായ തീരുമാനങ്ങളിലെത്തുന്നതിനു് തയ്യാറില്ലാത്ത അദ്ദേഹത്തിൻെറ കരുതലോടു കൂടിയ കാര്യനിർണ്ണയമനോഭാവത്തെയാണു് പ്രകടമാക്കുന്നതു്. തൻെറ സ്വന്തം ഗവേഷണാലയത്തിലെ പ്രവർത്തനഫലത്തെക്കുറിച്ചു അദ്ദേഹത്തിനുണ്ടായിരുന്ന സംശയം മററുശാസ്ത്രജ്ഞന്മാർക്കും ഉണ്ടായിരുന്നതുതന്നെ. അതിനുള്ള കാരണം അണുവായുധങ്ങൾ അപ്രായോഗികമാണെന്നുള്ള വിശ്വാസത്താൽ ഉണ്ടായിട്ടുള്ളതായിരിക്കാനെ തരമുള്ളു. അഡ്മിറൽ ഹൂപ്പറോടു സംസാരിക്കുമ്പോൾ എൻറിക്കോയും തൻെറ പ്രവചനത്തിൻെറ ഔചിത്യത്തെക്കുറിച്ചു് സംശയിച്ചിട്ടുണ്ടു്.

എന്നാൽ അവിശ്വാസവും സംശയവും, ഊർജ്ജതന്ത്രജ്ഞന്മാരുടെ ചുമലിലിരുന്ന ഉത്തരവാദിത്വത്തിന്റെ ഭാരം, ഇളവുവരുത്തിയില്ല. അവർ സർക്കാരിനെ കുറച്ചുമാസങ്ങൾക്കുശേഷം ജാഗ്രതയുള്ളതാക്കിത്തീർക്കുവാൻ ശ്രമിച്ചു. ഈ പ്രാവശ്യം അവർ വിജയിച്ചു.

ഈ ഇരട്ട ഉത്തരവാദിത്വത്തെക്കുറിച്ചു് മററുള്ള ആരെക്കാളും അധികം ഗൗരവം പ്രദർശിപ്പിച്ചതു് ഹംഗറിക്കാരനായ ലിയോ സൈലാർഡായിരുന്നു. ശാസ്ത്രജ്ഞന്മാർക്കു് സർക്കാരിനോടും, സർക്കാരിനു് പിന്നീടു് സൈനികപ്രയോജനമുള്ളതായിത്തീരാനിടയുള്ള ആ ശാസ്ത്രവിഭാഗത്തിനോടും ഉള്ള ഉത്തരവാദിത്വമാണു് അവ.

സൈലാർഡ് തുടർച്ചയായി അദ്ദേഹത്തിൻെറ മിത്രങ്ങളോടു് ഇതിനെപ്പററി സംസാരിച്ചു. അവരുടെ താല്പര്യം ഉണർത്തുന്നതിൽ വിജയിച്ചു. 1939-ജൂലൈ മാസത്തിൽ അദ്ദേഹവും ഹംഗേറിയനായ മറെറാരു ഊർജ്ജതന്ത്രജ്ഞൻ യൂജീൻ വിഗ്നറുംകൂടി പ്രിൻസ്ടണിൽവച്ചു് ഐൻസ്റ്റീനുമായി കൂടിയാലോചന നടത്തി. ഹാൻ, യുറേനിയംഭേദനം കണ്ടെത്തിയതിനു ശേഷം അണുഗവേഷണത്തിൽ ജർമ്മനിക്കുണ്ടായിരിക്കാനിടയുള്ള പുരോഗതിയെക്കുറിച്ചു് അവർ സംസാരിച്ചിരിക്കാം. അമേരിക്കൻ സർക്കാരിനെ ഈ വിവരങ്ങളൊക്കെ അമാന്തിക്കാതെ അറിയിക്കേണ്ടതാണു്.

അവർ മൂന്നുപേരും കൂടി പ്രസിഡൻറു റൂസ്‌വെൽട്ടിനു് ഒരു കത്തു തയ്യാറാക്കാനും അതു് ഐൻസ്റ്റീനെക്കൊണ്ടു് ഒപ്പിടുവിക്കാനും തീരുമാനിച്ചു. ഐക്യസംസ്ഥാനങ്ങളിലെ ഏററവും സമുന്നതനായ ശാസ്ത്രജ്ഞനായിരുന്നല്ലോ ഐൻസ്റ്റീൻ. അതുകൊണ്ടാണു് അദ്ദേഹം ഒപ്പു വയ്ക്കണമെന്നു നിശ്ചയിച്ചതു്.

എഴുത്തിലെ ഉള്ളടക്കം വളരെ സൂക്ഷിച്ചു് പ്ലാൻ ചെയ്തും പൂർണ്ണമായി പല ഊർജ്ജതന്ത്രജ്ഞന്മാരും കൂടി ചർച്ച ചെയ്തുമാണു് തയ്യാറാക്കിയതു്. അതു് തയ്യാറായപ്പോൾ ഐൻസ്റ്റീൻ വിശ്രമാർത്ഥം ലോങ്ങ് ഐലണ്ടിൽ പൊക്കോണിക്കിനു സമീപമുള്ള വിദൂരസ്ഥലത്തേക്കു് പോയിക്കഴിഞ്ഞിരുന്നു. അവിടെ എത്തിച്ചേരുവാൻ ഒരു കാർ ആവശ്യമാണു്. സൈലാർഡിനു് കാറോടിക്കാൻ അറിവില്ല. അതിനാൽ മറെറാരു ഹംഗേറിയ

നായ ഊർജ്ജതന്ത്രജ്ഞനെ കൂടി അതിനുവേണ്ടി ഏർപ്പാടുചെയ്തു. അതു
അദ്ദേഹത്തിൻെറ യുവമിത്രമായ എഡ്വേർഡ് ടെല്ലറായിരുന്നു. ഇതു് 1939
ആഗസ്റ്റ് രണ്ടാംതീയതിയാണ്.

അദ്ദേഹത്തിൻെറ വിശ്രമഗൃഹത്തിൽ ഊർജ്ജതന്ത്രജ്ഞന്മാരെ സ്വീക
രിച്ചിട്ട് എഴുത്തുവായിച്ചു.

"സർ,

ഇ. ഫെർമിയുടെയും എൽ. സൈലാർഡിൻെറയും അടുത്തകാലത്തുള്ള
പ്രയത്നഫലം സംബന്ധിച്ചുള്ള വിവരങ്ങളടങ്ങിയ കയ്യെഴുത്തു പ്രതി എനി
ക്ക് കിട്ടിയതു് യുറേനിയം മൂലകത്തെ പുതിയതും പ്രാധാന്യമുള്ളതുമായ ഊർ
ജ്ജോൽപ്പാദന വസ്തുവായി ആസന്നഭാവിയിൽ മാററിയേക്കാവുന്നതാണെ
ന്നു് പ്രതീക്ഷിക്കുവാൻ എന്നെ പ്രേരിപ്പിക്കുന്നു.........

ഐൻസ്റ്റീൻ രണ്ടുപുറം പൂർണ്ണമായി ടൈപ്പു ചെയ്തിരുന്ന വിവരങ്ങൾ
വായിച്ചു. എഴുത്ത് ഭരണനിർവ്വഹണവിഭാഗത്തെ നിരീക്ഷണ ക്ഷമമായി
രിക്കുന്നതിനു് ആവശ്യപ്പെട്ടു. അന്നുവരെയുള്ള ഗവേഷണപുരോഗതിയെ
ക്കുറിച്ചും ഭാവിയിലെ പ്രവത്തന സരണിയെപ്പററിയും വ്യക്തമായി വിശദീ
കരിക്കുകയുണ്ടായി. എഴുത്തിൽ ഇങ്ങനെയും തുറന്നുപറഞ്ഞിരുന്നു.

"ഈ നൂതനപ്രതിഭാസം ബോംബുനിർമ്മാണത്തിലേക്ക് നയിക്കാവുന്ന
താണ്. നിശ്ചയമില്ലെങ്കിലും അതിശക്തമായ പുതിയ രീതിയിലുള്ള ബോം
ബുകൾ അങ്ങിനെ നിർമ്മിക്കാവുന്നതാണെന്നു് ദീർഘദർശനം ചെയ്യാം."

ഐൻസ്റ്റീൻ രണ്ടാം പുറത്തിൻെറ താഴെ എത്തി.

"ചരിത്രത്തിൽ ആദ്യമായി, സൂര്യനിൽനിന്നു് വരാത്ത ഊർജ്ജത്തെ മനു
ഷ്യൻ ഉപയോഗിക്കും"—ഇങ്ങിനെ പറഞ്ഞിട്ടു് എഴുത്തിൽ ഒപ്പുവച്ചു.

ഐൻസ്റ്റീൻെറ എഴുത്തു് പ്രസിഡന്റിനു സമർപ്പിക്കാൻ സാമ്പത്തിക
ശാസ്ത്രജ്ഞനായ അലക്സാണ്ടർ സാക്സിനോടു് ആവശ്യപ്പെട്ടു. ഒക്ടോബർ –1–ാം
തീയതി റൂസ്‌വെൽട്ടു് സാക്സിനെ സ്വീകരിച്ചു. ഐൻസ്റ്റിൻെറ സന്ദേശം
വായിച്ചു സാക്സിൻെറ വിശദീകരണങ്ങളും അതോടൊപ്പം കേട്ടു. ഉടനെ
തന്നെ പ്രസിഡന്റ് "യുറേനിയത്തെക്കുറിച്ചുള്ള ഉപദേശകസമിതി"യെ നിയ
മിക്കുകയും ചെയ്തു.

"ഈ നാടകത്തിലഭിനയിച്ച ആളുകളെല്ലാം എന്തുകൊണ്ടാണ് വിദേശി
കളായിരുന്നതു് ?" ഞാൻ എന്നോടുതന്നെ ചോദിച്ചു. അഡ്മിറൽ ഹൂപ്പ
റിനെ കാണുന്നതിന് എന്തുകൊണ്ടാണ് എൻറിക്കോയെ തിരഞ്ഞെടുത്തതു്
അടുത്തകാലത്തു് ഈ നാട്ടിൽ വന്നുചേർന്ന ഒരു വിദേശിയെ ? വത്തമാനം
ശരിയായവിധം പറയുന്നതിനുള്ള പരിചയം നേടിക്കഴിഞ്ഞിട്ടില്ലാത്ത
ഒരാളിനെ ? അദ്ദേഹത്തിൻെറ മിത്രങ്ങളുടെ അഭിപ്രായത്തിൽ, തനിക്കു
വേണ്ട കാര്യം നേടുന്നതിനു, മുഷ്ടിചുരുട്ടി മേശമേൽ ഇടിക്കുവാൻ പഠിച്ചിട്ടി
ല്ലാത്ത ഒരാളിനെ, എന്തിനാണ് ഇതിനു നിശ്ചയിച്ചതു് ?

ഇററലിയിൽ,—ഞാൻ ചിന്തിച്ചു, ഒരു വിദേശീയൻ ഒരിക്കലും വിജയ
കമായിരുന്നില്ല......ഇല്ല. ഈ ചിന്താസരണി എന്നെ ചോദ്യത്തിൻെറ
ഉത്തരത്തിനടുത്തു് എത്തിക്കുകയില്ല. ഇററലിയിൽ സർവ്വകലാശാലകൾ
സർക്കാർ നിയന്ത്രണത്തിനധീനമാണ്. സർവ്വകലാശാലയും സർക്കാരും
തമ്മിൽ പരസ്പരബന്ധത്തിനുള്ള ഒരു മാർഗ്ഗം എപ്പോഴും നിലവില്ലുണ്ട്
അതു് ഉറക്കേണ്ട ആവശ്യമില്ല. അതാണ് കാര്യം. ഈ ആളുകൾ, ഹങ്കറി

ക്കാരനും, ജർമ്മൻകാരനും, ഇററലിക്കാരനും ഏകാധിപത്യരാജ്യങ്ങളിലെ സംവിധാനം എങ്ങിനെയാണെന്ന് അറിവുള്ളവരാണ്. ഗവേഷണവും സൈനികോപയോഗസാധ്യതകളും തമ്മിലുള്ള കെട്ടുകൾ അവിടെ ഉണ്ടായിരിക്കാമെന്ന് അവർക്ക് തോന്നി. ജർമ്മനിയിൽ എല്ലാ ശാസ്ത്രീയപ്രവർത്തനവും യുദ്ധാവശ്യത്തിലേക്ക് ചേർത്തേക്കുമെന്ന് നിശ്ചയമാണ്. അതിനാലാണ് പ്രസിഡന്റ് റൂസ്‌വെൽട്ടിന് ആദ്യത്തെ മുൻകരുതലറിയിപ്പ് ഐൻസ്റ്റീൻ, സൈലാർഡ്, വിഗ്നർ, ടെല്ലർ തുടങ്ങിയവരിൽ നിന്ന് ലഭിക്കാനിടയായത്. അമേരിക്കയിൽ പിറന്നവരും വളർന്നവരുമായ ഊർജ്ജതന്ത്രജ്ഞന്മാർ അവരുടെ ദന്തഗോപുരത്തിൽ നിന്ന് പുറത്തേക്കുള്ള വഴി ഇതുവരെയും കണ്ടെത്തിയില്ല. ആദ്യത്തെ കൂട്ടർ സൈനികസ്വേച്ഛാധിപത്യവും അധികാരകേന്ദ്രീകരണവും അറിയുന്നവരാണ്. രണ്ടാമത്തെ സംഘം ജനാധിപത്യവും സ്വതന്ത്രപ്രവർത്തനവും മാത്രം കണ്ടിട്ടുള്ളവരുമാണ്.

ദേശീയപ്രതിസന്ധിഘട്ടങ്ങളിൽ ഏകാധിപത്യഭരണങ്ങൾക്കാണ് ജനാധിപത്യത്തെക്കാൾ കാര്യക്ഷമതയുള്ളത്; കളിയുടെ ആദ്യകാലത്തേക്കു മാത്രമെങ്കിലും ഇതു ശരിയാണ്. അവർക്ക് കൂടുതൽ സൗകര്യങ്ങളുണ്ട്. ഒരു ഏകാധിപതി തൻെറ കയ്യിൽ എല്ലാ ചരടുകളും പിടിച്ചിരിക്കുന്നതിനാൽ, അവയെ വലിച്ച് ഒരു നിമിഷത്തിനകം സന്നാഹത്തിന് സന്നദ്ധമാകാൻ കഴിയുന്നവനാണ്. ജനാധിപത്യത്തിൽ ചരടുകൾ ഇല്ല. ഉണ്ടെങ്കിൽ, ദീർഘമായ ചുവപ്പുനാടയാണുള്ളത്. ഒരു ഏകാധിപതി ഉത്തരവിടുന്നു; ഒരു പ്രസിഡന്റ് സംഘടിപ്പിക്കുന്നതിനുള്ള അനുമതി കാൺഗ്രസ്സിനോട് ചോദിക്കുന്നു.

പ്രസിഡന്റ് റൂസ്‌വെൽട്ടിൻെറ 'യുറേനിയം സംബന്ധിച്ച ഉപദേശകസമിതി'യുടെ നിയമനത്തോടുകൂടി അതിൻെറ ചിട്ടയനുസരിച്ചുള്ള പരിപാടികളായ, ഹിയറിങ്ങ്, കമ്മററിമീററിംഗ്, സംഘടന, ബോർഡുകളുടെ പുന:സംഘടന, നിർദ്ദേശങ്ങളുടെ തിരുത്തലുകൾ എന്നിവ ഗവേഷണശ്രമങ്ങളെ സ്വാഭാവികമായിട്ടുള്ളതിൽ കൂടുതൽ വേഗത്തിലാക്കിയില്ല. അത് സർക്കാർ സഹായത്തെ വളരെയധികം പരിമിതപ്പെടുത്തുകയുംചെയ്തു. പേൾ ഹാർബർ സംഭവത്തിന് ഒരുദിവസംമുമ്പ്, 1941 ഡിസംബർ 6–ാം തീയതി, ജർമ്മനിയിൽ യുറേനിയം വിച്ഛേദനം കണ്ടെത്തിയിട്ട് മൂന്നു സംവത്സരം കഴിഞ്ഞപ്പോൾ ആണ്, അണ്വോർജ്ജഗവേഷണത്തിനായി സർവ്വവിധത്തിലുമുള്ള പരിശ്രമതീരുമാനം അന്നത്തെ ശാസ്ത്രഗവേഷണത്തിന്റെയും വികസനത്തിന്റെയും വിഭാഗത്തിന്റെ ഡയറക്ടർ വാന്നീവർ ബുഷ്, പ്രഖ്യാപിച്ചതു.

ക്ലിപ്തമായവിധം മുമ്പ് നാവികവിഭാഗവും കരസൈന്യവിഭാഗവും ചില കരാറുകൾ നടത്തിയിട്ടുണ്ടെങ്കിലും അണുഗവേഷണപ്രവർത്തനങ്ങൾ യുദ്ധാവശ്യത്തിലേക്ക് ശരിയായി തിരിച്ചുവിടപ്പെട്ടതു് ഐക്യസംസ്ഥാനങ്ങൾ രണ്ടാംലോകമഹായുദ്ധത്തിൽ പ്രവേശിച്ചതോടുകൂടി മാത്രമാണെന്നു അധികം തെററില്ലാതെ പറയാവുന്നതാണ്. അതേസമയത്ത് എൻറിക്കോ യുദ്ധാവശ്യപ്രവർത്തനത്തിൽ ഏർപ്പെട്ടുകയും വിദേശിയായ ശത്രുരാജ്യപൗരനായിത്തീരുകയും ചെയ്തു.

ഞങ്ങളുടെ പരിചയക്കാരിൽ അനവധിപേർ ഞങ്ങൾ ശത്രുരാജ്യക്കാരായ പൗരന്മാർ ആണെന്ന് അറിഞ്ഞപ്പോൾ അത്ഭുതപ്പെട്ടു.

"എന്തുകൊണ്ടാണ് നിങ്ങൾ അമേരിക്കൻ പൗരരായിത്തീരാത്തതു്?"

അവർ ചോദിച്ചു. "നിങ്ങൾക്കു് അമേരിക്കൻ പൌരരാകുന്നതിനു് ആശ യില്ലേ ?"

അമേരിക്കൻ കുടിയേററവും പൗരത്വവും സംബന്ധിച്ച നിയമങ്ങൾ യു ദ്ധകാലത്തിനു് മുമ്പു് അധികം അറിയപ്പെട്ടിരുന്നില്ല. കുടിയേറിയിട്ടുള്ള ഒരാളിനു് പൗരനായിത്തീരുന്നതിനു് അഞ്ചുകൊല്ലക്കാലത്തെ സ്ഥിരതാമസം ആവശ്യമാണെന്നുള്ള അടിസ്ഥാനകാര്യം പലരും അവഗണിച്ചു. കൂടുതൽ ചോദ്യങ്ങളും, കൂടുതൽ അത്ഭുതപ്രകടനവും ഉണ്ടാകുമായിരുന്നു, എൻറിക്കോ യുദ്ധാവശ്യപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുകയായിരുന്നെന്നു് പൊതുവെ അറിഞ്ഞിരുന്നെങ്കിൽ.

എനിക്കു് ഉണ്ടായ അത്ഭുതം ഞാൻ ഏററുപറയാൻ മടിക്കുന്നില്ല. ആവ ശ്യമില്ലാത്ത ഒരു ഉത്തരവാദിത്വം അമേരിക്കർ ഏറെറടുക്കുകയായിരുന്നോ എൻറിക്കോയെയും മററു് ചില വിദേശികളെയും യുദ്ധാവശ്യപ്രവർത്തന ത്തിൽ, അവരുടെ ഏററവും ജീവത്തായ പദ്ധതിയിൽ, ആററംബോംബു നിർമ്മാണത്തിൽ, ഏർപ്പെടുത്തിയപ്പോൾ ?

എൻറിക്കോയെ സംബന്ധിച്ചിടത്തോളം അതിനുള്ള ഉത്തരം പ്രൊഫ സർ പെഗ്രാമിൻെറ അഡ്മിറൽ ഹൂപ്പറിനുള്ള കത്തിൽ അടങ്ങിയിരിക്കുന്നു. "അണേവാർജ്ജതന്ത്രവിഭാഗത്തിൽ പ്രൊഫസർ ഫെർമിയെപ്പോലെ യോഗ്യ നായ മറെറാരാളില്ല" എന്നാണു് 1939–ൽ പെഗ്രാം എഴുതിയതു്. അദ്ദേ ഹത്തെ ആ പ്രവർത്തനങ്ങളിൽനിന്നു് അതു് യുദ്ധാവശ്യപ്രവർത്തനമായിത്തീർ ന്നെന്ന കാരണത്താൽ പിരിച്ചുവിട്ടാൽ അദ്ദേഹത്തിൻെറ അറിവോ അണു ബോംബുണ്ടാക്കുന്നതു സംബന്ധിച്ചുള്ള പ്രശ്നങ്ങളിലെ അദ്ദേഹത്തിൻെറ അന്തർദൃഷ്ടിയോ ഇല്ലാതാകുകയില്ല. അമേരിക്കയ്ക്കു് അദ്ദേഹത്തിൻെറ അറി വും അന്തർദൃഷ്ടിയും ലഭിക്കുകയെന്ന പ്രയോജനം നഷ്ടപ്പെടുകയേ ഉള്ളു. അ തിനാൽ എൻറിക്കോ അമേരിക്കയ്ക്കു് ജീവത്തായി പരിണമിച്ച അദ്ദേഹ ത്തിൻെറ സാധാരണ കൃത്യങ്ങളിൽ, അദ്ദേഹത്തിൻെറ തനതു ഗവേഷ ണങ്ങളിൽ തുടന്നു.

1941–ൽ, അതേ ഡിസംബർ മാസത്തിൻെറ അവസാനത്തിൽ അദ്ദേ ഹം ചിക്കാഗോയിലേക്കു് ഒരു യാത്രചെയ്തു. ചിക്കാഗോയിൽ കടുത്ത ശി ശിരമായിരുന്നു. എൻറിക്കോ ജനുവരിയാദ്യം മടങ്ങിവന്നതു് പനിയോടും ലഘുവായ ശ്വാസനാളരോഗത്തോടും കൂടിയാണു്. എന്നെ സംബന്ധിച്ചി ടത്തോളം ആ യാത്രയ്ക്കു് അദ്ദേഹത്തിനു് ഒരു രോഗകാരണമായി എന്നതിൽ കവിഞ്ഞു് മററു് പ്രാധാന്യമൊന്നുമില്ല. "ശൃംഖലാ പ്രതിപ്രവർത്തനം" 'അ റേറാമിക് പൈൽ' എന്നീവാക്കുകൾ വീട്ടിലെ സംഭാഷണഭാഷയിൽ ഉണ്ടാ യിരുന്നില്ല.

ശിശിരത്തിൻെറ മിച്ചം കാലങ്ങൾ എൻറിക്കോ ചിക്കാഗോയ്ക്കും ന്യൂ യോർക്കിനുമിടയിലുള്ള യാത്രകൊണ്ടാണു് ചിലവഴിച്ചതു്. അദ്ദേഹത്തിന്റെ 'ശത്രുരാജ്യപൗരനെന്ന' നില കാരണം, തൻെറ സ്ഥിരസ്ഥലത്തു നിന്നു് വെ ളിയിലേക്കു് യാത്രപോകുമ്പോൾ എല്ലാ സമയവും "യാത്രയ്ക്കു് ഏഴുദിവസം മുമ്പു തൻെറ ജില്ലയിലെ ഐക്യസംസ്ഥാന അറേറാർണിയുടെ സന്നിധി യിൽ ഒരു സ്റ്റേററ്മെൻറു്" കൊടുക്കേണ്ടിയിരുന്നു. അദ്ദേഹത്തിനു് ഐക്യ സംസ്ഥാന അറേറാർണിയുടെ ഉറപ്പോടുകൂടിയ "അനുമതിയുടെ ഒരു പതിപ്പ്" കൂടെ കൊണ്ടുപോകാതെ സ്ഥലം വിടുന്നതിനു് അനുവാദമില്ല." (ശത്രുരാ

ജ്യപൗരന്റെ സഞ്ചാരനിയന്ത്രണച്ചട്ടങ്ങളിൽനിന്ന് ഉദ്ധരിച്ചിട്ടുള്ളതാണ ഉദ്ധരണികൾ.)

ഞങ്ങൾ ന്യൂജെർസിയിൽ അധിവസിച്ചിരുന്നതിനാൽ യാത്രാനുമതിപ്പത്രത്തിന് എൻറിക്കോയ്ക്ക് ട്രെൻടനിലെ സർക്കാർ അറേറാർണിയോടാണ് അപേക്ഷിക്കേണ്ടിയിരുന്നത്. എഴുത്തുകൾ അയച്ച് മറുപടികിട്ടുന്നതിനുള്ള സമയം കണക്കിലെടുത്താൽ, ചിക്കാഗോയിലേക്കുള്ള അദ്ദേഹത്തിന്റെ യാത്ര പത്തുദിവസം നേരത്തെ ഏർപ്പാടു ചെയ്യേണ്ടിയിരുന്നു. എൻറിക്കോ ഒരിക്കലും ആവലാതിപ്പെട്ടില്ല. ഐക്യസംസ്ഥാന സർക്കാരിന്റെ യുദ്ധകാര്യപ്രവർത്തനങ്ങൾക്കായി പോകുമ്പോൾ അതേ സർക്കാരിനോട് അദ്ദേഹം നേരത്തെ പ്രത്യേകാനുമതിപത്രം സമ്പാദിച്ചിരിക്കണമെന്നുള്ളനിയമത്തിന്റെ നിരർത്ഥകതയെപ്പററി ഊന്നിപ്പറയുകയുണ്ടായില്ല. ഒരു നിയമം നിയമമാണ്, അദ്ദേഹം പറയാറുണ്ടായിരുന്നു, നല്ലവരും ചീത്തകളുമായ ശത്രുരാജ്യപൗരന്മാരെന്ന ഭിന്നഭാവം അതിനു സ്വീകരിക്കാൻ കഴിവില്ല. അതുകൂടാതെ, അന്ന് യുദ്ധകാലവുമാണ്.

ഒരു പ്രഭാതത്തിൽ അദ്ദേഹത്തിന്റെ അനുമതിച്ചീട്ട് വന്നുചേർന്നില്ല. വൈകുന്നേരം ചിക്കാഗോയിലേക്ക് പോകേണ്ടിയുമിരുന്നു. ട്രെൻറനിലേക്കുള്ള ടെലിഫോൺ സംസാരംകൊണ്ട് ഫലമുണ്ടായില്ല, അനുമതിച്ചീട്ട് അംഗീകരിച്ച് ഒപ്പുവച്ചിട്ടുണ്ട്. എങ്കിലും അതു് കൈവശമില്ലാതെ യാത്ര ചെയ്യാനനുവദിക്കുന്നതിനുള്ള ഒഴിവ് അദ്ദേഹത്തിനു് നല്കാൻ സാധ്യമല്ല. കൊളംബിയാ സർവ്വകലാശാലയിലെ ഊർജ്ജതന്ത്രവിഭാഗത്തിന്റെ സെക്രട്ടറിയെ ട്രെന്റനിൽ അയച്ചു. സായാഹ്നത്തിലുള്ള തീവണ്ടി കയറുന്നതിന് സമയമായപ്പോഴേക്ക് അയാൾ അനുമതിച്ചീട്ടുമായി മടങ്ങിവന്നു. എൻറിക്കോയ്ക്കു് അന്നു വിമാനസഞ്ചാരം പാടില്ല. എന്തുകൊണ്ടെന്നാൽ "ശത്രുരാജ്യപൗരൻ ആകാശസഞ്ചാരം ചെയ്യാൻ പാടില്ല" എന്ന് വിധിച്ചിട്ടുണ്ട്.

മററുള്ളവർ തന്നെപ്പററി അത്യധികം ശ്രദ്ധകാണിക്കാൻ ഇടവരുന്നതു് എൻറിക്കോ കഠിനമായി വിസമ്മതിക്കുന്ന കാര്യമാണ്. തനിക്കുവേണ്ടി യാത്രാനുമതിച്ചീട്ടു വാങ്ങുന്നതിനു് സെക്രട്ടറി ട്രെന്റനിലേക്ക് പോകാനിടവന്നതു് അദ്ദേഹത്തെ വല്ലാതെ അസ്വസ്ഥനാക്കി. ഈ സമയം അദ്ദേഹത്തിന്റെ അക്ഷോഭ്യത വലിച്ചെറിഞ്ഞു :

"അവർക്ക് ഞാൻ യാത്രചെയ്യേണ്ടതു് ആവശ്യമാണെന്നു തോന്നുന്നെങ്കിൽ, അവർ എനിക്കു സ്വതന്ത്രമായി അതു് നിർവ്വഹിക്കുന്നതിനുള്ള വഴി കൂടി കണ്ടുപിടിക്കണം," അദ്ദേഹം പറഞ്ഞു.

അജ്ഞാതരായ 'അവർ' ആണ് ഞങ്ങളുടെ ജീവിതത്തിൽ വിശദീകരിക്കാനാവാത്ത കാര്യങ്ങൾ കടന്നുവരുന്നതിനു് ഉത്തരവാദികളെന്നു് എനിക്കു് തോന്നി. അവർ എൻറിക്കോയ്ക്കും ന്യൂയോർക്കിനും ചിക്കാഗോയ്ക്കും ഇടയിൽ സഞ്ചരിക്കാനുള്ള സ്ഥിരമായ അനുമതിച്ചീട്ട് കിട്ടുന്നതിനു് വേണ്ടതു ചെയ്യുകയുമുണ്ടായി.

1942 ഏപ്രിൽ അവസാനത്തോടുകൂടി എൻറിക്കോ ചിക്കാഗോയിൽ സ്ഥിരമായി താമസമായി. അതേ സമയം ഞാനും എന്റെ കുട്ടികളും ലിയോണായിൽ കഴിഞ്ഞു, അവരുടെ സ്കൂൾവർഷം പൂർത്തിയാകുന്നതുവരെ.

സ്ഥലം മാറുന്നതിനു് എൻറിക്കോയ്ക്കു് സന്തോഷമില്ലായിരുന്നു. അവർ (അതാരായിരുന്നെന്നു് എനിക്കു് അറിവില്ലായിരുന്നു) ആ ജോലിയിൽ ശ്രദ്ധ

കേന്ദ്രീകരിക്കുന്നതിനു് (ജോലി എന്തായിരുന്നെന്നു് എനിക്കറിവില്ല) ചിക്കാഗോ ആണു് നിശ്ചയിച്ചതു്. അവിടെത്തന്നെ അതു വിപുലകീരിക്കുന്നതിനും തീരുമാനിച്ചു. എൻറിക്കോ ആവലാതിപ്പെട്ടു. ആ ജോലി അദ്ദേഹം കൊളംബിയായിൽ ഒരു കൊച്ചുസംഘം ഊർജ്ജതന്ത്രജ്ഞന്മാരോടു കൂടി ആരംഭിച്ചതാണു്. ആ കൊച്ചുസംഘത്തെപ്പററി അനുകൂലമായി വളരെ അധികം പറയാനുണ്ടു്. അതിനു് കാര്യക്ഷമമായി പ്രവർത്തിക്കാൻ കഴിവുണ്ടു്. വലിയ ഒരു സംഘമായാൽ അതു് സങ്കീർണ്ണമായ ഭരണപ്രശ്നങ്ങൾ ഉണ്ടാകും. അധികം പ്രയത്നവും സംഘടിപ്പിക്കുന്നതിനുവേണ്ടി ചിലവാകും. ശത്രുരാജ്യപ്രജകൾക്കു് ഐക്യസംസ്ഥാനങ്ങളെക്കാൾ നല്ല സ്ഥലം ഉണ്ടാകുകയില്ല. നാട്ടുകാർ സ്നേഹമുള്ളവരും അതിഥിസല്ക്കാരപ്രിയരും ആണു്. അവരുടെ മനസ്സിൻെറ പശ്ചാത്തലത്തിലെവിടെയോ അവരും വിദേശികളാണെന്നുള്ള ഒരു വിചാരം, ജനങ്ങളെ തമ്മിൽ വിവേചനം ചെയ്യുന്നതിനെതിരായി നില്ക്കുന്നു. അതുതന്നെ പുതിയ കുടിയേററക്കാരെ സ്വാഗതം ചെയ്യുന്നതിനു പ്രേരിപ്പിക്കുകയും ചെയ്യുന്നു. ഇററലിയുമായി യുദ്ധം ആരംഭിച്ചപ്പോൾ നാട്ടിലുണ്ടായിരുന്ന ഇററലിക്കാരോടു് വൈരാഗ്യപ്രകടനങ്ങളൊന്നും ഉണ്ടായില്ല. വ്യക്തിപരമായ വിരോധവും പ്രകടമായില്ല. ഞങ്ങളുടെ അയൽക്കാരെല്ലാം സൗഹൃദത്തോടുതന്നെ പിന്നെയും പെരുമാറി. ദുടന്നു്, മനോഹരമായ ഞങ്ങളുടെ ജന്മനാടിനെ പ്രശംസിക്കുകയും ചെയ്തു. അമേരിക്കാക്കാരുടെ രണ്ടാം ലോകമഹായുദ്ധകാലത്തുള്ള ഈ പെരുമാററം ഒന്നാം ലോകമഹായുദ്ധകാലത്തിൽ ഇറ്റലി ചേന്നപ്പോഴുണ്ടായിരുന്നതിൽനിന്നു് എത്രയോ ഭിന്നമാണെന്നു് പറയാതിരിക്കാൻ എനിക്കു നിവൃത്തിയില്ല. അന്നു് ഗംഭീരമായ പ്രകടനങ്ങൾ ഉണ്ടായി. പ്രതിപുരുഷാലയങ്ങളിലും സ്ഥാനപതിമന്ദിരങ്ങളിലും കല്ലെറിഞ്ഞു. ജർമ്മൻകാരും ആസ്ത്രിയക്കാരുമായിട്ടുള്ള ആളുകളെല്ലാം ഇററലിയിൽനിന്നു് ജയിൽവാസമോ അറസ്റ്റോ ഭയപ്പെട്ടു് ഓടി ഒളിച്ചു. ഞങ്ങളുടെ അച്ഛനമ്മമാർ താമസിച്ചിരുന്ന വീടിനെതിരെയുള്ള തെരുവിൽ താമസിച്ചിരുന്ന ഒരു ജർമ്മൻകാരൻ ഒന്നോ രണ്ടോ ആഴ്ചക്കാലം അവിടെ താമസിച്ചു. ഞാൻ അന്നു് കുട്ടിയായിരുന്നു. എങ്കിലും അയാൾ ഇറ്റലി വിട്ടുപോകുന്നതാണു നല്ലതെന്നു് അവർ പറഞ്ഞതു് ഞാനോർമ്മിക്കുന്നു. എന്തുകൊണ്ടെന്നാൽ അയാൾ ഇപ്പോൾ ഒരു ശത്രുവാണു്. ശത്രു എന്ന വാക്കിനു പലവിധ അർത്ഥങ്ങളും ഉണ്ടായിട്ടുണ്ടു്. എങ്കിലും പതുക്കെ പതുക്കെ നടന്നുപോകുന്ന വയസ്സനായ ആ മനുഷ്യനെ, കുന്നിൻ ചരിവിലുള്ള തെരുവിൽ കുട്ടികളെ കാണുമ്പോൾ നിന്നിട്ടു് പോക്കററിൽനിന്നു് മധുരപലഹാരങ്ങൾ എടുത്തുകൊടുക്കുന്ന മനുഷ്യനെ, ആ വാക്കുമായി പൊരുത്തപ്പെടുത്തുവാൻ സാധിക്കുന്നില്ല. അദ്ദേഹം കുനിയുമ്പോൾ കഴുത്തിൽ പട്ടുനൂലിൽ കെട്ടിയിരുന്ന വെന്തിങ്ങ കിടന്നാടും. നരച്ച മീശകൾ അയാളുടെ പുഞ്ചിരിയാൽ പുൽക്കെട്ടുകൾ കാറ്റേററു് അനങ്ങുന്നമാതിരി വിറയ്ക്കും. ഇറ്റലി യുദ്ധത്തിൽ ചേന്നതിനുശേഷവും അയാൾ വീട്ടുവിട്ടു പോയില്ല. ജനാലയുടെ അടുത്തു് ദീർഘനേരം ഏകാകിയായി, മൂകനായി, തെരുവിൽ തനിക്കു നഷ്ടപ്പെട്ട സന്മനോഭാവത്തെ ചിന്തിച്ചുകൊണ്ടു് നില്ക്കും. കുന്നിൻചരുവിലെ താമസക്കാരുടെ ഇടയിലെ വർത്തമാനത്തിൽ 'ചാരൻ' എന്ന വാക്കു് കേൾക്കാറായി. ആ അന്തരീക്ഷത്തിൽ അതു നിലനിന്നു. അവസാനം ആ മനുഷ്യൻ സമ്പൂർണ്ണമായി അപ്രത്യക്ഷനായി.

ജർമ്മൻകാരനായ അയൽക്കാരനെക്കാൾ ഭാഗ്യമുള്ളവരായിരുന്നു ഞങ്ങൾ. ലഘുവായ അസൗകര്യങ്ങൾ മാത്രമേ ഞങ്ങൾക്കുണ്ടായിട്ടുള്ളു. യൂറോപ്പിലെ യുദ്ധം ആരംഭിച്ചതിനുശേഷം കുറച്ചധികം മനോവൈഷമ്യത്തിലാണ് ഞങ്ങൾ ജീവിച്ചതു്. ഹിററ്ലക്കു് എളുപ്പമുള്ളതും തുടർന്നു വന്നതുമായ വിജയങ്ങൾ, യുദ്ധാരംഭത്തിനുശേഷം ആദ്യമുള്ള രണ്ടു വർഷങ്ങളിൽ ഉണ്ടായപ്പോൾ, ഒരു അശുഭപ്രതീക്ഷകൻ മാത്രമേ പ്രവചനങ്ങളിൽ ശരിയാകു എന്ന ഒരു വിശ്വാസം ഉണ്ടായി. യൂറോപ്പിൽ അവസാനവിജയം ജർമ്മനിക്കുണ്ടാകുമെന്നതിനെപ്പററി അധികം സംശയമില്ലാതായി എന്നു പറയാം. ആ വിധത്തിലുള്ള ഒരു വിജയം നാസികൾക്കു് അമേരിക്കയുടെമേൽ സ്വാധീനം സ്ഥാപിക്കാനെ ഇടയാക്കൂ. വാസ്തവത്തിൽ ആക്രമണം ഉണ്ടായില്ലെങ്കിൽ തന്നെ ജർമ്മൻകാരുടെ അനുകൂലികളായിട്ടുള്ളവക്കു് ഉണ്ടാകുന്ന വദ്ധിച്ച ശക്തിമൂലം, ഇതു് കൂടുതൽ സാദ്ധ്യമാകും. അവർ ഹിററ്ലറിൽനിന്നു് നിർദ്ദേശങ്ങൾ സ്വീകരിച്ചു് ശരിയായി അതു നടപ്പിൽ വരുത്തും. ഈ സംഭവ വികാസം വാസ്തവമായി വന്നാൽ ഞങ്ങൾ ഐക്യസംസ്ഥാനങ്ങൾ ഉപേക്ഷിച്ചുപോകും. ഇററലിയിൽ എൻറിക്കോയ്ക്കുണ്ടായിരുന്ന സ്ഥാനവും ഇവിടെ എത്തി അദ്ദേഹം ഏർപ്പെട്ടിരിക്കുന്ന ജോലിയും നാസികളുടെ വൈരാഗ്യത്തിനു് അദ്ദേഹത്തെ എളുപ്പമുള്ളതും സ്പഷ്ടമായതുമായ ഒരു കേന്ദ്രമാക്കിത്തീർക്കും. പദ്ധതികൾ ഉണ്ടാക്കുന്നതു് അത്ഥവത്താണെന്നുമാത്രം തോന്നി.

ഞങ്ങളുടെ മിത്രങ്ങളായ മേയേർസും ഞങ്ങളെപ്പോലെ മനോവ്യഥ അനുഭവിച്ചിരുന്നു. ഞങ്ങൾ അവരെ ആദ്യമായി കണ്ടുമുട്ടിയതു് 1930–ൽ ആൻ ആർബോറിൽവച്ചാണു്. അതു് ഞങ്ങളുടെ ആദ്യത്തെ അമേരിക്കൻ സന്ദർശനവുമായിരുന്നു. അക്കാലത്തായിരുന്നു അവരുടെ വിവാഹവും കഴിഞ്ഞതു്. ജോ നല്ല ഉയരവും കറുത്ത മുടിയുമുള്ളവനുമായ ഒരമേരിക്കൻ യുവാവു്; മറിയാ ഗോട്ടിൻജനിൽനിന്നു വന്ന സാമാന്യ വലിപ്പമുള്ള സുന്ദരിയായ ഒരു യുവതി. രണ്ടുപേരും ശാസ്ത്രജ്ഞരായിരുന്നു. അയാൾ രസതന്ത്രജ്ഞനും അവൾ ഊർജ്ജതന്ത്രജ്ഞയും. 1939–ൽ ജോ കൊളംബിയാ സർവ്വകലാശാലയിലെ ഫാക്കൽടിയിൽ ചേന്നതിനാൽ ലിയോനിയായിൽ അവർ ഒരു വീടു വാങ്ങി. അതിലേക്കു് അവർ മാറിയതു് ഞങ്ങളും അതു ചെയ്തകാലത്തോടടുത്താണു്.

മറിയയ്ക്കു് വളരെ ബന്ധുക്കൾ ജർമ്മനിയിലുണ്ടു്. ജർമ്മനിയിലെ സംഭവങ്ങളെക്കുറിച്ചു് അവൾക്കു് നല്ല വിവരമുണ്ടു്. നാസിസം എന്താണെന്നും അവൾക്കറിയാം. ഐക്യസംസ്ഥാനത്തു് നാസിസം സ്ഥാപിതമാകുന്നതിനു് ഇടയായാൽ മേയേർസും ഫെർമീസും ഒന്നിച്ചു് നാടുവിടുന്നതാണെന്നു നിശ്ചയിച്ചു. ഫ്രാൻസിൻെറ കീഴടക്കംമുതൽ അമേരിക്കയുടെ യുദ്ധപ്രവേശം വരെയുള്ള കാലഘട്ടങ്ങളിൽ മേയേർസുമായി ചിലവഴിച്ചിട്ടുള്ള അനവധി സായാഹ്നങ്ങളിൽ, ഞങ്ങളൊന്നിച്ചു് പദ്ധതികളാവിഷ്കരിച്ചു. ചില ഇംഗ്ലീഷ്‌വാക്കുകളുടെ ഉത്ഭവത്തെക്കുറിച്ചുള്ള പദവിജ്ഞാനപരമായ തക്കത്തിൻെറയും ഉദ്യാന നിർമ്മിതിക്കു് മേയേർസ് നല്കിയ സൂചനകളുടെയും ഇടയിൽ, ഞങ്ങൾ ഏതെങ്കിലും വിദൂരസ്ഥമായ, മണൽക്കാടായ, ദ്വീപിലെ നവീന റോബിൻസൺ ക്രൂസോ ആകാൻ തയ്യാറെടുത്തു.

ഞങ്ങൾ ഉണ്ടാക്കിയ പദ്ധതികൾ സിദ്ധാന്തപരമായി ഊനമില്ലാത്തതും സൂക്ഷ്മാംശങ്ങൾവരെ ശരിയായി ചിന്തിച്ചു നിശ്ചയിച്ചിട്ടുള്ളതും ആയിരു

ന്നു. രണ്ടു് സിദ്ധാന്തോജ്ജ്വതന്ത്രജ്ഞതും, പ്രയോഗികനായ, അമേരിക്ക യിൽ വളർന്ന രസതന്ത്രജ്ഞനും അടങ്ങിയ ഒരു കൂട്ടത്തിൽനിന്നു് ഇതു് പ്ര തീക്ഷിക്കാവുന്നതാണല്ലോ.

അധികം പരിചയമില്ലായിരുന്നെങ്കിലും ജോ മേയർ ആണു് ഞങ്ങളു ടെ കപ്പലിലെ കപ്പിത്താനായിരിക്കുക. എൻറിക്കോയുടെ, കടലൊഴുക്കുകൾ, വേലിയേററങ്ങൾ, നക്ഷത്രങ്ങൾ എന്നിവയെക്കുറിച്ചുള്ള അറിവു് യാത്രക്കു് സഹായകമാകും. വടക്കുനോക്കിയും, സെക്സ്റ്റൻറുംകൊണ്ടുള്ള പരീക്ഷ ണങ്ങൾക്കുള്ള സാദ്ധ്യത പ്രോത്സാഹജനകംതന്നെ. ഫ്ളോറിഡാ സമീപ മുള്ള സമുദ്രത്തിൽ കപ്പലോടിക്കുന്നതിനുവേണ്ടി കഴിയുന്നതും നേരത്തെ ഉള്ള സൗകര്യങ്ങൾ പ്രയോജനപ്പെടുത്താൻതന്നെ ജോ നിശ്ചയിച്ചു.

ഈ സമയം ഞങ്ങൾക്കു് ചെയ്യാൻ കഴിയുന്ന കാര്യങ്ങൾ വളരെയുണ്ടു്. മറിയാമേയറും എൻറിക്കോയും കൂടിയാലോചിച്ചു് നമ്മുടെ സംസ്കാരത്തി ൻെറ ഏതു അംശങ്ങളാണു് രക്ഷിക്കപ്പെടുവാൻ യോഗ്യതയുള്ളതെന്നു് തീരു മാനിക്കണം. അതനുസരിച്ചു് മറിയ ഏററവും നല്ല ഗ്രന്ഥങ്ങൾ ശേഖരി ക്കും. കർഷക പരമ്പരയിൽപെട്ട എൻറിക്കോ ഞങ്ങളുടെ അഭയസങ്കേത ത്തിലെ കൃഷിസൗകര്യങ്ങൾ മനസ്സിലാക്കും. ഞങ്ങളുടെ കോളനിയിലെ ആ ളുകൾ അനേക നാൾ നഗ്നമായി പോകാതെ സൂക്ഷിക്കാനുള്ള കത്തവ്യം എ നിക്കുള്ളതാണു്. പരുത്തിക്കുരു സംബന്ധിച്ചും ചക്ക സംബന്ധിച്ചും മററും എനിക്കു് തീരുമാനിക്കാം. എല്ലാവക്കും ആവശ്യമുള്ളത്ര നഗ്നത മറയ്ക്കാൻ തുണിയുണ്ടായിരുന്നാൽ മാത്രം മതി. അതു് ഏതുതരത്തിലുള്ളതാണെന്നുള്ളതു് ഗണ്യമല്ല. ശാസ്ത്രീയമായി തിരഞ്ഞെടുക്കപ്പെട്ടിട്ടുള്ള മററു ചിലരും ഈ സാഹസികയാത്രയിൽ പങ്കുകൊള്ളുന്നതിനു് ക്ഷണിക്കപ്പെടുന്നതായിരിക്കും: ഞങ്ങൾക്കു് ഒരു ഡോക്ടർ ഉണ്ടായിരിക്കണം. പിൽക്കാലത്തു് വിവാഹിതരാ കാൻ യോഗ്യതയുള്ള പ്രായവും പാരമ്പര്യവും ഉള്ള കുട്ടികൾ വേണം. അ വർ വിവാഹിതരായി ഞങ്ങളുടെ ദ്വീപിൽ ജനസംഖ്യ വർദ്ധിക്കണം.

ഏതു ദ്വീപാണു് സ്വായത്തമാക്കേണ്ടതെന്ന കാര്യം ഇനിയും വേണം തീരുമാനിക്കാൻ. ഐക്യസംസ്ഥാനങ്ങൾ പങ്കുകൊണ്ടേക്കാവുന്ന ഒരു യുദ്ധ ത്തിൽ അവർ ജർമ്മനിക്കെതിരായിട്ടേ ചേരുകയുള്ളൂ എന്നുള്ള കാര്യം സം ശയമററതു തന്നെയാണു്. അതിനാൽ അററ്ലാൻറിക് സമുദ്രത്തിൽ ഒരു ദ്വീപ് അസാദ്ധ്യമാണു്. ശാന്തസമുദ്രത്തിൽ ധാരാളം ദ്വീപുകൾ വാരി വിതറിയിട്ടുണ്ടു്. ഹാവായ്യുടെയും ഫിലിപ്പൈൻസിന്റേയും ഇടയിലുള്ള, സമശീതോഷ്ണ മേഖലയിൽപെടുന്ന ഭാഗത്തു് ഞങ്ങൾക്കു പററിയ വിസ്താര മുള്ള അനവധി കൊച്ചുദ്വീപുകളുണ്ടു്. അതിൽ ജനവാസമില്ലാത്ത ഒരു ദ്വീപു് തിരഞ്ഞെടുക്കണം.

ഞങ്ങൾക്കു് പേൾഹാർബർ സംഭവം ദീർഘദർശനം ചെയ്യാൻ കഴി ഞ്ഞില്ല. ജപ്പാൻകാരെ ഞങ്ങൾ അവഗണിച്ചുകളഞ്ഞു!

ധീരസാഹസിക പ്രവത്തനങ്ങൾ ദീർഘദർശനം ചെയ്യുമ്പോൾ എൻറി ക്കോയും ഞാനും കൂടുതൽ പ്രായോഗികങ്ങളായ കാര്യങ്ങൾ അവഗണിച്ചി ട്ടില്ല. ചരിത്രത്തിൽനിന്നുള്ള അറിവും സ്വകാര്യാനുഭവങ്ങളും, യുദ്ധം പൊ ട്ടിപ്പുറപ്പെടുമ്പോൾ ശത്രുരാജ്യക്കാരായ പ്രജകളുടെ സ്വത്തുക്കൾ ഉടനെ മരവിപ്പിച്ചു കളയുമെന്നു് ഞങ്ങളെ പഠിപ്പിച്ചിട്ടുണ്ടു്. അമേരിക്കക്കാരുടെ സഹിഷ്ണുതയുടെ വിശാലത എത്രമാത്രമാണെന്നു് ഞങ്ങൾക്കു് പ്രവചിക്കാ

നാവില്ല. സാമ്പത്തികമായ നിയന്ത്രണങ്ങൾ സാമാന്യജീവിതത്തിനാവ ശ്യമായ ഇടം അനുവദിക്കുമോയെന്നും ഞങ്ങൾക്കു് അറിവില്ല. അവ്യക്ത മെങ്കിലും അയഥാർത്ഥമല്ലാത്ത ആപത്തിൽ 1936-ൽ മുൻകരുതലായി കുടും ബാംഗങ്ങൾക്കു് വിഷവാതക പ്രതിരോധകവചങ്ങൾ സമ്പാദിക്കാൻ ഇട യാക്കിയ അതേ സാഹചര്യം തന്നെയാണു് ഇവിടെയും ഞങ്ങളെ ഈ കർമ്മ ത്തിലേക്കു് പ്രേരിപ്പിച്ചതു്. 1941-ൽ വിധിയുടെ കയ്യിൽ ശക്തിഹീന രായ കളിപ്പാവകളാകാതെ, ഞങ്ങൾ സാമ്പത്തികമായ നിലനില്പിനു് വേ ണ്ടതൊക്കെ ഒരുക്കി: ഒരു വൈകുന്നേരം മററുള്ളവരെല്ലാം ഉറങ്ങാൻ കിടന്നു കഴിഞ്ഞപ്പോൾ, ഞങ്ങൾ വീടിൻെറ താഴത്തെ നിലയിലേക്കു് ശ ബ്ദമുണ്ടാക്കാതെ വിരൽ കുത്തിനടന്നു് രഹസ്യപ്രവർത്തകരെപ്പോലെ ഇറ ങ്ങിപ്പോയി. ഉപയോഗിക്കാതെയിട്ടിരുന്ന കൽക്കരി സംഭരണയറയുടെ കോൺക്രീററു് അടപ്പിലെ ചാരം ഞാൻ തട്ടി വൃത്തിയാക്കി. എൻറിക്കോ ഞെക്കുവിളക്കു് എനിക്കു തെളിച്ചുതന്നു. പിന്നെ ഞെക്കുവിളക്കു് ഞാൻ പിടിച്ചു. കോൺക്രീററുതറയിൽ എൻറിക്കോ ഒരു കുഴി കുഴിച്ചു. ഒരു ഈയക്കുഴലിൽ കുറെ നോട്ടുകൾ, ഈർപ്പം പിടിക്കാതെ വച്ചിട്ടു്, ആ നിധി കുഴിയിലേക്കു് ഇറക്കിവച്ചു. അതു മറച്ചിട്ടു് ആരും മനസ്സിലാ ക്കാതിരിക്കത്തക്കവണ്ണം കുറച്ചു കൽക്കരിച്ചാരം അതിൻെറ അടപ്പിനു പുറത്തു ചിതറി. പിന്നെ മുൻരാത്രികളിലെക്കാൾ ലഘുവായ മനസ്സോടെ ഞങ്ങൾ കിടക്കയിലേക്കു പോയി.

ഈ നിധിയുടെ ആവശ്യമില്ലെന്നാണു് പില്ക്കാലത്തു തെളിഞ്ഞതു്. ഞ ങ്ങൾ ലിയോനിയാ വിട്ടുപോയപ്പോൾ അതു് തുരന്നെടുത്തു.

ഐക്യസംസ്ഥാനം യുദ്ധത്തിൽ ചേരുകയും ഞങ്ങൾ ശത്രുരാജ്യപ്രജക ളായിത്തീരുകയും ചെയ്തപ്പോൾ, പിൽക്കാലത്തു് നിരർത്ഥകവും അനാവശ്യ വുമായി തോന്നിയ മററു പല കാര്യങ്ങളും ഞങ്ങൾ പ്രവർത്തിക്കുകയുണ്ടായി.

എങ്കിലും അതൊക്കെ ഞങ്ങൾക്കു് സംഭവപരമ്പരകളുടെ മേൽ നിയ ന്ത്രണമുണ്ടെന്നുള്ള മിഥ്യാബോധം അന്നു് നൽകിയിട്ടുണ്ടു്. ഞങ്ങളുടെ കൂ റിനെക്കുറിച്ചു് ചോദ്യം ചെയ്യുന്നതിനു് വന്നേക്കാവുന്ന എഫ്. ബി. ഐ. ആളുകളെ തൃപ്തിപ്പെടുത്തുവാനായി എൻറിക്കോ "പലവക" ഫൈൽ തയ്യാ റാക്കി. എങ്കിലും എഫ്. ബി. ഐ. ക്കാർ ഒരിക്കലും വന്നില്ല. ഞങ്ങളുടെ വീട്ടുപകരണങ്ങളുടെയും മററുപുസ്തകങ്ങളുടെയും കൂട്ടത്തിൽ ഇററലിയിൽ നിന്നു വന്നുചേർന്ന, നെല്ലായുടെ രണ്ടാംക്ലാസ്സിലെ പാഠപുസ്തകം അഗ്നിക്കി രയാക്കി. അതുമാത്രം വിവേചനവിധേയമായതിനു കാരണം അതിൽ ഉ ണ്ടായിരുന്ന മുസ്സോലിനിയുടെ അനവധി ചിത്രങ്ങളാണു്. കറുത്ത കുപ്പാ യത്തിൽ തനി ഫാസിസ്റ്റായിട്ടുള്ളതു്; ശരിയായ യൂണിഫോറത്തിൽ ഉള്ളതു്, സുന്ദരനായ ഒരു കുതിരയിൽ സവാരി ചെയ്യുന്നതു്; "ചെന്നായ്പ്പെണ്ണി" ൻെറ സന്തതികളോടു് പുഞ്ചിരിക്കുന്നതു്; എട്ടു വയസ്സിൽ കൂടുതലുള്ള കുട്ടി കളുടെ പരേഡ് പരിശോധിക്കുന്നതു്—ആകെ എത്ര മുസ്സോലിനിയുടെ പ ടങ്ങളാണു്!

എത്രയൊക്കെ സൂക്ഷിച്ചു് മുൻകരുതൽ നടപടികൾ എടുത്താലും എന്തെ ങ്കിലും ഒരു കാര്യം നോട്ടത്തിൽപെടാതെ മനോവിഷമം ഉണ്ടാക്കുവാൻ കാ ണും. ഞങ്ങളുടെ നോട്ടത്തിൽപെടാതെ പോയകാര്യം അഞ്ചുവയസ്സുള്ള ഞങ്ങ ളുടെ മകൻ ജൂലിയോയെ സംബന്ധിക്കുന്നതാണു്. ജൂലിയോ ലിയോണിയാ

യിൽ ചിലയിടങ്ങളിൽ നടന്നു്, ഹിററ്ലറും മുസ്സോലിനിയും ജയിക്കണമെന്നാണു് അവൻെറ ആഗ്രഹമെന്നു് പറഞ്ഞതായി ഞങ്ങളുടെ മിത്രങ്ങളിൽ ചിലർ ഞങ്ങളെ അറിയിച്ചു. ഈ ചങ്ങാതിമാർ അവൻ പറഞ്ഞതു് അവനറിയാതെ കേട്ടതാണു്. കുട്ടികളുടെ അഭിപ്രായങ്ങളുടെ ഉൽപ്പത്തിസ്ഥാനം വീടല്ലാതെ മറെറവിടെയാണു്?

സമാധാനകാലത്തു് ജൂലിയോയുടെ പ്രസ്താവനയെ ആരും ഗണ്യമാക്കുമായിരുന്നില്ല. എന്നാൽ യുദ്ധാരംഭകാലങ്ങളിൽ എല്ലാവരുടെയും മനസ്സ് ഭദ്രതാരാഹിത്യത്താൽ നിറഞ്ഞിരിക്കുകയാണു്. ഭദ്രതാരാഹിത്യത്തിൻെറ അടിസ്ഥാനംതന്നെ വ്യക്തവും നിശ്ചിതകാര്യങ്ങളെ ആസ്പദമാക്കിയുള്ളതും അല്ലല്ലോ. അതു് ഗുണദോഷവിവേചനശക്തിയെ വളച്ചൊടിക്കും; ആളുകളെ സംശയാലുക്കളാക്കും; ലിയോണിയായിലെ ശാന്തരായ ജനങ്ങളെപ്പോലും, ജർമ്മൻചുവയുള്ള സംസാരത്തോടുകൂടിയ ഒരു അപരിചിതൻ ലിയോണിയായിൽ വിൽപ്പനക്കുള്ള ഒരു വീടു് നോക്കുന്നതിനു വന്നപ്പോൾ അനേകം കണ്ണുകൾ അയാളെ പിൻതുടർന്നു. പുരപ്പുറത്തു കയറി അസാധാരണമായ വിധത്തിൽ വീടു് അയാൾ പരിശോധിച്ചപ്പോൾ ആകാശംവഴി 'സിഗ്നലുകൾ' സ്വീകരിക്കാനാണു് അതെന്നു് ഒരു സംസാരം ലിയോണായിൽ പ്രചരിച്ചു.

ജൂലിയോയുടെ വാക്കുകൾ ഗൗരവപൂർവ്വം എടുത്തേക്കാനിടയുണ്ടു് എന്നു ഞങ്ങൾ ഭയപ്പെട്ടു. മററു കുട്ടികളോടൊത്തു് അവനും: ജപ്പാൻകാരെ മാപ്പിൽനിന്നു് തുത്തുമാററും ഞങ്ങൾ—എന്ന പാട്ടു് പാടാൻ ചേരാറുണ്ടെങ്കിലും ഫലമില്ല. രണ്ടു പരസ്പര വിരുദ്ധകാര്യങ്ങൾ തമ്മിൽ ചേരുമ്പോൾ തുലനസ്ഥിതി സംജാതമാകേണ്ടതാണല്ലോ.

എന്തിനാണു് ഹിററ്ലറേയും മുസ്സോലിനിയെയുംകുറിച്ചു് അവൻ അത്തരത്തിലുള്ള മൂഢമായ അഭിപ്രായങ്ങൾ പ്രകടമാക്കുന്നതിനു തുനിഞ്ഞതെന്നു്, ഞങ്ങൾ ജൂലിയോയെ വിളിച്ചു ചോദിച്ചു. അവനു് വാസ്തവത്തിൽ അറിഞ്ഞുകൂടായിരുന്നു. എന്നാൽ എനിക്കു് അതിൻെറ കാരണം വ്യക്തമാണു്. രണ്ടു് ഏകാധിപതികളെ ഒന്നിച്ചു കാണാനിടയായ ഞങ്ങളുടെ കുടുംബത്തിലെ ഏക അംഗമെന്ന നിലയിൽ അവനെ പലപ്പോഴും ചിത്രീകരിച്ചിട്ടുണ്ടു്. ഹിററ്ലർ റോം സന്ദർശിക്കുവാൻ വന്ന സന്ദർഭത്തിലാണു് അതു സംഭവിച്ചതു്. അപൂർവ്വം ആളുകൾമാത്രം കാണാൻ ഇടയായ ആ ചരിത്രസംഭവം അവനു ദർശിക്കാനുള്ള സൗകര്യമുണ്ടായി. അവൻെറ മനസ്സിൽ ഒരുപക്ഷേ രണ്ടു് ഏകാധിപതികളെ സ്വന്തം സ്വകാര്യസ്വത്തായി പരിഗണിക്കാൻ ഇടവന്നിരിക്കണം. എന്നുതന്നെയല്ല, അവൻെറ പ്രായത്തിനൊത്ത വലിപ്പം അവനുണ്ടായിരുന്നില്ല. അതിനാൽ പൊങ്ങച്ചം പലതും പറഞ്ഞുവേണം അവൻെറ മഹത്വവും പ്രാധാന്യവും സ്വയം അനുഭവിക്കാൻ.

ഞങ്ങളുടെ തുടരെത്തുടരെയുള്ള ചോദ്യങ്ങൾമൂലം അവൻ വിങ്ങിക്കരയാൻ തുടങ്ങി:

"ഞാൻ കളിപറഞ്ഞതാണു്. അതു് ഞാൻ ഗൗരവമായി കരുതിയില്ല."

എൻറിക്കോയ്ക്കു് ദയയൊന്നുമില്ല. ജൂലിയോയുടെ താന്തോന്നിത്തത്തിനു വിരാമമിടണം.

"ഉത്തരവാദിത്വമുള്ള ഒരു പൗരൻ നിന്നെപ്പററി അറിവുകൊടുത്തെന്നു

വിചാരിക്കു്; ഒരു എഫ്. ബി. ഐ. ഉദ്യോഗസ്ഥൻ നീ പറയുന്നതു് കേട്ടു എന്നു വിചാരിക്കു്; അവരെന്തു ചെയ്യുമെന്നാണു് നീ വിചാരിക്കുന്നതു്? നിന്നെ ജയിലിലിടുന്നതു് അവരുടെ കത്തവ്യമായിരിക്കുകയില്ലേ ?''

ജൂലിയോ കുറച്ചുകൂടി കരഞ്ഞു. ഒടുവിൽ അശ്രുക്കൾ തുടച്ചു് മൂക്കു ചീററിക്കൊണ്ടു് മററേതൊരു കുട്ടിയെയുംപോലെ അവനും കളിക്കാൻ പോയി.

1942 ജൂൺ അവസാനംവരെ ഞാനും കുട്ടികളും ലിയോണിയായിൽ താമസിച്ചു. സ്കൂളുകളിലെ പഠിത്തം അവസാനിച്ചപ്പോൾ, നെല്ലായെയും ജൂലിയോയെയും ന്യൂ ഇംഗ്ലണ്ടിലുള്ള ഒരു ക്യാമ്പിലേക്കു് കപ്പൽ കയററിയിട്ടു് ഞാൻ ചിക്കാഗോയിൽ എൻറിക്കോയുമായി സന്ധിച്ചു.

ലിയോണിയായെ എൻെറ സ്ഥിരമായ സ്ഥലമായി പരിഗണിക്കാൻ തുടങ്ങിയിരുന്നതിനാൽ അവിടെനിന്നു് മാറിപ്പോകുന്ന ആശയത്തെതന്നെ ഞാൻ വെറുത്തു.

എൻറിക്കോ വിചാരിച്ചതു് കുറച്ചുകാലം ചിക്കാഗോയിൽ കഴിഞ്ഞിട്ടു് പിന്നെ ലിയോണിയായിലേക്കു് മടങ്ങിപ്പോകാമെന്നു് ആയിരുന്നു. അദ്ദേഹം ഒരു ശുഭപ്രതീക്ഷകനായിരുന്നു. ഈ 'കുറച്ചു കാല'ത്തിൻെറ നിർവ്വചനം എന്താണെന്നു് ഞങ്ങൾ ഇനിയും മനസ്സിലാക്കിയിരുന്നില്ല. ഒരു ക്ലിപ്തമായ സംഘത്തിൽ അതിനു് ചില അത്ഥങ്ങൾ ഉണ്ടു്. ആ കാലഅളവു് ഇതാണു്: പൂർവ്വതീരത്തുള്ള എല്ലാ ഊജ്ജതന്ത്രജ്ഞരും പശ്ചിമതീരത്തു് എത്തിച്ചേരുന്നതിനും, പശ്ചിമതീരത്തുള്ള എല്ലാ ഊജ്ജതന്ത്രജ്ഞരും പൂർവ്വതീരത്തു് എത്തുന്നതിനും ഉള്ള സമയപരിധി. ഞങ്ങളുടെ ഭാവിയെക്കുറിച്ചുള്ള അസ്ഥിരത അറിയുന്നതിനു് ഈ നേരമ്പോക്കിൻെറ ആവശ്യമുണ്ടെന്നു് എനിക്കു തോന്നിയില്ല. ലിയോണിയാ വിടുന്നതിനു മുമ്പു് യാത്രപറയുന്നതിനായി ഞാൻ യൂറീമാരുടെ വീട്ടിൽ പോയി. അദ്ദേഹത്തിൻെറ ദയയുള്ള കണ്ണുകളിൽ ആകാംക്ഷ നിറഞ്ഞുനിന്നിരുന്നു. അദ്ദേഹം എന്നോടു പറഞ്ഞു: "ലാറാ! നീ ഒരിക്കലും ലിയോണിയായിൽ മടങ്ങിവരുകയില്ല.''

ചിന്തിക്കാനുള്ള കാരണം അതു നൽകി. അപ്പോഴാണു്, ഒരിക്കലും ഒരിടത്തും വേരുറയ്ക്കാൻ ഇടയാകരുതെന്നുള്ള തീരുമാനം, ഞാൻ എടുത്തതു്. ഹാരോൾഡ് യൂറി അത്ഥപ്രവാചകൻ മാത്രമായിരുന്നു. എന്തുകൊണ്ടെന്നാൽ അദ്ദേഹവും ലിയോണിയാ വിട്ടു് ചിക്കാഗോയിലേക്കു് പോകുമെന്നു് ദീർഘദർശനം ചെയ്തില്ല. എന്നാൽ അതു് മൂന്നു സംവത്സരം കഴിഞ്ഞതാണുണ്ടായതു്.

താമസത്തിനു സൗകര്യമുള്ള ഒരു വീടു് ചിക്കാഗോയിൽ ഞാൻ തിരക്കി കണ്ടുപിടിച്ചു. അതു് സുഖമുള്ളതും പൂർണ്ണമായി ഉപകരണങ്ങളോടുകൂടിയതും, ചിക്കാഗോ സർവ്വകലാശാലയുടെ സമീപത്തും ആയിരുന്നു. അതിൻെറ ഉടമസ്ഥൻ, ഒരു ബിസിനസ്സുകാരൻ, സകുടുംബം വാഷിംങ്ടണിലേക്കു് 'കുറച്ചു കാല'ത്തേക്കു് പോകുകയാണു്. അതായതു് ഞങ്ങൾ ഇവിടെ ഉണ്ടായിരിക്കുന്നത്രയുംകാലം അവർ ഉണ്ടായിരിക്കുന്നതല്ല. എന്നാൽ രണ്ടുതരം വൈഷമ്യങ്ങൾ അവിടെ ഉണ്ടു്. വിശ്രമമുറിയിൽ വച്ചിരുന്ന കേപ്പ്ഹാർട്ടു് റേഡിയോ 'ഷോർട്ടു്വേവ്' കേൾപ്പിക്കുന്നതിനു് സൗകര്യമുള്ളതാണു്. മുകളിലത്തെ നിലയിൽ രണ്ടു് ജാപ്പനീസ്—അമേരിക്കൻയുവതികളാണു താമസം. അവർ അവിടെ തുടർന്നു താമസിക്കുവാനാണു് ഇഷ്ട

പ്പെടുന്നതു്. ശത്രുരാജ്യപ്രജകളെ സംബന്ധിച്ചുള്ള ചട്ടങ്ങൾ, അവർ ഷോർട്ട്വേവ് റേഡിയോസെററുകൾ ഉപയോഗിക്കുന്നതിനെ നിരോധിക്കു ന്നു. ഇററാലിയൻ കുടുംബവും രണ്ടു ജപ്പാൻയുവതികളും കൂടിയാൽ 'ചാര ന്മാരുടെ കൂടായി' എന്നു് എൻറിക്കോ പറഞ്ഞു.

ചിക്കാഗോയിൽ വീടു കിട്ടുന്നതിനുള്ള വൈഷമ്യമൊന്നുമില്ല. വീട്ടുട മസ്ഥൻ മററു് വാടകക്കാരെ കണ്ടുപിടിക്കുകയും ചെയ്തേനെ. അതിനു പക രം അയാൾ എഫ്. ബി. ഐ. യുമായി ആലോചിച്ചു. എൻറിക്കോ യു ദ്ധാവശ്യപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുകയാണെങ്കിൽകൂടി ഷോർട്ട് വേവ് റേഡിയോ കൈവശം വയ്ക്കാവുന്നതല്ലെന്നാണു് അവർ അറിയിച്ച തു്. വീട്ടുടമസ്ഥൻ കേപ്പ്ഹാർട്ട് ഫാക്ടറിക്കാരോടു് ആവശ്യമില്ലാത്ത വേവ് ബാൻഡുകൾ തടസ്സപ്പെടുത്താനും ജപ്പാൻകാരികളോടു് വീടു് ഒഴി ഞ്ഞു മാറാനും ആവശ്യപ്പെട്ടു.

അക്കൊല്ലം ഒക്ടോബർ 12-ാംതീയതി അറേറാർണി ജനറൽ ബിഡ്ഡിൽ, കൊളംബസ്ദിനാഘോഷവേളയിൽ, ഇററലിക്കാരെ ശത്രുരാജ്യപൗരന്മാ രായി പരിഗണിക്കുന്നതല്ലെന്നു് പ്രഖ്യാപിച്ചു. ഇനി ഞങ്ങൾക്കു് അനുമതി ച്ചീട്ടില്ലാതെ യാത്ര ചെയ്യാം. റേഡിയോയിൽ ഷോർട്ട്വേവ് പുനഃസ്ഥാ പിക്കാം. ക്യാമറാകളും ബൈനോക്കുലേർസും കൈവശം വയ്ക്കാം.

1944 ജൂലൈ 11-ാംതീയതി എൻറിക്കോയും ഞാനും ഐക്യസംസ്ഥാ നങ്ങളോടുള്ള ഞങ്ങളുടെ കൂറു് ചിക്കാഗോയിലെ ഐക്യസംസ്ഥാന ജില്ലാ ക്കോടതി മുമ്പാകെ പ്രതിജ്ഞ ചെയ്തു. ഈ രാജ്യത്തു് അഞ്ചരക്കൊല്ലത്തെ താമസത്തിനുശേഷം ഞങ്ങൾ അവസാനം അമേരിക്കൻപൗരരായിത്തീർന്നു.

## പതിനെട്ടു്

# രഹസ്യവും പൈലും

ഞങ്ങളുടെ ജീവിതത്തിലെ ഏററവും വലിയ രഹസ്യം ആരംഭിച്ചതു് ഞങ്ങൾ ചിക്കാഗോയിലേക്കു് മാറി താമസിച്ചതോടുകൂടിയാണു്. ജോലിക്കു് ദിവസ വും രാവിലെ എൻറിക്കോ നടന്നുപോകുകയാണു പതിവു്. ഊർജ്ജതന്ത്ര മന്ദിരത്തിലേയ്ക്കല്ല; ഗവേഷണശാലയിലേയ്ക്കുമല്ല; ''മെററ്ലാബി''ലേക്കു്, അതായതു് ലോഹസംസ്കാരഗവേഷണാലയത്തിലേക്കു്. അവിടെയെല്ലാം ഏററവും വലിയ രഹസ്യമാണു്. എന്നോടു് ഒരു രഹസ്യം മാത്രം പറഞ്ഞു: ലോഹസംസ്കാരഗവേഷണശാലയിൽ ലോഹസംസ്കരണവിദഗ്ദ്ധന്മാർ ആ രും ഇല്ല. ഈ വിവരംപോലും പുറത്തുപറയാവുന്നതല്ലായിരുന്നു. ഒരു തര ത്തിൽ ഞാൻ എത്രയും കുറച്ചു് അതിനെപ്പററി സംസാരിക്കുന്നോ അത്രയും നന്നു്. അവിടെ ജോലിയില്ലാത്തവരെ എത്രയുംകുറച്ചു് കാണുന്നോ അത്ര യും മെച്ചമാണു്.

ശരൽക്കാലത്തു് ആർതർ എച്ച്. കോംപ്ടണും ഭാര്യയും 'ലോഹസംസ്കാ രണഗവേഷണാലയ'ത്തിൽ പുതിയതായി വന്നവരെ തുടർച്ചയായി സൽക്ക

നിക്കുകയുണ്ടായി. പിന്നീട്ട് എനിക്കു മനസ്സിലാക്കാൻ സാധിച്ചതു് കോം പ്ടൺ ലോഹസംസ്കരണഗവേഷണപദ്ധതിയുടെ ചുമതല വഹിക്കുന്ന ഉദ്യോഗസ്ഥനായിരുന്നെന്നാണു്. പുതിയതായി വന്നവർ എണ്ണത്തിൽ വള രെയധികമുണ്ടായിരുന്നു. അവരെയെല്ലാം ഇഡാനോയിസ് ഹാളിൽ, ഒന്നി ച്ചു് ഇരുത്തുവാൻ ഇടമില്ലാതെ വന്നു. അതിനാൽ സംഘംസംഘമായി പലപ്പോഴായിട്ടാണു് വിരുന്നിനു ക്ഷണിച്ചതു്. ഓരോ സല്ക്കാരവേളയിലും "അടുത്ത ബന്ധു"—എന്ന ഇംഗ്ലീഷ് ചലച്ചിത്രം പ്രദർശിപ്പിക്കുകയുണ്ടായി. അലക്ഷ്യംകൊണ്ടും അജാഗ്രതകൊണ്ടും ഉണ്ടാകാവുന്ന അനന്തരഫലങ്ങളെ ഇരുണ്ട രീതിയിൽ ഇതിൽ ചിത്രീകരിച്ചിരുന്നു. ഒരു പൊതുസ്ഥലത്തു വ യ്ക്കാൻ ഇടവന്ന തോൽസഞ്ചി ഒരു ചാരൻ മോഷ്ടിക്കുന്നു. ഇംഗ്ലീഷ് സൈ നികപദ്ധതികൾ, അതിൽ ഉണ്ടായിരുന്ന രേഖകൾ വഴി ശത്രുക്കൾക്കു് ലഭിക്കു കയാണു്. നിരന്തരമായ പീരങ്കിപ്രയോഗവും, പൗരാവലിയുടെ ആവാസ കേന്ദ്രങ്ങളുടെ നാശവും യുദ്ധമേഖലയിൽ ഉണ്ടായിരുന്ന സൈന്യങ്ങളുടെ ആ വശ്യമില്ലാത്ത നാശനഷ്ടങ്ങളും മാത്രമാണു് ഫലങ്ങൾ.

ചലച്ചിത്രത്തിനുശേഷം ചർച്ച ആവശ്യമില്ല.

പൂർണ്ണമനസ്സോടെ ഞങ്ങൾ അതിലടങ്ങിയിരുന്ന സൂചന സ്വീകരിച്ചു. ഞങ്ങളുടെ സാമൂഹ്യപ്രവർത്തനങ്ങൾ "ലോഹസംസ്കരണവിദഗ്ദ്ധന്മാ" രുടെ സംഘത്തിൽ മാത്രമാക്കി ഒതുക്കി. നിരന്തരമായി വികസിച്ചുകൊണ്ടി രുന്ന അതിൽനിന്നു് മിത്രങ്ങളെ തിരഞ്ഞെടുക്കുന്നതിനു് ധാരാളം അവസര മുണ്ടു്. കൂടാതെ അവരെല്ലാം പ്രതീക്ഷിക്കാവുന്നതുപോലെ സമാനസ്വഭാവ മുള്ളവരുമായിരുന്നു. എന്തുകൊണ്ടെന്നാൽ അവരെല്ലാം ശാസ്ത്രജ്ഞന്മാരാണു്.

തൊഴിലിലൊന്നും ഏർപ്പെട്ടിട്ടില്ലാത്ത ഭാര്യമാർ, യുദ്ധസംബന്ധമായി സഹായിക്കാവുന്ന പ്രവത്തനം വല്ലതും ചെയ്യുവാൻ ആഗ്രഹിച്ചു. അതു മന സ്സിലാക്കാവുന്ന കാര്യമാണല്ലോ. ഈ സരണിയിലുള്ള പ്രവർത്തനത്തിലൊ ന്നു് യു. എസ്. ഒ.യിലുള്ള സൈനികരെ വിനോദിപ്പിക്കുകയായിരുന്നു. റെ ഡ്ക്രോസിനുവേണ്ടി തയ്യാനും സർവ്വകലാശാലയിലെ ആശുപത്രിയിൽ വോളന്റിയറായി ജോലിചെയ്യാനുമാണു് ഞാൻ കൂടുതൽ ഇഷ്ടപ്പെട്ടതു്. യു. എസ്. ഒ.യുടെ പ്രയോജനം അനുഭവിക്കാൻ അവസരമില്ലാത്ത ഗവേ ഷണാലയത്തിലെ ആളുകൾക്കുവേണ്ടി സാമൂഹ്യമായ എന്റെ കഴിവുകളെ പരിരക്ഷിക്കാമെന്നും ഞാൻ കരുതി.

1942–ൽ എൻറിക്കോയുടെ കൂടെ അവിടെ ജോലിചെയ്തിരുന്ന ശാസ്ത്ര ജ്ഞന്മാർക്കും അവരുടെ ഭാര്യമാർക്കും ഞാൻ ഒരു വലിയ സല്ക്കാരം നടത്തി. വൈകുന്നേരം എട്ടുമണി കഴിഞ്ഞു് അല്പസമയംകൂടിയായപ്പോൾ ആദ്യമായി സന്ദർശകരുടെ വരവിനെ കുറിക്കുന്ന ആദ്യത്തെ മണിയടിച്ചു. എൻറിക്കോ വാതിൽ തുറക്കാനായി പോയി. കതകുതുറന്നിട്ടു് ഉപചാരപൂർവ്വം അദ്ദേഹം മാറിനിന്നു. വാൾട്ടർ സിന്നും ഭാര്യയായ ജീനും ഉള്ളിലേക്കു കടന്നു. അവ രോടുകൂടി മഞ്ഞുപോലെ തണുപ്പുള്ള കാററും അകത്തേക്കുവന്നു. അവരുടെ പല്ലുകൾ തണുപ്പുകൊണ്ടു് കിടുകിടായടിച്ചു: പുറങ്കോട്ടിന്റെ പുറത്തു് ഉണ്ടായിരുന്ന മഞ്ഞുകട്ടകൾ തട്ടിക്കുടഞ്ഞിട്ട, പാദങ്ങൾ തറയിൽ ഉറക്കെ ചവിട്ടി, ഉള്ളിലെ രക്തമോട്ടം ഊർജ്ജിതപ്പെടുത്താൻ ശ്രമിച്ചു. അവർ പൂ ജ്യത്തിനു താഴെ തണുപ്പുള്ള കാലാവസ്ഥയിലാണു് വന്നതു്.

വാൾട്ടർ തന്റെ കൈ എൻറിക്കോയ്ക്കു് നീട്ടിക്കൊണ്ടു് പറഞ്ഞു :

"അനുമോദനങ്ങൾ !"

"അനുമോദനങ്ങളോ?" അത്ഭുതത്താൽ പകച്ചുനിന്നുകൊണ്ടു ഞാൻ ചോദിച്ചു. "എന്തിനു് ?" ആരും എന്നെ ഗണ്യമാക്കിയില്ല.

എൻറിക്കോ ജീനിൻെറ പുറങ്കോട്ട് ക്ലോസെററിൽ കൊണ്ടുപോയി തൂക്കാനുള്ള ശ്രമത്തിലായിരുന്നു. സിന്നും ഭാര്യയും മഞ്ഞുപൊതിഞ്ഞ ഷൂസ് വൃത്തിയാക്കുന്ന ധൃതിയിലുമായി.

"വൃത്തികെട്ട കാലാവസ്ഥ." ജീൻ ഷൂസ് മൂലയിൽ ഇടാൻ കുനിഞ്ഞു നിന്ന നിലയിൽ നിന്നു് നിവന്നുകൊണ്ടു പറഞ്ഞു. വാൾട്ടർ വീണ്ടും കാലു കൊണ്ടു് ഉറക്കെ തറയിൽ ചവിട്ടി.

"വിശ്രമമുറിയിലേക്കു് പോകരുതോ ?" എൻറിക്കോ ചോദിച്ചു. ഞങ്ങൾ ഇരിക്കുന്നതിനു മുമ്പു് മണി വീണ്ടും അടിച്ചു. വീണ്ടും എൻറിക്കോ കതകു തുറക്കാനായിപോയി. പാദംകൊണ്ടു് ഊക്കോടെ താഴെ ചവിട്ടുന്നതിന്റെയും കടുത്ത തണുപ്പുള്ള കാലാവസ്ഥയെക്കുറിച്ചു് ആവലാതിപ്പെടുന്നതിൻെറയും ഇടയിൽ ഞാൻ ഒരു പുരുഷൻെറ ശബ്ദം വീണ്ടും കേട്ടു.

"അനുമോദനങ്ങൾ !"

ഞങ്ങളുടെ അതിഥികളെല്ലാം വന്നെത്തിക്കഴിയുന്നതുവരെ ഇതേരീതി തുടർന്നു. ഓരോരുത്തരും എൻറിക്കോയെ അനുമോദിച്ചു. അദ്ദേഹം അനുമോദനങ്ങൾ നിരായാസമായി സ്വീകരിക്കുകയും ചെയ്തു ; വാക്കുകളൊന്നും പറയാതെ, ചിരിച്ചുകൊണ്ടു്.

എൻെറ അന്വേഷണങ്ങൾക്കു് മറുപടി കിട്ടിയില്ല ; അല്ലെങ്കിൽ ഒഴിഞ്ഞുമാറുന്ന തരത്തിലുള്ളവയായിരിക്കും. "നിങ്ങളുടെ ഭർത്താവിനോടു ചോദിക്കൂ !" അല്ലെങ്കിൽ "പ്രത്യേകിച്ചൊന്നുമില്ല. അദ്ദേഹം മിടുമിടുക്കനാണു്. അത്രേയുള്ളു," അതുമല്ലെങ്കിൽ "വികാരാധീനയാകരുതു്. എപ്പോഴെങ്കിലുമൊരിക്കൽ നിങ്ങൾ അതു കണ്ടുപിടിക്കും"—എന്നൊക്കെ.

എൻെറ ഊഹാപോഹങ്ങളെ സഹായിക്കാനായി എനിക്കൊരു വിവരവുമില്ല. എൻറിക്കോ വിരുന്നിനു തയ്യാറാകുന്നതിനെക്കുറിച്ചല്ലാതെ മറെറാന്നിനെപ്പററിയും കാര്യമാക്കത്തക്കവിധത്തിൽ എന്നോടു പറയുകയുണ്ടായില്ല. അതു് ഏതെങ്കിലും വിധത്തിൽ എൻറിക്കോയ്ക്കു് അനുമോദനങ്ങൾ സമ്പാദിക്കത്തക്ക വിധത്തിലുള്ളതുമല്ലായിരുന്നു.

രാവിലെ വീടെല്ലാം ഞാൻ ശുചിയാക്കി. വെള്ളിപ്പാത്രങ്ങളൊക്കെ മിനുക്കിവച്ചു. ജൂലിയോയുടെ മുറിയിലെ കളിപ്പാട്ടമായ വൈദ്യുതതീവണ്ടിയും നെല്ലായുടെ മുറിയിലെ പുസ്തകങ്ങളും പെറുക്കിയെടുത്തു് ഒതുക്കി. കുട്ടികളെ അടക്കം ചിട്ടയും പഠിപ്പിക്കാനൊരു മാർഗ്ഗമുണ്ടെങ്കിൽ അതു് ഞാൻ കണ്ടെത്തിയിട്ടില്ല. സമയമത്രയും ഞാൻ കണക്കുകൂട്ടിക്കൊണ്ടു കഴിഞ്ഞു.

"മേശയൊരുക്കാൻ അരമണിക്കൂർ. സാൻഡ്‌വിച്ചുപലഹാരം തയ്യാറാക്കാൻ അരമണിക്കൂർ പഴച്ചാർ തയ്യാറാക്കാൻ മുപ്പതുമിനിട്ടു്..............
ആവശ്യത്തിനു തണുക്കാൻ സമയം കിട്ടത്തക്കവണ്ണം ചായ തയ്യാറാക്കണം. ആളുകൾ എട്ടുമണിയോടുകൂടി വരാൻ തുടങ്ങിയാൽ, എന്തെങ്കിലും ഒരുങ്ങാതെ പററുകയില്ല. ഡിന്നർ............മണിക്കു് തുടങ്ങണം." അതിഥികൾ വന്നുചേരാൻ ഇടയുള്ള സമയം മുതൽ പിറകോട്ടു് ഞാൻ അങ്ങിനെ കണക്കുകൂട്ടി പരിപാടി തയ്യാറാക്കി, എൻെറ പണിയിൽ ഏർപ്പെട്ടതാണു്.

എല്ലാ പരിപാടികളും തെററാറുള്ളതുപോലെ എന്റെ പദ്ധതിയും തകരാ

റിലായി. അടുക്കളപ്പണിയിൽ ഏർപ്പെട്ടുകൊണ്ടിരുന്ന സമയം വീട് വല്ലാതെ ശാന്തമായി; ജൂലിയോയും അവൻെറ ചങ്ങാതികളായ രണ്ടു പെൺകുട്ടികളും അവിടെ ഉണ്ടായിരുന്നിട്ടും. അവരെവിടെയാണ്? ഏതുവിധത്തിലുള്ള കുസൃതിയിലാണ് അവർ ഏർപ്പെട്ടിരിക്കുന്നത്? മൂന്നാംനിലയിലെ നടപ്പുരയിൽ ഞാൻ അവരെ കണ്ടുപിടിച്ചു. മാലാഖകൾമാതിരിയുള്ള മൂന്നു കുഞ്ഞുങ്ങൾ പൂച്ചട്ടിയിലെ മണ്ണും മണലും കൂട്ടിക്കലർത്തി അയലത്തെ അടുത്തകാലത്ത് ചായംതേച്ച ജനാലയിലേക്ക് വലിച്ചെറിയുകയാണ്; അമൂല്യമായ സമയം അവരെ ശാസിക്കാനും ശിക്ഷിക്കാനുമായി ചിലവായി. അയൽക്കാരെ തൃപ്തിപ്പെടുത്താൻ അതല്ലേ വഴിയുള്ളു.

അതിനാൽ ഡിന്നർസമയം ആകാറായപ്പോൾ തയ്യാറെടുപ്പിന്റെ അവസാനത്തെ ചടങ്ങുകളിൽ എത്തിയിരിക്കുന്നതായിട്ടാണ് എൻറിക്കോ എന്നെ കണ്ടത്. എൻെറ പണിയിൽ മുഴുകിയിരുന്നതിനാൽ സാധാരണയുള്ളതുപോലെ പോലും അദ്ദേഹത്തോട് എന്തെങ്കിലും ചോദിക്കാൻ എനിക്ക് സാധിച്ചില്ല. ഡിന്നർ വളരെ വേഗത്തിൽ കഴിഞ്ഞു. അപ്പോഴാണ് ഓർമ്മിച്ചത് സിഗററ്റ് ഇല്ലെന്ന്. അതു സാധാരണമായതല്ല: ഞങ്ങൾ പുകവലിക്കുന്നവരല്ല. അതിനാൽ ഞാൻ അതുവാങ്ങാൻ എപ്പോഴും മറക്കും.

"എൻറിക്കോ! അടുത്ത സ്റ്റോറുവരെ സിഗററ്റിന് ഒന്നോടിയിട്ടു വരാമോ?" ഞാൻ ചോദിച്ചു. ഞാൻ പ്രതീക്ഷിച്ചതുതന്നെയായിരുന്നു അദ്ദേഹത്തിൻെറ മറുപടി. മററു സന്ദർഭങ്ങളിൽ അതുതന്നെയായിരുന്നു എന്റെ അനുഭവം.

"അവ വാങ്ങാൻ എനിക്ക് അറിഞ്ഞുകൂടാ."

"നമ്മുടെ അതിഥികൾക്ക് സിഗററു കൂടാതെ കഴിയുകയില്ല," ഞാൻ നിർബ്ബന്ധിച്ചു, മററു സന്ദർഭങ്ങളിലൊക്കെ ചെയ്തിരുന്നതുപോലെ. "അത് ഇല്ലാതെ വയ്യാ! ആരും അതില്ലാതെ നടത്താറില്ല."

"ശരി. നമുക്ക് ആ ശീലം ആരംഭിക്കാം. കൂടാതെ നമ്മുടെ കൂട്ടുകാർ എത്രയും കുറച്ച് പുകവലിക്കുന്നോ അത്രയും നന്ന്. നാളെ അത്രയ്ക്കു നാററം വീട്ടിൽ കുറവായിരിക്കുമല്ലോ."

ഈ രംഗം എല്ലാ വിരുന്നുസല്ക്കാരത്തിനു മുമ്പും അരങ്ങേറാറുള്ളതാണ്. അതിൽ അസാധാരണമായിട്ടൊന്നുമില്ല. എൻറിക്കോയുടെ പെരുമാററത്തിലും വിശേഷവിധിയായിട്ടൊന്നുമുണ്ടായില്ല. എന്നാൽ എന്തിനാണ് ഈ അനുമോദനങ്ങൾ?

ഞാൻ ലിയോണാ വുഡിൻെറ സമീപത്തേക്കു പോയി. കായികാഭ്യാസിയെപ്പോലെ, നല്ല ഉയരവും മററുമുണ്ടായിരുന്ന അവൾക്ക് പുരുഷന്മാരുടെ ജോലി ഭംഗിയായി നിർവ്വഹിക്കാനുള്ള ശേഷിയുണ്ട്. അവൾ മാത്രമായിരുന്ന എൻറിക്കോയുടെ ഗ്രൂപ്പിലെ വനിതയായ ഊർജ്ജതന്ത്രജ്ഞ. ആ കാലത്ത് അവളുടെ മാതാവ്, അവസാനമില്ലാത്ത ഊർജ്ജിതമുള്ള ഒരു സ്ത്രീ, ചിക്കാഗോയ്ക്കു സമീപമുള്ള ഒരു സ്ഥലത്ത് മിക്കവാറും തന്നെത്താനെ ഒരു കൃഷിത്തോട്ടം നടത്തിവരികയായിരുന്നു. മിസ്സസ് വുഡിനെ കുറച്ചു സഹായിക്കാനായി ലിയോണാ അവളുടെ സമയവും ഭക്തിബന്ധവും അണുഗവേഷണത്തിനും ഉരുളക്കിഴങ്ങു കൃഷിയ്ക്കുമായി പകുത്തുവച്ചു. ഞാൻ അണുഭേദനത്തിനോ ഉരുളക്കിഴങ്ങു കിളയ്ക്കാനോ വിസമ്മതിച്ചിരുന്നതിനാൽ എന്നെ അവജ്ഞയോടെയാണ് അവർവീക്ഷിച്ചിരുന്നത്. എങ്കിലും മിസ്സസ്സ് വുഡിന്റെ

കൃഷിത്തോട്ടത്തിൽ ഞാൻ പോയിട്ടുണ്ട്. ആപ്പിൾ പഴങ്ങൾ ഇറുത്തെടുക്കാൻ സഹായിച്ചിട്ടുമുണ്ട്. അതിനാൽ ലിയോണായ്ക്കു് എന്നോടു് കുറച്ചു് സ്നേഹമു ണ്ടായിരിക്കുമെന്നു ഞാൻ കരുതി.

"ലിയോണാ! അനുമോദനങ്ങൾക്കു് അർഹനാകത്തക്കവണ്ണം എൻ റിക്കോ എന്താണു് ചെയ്തതു് എന്നു പറയൂ!"

കറുത്ത ചികുരഭാരമുള്ള തല എൻെറ അടുത്തേക്കു് കുനിച്ചു്, അവൾ മന്ത്രിച്ചു:

"അദ്ദേഹം ഒരു ജപ്പാനീസ് അഡ്മിറലിനെ മുക്കി!"

"നിങ്ങളെന്നെ കളിയാക്കുകയാണു്."—ഞാൻ പ്രതിഷേധസ്വരത്തിൽ പറഞ്ഞു.

എന്നാൽ ഹെർബർട്ടു് ആൻഡേർസൺ ലിയോണായ്ക്കു് കൂട്ടിനു വന്നു കൂടി. ഞങ്ങൾ ഐക്യസംസ്ഥാനത്തു വരുമ്പോൾ അയാൾ കൊളംബിയാ സർവ്വകലാശാലയിലെ ഒരു വിദ്യാർത്ഥിയായിരുന്നു. എൻെറിക്കോയുടെ ശി ക്ഷണത്തിൻകീഴിൽ അയാൾ പി. എച്ച്. ഡി. പിന്നീടു് എടുത്തു്, ഇ പ്പോൾ അദ്ദേഹത്തിൻെറകൂടെ ജോലിയിലിരിക്കുകയാണു്. ഞാൻ ചിക്കാ ഗോയിൽ വരുന്നതിനു് കുറച്ചുമാസംമുമ്പു് അയാൾ വന്നതാണു്.

"എൻെറിക്കോയ്ക്കു് എന്തെങ്കിലും അസാധ്യമായിട്ടുണ്ടെന്നു നിങ്ങൾ കരു തുന്നുണ്ടോ?" കാര്യമായിട്ടു് അയാൾ എന്നോടു ചോദിച്ചു; മിക്കവാറും ശാസനാരൂപത്തിൽ മുഖഭാവം പ്രകടിപ്പിച്ചുകൊണ്ടാണു് അതു പറഞ്ഞതു്.

എൻെറ മനസ്സിലെ യുക്തിപരമായ അംശങ്ങൾ, എത്രതന്നെ അവിശ്വ സിക്കുന്നതിനു് ശ്രമിച്ചിട്ടും, അതിൻെറ പശ്ചാത്തലത്തിൽ, മിക്കവാറും ഉപ ബോധമനസ്സിൽ, ലിയോണായുടെയും ഹെർബർട്ടിൻെറയും വാക്കുകളെ സ്വീ കരിക്കുന്നതിനുവേണ്ടി സമരം ചെയ്യുകയായിരുന്നു. ഹെർബർട്ടു് എൻെറി ക്കോയുടെ ഉപദേഷ്ടാവാണു്. ലിയോണാ ബുദ്ധിപരിശോധനയ്ക്കു വിധേയ മാക്കപ്പെടാവുന്നത്ര ചെറുപ്പവുമാണു്. എങ്കിലും അത്യത്ഭുതകരമായി വിജയി ച്ചിട്ടുള്ളവളാണു്. അവർക്കു് വിവരം അറിവുണ്ടായിരിക്കണം. ചിക്കാ ഗോയിലിരുന്നുകൊണ്ടു് ശാന്തസമുദ്രത്തിൽ ഒരു കപ്പൽ മുക്കുക............... ഒരുപക്ഷേ ശക്തിരശ്മികൾ കണ്ടെത്തിയിട്ടുണ്ടാവും.........

എൻെറ മനസ്സിൻെറ രണ്ടു ഭാഗങ്ങൾ തമ്മിലുള്ള പോരാട്ടം തൃപ്തി യിൽ പരിഹരിച്ചില്ലെങ്കിൽ അതിൻെറ വ്യക്തമായ ഫലം 'സംശയം' ഉള വാക്കുകയാണു്. എൻെറ സംശയം ദീർഘനാൾ നിലനില്ക്കാനുള്ളതായി രുന്നു.

ആ സായാഹ്നത്തിൽ അഡ്മിറൽസിനെക്കുറിച്ചു് പിന്നൊന്നും സംസാ രിക്കുകയുണ്ടായില്ല. മറ്റേതൊരു വിരുന്നിനെന്നുംപോലെ ഇതും വളരെയധികം സംസാരത്തോടെയാണു പുരോഗമിച്ചതു്. സ്വീകരണ മുറിയിൽ യുദ്ധത്തെ ക്കുറിച്ചും മററുമുള്ള സംഭാഷണം; മൂന്നാംനിലയിൽ പിങ്ങ്പോങ്ങുകളി, കാരണം എൻെറിക്കോ എപ്പോഴും കായികവിനോദങ്ങൾ ഇഷ്ടപ്പെട്ടിരുന്നു; ഞങ്ങളുടെ അതിഥികളിലധികവും ചെറുപ്പക്കാരുമായിരുന്നു.

അന്നത്തെതിനുശേഷം പല ദിവസങ്ങളിലും ഞാൻ എൻെറ സംശയ ങ്ങൾക്കു് നിവാരണമുണ്ടാക്കാൻ പരിശ്രമിച്ചെങ്കിലും വിജയിച്ചില്ല.

"എൻെറിക്കോ! വാസ്തവത്തിൽ താങ്കൾ ജപ്പാനീസ്കപ്പലിനെ മു ക്കിയോ?"

"ഞാൻ മുക്കിയോ ?" നിഷ്കപടമായ മുഖഭാവത്തോടെ എൻറിക്കോ മറുപടി പറയും.

"താങ്കൾ അപ്പോൾ, ജപ്പാനീസ് കപ്പൽ മുക്കിയില്ലേ ?"

"ഞാൻ മുക്കിയില്ലേ ?" അദ്ദേഹത്തിൻെറ മുഖഭാവം മാറുകയില്ല.

രണ്ടരക്കൊല്ലം കഴിഞ്ഞു. ജപ്പാനുമായുള്ള യുദ്ധം അവസാനിച്ചതിനു ശേഷം ഒരു സായാഹ്നത്തിൽ, കയ്യെഴുത്തുപ്രതിയിൽനിന്നു് സ്റ്റെൻസിൽ ചെയ്തു തയ്യാറാക്കിയിട്ടുള്ള കടലാസുകൊണ്ടു് ഉണ്ടാക്കിയിട്ടുള്ള ഒരു പുസ്തകം എൻറിക്കോ വീട്ടിൽ കൊണ്ടുവന്നു.

"നിനക്കു് 'സ്മിത്തിൻെറ റിപ്പോർട്ടു്' കാണാൻ താല്പര്യമുണ്ടായിരിക്കും," അദ്ദേഹം പറഞ്ഞു. "അതിൽ പട്ടികയിൽപ്പെടുത്തിയിട്ടില്ലാത്ത എല്ലാ വിവരങ്ങളും അടങ്ങിയിട്ടുണ്ടു്. അതു് ഇപ്പോൾ പ്രസിദ്ധീകരണത്തിനായി പുറപ്പെടുവിച്ചിട്ടുണ്ടു്. ഇതു് നേരത്തെയുള്ള ഒരു പ്രതിയാണു്."

അതു് ലഘുവായ വായനയ്ക്കുള്ളതായിരുന്നില്ല. അതിലെ സാങ്കേതിക വാക്കുകളുമായി ഞാൻ സമരം ചെയ്തു. എന്തിനു്! അതിലെ കഠിനമായ ഉള്ളടക്കത്തിൽക്കൂടി സാവധാനത്തിൽ, വിഷമിച്ചു് മുമ്പോട്ടു പോയി. ഞാൻ അതിൻെറ മദ്ധ്യത്തിലെത്തിയപ്പോൾ, അന്നു് പാർട്ടിക്കു് എൻറിക്കോയ്ക്കു് അനുമോദനങ്ങൾ ലഭിക്കുന്നതിനുണ്ടായ കാരണം കണ്ടെത്തി. അന്നു് സായാഹ്നത്തിൽ, 1942 ഡിസംബർ രണ്ടാം തീയതി, ആദ്യത്തെ ശൃംഖലാ പ്രതിപ്രവർത്തനം നേടുകയുണ്ടായി; എൻറിക്കോയുടെ നേതൃത്വത്തിൽ ആദ്യത്തെ 'അറേറാമിക് പൈൽ' വിജയപൂർവ്വം പ്രവർത്തിപ്പിച്ചു. ചെറുപ്പക്കാരിയായ ലിയോണാ വുഡ് ഈ അത്ഭുതകർമ്മത്തെ, അഡ്മിറലിനെ ഉള്ളിൽ വഹിക്കുന്ന ഒരു കപ്പലിനെ സാഗരത്തിൽ ആഴ്ത്തുന്നതിനു തുല്യമായിട്ടാണു കണക്കാക്കിയതു്. അണുബോംബു് അപ്പോഴും ഭാവിയുടെ ഗർഭത്തിൽ ഇരുന്നതേയുള്ളു. ലിയോണായ്ക്കു് 'ഹിറോഷിമാ' ദീർഘദർശനം ചെയ്യാൻ സാധിച്ചില്ല.

അറേറാമിക് പൈലിൻെറ പ്രവർത്തനം, ഏതാണ്ടു് നാലു സംവത്സരക്കാലത്തെ തുടർച്ചയായുള്ള, നിരന്തരമായ, പ്രയത്നത്തിൻെറ ഫലമായിരുന്നു. യുറേനിയ ഭേദനത്തിൻെറ കണ്ടെത്തൽ അറിവായതോടുകൂടിയാണു് അതു് ആരംഭിച്ചതു്. അതു് ഊർജ്ജതന്ത്രജ്ഞന്മാരിൽ അതിവിപുലമായ താല്പര്യം ജനിപ്പിച്ചിരുന്നല്ലോ.

ഞാൻ വിശദീകരിച്ചിട്ടുള്ളതുപോലെ കൊളംബിയാ സർവ്വകലാശാലയിലേയും, ഐക്യസംസ്ഥാനത്തെ ഇതര സർവ്വകലാശാലകളിലേയും പരീക്ഷണങ്ങൾ എൻറിക്കോയുടെ സങ്കല്പവാദം, അതായതു് ഭേദനക്രിയയാൽ ന്യൂട്രോൺസ് പുറപ്പെടുന്നു എന്നുള്ളതു്, സ്ഥിരീകരിക്കുകയുണ്ടായി. അതിൻെറ ഫലമായി, ശൃംഖലാ പ്രതിപ്രവർത്തനം, സിദ്ധാന്തത്തിൽ, സാദ്ധ്യമാണെന്നു് വിചാരിക്കാൻ ഇടയുണ്ടാക്കി. പ്രായോഗികമായി അതു നേടുകയെന്നതു്, അവ്യക്തമായും വിദൂരസാദ്ധ്യതയായും മാത്രമേ തോന്നിയുള്ളു. അതിനെതിരായുള്ള പ്രയാസങ്ങൾ അതിഭീമമായിരുന്നതിനാൽ, കൊളംബിയാ സർവ്വകലാശാലയിലെ നിർബ്ബന്ധബുദ്ധിയുള്ള ഒരു കൊച്ചുസംഘം ഊർജ്ജതന്ത്രജ്ഞന്മാർ മാത്രമേ ആ ശ്രമം തുടന്നുള്ളു. അതിൽ അവർ രണ്ടു പ്രധാന വൈഷമ്യങ്ങളാണു നേരിട്ടതു്.

യുറേനിയം ഭേദനത്താൽ ഉൽപ്പാദിപ്പിക്കപ്പെടുന്ന ന്യൂട്രോൺസ് അതീവ

വേഗതയുള്ളതാകയാൽ ഉപയോഗയോഗ്യമായ അണുഗുണ്ടുകളായി പ്ര യോജനപ്പെടുത്തി, യുറേനിയം ഭേദനം ആവർത്തിച്ചു നടത്തുവാൻ സാധിക്കു ന്നില്ല എന്നുള്ളതിലാണ് ഒന്നാമത്തെ വൈഷമ്യം സ്ഥിതിചെയ്യുന്നതു്. ര ണ്ടാമത്തെ വൈഷമ്യം ന്യൂട്രോൺസിൻെറ നഷ്ടത്താൽ സംഭവിക്കുന്നതാ ണു്. സാധാരണ സാഹചര്യങ്ങളിൽ ഭേദനജന്യങ്ങളായ ന്യൂട്രോൺസ് വായുവിലേക്കു് രക്ഷപെടുന്നു. അല്ലെങ്കിൽ യുറേനിയത്തിൽ പ്രയോഗിക്ക പ്പെടുന്നതിനു് അവസരമുണ്ടാകുന്നതിനുമുമ്പു് മററു് ദ്രവ്യങ്ങൾ അതു് ആഗി രണം ചെയ്യുന്നു. ഉൽപ്പാദിപ്പിക്കപ്പെടുന്നതിൽ അപൂർവ്വം ചിലതു് മാത്രം ഭേദനക്രിയ ഉണ്ടാക്കുമെങ്കിലും അതു് ശൃംഖലാപ്രവർത്തനത്തിനു് ഇടവരുത്തു കയില്ല.

ന്യൂട്രോൺസിൻെറ വേഗത കുറയ്ക്കുകയും അവയുടെ നഷ്ടം ഇല്ലാതാക്കുക യും വേണം ശൃംഖലാ പ്രതിപ്രവർത്തനം നേടുന്നതിനു്. ഇതു സാദ്ധ്യമാണോ ?

ന്യൂട്രോൺസിനെ മന്ദഗതിയിലാക്കുന്നതു് എൻറിക്കോയ്ക്കു് ഒരു പഴയ വിദ്യയാണു്. അതു് അദ്ദേഹവും ചങ്ങാതിമാരും റോമിൽ പാരഫിൻെറയും ജലത്തിൻെറയും അത്ഭുതപ്രവർത്തനം നിരീക്ഷിച്ചതുമുതൽ അംഗീകരിച്ചതുമാ ണു്. അങ്ങിനെ, കൊളംബിയായിലെ ചെറിയ സംഘം, സൈലാർഡ്, സിൻ, ആൻഡേർസൺ, എൻറിക്കോ എന്നിവർ, ജലത്തിനുള്ളിൽ യുറേ നിയത്തിൻെറ ഭേദനത്തെ പരീക്ഷിച്ചു. ജലം, ഊർജ്ജതന്ത്രജ്ഞരുടെ ഭാഷ യിൽ പറഞ്ഞാൽ, 'മിതപ്പെടുത്തുന്ന വസ്തുവാ'യിട്ടാണു് ഉപയോഗപ്പെടുത്തു ന്നതു്.

അനേക മാസത്തെ ഗവേഷണങ്ങളുടെ ഫലമായി, ജലമോ അതുപോ ലെ മറേറതെങ്കിലും ഹൈഡ്രജൻ യോജനവസ്തുവോ മിതപ്പെടുത്തുന്ന വസ്തു വായി ഉപയോഗിക്കാവുന്നതല്ലെന്ന തീരുമാനത്തിലെത്തി. ഹൈഡ്രജൻ വളരെയേറെ ന്യൂട്രോൺസിനെ ആഗിരണംചെയ്തു് ശൃംഖലാപ്രതിപ്രവർത്ത നം അസാദ്ധ്യമാക്കിത്തീർക്കുന്നു.

ലിയോ സൈലാർഡും ഫെർമിയും അങ്ഗാരത്തെ മിതപ്പെടുത്തുന്ന വ സ്തുവായി ഉപയോഗിച്ചുനോക്കണമെന്നു് അഭിപ്രായപ്പെട്ടു. അങ്ഗാരം ന്യൂ ട്രോൺസിനെ ആവശ്യമായവിധം മന്ദമാക്കുവാൻ സഹായിക്കുമെന്നു് അവർ കരുതി. ജലത്തെ അപേക്ഷിച്ചു് അതു് കുറവായെ ന്യൂട്രോൺസിനെ ആഗി രണം ചെയ്യു ; എന്നാൽ അങ്ഗാരം ഉന്നതമായ ഒരു ശുദ്ധത പരിപാലി ച്ചേ പററൂ. മാലിന്യങ്ങൾക്കു് അത്യത്ഭുതകരമായവിധം ന്യൂട്രോൺസിനെ വിഴുങ്ങുവാൻ കഴിവുണ്ടു്.

സൈലാർഡും ഫെർമിയുംകൂടി ശൃംഖലാപ്രതിപ്രവർത്തനം ഉണ്ടാക്കുന്ന തിനു് ഒരു നൂതനരീതി രൂപീകരിച്ചു, അതു് യുറേനിയത്താലും, പരിശുദ്ധ മായ ഗ്രാഫൈററ് അട്ടികളാലും ഉണ്ടാക്കുന്നതാണു്. ഗ്രാഫൈററ് അട്ടിക ളും ഒന്നിടവിട്ടു് യുറേനിയംകഷണങ്ങൾ ഉൾക്കൊള്ളുന്ന ഗ്രാഫൈററ് അട്ടി കളും അടുക്കിയുണ്ടാക്കിയിട്ടുള്ളതാണിതു്. മററുവിധത്തിൽ പറഞ്ഞാൽ അതു് ഒരു 'പൈൽ' ആണു്.

ഒരു അറേറാമിക് "പൈൽ," നിർമ്മിക്കുന്നതു് വലിയ ഒരു പദ്ധതി യാണു്. അതു് ചെറുതായിരുന്നാൽ ന്യൂട്രോൺസ് യുറേനിയം അണുവിൽ ചെന്നുകൊള്ളുന്നതിനിടയാകുന്നതിനുമുമ്പു് ചുററുമുള്ള വായുവിലേക്കു് രക്ഷ പ്പെടും. അങ്ങിനെ യുറേനിയം ഭേദനത്തിനും ശൃംഖലാപ്രതിപ്രവർത്തനത്തി

ന്നാ അതു് പ്രയോജനപ്പെടാതെ പോകും. പൈൽ എത്രമാത്രം വലുതായിരിക്കണമെന്നു് ആർക്കും അറിവില്ല.

ശാസ്ത്രജ്ഞന്മാർക്കു് അതിന്റെ വലിപ്പം അറിവില്ലെങ്കിൽ കുഴപ്പമില്ലേ? അവർ ചെയ്യേണ്ടതു് ഗ്രാഫൈററ്പാളിയ്ക്കു് ഒന്നിടവിട്ടു് യുറേനിയംകഷണം അടുക്കി, അസാദ്ധ്യമായ ഒരു വലിപ്പമാകുന്നതുവരെ അതു് കൂട്ടുകയാണോ? അതായതു് ശൃംഖലാ പ്രതിപ്രവർത്തനം ആരംഭിക്കുന്നതുവരെ അങ്ങിനെ ചെയ്യുകയാണോ? അവർക്കു് അതിനു് ഏതു് ആകൃതി വേണമെങ്കിൽ കൊടുക്കാം? ത്രികോണാകൃതിയോ, പിരമിഡിന്റെ ആകൃതിയോ, മുട്ടയുടെ ആകൃതിയോ, ഗോളാകൃതിയോ ഏതാണു് ഏറ്റവും നല്ലതെന്നു നിശ്ചയിച്ചു സ്വീകരിക്കുതോ?

എന്നാൽ അതു് അത്ര ലഘുവല്ല. ഐക്യസംസ്ഥാനത്തു് ആകപ്പാടെ കുറച്ചു ഗ്രാം യുറേനിയംലോഹമേ ലഭ്യമായിരുന്നുള്ളു. കച്ചവടത്തിലുള്ള ഗ്രാഫൈററ് ആവശ്യമായ തരത്തിലുള്ള ശുദ്ധിയുള്ളതുമല്ല.

വെബ്സ്റ്ററുടെ 1951-ലെ ന്യൂ കോളിജിയേറ്റ് ഡിക്ഷണറിയിൽ ഗ്രാഫൈറ്റിനെപ്പററി ഇങ്ങനെ പറഞ്ഞിരിക്കുന്നു: "ഗ്രാഫൈറ്റ് മാർദ്ദവമുള്ള, കറുത്ത, ലോഹപ്രഭയുള്ള ഇങ്ഗാലമാണ്. പലപ്പോഴും പ്ലംബാഗോയെന്നും കറുത്തീയമെന്നും അതിനെ വിളിക്കാറുണ്ടു്. ഈയ പെൻസിലുകൾ ഉണ്ടാക്കാനും, ക്രൂസിബിൾ നിർമ്മിക്കാനും, സ്നേഹലേപനത്തിനും മററും അതു് ഉപയോഗിച്ചുവരുന്നുണ്ടു്." 1942-ൽ നിർമ്മിച്ച അറേറാമിക് പൈൽ ആനിഖണ്ഡുവിൽ പറഞ്ഞിട്ടുള്ള 'മററു" വിഭാഗത്തിൽപെടുന്നു. എന്നാൽ അതിനുപയോഗപ്പെടുത്തിയ ഗ്രാഫൈററു്, ലോകത്തിലെ ഓരോ മനുഷ്യജീവിക്കും, പുരുഷന്മാരും സ്ത്രീകളും കുട്ടികളും ഉൾപ്പടെ, എല്ലാവർക്കും, ഓരോ പെൻസിൽ നിർമ്മിക്കുന്നതിനു് വേണ്ടത്രയായിരുന്നു. മറേറതൊരു കാര്യത്തിനും ആവശ്യമില്ലാത്തവണ്ണം, ചിന്തനീയമല്ലാത്ത വിധത്തിലുള്ള പരിശുദ്ധി, അതിനുണ്ടായിരുന്നേ മതിയാവൂ. ശാസ്ത്രജ്ഞന്മാർക്കു് ക്ഷമിച്ചിരിക്കാതെ കഴിവില്ല.

സാധനസാമഗ്രികളുടെ സമ്പാദനം വിപുലവും പ്രധാനവുമായ ഒരു കർത്തവ്യമായി. ഫെർമി അതിനു പററിയ ആളല്ല. അതു മററുള്ളവർക്കു് വിട്ടുകൊടുത്തേ പററൂ. ഭാഗ്യവശാൽ ലിയോ സൈലാർഡ്, ഗവേഷണം മുടക്കി കച്ചവടത്തിനിറങ്ങുന്നതിനു് ഫെർമിയെപ്പോലെ വെറുപ്പ് ഇല്ലാത്തയാളായിരുന്നു. സൈലാർഡ് അത്ഭുതകരമാംവണ്ണം ആശയങ്ങളുള്ള ആളാണ്. അവയിൽ പലതും നല്ലതെന്നു് ബോദ്ധ്യമായിട്ടുണ്ടു്. ആശയങ്ങളെപ്പോലെ തന്നെ അദ്ദേഹത്തിനു് അനവധി പരിചയക്കാരുമുണ്ടായിരുന്നു; അവരിൽ പലരും പ്രധാനപ്പെട്ട സ്ഥാനങ്ങളിലുള്ളവരുമാണു്. ഈ രണ്ടുവിധത്തിലുള്ള സാഹചര്യങ്ങൾ അദ്ദേഹത്തെ ആ ചെറുഗവേഷണസംഘത്തിന്റെ ശക്തിമാനും ഉപയോഗമുള്ളവനുമായ വക്താവാക്കി; ഏതു് രാഷ്ട്രീയവൈഷമ്യങ്ങളെയും തന്റെ തന്റേടത്താൽ ജയിക്കാൻ ശേഷിയുള്ള വക്താവ്. സാമനസ്സാലും ദൃഢനിശ്ചയത്തോടും അദ്ദേഹം കുറച്ചു ഗ്രാം, യുറേനിയംലോഹത്തെയും ഏററവും ശുദ്ധമായ ഗ്രാഫൈറ്റിനേയും, കുറെ ടണ്ണായി വർദ്ധിപ്പിക്കാൻതന്നെ തീരുമാനിച്ചു.

ഇതുപോലെയുള്ള ഒരു പദ്ധതിക്കു് തുനിയുമ്പോൾ ഒരാളിനു് ആദ്യമായി നേരിടാനുള്ള ചോദ്യം ഇതാണു്: ഈ പദ്ധതിക്കു് ധനസഹായം

ചെയ്യുവാൻ പോകുന്നതു് ആരാണു്? ആരാണു് ഇതിൻെറ ആവശ്യത്തിനു് പണം തരുന്നതു്? അതിന്റെ മറുപടി തനിക്കറിയാമെന്നു് സൈലാർഡ് പ്രതീക്ഷിച്ചു. 1939 വേനൽക്കാലത്തു്, വിഗ്നർ, ടെല്ലർ, ഐൻസ്റ്റീൻ, സാക്സ് എന്നിവരോടുകൂടി പ്രസിഡന്റ് റൂസ്‌വെൽററിനു് യുറേനിയം സംബന്ധിച്ച പരിപാടികളിൽ താല്പര്യം ഉണ്ടാക്കുന്നതിനു അദ്ദേഹത്തിനു് സാധിച്ചു. 1940–ൻെറ ആരംഭത്തിൽ അദ്ദേഹത്തിൻെറ രണ്ടാമത്തെ വിജയം നേടി. താല്പര്യത്തിൻെറ പ്രത്യക്ഷമായ തെളിവെന്ന നിലയിൽ, വളരെ ചെറുതായിരുന്നെങ്കിൽകൂടി, കരസേനയുടെയും നാവികസേനയുടെയും 6000 ഡാളർ ധനസഹായം, വേണ്ട സാധനങ്ങൾ വാങ്ങുന്നതിനായി ലഭിച്ചു.

അങ്ങിനെ 1940–ലെ വസന്താരംഭത്തോടെ കൊളംബിയാ സർവ്വകലാശാലയിലെ ഊർജ്ജതന്ത്രമന്ദിരത്തിൽ കുറെ ടൺ ശുദ്ധമായ ഗ്രാഫൈററ് വന്നുചേരാൻ തുടങ്ങി. ഫെർമിയും ആൻഡേർസണും ഇഷ്ടിക നിരത്തുന്ന പണിക്കാരായി. അവർ ഗ്രാഫൈററ് ഇഷ്ടികകൾ ഗവേഷണാലയത്തിലെ ഒരു ഭാഗത്തു് അടുക്കിവച്ചു.

കുറെ മാസങ്ങളല്ല, വർഷങ്ങൾതന്നെ ശുദ്ധമായ ഗ്രാഫൈററും യുറേനിയവും ലഭിക്കുന്നതിനുവേണ്ടി വരുമെന്നു് അവർക്കൊക്കെ അറിവുണ്ടു്. ഒരു പൈൽ നിർമ്മിക്കുന്നതിനു് അവ അത്രയധികം ആവശ്യമാണല്ലോ. അതു് ഇപ്പോൾ കാര്യമാക്കേണ്ടതില്ല. അവർ ജോലിക്കുപയോഗപ്പെടുത്തുന്ന വസ്തുക്കളുടെ ഗുണങ്ങളെക്കുറിച്ചു് വളരെ കുറച്ചേ അവർക്കു് അറിവുണ്ടായിരുന്നുള്ളു. യുറേനിയം ലോഹത്തിൻെറ ദ്രവണാങ്കംപോലും നിർണ്ണയിക്കപ്പെടേണ്ടതായിട്ടാണിരുന്നതു്. അതിൻെറ ഗുണങ്ങളെക്കുറിച്ചുള്ള പഠനം അത്രയുമെങ്കിലും പൂർത്തിയാക്കാതെ, മനഃസാക്ഷിയോടെ എങ്ങിനെ യുറേനിയം കമ്മററിക്കു് ഈ പദ്ധതിക്കു് ആവശ്യമായ വമ്പിച്ച പ്രയത്നവും ചിലവും ഏറ്റെടുക്കുന്നതിനു് ശുപാർശ ചെയ്യാനൊക്കും.

അതിനാൽ അവർ ഗ്രാഫൈററ് ഇഷ്ടികകൾ ഒരു നല്ല തൂണുപോലെ അടുക്കിയിട്ടു്, അതിൻെറ താഴെ ന്യൂട്രോൺ ഉല്പാദനവസ്തു വച്ചു്, ഗ്രാഫൈററിൽ ന്യൂട്രോണിനു് എന്തു സംഭവിക്കുന്നെന്നു് നിരീക്ഷിച്ചു് വിവരങ്ങൾ ശേഖരിക്കാൻ തുടങ്ങി.

ഈ ജോലി, മുഷിപ്പനായി തോന്നുമെങ്കിലും, വളരെ പ്രാധാന്യമുള്ളതായിരുന്നു. യുറേനിയംകമ്മററി 1948 ഏപ്രിൽ 28–ാംതീയതി ചേന്നപ്പോൾ, കൊളംബിയാ സർവ്വകലാശാലയിലെ നിരീക്ഷണങ്ങളുടെ കൂടുതൽ ഫലങ്ങൾ അറിവായിട്ടു്, ആ പദ്ധതിയെ സംബന്ധിച്ചുള്ള ഔപചാരിക ശുപാർശകൾ കൊടുക്കാമെന്നു തീരുമാനിച്ചു. നാസികൾ ബർലിനിലെ കൈസർ വില്യം ഇൻസ്റ്റിട്യൂട്ടിലെ വലിയ ഒരു വിഭാഗം യുറേനിയം ഗവേഷണത്തിനായി നീക്കിവച്ചിട്ടുണ്ടു് എന്ന വിവരം അറിയാമായിരുന്നിട്ടും കമ്മററി ഇങ്ങനെയാണു് തീരുമാനിച്ചതു്.

ഗ്രാഫൈററിൻെറ പഠനത്തിനുശേഷമാണു് യുറേനിയത്തിൻെറ കാര്യം എടുക്കുന്നതു്. അതു എപ്രകാരമാണു് ന്യൂട്രോൺസിനു് ആഗിരണം ചെയ്യുന്നതും വീണ്ടും പുറപ്പെടുവിക്കുന്നതും? ഏതു സാഹചര്യങ്ങളിൽ ഭേദനത്തിനു വിധേയമാകും? എല്ലാംകൂടി എത്ര ന്യൂട്രോൺസ് ആണു് ഉല്പാദിപ്പിക്കപ്പെടുന്നതു്?

അവശ്യസാധനങ്ങളുടെ അഭാവംകൊണ്ടു് പരീക്ഷണങ്ങൾ സാവധാനം

ത്തിലാണ് മുമ്പോട്ട പോയതു്. ഫെർമി ജോലി ത്വരിതപ്പെടുത്തുവാൻ ഇഷ്ടപ്പെട്ടമായിരുന്നു. കൂടാതെ ചെറിയ പൈലിൻെറ പെരുമാററവിശേഷങ്ങൾ സംബന്ധിച്ചു് കിട്ടുന്ന അറിവു് പലതും വലിയതു നിർമ്മിക്കുന്നതിനു പ്രയോജനപ്പെടുന്നതുമാണു്. 1941–ലെ വസന്തത്തോടുകൂടി ചെറിയ പൈലിൻെറ പ്രവത്തനം ആരംഭിക്കുന്നതിനു് ഫെർമിക്കും സംഘത്തിനും സാധിച്ചു. അവർ ഗ്രാഫൈററ്തുണ്ടു് പൊളിച്ചു മാററിയിട്ടു് അതിൽ ഒന്നിടവിട്ടു് യുറേനിയം അടങ്ങിയ ഇഷ്ടികകൾ പട്ടത്തു. പതുക്കെ കൂടുതൽ ഗ്രാഫൈററ് കൊളംബിയായിൽ വന്നുചേൻകൊണ്ടിരുന്നു. കറുത്ത ഭിത്തി ക്രമത്തിനു വളൻ. അതു് മുകൾത്തട്ടുവരെ എത്തി. എന്നിട്ടും ശൃംഖലാപ്രതിപ്രവത്തനക്ഷമമായ പൈലായിത്തീന്നില്ല. അതിൽനിന്നു് വളരെയധികം ന്യൂട്രോൺസ് രക്ഷപെട്ടു. അല്ലെങ്കിൽ അകത്തു് ആഗിരണം ചെയ്യപ്പെട്ടു. അപൂർവ്വം മാത്രമേ ഭേദനമുണ്ടാക്കുന്നതിനു് അവശേഷിച്ചുള്ളു.

ആ ഗവേഷണശാലയിൽ പരീക്ഷണം വിജയത്തിലെത്തിക്കുന്നതിനു് സാദ്ധ്യമല്ലെന്നു വ്യക്തമായി. കൂടുതൽ വലിപ്പമുള്ള മുറി, കൂടുതൽ ഉയരത്തോടുകൂടിയ മുകൾത്തട്ടോടുകൂടിയതു്, ആവശ്യമാണു്. അങ്ങിനെയൊരു മുറി കൊളംബിയായിൽ കിട്ടാനില്ല. മറെറവിടെങ്കിലും ആരെങ്കിലും അതു് തിരക്കി കണ്ടുപിടിക്കണം. ഫെർമി തൻെറ ഗവേഷണത്തിൽ ദത്തശ്രദ്ധനായിട്ടിരിക്കുകയാണു്. വിഘ്നപ്പെടുത്താൻ പാടില്ലാത്തവണ്ണം പ്രാധാന്യമുള്ളതാണു് അതു്. അതിനാൽ ഹെർബർട്ടു് ആൻഡേർസൺ ന്യൂയോക്കും സമീപസ്ഥലങ്ങളും മുഴവൻ പൈൽ സ്ഥാപിക്കാൻപററിയ ഒരു വീട്ടു് തിരക്കി നടന്നു. അദ്ദേഹം സാദ്ധ്യതയുള്ള പലതും കണ്ടെത്തി വില പേശിത്തുടങ്ങി.

ഹെർബർട്ടിനു് അവസാനമായി തിരഞ്ഞെടുപ്പു നടത്തുന്നതിനു് സാധിക്കുന്നതിനു മുമ്പു്, താനും തൻെറ സംഘവും തൻെറ ഉപകരണങ്ങളും, സമ്പാദിച്ചിരുന്ന സാധനങ്ങളും എല്ലാം ചിക്കാഗോയിലേക്കു് നീക്കേണ്ടിയിരിക്കുന്നതായി എൻ്റിക്കോ മനസ്സിലാക്കി. അതു് 1941-ൻെറ അവസാനമാണു്.

കുറച്ചു ദിവസം നേരത്തെ, ഡിസംബർ 6–ാംതീയതി, വാന്നീവർ ബുഷ്—യുറേനിയം പദ്ധതിയുടെ തലവൻ—അണുഗവേഷണം ത്വരിതപ്പെടുത്താൻ എല്ലാ ശ്രമങ്ങളും നടത്തുന്നതാണെന്നു് പ്രസ്താവിച്ചു. ഈ സമയം ഓരോ ഉത്തരവാദിത്വങ്ങൾ ഓരോ ഉന്നതവ്യക്തികൾക്കു് നിശ്ചയിച്ചു നൽകി. ചിക്കാഗോ സർവ്വകലാശാലയിലെ പ്രൊഫസർ ആർതർ എച്ചു്. കോംപ്ടണെ, ശൃംഖലാപ്രതിപ്രവത്തനം സംബന്ധിച്ച മൗലികമായ ഭൗതിക പഠനത്തിൻെറ, ചുമതലയിൽ ആക്കി. അധികം താമസിയാതെ എല്ലാ ജോലികളും തൻെറ കീഴിൽ, ചിക്കാഗോയിൽ കൊണ്ടുവരുന്നതിനു് കോംപ്ടൺ നിശ്ചയിച്ചു.

സർവ്വവിധ പ്രയത്നവും ഇതിലേക്കു് പ്രയോഗിക്കപ്പെടുന്നതാണെന്നു് പ്രഖ്യാപിതമായശേഷം, യുറേനിയംപദ്ധതി വമ്പിച്ച ഒരു കിനാവള്ളി പോലെ വ്യാപിച്ചു. അതിൻെറ ഗ്രാഹികൾ ഐക്യസംസ്ഥാനത്തെ ഏററവും പ്രധാനപ്പെട്ട സർവകലാശാലകളിലും വ്യവസായങ്ങളിലും ചെന്നെത്തി. ഈ കിനാവള്ളിയുടെ പെട്ടെന്നുള്ള വളർച്ച 1941–ൽ നടന്നു. ശൃംഖലാ പ്രതിപ്രവത്തനത്തിൻെറ സാദ്ധ്യതയിലുള്ള താല്പര്യം കൊ

ളംബിയായിൽനിന്നു് മററു പല സർവകലാശാലയിലേക്കുകൂടി വ്യാപി ച്ചപ്പോഴാണു് അതുണ്ടായതു്. ശിശുവായിരുന്ന കിനാവള്ളി യൗവനാരം ഭത്തിലേക്കു് കുതിച്ചു ചാടിയതു്, ബാല്യകാലം കഴിക്കാതെയാണു്. ഇതു് 1942-ൽ ആയിരുന്നു.

ഈ കാലത്തോടുകൂടി യുറേനിയംപദ്ധതി അണുഗവേഷണമല്ലാതെ മററു ചിലതും ഉൾക്കൊണ്ടു. ഗ്രാഫൈററിൻെറയും യുറേനിയത്തിൻെറയും ഉൽപ്പാദനമുണ്ടു്; ലോഹമായിട്ടും ഓക്സൈഡായിട്ടും. യുറേനിയം ഐസോടോപ്പുകളുടെ വേർതിരിക്കലും നടത്തണം. അവയിൽ ചിലതു് മററുള്ളവയെ അപേക്ഷിച്ചു് വേഗത്തിൽ ഭേദനവിധേയമാകും. കൂടാതെ പുതിയ മൂലകമായ പ്ലൂട്ടോണിയം ഉൽപ്പാദിപ്പിക്കുകയും വേണം.

പ്ളൂട്ടോണിയം 239-ൻെറ കണ്ടുപിടുത്തം, (പ്രധാനപ്പെട്ട പ്ളൂട്ടോണിയം ഐസോടോപ്പാണിതു്). ബെർക്ക്ലിയിലുള്ള കാലിഫോർണിയാ സർവകലാശാലയിലെ ഒരു സംഘം രസതന്ത്രജ്ഞരുടെയും ഊർജ്ജതന്ത്രജ്ഞരുടെയും പ്രയത്നഫലമായിട്ടാണു സാധിച്ചതു്. ഞങ്ങളുടെ പഴയ മിത്രം എമിലിയോ സെഗ്രേ അക്കൂട്ടത്തിലുണ്ടായിരുന്നു.

1938 വേനൽക്കാലത്തു് ഇററലി വിട്ടതിനുശേഷം എമിലിയോയെ ഞങ്ങൾ കാണുകയുണ്ടായതു് 1940 ക്രിസ്തുമസ് അവധിക്കു് അദ്ദേഹം ലിയോണിയായിൽ ഞങ്ങളെ സന്ദർശിക്കാൻ വന്നപ്പോഴാണു്. ഹഡ്സൺ നദിക്കരയിലെ 'പാലിസേഡി'ൽ അദ്ദേഹവും എൻറിക്കോയുംകൂടി ദീർഘമായി ഉല്ലാസമായി നടക്കുകയുണ്ടായി. അവർ കുടുംബവാർത്തകൾ പരസ്പരം കൈമാറി, പഴയ ചങ്ങാതിമാരെക്കുറിച്ചുള്ള വർത്തമാനങ്ങളും മുറയ്ക്കു നടത്തി. യുദ്ധത്തിൻെറ ഇരുണ്ട വിവരങ്ങൾ പറഞ്ഞു. ജർമ്മൻകാർ അപ്പോഴും ഇംഗ്ലണ്ടു് ആക്രമിച്ചിരുന്നില്ല. ഫ്രാൻസിൻെറ പതനംകഴിഞ്ഞു് അവർ അതു ചെയ്യുമെന്നു് വളരെയാളുകൾ പ്രവചിച്ചതാണു്. അവർ ഇനിയും അതു ചെയ്യുമോ? അങ്ങിനെ പറയുമ്പോൾ ആകാംക്ഷകൊണ്ടു് എമിലിയോയുടെ കീഴ്ച്ചുണ്ടു് മുമ്പോട്ടു വന്നു. അവർ കണ്ടെത്താത്ത ഒരു വസ്തുവിനെപ്പററിയും സംസാരിക്കുകയുണ്ടായി. യുറേനിയംപ്രതിപ്രവർത്തനത്തിൻെറ ഫലമായി ഉണ്ടാകുന്ന ഉൽപ്പന്നങ്ങളിൽ ഒന്നു് മൂലകം 94 ആയിരിക്കണമെന്നു് പല ഊർജ്ജതന്ത്രജ്ഞന്മാരും താത്വികമായി വിശ്വസിച്ചിരുന്നു. യുറേനിയത്തിലെ ഏററവും അധികം ഭേദനവിധേയമാകുന്ന ഐസോടോപ്പിനെപ്പോലെ ഭേദനവിധേയമാകുന്ന ഒരു വസ്തുവായിരിക്കും അതെന്നു കണക്കാക്കപ്പെട്ടിരുന്നു. അതിൻെറ രാസപരവും ഭൗതികവുമായ ഗുണവിശേഷങ്ങളെക്കുറിച്ചും എൻറിക്കോയും എമിലിയോയും ചർച്ച ചെയ്തു. കാലിഫോർണിയായിലെ ഏററവും ശക്തമായ സൈക്ലോട്രോൺ ഉപയോഗിച്ചു് അതു് ഉൽപ്പാദിപ്പിക്കാൻ ശ്രമിക്കുന്നതു് നന്നായിരിക്കുമെന്നു് അവർ തീരുമാനിച്ചു. അതിനെ വേർതിരിക്കാനും ഒററതിരിച്ചു പഠിക്കാനും ശ്രമിക്കുന്നതിനു് പ്രയത്നം തിരിച്ചുവിടുന്നതും നന്നായിരിക്കുമെന്നു് അവർ തീരുമാനിക്കുകയുണ്ടായി.

എമിലിയോ ബെർക്ക്ലിയിലേക്കു് മടങ്ങിപ്പോയി. അധികം താമസിയാതെ അദ്ദേഹത്തിൻെറ കക്ഷി പ്ളൂട്ടോണിയം 239 കണ്ടുപിടിക്കുകയും ചെയ്തു.

പ്രൊഫസർ കോംപ്ടൺ അണുഗവേഷണത്തിൻെറ ഉത്തരവാദിത്വ

ത്തിൽ നിയമിതനായപ്പോൾ, എൻറിക്കോ ചിക്കാഗോയിലേക്കുള്ള തൻെറ ആദ്യത്തെ യാത്ര നടത്തി. ശത്രുരാജ്യപ്രജയെന്ന നിലയിൽ സഞ്ചരിക്കുന്ന തിനു് അപേക്ഷിച്ചതും അന്നാണു്. നിഗൂഢരായ 'അവർ' കോംപ്ടണും യുറേനിയം പദ്ധതിയുടെ നയനിർമ്മാതാക്കളും ആയിരുന്നു എന്നു് അങ്ങിനെ വ്യക്തമായി.

കൊളംബിയായിൽ നിന്നു് ചിക്കാഗോയിലേക്കു് ജോലി മാററുന്നതിനുള്ള തീരുമാനം കോംപ്ടൻ മൂലമായിരുന്നെന്നു് എനിക്കു് അറിയാൻ അന്നു് ഇടയായിരുന്നെങ്കിൽ, ഞാൻ ആവലാതിപ്പെട്ടമായിരുന്നില്ല. കോംപ്ടൺ ചിന്താശേഷിയും സ്നേഹവും ഉള്ള ആളാണു്. മററുള്ളവരെ ഒരു മാററം എങ്ങിനെ ബാധിക്കുമെന്നു കണക്കാക്കാതെ അദ്ദേഹം തീരുമാനങ്ങളൊന്നും എടുക്കുകയില്ല. അതുകൊണ്ടു്, അദ്ദേഹം ഒരു അഭിപ്രായം പ്രകടമാക്കിയാൽ, അതു് ഒരു ഉത്തരവായി വ്യാഖ്യാനിച്ചു്, മററുള്ളവർ അഭിപ്രായപ്രകടനമൊന്നുമില്ലാതെ സ്വീകരിക്കുകയാണു പതിവു്.

ചിലപ്പോഴൊക്കെ കോംപ്ടണുപോലും കാര്യസാധകമായ തീരുമാനങ്ങൾ എടുക്കേണ്ടിവന്നിരുന്നു. രഹസ്യമായതിനാൽ ഒരിക്കൽ വിശദീകരിക്കാൻ വയ്യാത്ത ഒരു തീരുമാനം എടുക്കുകയുണ്ടായി. കോംപ്ടൺ എല്ലാ "ലോഹസംസ്കരണവിദഗ്ദ്ധന്മാ"രെയും ഒരു മീററിംഗിനു് വിളിച്ചുകൂട്ടി. അവരെല്ലാം ഒരു ഹാളിൽ കൂടിയിരുന്നു. കോംപ്ടൺ ഹാളിലേക്കു് നടന്നു വന്നു. അദ്ദേഹത്തിൻെറ കയ്യിൽ കൊണ്ടുവന്നിരുന്ന ഒരു വേദപുസ്തകത്തിൽ നോട്ടം പതിഞ്ഞു. അതിൽനിന്നു് അദ്ദേഹം ഉറക്കെ വായിച്ചു :

"ദൈവം ഗിഡിയൊണോടു പറഞ്ഞു........."

ഗിഡിയൊൺ ദൈവത്തിൻെറ വചനങ്ങൾ അനുസരിച്ചതുപോലെ "ലോഹസംസ്കരണവിദഗ്ദ്ധന്മാർ" കോംപ്ടണിൻെറ തീരുമാനം സ്വീകരിക്കണം.

ശൃംഖലാ പ്രതിപ്രവർത്തനം സംബന്ധിച്ചുള്ള എല്ലാ ജോലിയും ചിക്കാഗോയിൽ കേന്ദ്രീകരിക്കണമെന്നു് കോംപ്ടൺ നിശ്ചയിച്ചപ്പോൾ എൻറിക്കോയുടെ കക്ഷി ശിഥിലമായി. ആൻഡേർസൺ ചിക്കാഗോയിലേക്കു് ഉടനെ നീങ്ങി. സിൻ കുറെ മാസങ്ങൾ കൊളംബിയായിൽ താമസിച്ചു. എൻറിക്കോ ചിക്കാഗോയ്ക്കും കൊളംബിയായ്ക്കും ഇടയിൽ യാത്രയും തുടങ്ങി; കൂടുതൽ യാത്രാനുമതിച്ചീട്ടുകൾക്കു് അപേക്ഷിച്ചു.

കൊളംബിയായിലെ പൈലിൽ സിൻ പഠനം തുടർന്നു. അപ്പോൾ ആൻഡേർസൺ സ്വന്തമായി ചിക്കാഗോയിൽ ഒന്നു് സംവിധാനം ചെയ്തു. കൊളംബിയായിലെ പൈൽ തട്ടുവരെ ഉയർത്തിക്കഴിഞ്ഞു. ഇനിയും അതു് കൂടുതൽ പൊക്കുവാൻ സാധ്യമല്ല. എൻറിക്കോ അതിൻെറ ഉള്ളിലെ വായുവിനെ നീക്കംചെയ്താൽ അതു് എത്രകണ്ടു് കാര്യക്ഷമമായിത്തീരുമെന്നു് പരീക്ഷിക്കാൻ ആഗ്രഹിച്ചു. ഗ്രാഫൈററു് രന്ധ്രബഹുലമായ വസ്തുവാണു്. അതിൻെറ സുഷിരങ്ങളിൽ വളരെ വായു അകപ്പെട്ടുപോയിരിക്കും. ഈ വായു ന്യൂട്രോൺ ആഗിരണത്തിൽ കുറെ ഉത്തവാദിയായിത്തീരുന്നുമുണ്ടു്. പൈലിൻെറ ചുററും ശൂന്യത സൃഷ്ടിക്കപ്പെട്ടുന്നതായാൽ ഗ്രാഫൈററിലെ സുഷിരങ്ങളും വായുരഹിതമായിത്തീരും. അങ്ങിനെ ന്യൂട്രോൺ നഷ്ടം ഇല്ലാതാക്കാം.

"പൈലിലെ വായു പമ്പുചെയ്യുകളയാം" എന്നു പറയുന്നതു് എളുപ്പമാണു്. അതു് നിവർത്തിക്കയെന്നതു് മറെറാരു കാര്യമാണു്.

പൈൽ ഒരുക്കിയിട്ടുള്ള മുറിയിലെ വായു മുഴുവൻ പമ്പുചെയ്തു കളയുക യെന്നതു് അപ്രായോഗികമാകുന്നു. അതു് സാധ്യമായാൽതന്നെ, അതിൽ ആർക്കും ജോലിചെയ്യുന്നതിനു് സാധിക്കുകയില്ലല്ലോ.

"പ്രായോഗികമായി വായുവിനെ നീക്കംചെയ്യുന്നതു് എങ്ങിനെയാണു്?" എൻറിക്കോ സ്വയം ചോദിച്ചു. ആഹാരസാധനങ്ങളിൽ നിന്നു് വായുവിനെ ഒഴിവാക്കേണ്ടിവരുമ്പോൾ, അതു് തകരഡപ്പിയിൽ വയ്ക്കുകയാണു ചെയ്യുന്നതു്. അതുപോലെ 'പൈലും' ചെയ്താൽ എന്താണു്? പൈലിനെ 'ഡപ്പി'യിലാക്കിയാലെന്തു്? ആവശ്യമായ വലിപ്പത്തിലുള്ള 'ഡപ്പി' ഉണ്ടായിരുന്നില്ല. അതിനാൽ അത്തരത്തിൽ ഒന്നു നിർമ്മിക്കുന്നതിനു് എൻറിക്കോ ഓർഡർ കൊടുത്തു. തകരപ്പണിക്കാരൻ ഒരു വലിയ ഡപ്പി പലഭാഗങ്ങളിലായി നിർമ്മിച്ചു. വേണ്ടവിധത്തിൽ അവ സംയോജിപ്പിക്കുന്നതിനു് സൗകര്യമാകുന്നതിനു് അതിലോരോന്നിലും മനുഷ്യൻെറ കൊച്ചുരൂപം വരച്ചുവച്ചു. അതു് ആവശ്യമായവിധം സംയോജിപ്പിച്ചു കഴിഞ്ഞാൽ മനുഷ്യചിത്രങ്ങളെല്ലാം നേരെനില്ക്കും ; ഇല്ലെങ്കിൽ തല കീഴായും !

പൈലിനെ 'ഡപ്പി'യിലാക്കിക്കഴിഞ്ഞപ്പോൾ ശൂന്യോല്പാദനപ്പമ്പുകൾ പ്രവർത്തിപ്പിച്ചു് അകത്തെ വായു പുറത്തേക്കു നീക്കംചെയ്തു. ന്യൂട്രോൺ നഷ്ടത്തിൻെറ കുറവു് ഗണ്യമായിരുന്നെങ്കിലും വളരെയില്ലായിരുന്നു. ഒരു പക്ഷേ, എൻറിക്കോ വിചാരിച്ചു, മീഥേൻവാതകം അകത്തു് അടിച്ചുകയററിയാൽ അതുകൊണ്ടു് ഗ്രാഫൈററിലെ സുഷിരങ്ങൾ നിറഞ്ഞു് പൈലിൻെറ പ്രവർത്തനം കൂടുതൽ കാര്യക്ഷമമാക്കിയേക്കാം എന്നു്. മീഥേൻ വാതകം ന്യൂട്രോണിനെ ആഗിരണംചെയ്യുകയില്ല. എന്നാൽ മീഥേൻ വായുവുമായി മിശ്രിതമായി ഭവിച്ചാൽ, അതു് പൊട്ടിത്തെറിച്ചേക്കും. ഇപ്പോൾ ഉള്ളതിൽ കൂടുതൽ അപകടങ്ങൾ വലിച്ചുവയ്ക്കുന്നതിനു് എൻറിക്കോ തയ്യാറില്ല. ദീപ്തിമത്സാധനങ്ങൾ കൈകാര്യം ചെയ്യുന്നതും, മുമ്പുള്ളതിൽ കൂടുതൽ ന്യൂട്രോണിനു് വിധേയമായി പെരുമാറുന്നതും, ആപൽക്കരമായ സാഹചര്യങ്ങളാണു്. മനുഷ്യൻെറ മേൽ എന്തു ഫലമാണുണ്ടാകുന്നതെന്നു് പരീക്ഷിച്ചു നോക്കിയിട്ടില്ലാത്ത വസ്തുക്കളാണധികവും.

അപകടങ്ങളും ഉണ്ടായിട്ടുണ്ടു്. വാൾട്ടർ സിൻ ഒരു ടിൻ തോറിയം പൊടി തുറന്നു. ധൂളിരൂപത്തിലുള്ള ലോഹങ്ങൾ വായുവുമായി സമ്പർക്കത്തിലെത്തിയാൽ ചിലപ്പോഴൊക്കെ എരിഞ്ഞുപോകുമെന്നു് അറിവുള്ളതാണു്. അതിനാൽ സിൻ വേണ്ട മുൻകരുതലുകൾ എടുത്തിരുന്നതാണു്. അദ്ദേഹം കറുത്തകണ്ണടയും, റബ്ബർ ഗ്ലൌസും റബർ വേഷവും ധരിച്ചിരുന്നു. തോറിയം പൊടി വച്ചിരുന്ന തകരം തുറന്നപ്പോൾ, അദ്ദേഹത്തിൻെറ കയ്യിൽ വച്ചു് അതു് പൊട്ടിത്തെറിച്ചു. ഗ്ലൌസിൽ തീപിടിച്ചു. മുഖവും കയ്യും കഠിനമായി പൊള്ളി. കറുത്ത കണ്ണട കണ്ണുകളെ രക്ഷിച്ചു. കുറച്ചധികം ആഴ്ച അദ്ദേഹം ആശുപത്രിയിലായി. ഫെർമിയോടു് മീഥേൻകൊണ്ടുള്ള പരീക്ഷണത്തെപ്പററി ചർച്ചചെയ്യുമ്പോഴും അദ്ദേഹത്തിൻെറ മുഖവും കൈകളും ചുവന്നും വട്ടപിടിച്ചും ആയിരുന്നു സ്ഥിതിചെയ്തിരുന്നതു്.

മറെറാരു അപകടം ഉണ്ടായാലും ആപൽക്കരമായ അനന്തരഫലങ്ങൾ ഉണ്ടാകുകയില്ലെന്നമട്ടായിരുന്നു എന്നു തോന്നി. ചില പരീക്ഷണങ്ങൾക്കു് ഒരു കേന്ദ്രീകൃതസ്ഥാനത്തുനിന്നു് ഉത്തേജിപ്പിച്ചുവിടുന്നതാണു് സൗകര്യപ്രദം. അങ്ങിനെയാണെങ്കിൽ "സൈക്ലോട്രോൺ"കൊണ്ടു

പ്രയോജനം വലുതായിട്ടില്ല. കാരണം അതു് ന്യൂട്രോണിന്റെ അന്തർവ്യാപനമായ ഉൽപ്പാദനവിധമാണു്. റോമിൽ സ്വീകരിച്ചിരുന്ന രീതിയിലുള്ള ന്യൂട്രോൺ ഉൽപ്പാദനകേന്ദ്രത്തെയാണു് കൂടുതൽ സ്വീകാര്യമായി കണ്ടതു്.

എൻറിക്കോയും റോമിലെ മിത്രങ്ങളും ബെറിലിയം പൊടിയെ റാഡോണമായി കലർത്തി. റാഡോൺ ലഭിച്ചതു് പ്രൊഫസർ ട്രാബാക്കി, അതായതു് "ദൈവം" നല്കിയ ഒരു ഗ്രാം റേഡിയത്തിൽ നിന്നുമാണു്. റാഡോൺ വളരെവേഗം ഇല്ലാതാകുന്നു. ഓരോ ആഴ്ചയിലും അവർ കൂടുതൽ കൂടുതൽ തയ്യാറാക്കി പുതിയ ഉൽപ്പാദനകേന്ദ്രങ്ങൾ ഉണ്ടാക്കിവന്നു. റേഡിയത്തെ നേരിട്ടു് ഉപയോഗിക്കുന്നതായിരുന്നു മെച്ചം. എന്നാൽ "ദൈവ"ത്തിനു് ആകപ്പാടെ ഒരു ഗ്രാം റേഡിയം മാത്രമേ ഉണ്ടായിരുന്നുള്ളു. അതു് ഇററാലിയൻ പൊതുജനാരോഗ്യ ഡിപ്പാർട്ടുമെന്റിന്റെ വകയായിരുന്നതിനാൽ അദ്ദേഹത്തിനു് മറെറാരാളിനു കൊടുക്കുവാൻ സാധിക്കുകയില്ല. അതിനാൽ റോമിലെ ഊർജ്ജതന്ത്രജ്ഞന്മാർക്കു് റേഡിയത്തിന്റെ ഉൽപ്പന്നത്തെക്കൊണ്ടു് തൃപ്തിപ്പെടേണ്ടിവന്നു.

അമേരിക്ക (അങ്കിൾസാം) "ദൈവ"ത്തെക്കാൾ ധനികനാണു്. അവർ ഗവേഷകന്മാർക്കു് ഏററവും ഉത്തമമെന്നു തോന്നുന്ന തരത്തിൽ ഇഷ്ടം പോലെ ഉപയോഗിക്കുന്നതിനു് രണ്ടു ഗ്രാം റേഡിയംവീതം കൊടുത്തു. പെഗ്രാം, ഫെർമി, ആൻഡേർസൺ എന്നിവർ റേഡിയത്തേയും ബെറിലിയത്തേയും പൊടിച്ചു്, ഉൽപ്പാദനവസ്തുവായി മാററി. ഒരുദിവസം അവരുടെ ആവശ്യത്തിനു വേണ്ടപോലെ, ആ പൊടി ഉണങ്ങിയിട്ടില്ലായിരുന്നു. അതിനാൽ ഒരു ചൂടുപ്ലേററിൽ അതു് ഉണങ്ങാൻവച്ചു. അതു് ചൂടാക്കിയാൽ, മുറിയിലെ വായു റേഡിയം അശുദ്ധമാക്കുമെന്നു് അവർക്കു് അറിയാമായിരുന്നു. അതിനാൽ അവർ അതിനു പുറത്താണു നിന്നതു്. അപ്പഴപ്പോൾ കതകു് അല്പം തുറന്നു് ഉള്ളിലേക്കു് എത്തിനോക്കി അവരുടെ പാചകം നോക്കിക്കൊണ്ടിരുന്നു.

അകാരണമായി അവരുടെ മിശ്രിതം എരിഞ്ഞു. മുറിയുടെ കതകു് അല്പം തുറന്നുനോക്കിയപ്പോൾ അതു മുഴുവൻ പുകയാണെന്നുകണ്ടു് ഉള്ളിലേക്കു് ഓടിക്കയറി പ്ലേററു് എടുത്തുമാററിയിട്ടു് ഓടി പുറത്തിറങ്ങി. പുകയിൽ അല്പസമയമേ അവർ കഴിച്ചുകൂട്ടിയുള്ളു. ജീയ്ജർ കൗണ്ടർകൊണ്ടു് പരിശോധിച്ചപ്പോൾ അവരുടെ ശരീരത്തിൽ റേഡിയത്തിന്റെ അംശങ്ങളൊട്ടും പററിപിടിച്ചിട്ടില്ലെന്നു തെളിഞ്ഞു. അതിനാൽ മനസ്സിനു് ആശ്വാസമായി.

അഞ്ചാറു സംവത്സരങ്ങൾ കഴിഞ്ഞു. ഹെർബർട്ടു് രോഗാതുരനായി. ഡോക്ടറന്മാർ അതു് 'ബെറിലിയോസിസ്' ആണെന്നാണു് കണ്ടുപിടിച്ചതു്. ശ്വാസകോശത്തിൽ ബെറിലിയം അടിയുന്നതുകൊണ്ടു് ഉണ്ടാകുന്ന ഒരു അപൂർവ്വരോഗമാണതു്. ഹെർബെർട്ടിന്റെ രോഗം ആർക്കും ദീർഘദർശനം ചെയ്യുന്നതിനു് കഴിഞ്ഞിരുന്നില്ല. എന്തുകൊണ്ടെന്നാൽ അക്കാലത്തു് ബെറിലിയം എരിയുന്നതിൽനിന്നുണ്ടായ പുകശ്വസിക്കുന്നതുകൊണ്ടു് ആപല്ക്കരമായ ഫലങ്ങളുണ്ടാകുമെന്നു് ആരും അറിഞ്ഞിരുന്നില്ല. ഇങ്ങനെയുള്ള ആപത്തുകളെ മീതേൻ വമ്പിച്ചതോതിൽ ഉപയോഗപ്പെടുത്തിയിട്ടു് വർദ്ധിപ്പിക്കണമെന്നു് എൻറിക്കോ വിചാരിച്ചില്ല. അവസാനം അതിനെതിരായി അദ്ദേഹം തീരുമാനമെടുത്തു.

ജോലി ജീവിതത്തിൻെറ ഒരംശം മാത്രമാണ്. മനുഷ്യരുടെ വികാരങ്ങൾ കുട്ടിക്കലരുന്നു. അതിനെ ചില ക്ലിപ്തമണിക്കൂറിലേക്ക് ഒതുക്കിനിറുത്തുക സാധ്യമല്ല. ഫെർമി തൻെറ തീരുമാനമെടുത്തപ്പോൾ, ഒരു വിദ്യാർത്ഥി ആശ്വാസനിശ്വാസം വിട്ടു. അതിനു് മീത്തേൻ വാതകത്തിൻെറ പൊട്ടിത്തെറിക്കലിൽ പെട്ടു മരിച്ചുപോകുമെന്നു് ഭയവുമായി ബന്ധമൊന്നുമില്ല.

ഹാരോൾഡ് ആഗ്ന്യൂ ആയിരുന്നു ഈ വിദ്യാർത്ഥി. ചിക്കാഗോയിൽ ഹെർബർട്ട് ആൻഡേർസണോടുകൂടി ജോലിചെയ്തിരുന്നിടത്തു നിന്നു് ന്യൂയോർക്കിൽ വന്നതാണയാൾ. അവർ തുടങ്ങിവച്ച പരീക്ഷണങ്ങൾ അവസാനിച്ചാലുടനെ സിനിൻെറ കൊളംബിയായിലെ കക്ഷി ചിക്കാഗോയിലെ ലോഹസംസ്കരണശാല'യിലേക്കു് നീങ്ങണമെന്നായിരുന്നു തീരുമാനം. ആൻഡേർസൺ ആഗ്ന്യൂയിനെയും മററു രണ്ടു് ചെറുപ്പക്കാരെയും ന്യൂയോർക്കിലയച്ചു് പരീക്ഷണങ്ങൾ ത്വരിതപ്പെടുത്തുവാനും ഉപകരണങ്ങൾ 'പാക്കു' ചെയ്യാനും അയച്ചതാണു്. അങ്ങിനെ സിനുമായി വീണ്ടും യോജിക്കണം. ന്യൂയോർക്കിൽ അവർക്കു് അധികനാൾ തങ്ങേണ്ടിവരികയില്ല എന്നു് ഹെർബർട്ടു് പറഞ്ഞു. ഹാരോൾഡ് അഗ്ന്യൂ തൻെറ പദ്ധതി വ്യത്യാസപ്പെടുത്തേണ്ട ആവശ്യമൊന്നുമില്ല. അയാൾ നിശ്ചയിച്ചിരുന്നതുപോലെ തൻെറ ജന്മനാടായ ഡെൻവറിൽ വിവാഹിതനായിത്തീരുന്നതിനു് വേണ്ടി മടങ്ങിച്ചെല്ലാവുന്നതാണു്. പുതിയ ഒരു പരീക്ഷണം കൂടി ആലോചനയിലുണ്ടെന്നു് ഹാരോൾഡ് അറിഞ്ഞപ്പോൾ തൻെറ വിവാഹം അമാന്തപ്പെടുമോയെന്നു് ഭയപ്പെട്ടു. എന്നാൽ ഇപ്പോൾ അയാൾക്കു് സന്തോഷമായി.

ലോഹസംസ്കാരഗവേഷണശാലയിലെ ആൻഡേർസണിൻെറ കക്ഷിയിൽ ഹാരോൾഡ് അഗ്ന്യൂ ആ വർഷം ഫെബ്രുവരി ആദ്യം ചേർന്നു. ഡെൻവർ സർവ്വകലാശാലയിലെ ബി. ഏ. ബിരുദിനു് ആവശ്യമായ കാര്യങ്ങൾ ആഗ്ന്യൂ പൂർത്തിയാക്കി. പല സർവ്വകലാശാലകളിലും പണിയെടുക്കുന്നതിനുള്ള ഫെല്ലോഷിപ്പ് അയാൾക്കു് ലഭ്യമായി. അതിൽ ഏതാണു് തിരഞ്ഞെടുക്കേണ്ടതെന്നതു് ഒരു പ്രശ്നമായിത്തീർന്നു. അയാൾ തൻെറ അദ്ധ്യാപകനായ ജോയിസ് സ്റ്റേൺസിനെ ഉപദേശത്തിനായി സമീപിച്ചു.

ചിക്കാഗോയിലെ 'ലോഹസംസ്കരണ'പദ്ധതിയിൽ പ്രൊ. സ്റ്റേൺസ് ചേരാൻ തുടങ്ങുകയാണു് എന്നു് അദ്ദേഹം അഗ്ന്യൂവിനോടു പറഞ്ഞു. അദ്ദേഹത്തിൻെറ മിത്രമായ ആർതർ കോംപ്ടൺ അതിനായി പ്രേരിപ്പിച്ചു. ആവശ്യമുണ്ടെങ്കിൽ അഗ്ന്യൂവിനു്, അയാളോടൊന്നിച്ചു് പോകാം. ഊർജ്ജതന്ത്രത്തിലെ ഒന്നാംതരക്കാർ സർവ്വകലാശാലകൾ ഉപേക്ഷിച്ചു് യുദ്ധം സംബന്ധമായ നിരവധി പദ്ധതികളിലായി ചേർന്നുകഴിഞ്ഞു. അയാൾക്കു് ലോഹസംസ്കരണഗവേഷണാലയത്തിൽ ഏതൊരു സർവ്വകലാശാലയിലെക്കാൾ കൂടുതൽ ഊർജ്ജതന്ത്രം പഠിക്കാനൊക്കും.

ചെറുപ്പക്കാരനു് തൻെറ അദ്ധ്യാപകൻെറ വാക്കുകൾ സ്വീകരിക്കുകയെന്നല്ലാതെ മറെറാന്നും ചെയ്യാനുണ്ടായിരുന്നില്ല. ഭദ്രതയ്ക്കുവേണ്ടി നിലവിലിരുന്ന രഹസ്യനിയമങ്ങൾ സ്റ്റേണിനെ, ചിക്കാഗോയിൽ ആരൊക്കെ ഉണ്ടായിരിക്കുമെന്നു പറയുന്നതിനോ, ഏതുതരത്തിലുള്ള പണിയാണു് അവിടെ ചെയ്യേണ്ടിവരാനിടയുള്ളതെന്നു് വിശദീകരിക്കാനോ, അനുവദിച്ചില്ല.

അന്നും അതിനുശേഷവും അതിസമർത്ഥന്മാരായ കുറെ വിദ്യാർത്ഥികൾ അനേകകാരണങ്ങളാൽ പദ്ധതിയിൽ ചേർന്നു. ലോഹസംസ്കരണഗവേഷ

ണാലയത്തിൽ കഴിവിനൊത്തു് രാജ്യത്തെ സംരക്ഷിക്കുവാൻ പണിചെയ്യാമെന്നതു കൂടാതെ, അവർക്കു് അവിടെനിന്നു് ക്ഷണിപ്പിക്കപ്പെട്ട സർവ്വകലാശാലകളിലെക്കാൾ കൂടുതൽ ഊർജ്ജതന്ത്രം പഠിക്കുകയും ചെയ്യാം.

ചിക്കാഗോയിൽ ഹാരോൾഡു് അഗ്ന്യൂവിനെ ആൻഡേർസണിന്റെ സംഘത്തിലേക്കാണു നിയോഗിച്ചതു്. വസന്തകാലത്തു് ഫെർമിയെയും മററും ന്യൂയോർക്കിൽ സഹായിക്കുവാൻ ആൻഡേർസണോടു് ആവശ്യപ്പെട്ടു. തന്റെ വിവാഹം നീട്ടിവയ്ക്കുകയെന്ന അപകടത്തിനു് ഇടയില്ലെന്നു് നിശ്ചയമായപ്പോൾ പൈലിനെ പൊളിച്ചു മാററുന്നതിനും പായ്ക്കു ചെയ്യുന്നതിനുമുള്ള പ്രവർത്തിയിൽ കൂടുതൽ ഊർജ്ജിതത്തോടും ജാഗ്രതയോടും ഏർപ്പെട്ടു. ഗ്രാഫൈററും യുറേനിയവും റേഡിയവും ബെറിലിയവും, ജീയ്ജർ കൗണ്ടറും മററു് ഉപകരണങ്ങളും—എല്ലാം പായ്ക്കുചെയ്തു് "ലോഹസംസ്കരണ ഗവേഷണാലയ"ത്തിലേക്കു് കപ്പൽ കയററി. എൻറിക്കോ ചിക്കാഗോയിൽ സ്ഥിരതാമസത്തിനായി പോകുകയും ചെയ്തു.

## പത്തൊമ്പതു്

## വിജയം

**ലോ**ഹസംസ്കരണാലയത്തിലെ ഹെർബർട്ടു് ആൻഡേർസനും സംഘവും ചെറിയ മാതൃകയിലുള്ള പൈലുകൾനിർമ്മിച്ചു് കൂടുതൽ വലിപ്പമുള്ളവ ഉണ്ടാക്കുന്നതിനു് വിവരങ്ങൾ ഈ സമയം ശേഖരിക്കുന്നുണ്ടായിരുന്നു. പൈലിന്റെ ജോലിനടത്തുവാൻ ഏററവും പററിയതെന്നു് കോംപടണു തോന്നിയതു് ചിക്കാഗോ സർവ്വകലാശാലയിലെ സ്റ്റേഡിയത്തിലെ സ്റ്റാഗ്ഫീൽഡു് ആണു്. ചിക്കാഗോ ക്യാമ്പസിനുള്ളിൽ കാൽപ്പന്തു കളി സർവ്വകലാശാലാദ്ധ്യക്ഷൻ ഹച്ചിൻസ് നിരോധിച്ചു. സ്റ്റാഗ്ഫീൽഡു് പലതരം അസാധാരണമായ പണികൾക്കായി ഉപയോഗിച്ചു തുടങ്ങി. പടിഞ്ഞാറുള്ള എല്ലിസ് അവന്യൂയിൽനിന്നു കണ്ടാൽ സ്റ്റേഡിയത്തിന്റെ ഭാഗം മദ്ധ്യകാലകൊട്ടാരം മാതിരി ഇഷ്ടികകൊണ്ടു ഭിത്തികെട്ടി ഉയർത്തിയിരിക്കുകയാണെന്നേ തോന്നൂ. വെസ്റ്റ്സ്റ്റാൻഡ്സിൽനിന്നു അതിലേക്കുള്ള പ്രവേശനദ്വാരം വലിയ ആ ഭിത്തി ഭേദിച്ചു് ആണു നിർമ്മിച്ചിരിക്കുന്നതു്. 'സ്ക്വാഷ് കോർട്ടു" അതിന്റെ ഒരു ഭാഗമാണു്. അതിനു് മുപ്പതടി പരപ്പും അതിന്റെ രണ്ടിരട്ടി നീളവും 26 അടി ഉയരവും ഉണ്ടായിരുന്നു.

ഊർജ്ജതന്ത്രജ്ഞന്മാർ കൂടുതൽ ഇടമുള്ള സ്ഥലം ഇഷ്ടപ്പെട്ടമായിരുന്നു. പൈലിനു പററിയ സ്ഥലമെല്ലാം ചിക്കാഗോയിൽ താവളമടിച്ചിരുന്ന സൈന്യത്തിന്റെ ആവശ്യത്തിലേക്കു് എറെറടുത്തു കഴിഞ്ഞിരുന്നു. അതിനാൽ ഊർജ്ജതന്ത്രജ്ഞന്മാർക്കു് സ്ക്വാഷ്കോർട്ടുകൊണ്ടു തൃപ്തിപ്പെടേണ്ടിവന്നു. അവിടെ ഹെർബർട്ടു് ആൻഡേർസൺ പൈലു സ്ഥാപിക്കാൻ ആരംഭിച്ചു. അതു ചെറിയ പൈലുതന്നെയായിരുന്നു. എന്തുകൊണ്ടെന്നാൽ സാധനസാമഗ്രികൾ അങ്ങോട്ടു് എത്തിയതു് സാവധാനത്തിലാണു്. കട്ടിലിൽ

പുതിയ പുതിയ കെട്ടുകൾ വന്നപ്പോൾ ഹെർബർട്ടിന്റെ ഊർജ്ജിതം കൂടുതൽ കൂടുതൽ വദ്ധിച്ചു. പണിയെടുക്കാൻ അദ്ദേഹം ഇഷ്ടപ്പെട്ടു. അക്ഷമനായ സ്വഭാവക്കാരനായിരുന്നു അദ്ദേഹം. മെലിഞ്ഞ അദ്ദേഹത്തിന്റെ ശരീരത്തിനു് പ്രതീക്ഷിക്കാനാവാത്ത സഹനശേഷിയുണ്ടായിരുന്നു. എല്ലാ സമയവും ജോലിചെയ്യാൻ അദ്ദേഹത്തിനു കഴിവുണ്ട്. സഹപ്രവർത്തകരെയും അതേ ആവേശത്തോടും ഊജ്ജിതത്തോടും പ്രവത്തിപ്പിക്കുകയും ചെയ്തു.

ഒരു ശനിയാഴ്ച വൈകുന്നേരം ഒരുകെട്ട് സാധനങ്ങൾ വെസ്റ്റ്സ്റ്റാൻഡ്സിൽ വന്നെത്തി. സാധാരണയായി അവ അഴിച്ചെടുക്കുന്ന ആളുകളല്ല അന്നു് അവിടെ ജോലി ചെയ്തതു്. ഒരു സർവ്വകലാശാലാ പ്രൊഫസർ ഹെർബർട്ടിനെക്കാൾ വളരെ പ്രായക്കൂടുതലുണ്ടായിരുന്ന ഒരാൾ, കെട്ടുകളൊക്കെ സൂക്ഷിച്ചു നിരീക്ഷിച്ചു. എന്നിട്ട് പതുക്കെ പറഞ്ഞു: "ആ ആളുകൾ ഇതു് തിങ്കളാഴ്ച രാവിലെ പൊളിച്ചെടുക്കട്ടെ!"

"അവരോ! വേണ്ടാ. നമുക്കു് ഇപ്പോൾതന്നെ അതു ചെയ്യാം." ഹെർബർട്ട് ജ്വലിച്ചുകൊണ്ടു പറഞ്ഞു. പ്രായമായവരുടെ മുമ്പിലും ഉന്നതസ്ഥാനീയരുടെ മുമ്പിലും ലജ്ജിച്ചുനിൽക്കുന്നതു് അദ്ദേഹത്തിന്റെ സ്വഭാവമല്ല. പ്രൊഫസർ കോട്ട് ഊരിവച്ചു. അവർ രണ്ടുപേരുംകൂടി കെട്ടിന്റെ ചട്ടക്കൂട് പൊളിച്ചുതുടങ്ങി.

വഷളായ സംഭാഷണം "ലോഹസംസ്കരണഗവേഷണാലയ"ത്തിൽ ധാരാളം ഉപയോഗിക്കാറുണ്ട്. സമയം അതിക്രമിച്ചും മററും പണി ചെയ്യുമ്പോഴുള്ള വികാരവൈവശ്യത്തെ അതു് ലഘൂകരിച്ചു. ഐക്യസംസ്ഥാനങ്ങളിൽ തയ്യാറാക്കുന്നതിനുമുമ്പു് ജർമ്മനിക്കു് അണുവായുധങ്ങൾ സിദ്ധിക്കുമോ? യുദ്ധം ജയിക്കുന്നതിനുതകത്തക്കവിധം സമയത്തിനു് ഈ ആയുധങ്ങൾ ഉണ്ടാക്കാനൊക്കുമോ? മറുപടി പറയപ്പെട്ടിട്ടില്ലാത്ത ഈ പ്രശ്നങ്ങൾ പദ്ധതിയുടെ നേതാക്കന്മാരുടെ മനസ്സിൽ നിരന്തരം ഉണ്ടായിരുന്നു. അതു് അവരെ കൂടുതൽ കൂടുതൽ വേഗത്തിൽ വേലയെടുപ്പിച്ചു. അതുതന്നെ അവരെ വികാരവിവശരാക്കുകയും ആണയിടീക്കുകയും ചെയ്തു.

വസന്തത്തോടുകൂടി വിജയം തീർച്ചയായി. സ്ക്വാഷ്കോർട്ടിൽ സംവിധാനം ചെയ്ത ഒരു പൈൽ വേണ്ടിയിരുന്ന എല്ലാ സാഹചര്യങ്ങളും അതായതു് സാധനങ്ങളുടെ പരിശുദ്ധി, ഗ്രാഫൈററിന്റെ ഇടയിൽ യുറേനിയത്തിന്റെ യഥാവിധിയുള്ള വിന്യാസം ഇതൊക്കെ—നേടിക്കഴിഞ്ഞു് ശരിയായ രൂപത്തിലെത്തിയതിനാൽ ശൃംഖലാപ്രതിപ്രവത്തനത്തിനു് അതു ഇടവരുത്തും.

"മേയ്മാസമോ അല്ലെങ്കിൽ ജൂലൈമാസത്തിലാദ്യമോ അതു് സാദ്ധ്യമായിത്തീരണം." എൻറിക്കോ എന്നോടു പറഞ്ഞു. അക്കാലങ്ങളെക്കുറിച്ചു് സ്മരിച്ചുകൊണ്ടു് ഈയ്യിടെയാണു് പറഞ്ഞതു്. "ഇൻഡ്യാനായിലെ മണൽക്കുമ്പാരങ്ങളിൽവച്ചുണ്ടായ പരീക്ഷണങ്ങളെക്കുറിച്ചു് പറഞ്ഞെതന്നു് ഞാൻ ഓർമ്മിക്കുന്നു. ഞാൻ ആദ്യമായിട്ടാണു് മണൽക്കുമ്പാരങ്ങൾ ദർശിച്ചതു്. നീ അന്നും ലിയോണായിലായിരുന്നു. 'ലോഹസംസ്കരണാലയ'ത്തിലെ ഒരു സംഘവുമായി ഞാൻ അവിടെ പോയി. ഞാൻ മണൽക്കുമ്പാരങ്ങൾ ഇഷ്ടപ്പെട്ടു; നല്ല പ്രകാശമുള്ള ദിവസമായിരുന്നു. നിറങ്ങൾ മങ്ങിപ്പിക്കുന്നതിനു് മൂടൽമഞ്ഞൊന്നുമില്ലായിരുന്നു..."

"എനിക്കു് മണൽക്കുമ്പാരങ്ങളെക്കുറിച്ചു് കേൾക്കേണ്ടാ" ഞാൻ പറഞ്ഞു. "പരീക്ഷണത്തെപ്പററി എന്നോടു പറയൂ !"

"തടാകത്തിൽ നീന്തുവാൻ ഞാൻ ഇഷ്ടപ്പെട്ടു..." എൻറിക്കോ എൻെറ വാക്കു് ശ്രദ്ധിച്ചില്ല. നീന്തുവാൻ അദ്ദേഹം ഇഷ്ടപ്പെട്ടുമെന്നെനിക്കറിയാം. ചെറുപ്പക്കാരായ കൂട്ടരെ വാതിനു വിളിക്കാൻ അദ്ദേഹത്തിനു കഴിവുണ്ടു്. അവരെക്കാൾ കൂടുതൽ ദൂരത്തിലും നേരത്തെയും നീന്തിയിട്ടു് പച്ചച്ചിരിയോടെ കരയ്ക്കു കേറുവാൻ അദ്ദേഹത്തിനു് സാധിക്കും.

"പരീക്ഷണത്തെപ്പററി എന്നോടു പറയൂ !" ഞാൻ നിർബ്ബന്ധിച്ചു.

"ഞങ്ങൾ വെള്ളത്തിൽനിന്നു കയറി തീരത്തുകൂടി നടന്നു."

ഞാൻ അക്ഷമയായിത്തുടങ്ങി. നടപ്പിൻെറ കാര്യം പറയേണ്ടതായിട്ടില്ല. നീന്തലിനുശേഷം അദ്ദേഹം എന്നും നടക്കാറുണ്ടു്, നനഞ്ഞു കുളിച്ചു്, മുടിയിൽനിന്നു് വെള്ളം ഇററിററു വീണുകൊണ്ടു്. 1942-ൽ അദ്ദേഹത്തിൻെറ തലയിൽ കൂടുതൽ മുടിയുണ്ടായിരുന്നു. അതിനാൽ വെള്ളം ഊററിവീഴുന്നതിനു് കൂടുതൽ സൗകര്യവുമുണ്ടു്. ഇന്നത്തെമാതിരി തലയുടെ കോണിൽ, പുറകിലും ഇരുവശങ്ങളിലും മാത്രമായിരുന്നില്ല തലമുടിയുണ്ടായിരുന്നതു്. അന്നു് അതു് കൂടുതൽ കറുത്തതുമായിരുന്നു.

"...നടന്നുകൊണ്ടു് പ്രൊഫസർ സ്റ്റേൺസുമായി പരീക്ഷണത്തെപ്പററി സംസാരിച്ചു. മററുള്ളവരെക്കാൾ വളരെ മുമ്പിലാണു് ഞങ്ങൾ രണ്ടുപേർ നടന്നതു്. മററുള്ളവർ മനസ്സിലാക്കാത്തമാതിരി സംസാരിക്കാൻ ഞങ്ങൾ നടത്തിയ ശ്രമം ഞാൻ സ്മരിക്കുന്നു..."

"എന്തിനു് ? 'ലോഹസംസ്കരണാലയ'ത്തിലുള്ളവരെല്ലാം നിങ്ങൾ അവിടെ പൈൽ നിർമ്മിക്കുകയാണെന്നു് അറിഞ്ഞിരുന്നില്ലെ ?"

"പൈൽ നിർമ്മിക്കുകയാണെന്നു് അവർക്കറിയാം. അവസാനം അതു പ്രവർത്തിക്കുമെന്നു് ഞങ്ങൾക്കു് നിശ്ചയമുണ്ടെന്നു് അവർ അറിഞ്ഞിട്ടില്ല. ശൃംഖലാപ്രതിപ്രവർത്തനം സാദ്ധ്യമാണെന്ന വിവരം രഹസ്യമായി വയ്ക്കപ്പെടേണ്ട കാര്യങ്ങളുടെ പട്ടികയിൽ കുറച്ചുകാലംപെടുത്തിയിരുന്നു. എനിക്കു് സ്റ്റേൺസിനോടു് സ്വതന്ത്രമായി സംസാരിക്കാം. അദ്ദേഹം അതിൻെറ നേതാക്കളിലൊരാളാണു്."

"വലിയ പൈൽ പ്രവർത്തിക്കുമെന്നു നിശ്ചയമുണ്ടായിരുന്നെങ്കിൽ, എന്തുകൊണ്ടാണു് ഉടനെ അതു് തുടങ്ങാഞ്ഞതു് ?"

"ആവശ്യമുള്ള സാധനങ്ങൾ വേണ്ടുവോളമുണ്ടായിരുന്നില്ല. യുറേനിയമോ ഗ്രാഫൈറേറാ ഒന്നും. അതു് പുരോഗതിയെ തടസ്സപ്പെടുത്തി."

കൂടുതൽ സാധനങ്ങൾക്കുവേണ്ടി കാത്തിരിക്കുന്ന കാലത്തു്, ഹെർബർട്ടു് ആൻഡേർസൺ സമചതുഷ്കോണത്തിലുള്ള ഒരു ബലൂൺ നിർമ്മിക്കുന്നതിനു് ഗുഡിയർ ടയർകമ്പനിയിൽ ഓർഡർ കൊടുക്കുന്നതിനായിട്ടു് പോയി. ഗുഡിയറിലെ ആളുകൾ സമചതുഷ്ക്കോണത്തിലുള്ള ബലൂണിനെക്കുറിച്ചു് കേട്ടിട്ടേയില്ല. അതു് പറക്കുമെന്നു് അവർ കരുതിയില്ല. ആദ്യം ഹെർബർട്ടിനെ അവർ സംശയത്തോടെ നോക്കി. ആ ചെറുപ്പക്കാരൻ ശരിയായ ബുദ്ധിയുള്ളവനാണെന്നു് തോന്നി. കാര്യമായി താൽപര്യപൂർവ്വമാണു് സംസാരിച്ചതു്. ബലൂണിൻെറ ആവശ്യമായ കണക്കുകളെല്ലാം അയാൾ കൊടുത്തു. വേണ്ടതു് എന്താണെന്നു് അയാൾക്കു് വ്യക്തമായിട്ടു് അറിയാം. റബ്ബർ കലർത്തിയ തുണിയിൽ സമചതുഷ്കോണ

ത്തിലുള്ള ബലൂൺ ഉണ്ടാക്കാൻ ഗുഡീയർകാർ സമ്മതിച്ചു. ഒന്നുരണ്ടു മാസങ്ങൾ കഴിഞ്ഞു് അവർ അതു് സ്ക്വാഷ്കോർട്ടിൽ കൊണ്ടുചെന്നു കൊടുക്കുകയും ചെയ്തു. ഭംഗിയായി മടക്കിയാണു് അതു് അവർ എത്തിച്ചതു്. ഒരിക്കൽ നിവർത്തിയാൽ, തറമുതൽ തട്ടുവരെ എത്തുന്ന വലിപ്പമുണ്ടു്.

സ്ക്വാഷ്കോർട്ടിലെ തട്ടു് ഊർജ്ജതന്ത്രജ്ഞന്മാർ ഇച്ഛിക്കുന്ന മാതിരി ഉന്തിപ്പൊക്കുന്നതിനു് കഴിവുള്ളതല്ലായിരുന്നു. തട്ടുവരെ എത്തുന്നതിനുമുമ്പു തന്നെ പൈൽ ശൃംഖലാപ്രതിപ്രവർത്തനം തുടങ്ങുമെന്നു് കണക്കുകൂട്ടി. എന്നാൽ കണക്കുകളെ പൂർണ്ണമായി ആശ്രയിച്ചുകൂടാ. എന്തെങ്കിലും മലിനവസ്തുക്കൾ അറിയാതെ കിടന്നിരിക്കാം. ദീർഘദർശനം ചെയ്യുന്നതിനു് കഴിയാത്ത വല്ല കാര്യവും അവരുടെ സിദ്ധാന്തത്തെ തകിടംമറിച്ചെന്നു വരാം. അനുവദനീയമായ അതിന്റെ വലിപ്പം തട്ടിലെത്തുമ്പോൾ നേടിയെന്നു വരുകയില്ല. പൈലിന്റെ കാര്യക്ഷമത വർദ്ധിപ്പിക്കുന്നതിനു് വലിപ്പം ഭേദപ്പെടുത്തുന്നതല്ലാതെ മററു മാർഗ്ഗങ്ങൾ ആരായാൻ അവർ തീരുമാനിച്ചു.

ഗ്രാഫൈററിന്റെ സുഷിരങ്ങളിലെ വായു നീക്കംചെയ്താൽ അതു സാധിക്കുന്നതാണെന്നു് കൊളംബിയായിലെ തകരത്തിലടച്ച പൈലുസംബന്ധിച്ചുള്ള പരീക്ഷണങ്ങൾ തെളിയിച്ചു. ഇപ്പോൾ അവർ നിർമ്മിച്ചിട്ടുള്ള തരത്തിലുള്ള പൈലിനെ തകരത്തിലടയ്ക്കുകയെന്നതു് പ്രായോഗികമല്ല. എന്നാൽ അവർക്കു് അതിനെ ഒരു സമചതുഷ്കോണബലൂണിൽപെടുത്തി വേണ്ടിവന്നിൽ അതിൽനിന്നു വായു പമ്പുചെയ്തു് ശരിയാക്കാം.

സ്ക്വാഷ്കോർട്ടു് വിശാലമല്ല. ശാസ്ത്രജ്ഞന്മാർ ബലൂൺ നിവർത്തു് യഥാസ്ഥാനത്തു് സ്ഥാപിക്കാൻ ശ്രമിച്ചപ്പോൾ അതിന്റെ മുകളിലെ പുറംതറയിൽനിന്നുകൊണ്ടു കാണാൻ കഴിവില്ലാതായി. ഉയർത്തുന്നതിനും നീക്കിക്കൊണ്ടു നടക്കുന്നതിനും കഴിയുന്ന ഒരു എലിവേററർ മുറിയിൽ ഉണ്ടായിരുന്നു. ഫെർമി അതിൽ കയറി, ബലൂണിന്റെ പൂർണ്ണമായ ദർശനം സിദ്ധിക്കുന്ന ഉയരത്തിൽ ഇരുന്നുകൊണ്ടു് നിർദ്ദേശങ്ങൾ നല്കി.

"എല്ലാവരും തയ്യാറാകട്ടെ !"

"കയറുകൾ പിടിച്ചു മുറുക്കി യഥാസ്ഥാനത്തു് ബലൂൺ നീക്കട്ടെ !"

"അല്പംകൂടി വലത്തേക്കു് !"

"കയറുകൾ കുറച്ചുകൂടി ഇടത്തോട്ടു നീങ്ങട്ടെ !"

താഴെ നിന്നിരുന്ന ആളുകൾക്കു് അദ്ദേഹം കപ്പലിലെ അഡ്മിറൽ ബ്രിഡ്ജിൽ നിൽക്കുന്നതുപോലെ തോന്നി. കുറച്ചുനാൾ അദ്ദേഹത്തെ 'അഡ്മിറൽ' എന്നുതന്നെയാണു വിളിച്ചതും.

ബലൂൺ യഥാസ്ഥാനത്തു് ഉറപ്പിച്ചുകഴിഞ്ഞപ്പോൾ, ആ സംഘം അതിനുള്ളിൽ പൈൽ സംവിധാനംചെയ്യാൻ തുടങ്ങി. എല്ലാ സാധനങ്ങളും എത്തിക്കഴിഞ്ഞിരുന്നില്ല. എന്നാൽ എല്ലാം യഥാസമയം വന്നെത്തുമെന്നു് അവർ വിശ്വസിച്ചു.

ഇതുവരെ നടത്തിക്കഴിഞ്ഞിട്ടുള്ള പരീക്ഷണങ്ങളിൽനിന്നു് പൈൽ ഏതു പ്രകാരമായിരിക്കണമെന്നു് അവർക്കൊരു രൂപമുണ്ടു്. എന്നാൽ അതിന്റെ വിശദാംശങ്ങൾ അവർ മുഴുമിപ്പിച്ചിരുന്നില്ല. അതിന്റെ "നീലരേഖ" തയ്യാറാക്കാൻ അവർക്കു് സമയമില്ല. പൈൽ നിർമ്മിക്കുന്നതോടൊപ്പം അതു് പ്ലാൻ ചെയ്യുകയുമാണുണ്ടായതു്. പൈലിനെ ഗോളാകൃ

തിയിലാണ് അവർ വിചാരിച്ചതു്; ഇരുപത്തിയാറടി വ്യാസമുള്ള ഒരു ഗോളം, അതിനു ചുററും സമചതുഷ്കോണത്തിലുള്ള ആവരണം. അതിനാണ് സമചതുഷ്കോണത്തിലുള്ള ബലൂൺ.

പൈലിൻെറ താങ്ങുകൾ തടിയായിരുന്നു. ബലൂണിനുള്ളിൽ ഒരു കഷണം സ്ഥാപിച്ചുകഴിഞ്ഞാൽ, അടുത്തതിൻെറ വലിപ്പവും ആകൃതിയും തയ്യാറാക്കും. സ്ക്വാഷ്കോർട്ടിൻെറയും അടുത്തുള്ള മരവേലക്കാരുടെയും ഇടയിൽ, പണിതീർന്ന കഷണങ്ങൾ ചുമന്നുകൊണ്ടു വരുന്നവരുടെ ഘോഷയാത്രയാണ്. അവർ തൻെറ കടലാസുകഷണങ്ങളിൽ അടുത്ത കഷണങ്ങളുടെ കുറിമാനങ്ങൾ കൊണ്ടുപോയി കൊടുക്കും.

ഊർജ്ജതന്ത്രജ്ഞന്മാർ ഗ്രാഫൈററ് ഇഷ്ടികകൾ കൈകാര്യം ചെയ്തു തുടങ്ങിയപ്പോൾ എല്ലായിടവും കറുപ്പായി. സ്ക്വാഷ്കോർട്ടിൻെറ ഭിത്തികൾ ആദ്യം കറുത്തു. പിന്നെ ഒരു വലിയ ഗ്രാഫൈററ്ഭിത്തി വളർന്നു. തറയിലെല്ലാം ഗ്രാഫൈററ്പൊടികൊണ്ടു പൊതിഞ്ഞു. അവിടം നൃത്തശാലപോലെ വഴക്കലുള്ളതായിത്തീർന്നു. കറുത്ത രൂപങ്ങൾ അവിടെ ചലിച്ചുകൊണ്ടിരുന്നു; പുറങ്കോട്ടുകളിട്ട, കറുത്ത കണ്ണടകൾ ധരിച്ച, ഗ്രാഫൈററ് പൊടികൊണ്ടു് കറുത്ത രൂപങ്ങൾ. അക്കൂട്ടത്തിൽ ഒരു വനിതയുണ്ടായിരുന്നു: ലിയോണാ വുഡ്സ്. പുരുഷന്മാരിൽനിന്നു് അവളെ തിരിച്ചറിയാൻ സാധിക്കുകയില്ല. അവളുടെ നേതാക്കന്മാരിൽനിന്നു് അവളും അവളുടെ പങ്കു് ആക്ഷേപങ്ങൾ സ്വീകരിച്ചു.

ഉദ്ദേശമെന്താണെന്നറിയാതെ പണിചെയ്തിരുന്ന വേലക്കാരും യന്ത്രനിർമ്മാണകരും, പൈലിൽ നിരത്താൻ ഇഷ്ടികകൾ ചുമന്ന സ്കൂൾകുട്ടികളും ആ കറുത്ത രംഗംകണ്ടു് അത്ഭുതപ്പെട്ടിരിക്കണം. അതിൻെറ അവസാനഫലം ഒരു അണുബോംബാണെന്നു് അവർ അറിഞ്ഞിരുന്നെങ്കിൽ അവർ പ്ലൂട്ടോയുടെ വക്ക്ഷാപ്പെന്നോ, നരകത്തിൻെറ അടുക്കളയെന്നോ പേരിടുമായിരുന്നു എന്നു തോന്നുന്നു.

വിഷമങ്ങൾ നേരിടുന്ന അവസരത്തിൽ വേണ്ട പരിഹാരം കണ്ടെത്തുന്നതാണ്, പ്രശ്നങ്ങൾ ദീർഘദർശനം ചെയ്തിട്ടു് പരിഹാരം കണ്ടുപിടിക്കുന്നതിനെക്കാൾ എളുപ്പം. പൈൽ വളർന്നുകൊണ്ടിരുന്നപ്പോൾ അതിൻെറ അളവുകൾ എടുക്കുകയും കൂടുതൽ വേണ്ടതൊക്കെ അതിനനുസരിച്ചു് നിർവ്വഹിക്കുകയുമാണ് ചെയ്തുവന്നതു്.

പൈൽ ഒരിക്കലും മുകൾത്തട്ടിലെത്തിയില്ല. അതു് 26 അടി വ്യാസമുള്ള ഒരു ഗോളമായിട്ടാണ് പ്ളാൻ ചെയ്തതു്. എന്നാൽ അവസാനത്തെ അട്ടികൾ യഥാസ്ഥാനത്തു് നിരത്തുകയുണ്ടായില്ല. ഗോളം മുകളിൽ പരന്നാണിരുന്നതു്. ഉള്ളിൽ ശൂന്യത സൃഷ്ടിക്കേണ്ട ആവശ്യമുണ്ടായില്ല. ബലൂൺ ഒരിക്കലും സീലു ചെയ്തതുമില്ല. പ്രതീക്ഷിക്കുന്നതിനുമുമ്പു് അതിന്റെ "നിർണ്ണായക വലിപ്പത്തി'ലെത്തി.

ആദ്യത്തെ ഗ്രാഫൈററ് ഇഷ്ടികയിട്ടിട്ടു് ആറു് ആഴ്ചകഴിഞ്ഞിട്ടേയുള്ളു. അതു് ഡിസംബർ രണ്ടാംതീയതി ആയിരുന്നു.

ഹെർബർട്ടു് ആൻഡേർസൺ നിദ്രാലസ്യനായിരുന്നു. രാത്രിയിൽ രണ്ടു മണിവരെ ജാഗ്രതയോടെ പൈലിൻെറ അവസാനരൂപം നല്കുന്നതിനു് അദ്ദേഹം ഏർപ്പെട്ടിരിക്കുകയായിരുന്നു. അതിൻെറ നിയന്ത്രണദണ്ഡു് ആ രാത്രിയിൽ വലിക്കുന്നതിനു് തയ്യാറായിരുന്നെങ്കിൽ, പൈലിനെ പ്രവർത്തി

ഷ്ടിച്ചേക്കുവാൻ അദ്ദേഹത്തിനു് സാധിച്ചേനെ. അങ്ങിനെ ശൃംഖലാപ്രതി പ്രവത്തനം ആദ്യമായി നേടിയ ആളെന്ന പേരു് ഭൗതികവും സാങ്കേതികവുമായ അത്ഥത്തിലെങ്കിലും, അദ്ദേഹത്തിന സിദ്ധിക്കുമായിരുന്നു. എന്നാൽ ആ ദണ്ഡു് വലിക്കാൻപാടില്ലെന്നു്, ആത്മീയമായ കത്തവ്യബോധത്തിന്റെ ശക്തിയായ പ്രേരണയുണ്ടായിരുന്നിട്ടും വിലക്കി. ഫെർമിയോടു് നീതി കാണിക്കുകയായിരിക്കുകയില്ല ഈ പ്രവൃത്തി. ഫെർമിയായിരുന്നു നേതാവു്. അദ്ദേഹമാണു് ഗവേഷണങ്ങൾ നയിച്ചതും, സിദ്ധാന്തങ്ങൾ പ്രവത്തനത്തിൽ കൊണ്ടുവന്നതും. അദ്ദേഹത്തിൻെറ വകയായിരുന്നു മൗലികതത്വങ്ങൾ. അദ്ദേഹത്തിൻെറ പ്രത്യേകാവകാശവും ചുമതലയുമായിരുന്നു ശൃംഖലാപ്രതിപ്രവർത്തനംസംബന്ധിച്ചുള്ള അവസാനത്തെ പരീക്ഷണവും നിയന്ത്രണവും നടത്തുകയെന്നുള്ളതു്.

"അങ്ങിനെ കളി മുഴുവൻ എൻറിക്കോയുടേതാണു്. അദ്ദേഹം തലേ രാത്രിയിൽ നേരത്തെ ഉറങ്ങാനും പോയി." വർഷങ്ങൾ കഴിഞ്ഞു് ഹെർബർട്ടു് എന്നോടു പറയുകയുണ്ടായി. അദ്ദേഹത്തിൻെറ വാക്കുകളിൽ കുറച്ചു് ശോകരസം തങ്ങിനിന്നിരുന്നു.

ആ രാത്രിയിൽ വാൾട്ടർ സീന്നിനും ശൃംഖലാപ്രതിപ്രവത്തനം ഉണ്ടാക്കുന്നതിനു് സാധിക്കുമായിരുന്നു. അദ്ദേഹം ഉണർന്നു് ജോലി ചെയ്യുകയാണു്. പൈൽ പ്രവത്തിപ്പിക്കേണ്ടതു് താനായിരിക്കണമെന്നോ അല്ലെന്നോ അദ്ദേഹം കൂട്ടാക്കിയില്ല. അതിനെപ്പറ്റി അല്പംപോലും കൂട്ടാക്കിയില്ല. അതു് അദ്ദേഹത്തിൻെറ ജോലിയല്ല.

അദ്ദേഹത്തിൻെറ കർത്തവ്യം പൈലിൻെറ നിർമ്മാണത്തിനുള്ള തടസ്സങ്ങൾ ഇല്ലാതാക്കുകയായിരുന്നു. അദ്ദേഹം ഒരുവിധത്തിൽ അതിൻെറ പൊതുവായ കൺട്രാക്ടറായിരുന്നെന്നു പറയാം. സാധനസാമഗ്രികൾക്കു് ഓർഡർ നൽകിയതും, അവ സമയത്തിനു് ലഭ്യമായി എന്നു് വരുത്തിയതും അദ്ദേഹമാണു്. ഗ്രാഫൈററു് തയ്യാറാക്കുന്ന യന്ത്രശാലയുടെ മേൽനോട്ടം വഹിച്ചു. മററുള്ളവരെ കർത്തവ്യനിർവ്വഹണത്തിൽ ഊർജ്ജസ്വലരാക്കി, കാര്യക്ഷമരാക്കി. അദ്ദേഹത്തിനു് കോപം വന്നിട്ടുണ്ടു്. ഉറക്കെ കോപിച്ചു വത്തമാനം പറഞ്ഞിട്ടുണ്ടു്. അങ്ങിനെ തൻെറ ലക്ഷ്യത്തിലെത്തിച്ചേന്നു. ആറു് ആഴ്ചകൊണ്ടു് പൈൽ സംവിധാനം ചെയ്യപ്പെട്ടു. ഇപ്പോൾ ആയാസരഹിതനായി അതിനെ വീക്ഷിച്ചു; ഉദ്ദേശിച്ച കാര്യത്തിൽ എത്തിക്കഴിയുമ്പോൾ സ്വാഭാവികമായി ഉണ്ടാകാവുന്ന ശൂന്യതാബോധത്തോടെ.

പൈലിൻെറ പുറത്തു്, തട്ടിനുതാഴെ ചുരുണ്ടുകൂടിയിരുന്ന മൂന്നു ചെറുപ്പക്കാരുടെ മനോവികാരം എന്തായിരുന്നു എന്നുള്ളതിനു് തെളിവുകളൊന്നുമില്ല. അവരെ 'ചാവേർപട' എന്നാണു വിളിച്ചിരുന്നതു്. അതൊരു നേരമ്പോക്കായിരുന്നു. എന്നാൽ ആ നേരമ്പോക്കിൽ സത്യം വല്ലതുമുണ്ടോയെന്നു് അവർ സ്വയം ചോദിച്ചിരിക്കണം. തീപിടുത്തമുണ്ടാകുവാൻ സാദ്ധ്യതയുള്ള സന്ദർഭത്തിൽ ജാഗ്രതയാകുന്നതിനു് ഉത്തരവു കിട്ടിയ അഗ്നിശമനപ്രവത്തകരുടെ മാതിരിയായിരുന്നു അവർ. അപ്രതീക്ഷിതമായതു വല്ലതും സംഭവിച്ചാൽ, നിയന്ത്രണാതീതമായിത്തീർന്നാൽ, അതു് അവർ 'കെടുത്തണം.' കാഡ്മിയംലായനി അതിലാകെ കയററി അതു് നിത്തണം. കാഡ്മിയം ന്യൂട്രോൺസിനെ ആഗിരണം ചെയ്യുന്നതിനാൽ ശൃംഖലാപ്രതി പ്രവർത്തനം തടസപ്പെടുത്തുന്നു.

സംഘത്തിൽ ഉണ്ടായിരുന്ന ഒരേ ഒരു വനിത, ലിയോണാ വുഡ്സ് ശാന്തയും സമാധാനചിത്തയുമായിരുന്നു. അഗാധത തോന്നിക്കുന്ന കറുത്ത കണ്ണുകൾ ജാഗ്രതയുടെ വൈപുല്യം വ്യക്തമാക്കുന്നു.

അന്നു പ്രഭാതത്തിൽ സ്കാഷ്കോർട്ടിൽ സമ്മേളിച്ച ആളുകളുടെ കൂട്ടത്തിൽ, ഒരാൾ 'ലോഹസംസ്കരണാലയ'വുമായി ബന്ധമുണ്ടായിരുന്ന ആളല്ല—മി. ക്രാഫോർഡ് എച്ച്. ഗ്രീനിവാൽട്ട്. അദ്ദേഹം പില്ക്കാലത്ത് ഈ. ഐ. ഡ്യൂപോണ്ട് ഡി നീമോർസ് കമ്പനിയുടെ അദ്ധ്യക്ഷനായി. സമീപത്തുണ്ടായിരുന്ന ഒരു മുറിയിൽ നിന്നു് ആണ്, ആർതർ കോംപ്ടൻ അയാളെ അങ്ങോട്ടയച്ചതു്! അന്നു് അവരും സൈനികോദ്യോഗസ്ഥരും ചേർന്നു് അവിടെവച്ചു് സംഭാഷണങ്ങൾ നടക്കുകയായിരുന്നു.

മി. ഗ്രീൻവാൾട്ടും ഡ്യൂപോണ്ടിലെ മററു് ആളുകളും വിഷമാവസ്ഥയിലായിരുന്നു. അവർക്കു് ഒരു തീരുമാനത്തിലെത്തുന്നതു് എങ്ങിനെയെന്നറിഞ്ഞുകൂടാ. കഴിഞ്ഞ ആഗസ്റ്റിൽ സൈന്യാധികാരികൾ യുറേനിയം പദ്ധതിയുടെ ചുമതല ഏറെറടുത്തു് അതിനെ 'മാൻഹാട്ടൻജില്ല' എന്നു് പുതിയതായി പേരിട്ടു. സെപ്റ്റംബറിൽ ജനറൽ ലെസ്‌ലി ആർ. ഗ്രോവ്സ് അതിൻെറ ചുമതലയിൽ നിയമിതനുമായി. ജനറൽ ഗ്രോവ്ഡ് മററുള്ളവരിൽ വിശ്വാസമുള്ള ആളായിരുന്നിരിക്കണം. എന്തുകൊണ്ടെന്നാൽ ശ്രംഖലാപ്രതിപ്രവർത്തനം നേടുന്നതിനു മുമ്പുതന്നെ, അദ്ദേഹം ഡ്യൂപോണ്ട് ഡി നീമോർസ് കമ്പനിക്കാരെ ഉൽപ്പാദനക്ഷമമായ വിധത്തിൽ പൈല്യകൾ നിർമ്മിച്ചു് പ്രവത്തിപ്പിക്കുന്നതിനു് നിർബ്ബന്ധിച്ചു.

ഒരു പൈലിൽ യുറേനിയം ഭേദനം നടക്കുന്ന വേളയിൽ ഒരു പുതിയ മൂലകം, പ്ലൂട്ടോണിയം, ഉൽപ്പാദിപ്പിക്കപ്പെടുന്നുണ്ടു് എന്നു് മി. ഗ്രീൻവാൾട്ടിനെ അറിയിച്ചു. പ്ലൂട്ടോണിയം ഒരുപക്ഷേ അണുബോംബു നിർമ്മാണത്തിനു് ഉപയുക്തമായിരിക്കാം. അങ്ങിനെയാണു് ഗ്രീൻവാൾട്ടും കൂട്ടരും ബെർക്ക്‌ലിയിൽ പ്ലൂട്ടോണിയം സംബന്ധിച്ച പ്രവർത്തനം നേരിട്ടു കാണുന്നതിനു് വന്നതു്. എന്നിട്ടു് ചിക്കാഗോയ്ക്കു് പറന്നു് സൈന്യമേധാവികളുമായി കൂടുതൽ ചർച്ചക്കായി പോന്നു.

മി. ഗ്രീൻവാൾട്ടു് സംശയിച്ചു. യുദ്ധം ജയിക്കുവാൻ സഹായിക്കുന്നതിനു് തീർച്ചയായും അവരുടെ കമ്പനി ഇഷ്ടപ്പെടുന്നുണ്ടു്. എന്നാൽ പൈൽസും പ്ലൂട്ടോണിയവും............!......

സൈനികമേധാവികളുടെ നിർബ്ബന്ധത്താൽ, കോൺഫ്രൻസിൽ സംബന്ധിച്ച കോംപ്ടൺ, നിയമങ്ങൾ നിഷേധിച്ചു് ഗ്രീൻവാൾട്ടിനെ പൈലിൻെറ ആദ്യത്തെ പ്രവത്തനം ദർശിക്കുവാൻ കൊണ്ടുവന്നു.

അവരെല്ലാം സ്കാഷ്കോർട്ടിൻെറ വടക്കെ അതിരിലുള്ള ബാൽക്കണിയിൽ കയറി. പൈലിൻെറ പുറത്തു് ഇരുന്നിരുന്ന മൂന്നുപേരും, തറയിൽ തനിച്ചുനിന്നിരുന്ന ഏററവും ചെറുപ്പക്കാരനായ ഊർജ്ജതന്ത്രജ്ഞൻ ജോർജ്ജ്‌വില്‌ലും ഒഴിച്ചു് മററുള്ളവരെല്ലാമാണു് അവിടെ കയറിയതു്. ജോർജ്‌വിൽ പൈലിൻെറ ഉള്ളിൽനിന്നു് നിർദ്ദേശം ലഭിക്കുമ്പോൾ കാഡ്മിയം ദണ്ഡു് വെളിയിലേക്കു് വലിച്ചെടുക്കണം.

അങ്ങിനെ ആ കളി ആരംഭിച്ചു.

സദസ്യരിൽ സമ്പൂർണ്ണമായ നിശ്ശബ്ദത. ഫെർമി മാത്രമേ സംസാരി

ച്ചുള്ള. ചാരനിറത്തിലുള്ള അദ്ദേഹത്തിൻെറ കണ്ണുകൾ അതിഗഹനമായ ചിന്തയെ ദ്യോതിപ്പിച്ചു ; കൈകൾ ചിന്തയ്ക്കനുസരണമായി ചലിച്ചു.

“ഇപ്പോൾ ഈ പൈൽ പ്രവർത്തിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ ‘കാഡ്മിയം’ ദണ്ഡുകൾ അതിനുള്ളിലുണ്ട്. അവ ന്യൂട്രോൺസിനെ ആഗിരണം ചെയ്യുന്നു. ഒരൊററ ദണ്ഡ് മതി ശൃംഖലാപ്രതിപ്രവർത്തനം തടയുന്നതിന്. അതിനാൽ നമ്മുടെ ആദ്യത്തെനടപടി അതിനുള്ളിലുള്ള നിയന്ത്രണദണ്ഡുകളെ ജോർജ്ജ്‌വിൽ നിയന്ത്രിക്കുന്നതൊഴിച്ച് മറെറല്ലാം, പിൻവലിക്കുകയാണ്.” അദ്ദേഹത്തിൻെറ സംസാരത്തിനനുസരിച്ച് മററുള്ളവർ പ്രവർത്തിച്ചു. ഓരോ ചുമതലയും ഓരോരുത്തർക്കായി നേരത്തെ നല്കപ്പെട്ടിരുന്നു. അവർ ചെയ്യാനുള്ള കാര്യം നേരത്തെ ‘റിഹേഴ്സ്സ’ ചെയ്യിച്ചിരുന്നു. ഫെർമി സംസാരിച്ചുകൊണ്ടിരുന്നു. അദ്ദേഹം പറഞ്ഞ സംഗതികൾ കൈകൊണ്ട് ചൂണ്ടിക്കാണിക്കുകയും ചെയ്തുകൊണ്ടിരുന്നു.

“ഈ ദണ്ഡ്”, നാം ഇപ്പോൾ പിൻവലിച്ചതു്, സ്വയം നിയന്ത്രിക്കപ്പെടുന്നതാണ്. പ്രതിപ്രവർത്തനത്തിൻെറ തീവ്രത ഒരു നിശ്ചിതമായ അതിരിൽ കവിയുന്നതായാൽ, ആ ദണ്ഡ് പൈലിൻെറ ഉള്ളിലേക്ക് സ്വയം തിരിച്ചുപോകും.

“ഈ പേന വികിരണത്തിൻെറ തീവ്രതയെക്കുറിക്കുന്ന ഒരു രേഖ വരക്കും. പൈലിൽ ശൃംഖലാപ്രതിപ്രവർത്തനം നടക്കുമ്പോൾ, പേന മുകളിലേക്ക് നീങ്ങി നീങ്ങി രേഖവരക്കും. ഒരേ നിരപ്പിൽ അതു പോകുകയില്ല. മററുവാക്കിൽ പറഞ്ഞാൽ ആ രേഖ വൃദ്ധിസംജ്ഞാപരമായതായിരിക്കും.

“നമ്മുടെ പരീക്ഷണം ഇപ്പോൾ ആരംഭിക്കും. ജോർജ് അല്പാല്പമായി ദണ്ഡ് വലിച്ചുതുടങ്ങും. നാം കണക്കുകൂട്ടിയിട്ടുള്ള തരത്തിൽ പൈല് പ്രവത്തിക്കുന്നുണ്ടോയെന്നറിയുവാൻ നമുക്ക് അളവുകളെടുത്ത് താരതമ്യപ്പെടുത്തണം.

വീൽ ദണ്ഡിനെ പതിമ്മൂന്നടി പുറത്തേക്ക് എടുക്കട്ടെ. ഇതിൻെറ അർത്ഥം ദണ്ഡ് പതിമ്മൂന്നടി വൈലിൻെറ ഉള്ളിൽ ഉണ്ടായിരിക്കുമെന്നാണ്. കൌണ്ടറുകൾ വേഗത്തിൽ പ്രവത്തിക്കും. പേന മുകളിലേക്ക് നീങ്ങും. എന്നിട്ട് അതു് ഒരേ നിരപ്പിൽ രേഖപ്പെടുത്തും. ജോർജ്ജ് ആരംഭിച്ചുകൊള്ളൂ !”

ദൃഷ്ടികൾ ‘ലേഖ’യിലെ പേനയിലേക്ക് തിരിഞ്ഞു. എല്ലാവരും ശ്വാസമടക്കി. ഫെർമി ആത്മവിശ്വാസത്താൽ പുഞ്ചിരി തൂകി. കൌണ്ടറുകൾ നിശ്ചലമായി നിന്നു. പേനമുകളിലേക്കു നീങ്ങി. ഫെർമി പറഞ്ഞിരുന്ന സ്ഥാനത്തു നിന്നു. ഗ്രീൻ വാൾട്ട് കേൾക്കത്തക്കവണ്ണം കിതച്ചു. ഫെർമി പുഞ്ചിരി തുടർന്നു.

അദ്ദേഹം കൂടുതൽ നിർദ്ദേശങ്ങൾ നല്കി. വീൽ, ദണ്ഡ് കൂടുതൽ പുറത്തേക്ക് വലിച്ചപ്പോൾ കൗണ്ടറുകൾ അവയുടെ പ്രവർത്തനം കൂടുതൽ കാട്ടി. ഫെർമി പ്രവചിച്ചിരുന്ന വിധത്തിൽ പേന ഉയർന്നിട്ട് ഒരേ നിരപ്പിൽ രേഖവരച്ചു.

പ്രഭാതം കഴിഞ്ഞുപോയി. കണക്കു കൂട്ടലുകൾ നടത്തിയിട്ടുള്ള തരത്തിൽ പൈലിൻെറ പ്രവർത്തനം സമമായിപോകേണ്ടതു് ആവശ്യമാണെന്ന് ഫെർമിക്ക് അറിയാം. അതിനുവേണ്ടി എല്ലാ മുൻകരുതലുകളും എടുത്തിരുന്നു. അതില്ലെങ്കിൽ വലിയ ഒരു പട്ടണത്തിൻെറ മദ്ധ്യത്തിൽ സ്ഥാപിക്ക

പ്പെട്ടിരിക്കുന്ന പൈൽ ആപൽക്കരമായിത്തീർക്കാവുന്നതാണ്. വിൽ നിയന്ത്രിച്ചിരുന്ന ദണ്ഡ് ഒന്നിച്ച് മുഴവൻ വലിച്ചെടുത്താൽ പൈൽ പ്രവർത്തനം ക്രമമായി ആരംഭിക്കുമെന്നും, അതിനെ നിർത്തുന്നതിന് ഏതെങ്കിലും ഒരു ദണ്ഡ് പുനഃപ്രതിഷ്ഠിച്ചാൽ മതിയെന്നും ഫെർമിക്ക് മനസ്സിൽ അറിവുണ്ട്. എന്നാൽ അപ്രതീക്ഷിതമായ യാതൊന്നും പരീക്ഷണത്തെ തെറ്റിക്കരുതെന്നു കരുതി കൂടുതൽ സൂക്ഷിക്കാൻ തന്നെ തയ്യാറായി.

അപരിചിതമായ മൂലകം എന്തൊക്കെ ആപത്തുകളും അനന്തരഫലങ്ങളും ഉണ്ടാക്കുമെന്നുള്ളതിനെപ്പററി അധികം വിവരമുണ്ടായിരുന്നില്ല. ഒരു സിദ്ധാന്തമനുസരിച്ച്, പൊട്ടിത്തെറിക്കൽ അസാധ്യമാണ്. മാരകമായ തോതിലുള്ള വികിരണപ്രസരണം, നിയന്ത്രണവിധേയമാകാത്ത പ്രതിപ്രവർത്തനത്താൽ സാധ്യതയില്ലാത്തതുമാണ്. എങ്കിലും സ്കാഷ്കോർട്ടിലെ പ്രവർത്തകർ അജ്ഞാതമായ ഒരു വസ്തുകൊണ്ടാണ് പ്രവർത്തിച്ചിരുന്നത്. അവരുടെ മനസ്സിലുണ്ടായിരുന്ന പ്രശ്നങ്ങൾക്കുള്ള മറുപടികൾ അവർക്കറിയാമായിരുന്നെന്ന് അവർക്ക് അവകാശപ്പെടാവുന്നതല്ല. മുൻകരുതൽ സ്വാഗതാർഹം തന്നെ. മുൻകരുതൽ അത്യന്താപേക്ഷിതവുമാണ്. തള്ളിവേണ്ടെന്നു വയ്ക്കുന്നതു് സാഹസമായിരിക്കും.

ലഞ്ചിനുള്ള സമയമായി. ആരുംതന്നെ വിശപ്പിൻെറ ലക്ഷണങ്ങൾ പ്രകടമാക്കിയിരുന്നില്ല. ശീലമുള്ള മനുഷ്യനായിരുന്ന ഫെർമി തൻെറ ചരിത്രപ്രധാനമായ വാക്കുകൾ പ്രഖ്യാപിച്ചു :

"നമുക്ക് ഉച്ചഭക്ഷണത്തിനു പോകാം."

ഭക്ഷണം കഴിഞ്ഞു് എല്ലാവരും അവരവരുടെ കർത്തവ്യസ്ഥാനങ്ങളിൽ തിരിച്ചെത്തി. ഇപ്പോൾ ഗ്രീൻവാൾട്ട് വികാരാധീനനായി. മിക്കവാറും അക്ഷമനായി.

പരീക്ഷണ നടപടികൾ സാവധാനത്തിൽ മുമ്പോട്ടു നീങ്ങി. സമയം 3.20.

ഫെർമി വീണ്ടും വീലിനോടു പറഞ്ഞു :

"ഒരടികൂടി ദണ്ഡ് വലിച്ചെടുക്കു !"—എന്നാൽ ഈ സമയം ആഗ്രഹത്തോടെ ബാൽക്കണിയിൽ നിന്നിരുന്ന തൻെറ കൂട്ടുകാരെ നോക്കിപറഞ്ഞു :

"അത്രയും മാത്രം മതി. ഇനി പൈൽ ശൃംഖലാപ്രതിപ്രവർത്തനം ആരംഭിക്കും."

കൗണ്ടറുകൾ ഊർജ്ജസ്വലമായി. പേന ഉയരത്തിലേക്കുള്ള പോക്കു തുടർന്നു. അതു് നിരപ്പിൽ ആയിത്തീരുന്നതിനുള്ള ലക്ഷണങ്ങളൊന്നും കാണിച്ചില്ല. പൈലിനുള്ളിൽ ശൃംഖലാപ്രതിപ്രവർത്തനം നടക്കുകയാണ്.

ലിയോണാവുഡ് ഫെർമിയുടെ സമീപത്തേക്കു നടന്നുചെന്നു. ഭയത്തിൻെറ ലാഞ്ഛനയൊട്ടുമില്ലാത്ത ശബ്ദത്തിൽ പതുക്കെ പറഞ്ഞു : "എപ്പോഴാണ് നാം ഭയപ്പെടേണ്ടതു് ?"

തട്ടിൻെറ താഴെയുള്ള 'ചാവേർപ്പട' ജാഗ്രതയോടെ കഴിയുകയാണ്. അവർ ദ്രാവകരൂപത്തിലുള്ള കാഡ്മിയം തയ്യാറാക്കി ഇരിക്കുകയാണ്. ഇതായിരുന്നു ആ സന്ദർഭം. എന്നാൽ അധികമൊന്നും സംഭവിച്ചില്ല. ആ സംഘക്കാർ റെക്കാർഡിംഗ് ഉപകരണങ്ങൾ 28 മിനിട്ടോളം വീക്ഷിച്ചു. അതു പെരുമാറേണ്ട വിധത്തിൽതന്നെ പൈൽ പെരുമാറി. അതു പെ

ക്കമാറാൻ പാടില്ല. ആ വിധത്തിൽ അവർ ഭയപ്പെട്ടിരുന്നതുപോലെ പെരുമാറിയുമില്ല.

ബാക്കി കഥകളെല്ലാം എല്ലാവർക്കും അറിവുള്ളതാണ്. 1939–ൽ സെലാർഡും ഐൻസ്റ്റീനുമൊത്ത് യുറേനിയം ഭേദനത്തിൻെറ പ്രാധാന്യത്തെക്കുറിച്ച് പ്രസിഡന്റു റൂസ്‌വെൽട്ടിനെ ബോധിപ്പിക്കുന്നതിനു പോയി ഹംഗേറിയയിൽ പിറന്ന ഊർജ്ജതന്ത്രജ്ഞൻ യൂജീൻ വിഗ്നർ, ഫെർമിക്ക് ഒരു കുപ്പി 'ചിയാന്റി' സമ്മാനിച്ചു. അസത്യമായിരുന്നേക്കാവുന്ന ഒരു കഥയനുസരിച്ച്, വിഗ്നർ പരീക്ഷണത്തിൻെറ കാലഘട്ടത്തിലെല്ലാം ആ കുപ്പി തൻെറ പുറത്ത് ഒളിച്ചുകൊണ്ടു നടക്കുകയായിരുന്നത്രേ !

അവിടെ സന്നിഹിതരായിരുന്നവരൊക്കെ കുടിച്ചു: കടലാസുകപ്പുകളിൽ നിന്ന്, നിശ്ശബ്ദരായി കുടിച്ചു. പാനോപചാരപ്രസംഗമൊന്നുമുണ്ടായിരുന്നില്ല. എന്നിട്ട് ചിയാന്റി കുപ്പിയുടെ പുറംചട്ടയിൽ എല്ലാവരും കയ്യൊപ്പിട്ടു. സ്ക്വാഷ്കോർട്ടിൽ അന്നുണ്ടായിരുന്നവരെക്കുറിച്ചുള്ള രേഖ അതു മാത്രമാണ്.

സംഘം പിരിഞ്ഞു. ചിലർ അളവുകളെടുക്കാനും, ലഭ്യമായ വിവരങ്ങൾ അടുക്കിനൊക്കെ രേഖപ്പെടുത്താനുംവേണ്ടി നിന്നു. തൻെറ സഹപ്രവർത്തകർ സൈനികമേധാവികളുമായി അപ്പോഴും സമ്മേളനത്തിലിരിക്കുന്ന സ്ഥലത്തേക്ക് മി. ഗ്രീൻവാൾട്ട് വേഗം പോയി അദ്ദേഹം ഒററ ശ്വാസത്തിൽ പ്രഖ്യാപിച്ചു, തയ്യാറാണെന്ന്. സൈനികാധികാരികളുടെ അഭ്യർത്ഥന അനുസരിച്ച് പൈലുകൾ നിർമ്മിക്കുന്നതിന് അവർ തയ്യാറാണ്. പൈലുകൾ അത്ഭുതവസ്തുക്കളാണ്. സ്വിസ്‌വാച്ചിൻെറ സൂക്ഷ്മതയോടെ അവ പ്രവർത്തിക്കും. ഫെർമിയെപ്പോലെ യോഗ്യരായ ശാസ്ത്രജ്ഞന്മാരുടെ സേവനം സിദ്ധിക്കുന്നതായാൽ, അയാളുടെ സംഘം, ഡ്യൂപോണ്ടു കമ്പനി തീർച്ചയായും ആവശ്യമില്ലാത്ത ഉത്തരവാദിത്വം ഏറെറടുക്കുകയായിരിക്കുകയില്ല.

ആർതർ കോംപ്ടൺ ഹാർവാഡിലുള്ള ശാസ്ത്രഗവേഷണവും വികസനവും വിഭാഗത്തിലെ ആഫീസർ മി. കോണാൻറിനെ ടെലിഫോണിൽ വിളിച്ചു.

"ഇററാലിയൻനാവികൻ പുതിയ ലോകത്തിലെത്തി." കോണാന്റിനെ ടെലിഫോണിൽ കിട്ടിയ ഉടനെ കോംപ്ടൺ പറഞ്ഞു.

"നാട്ടുകാരെ എപ്രകാരമാണ് അദ്ദേഹത്തിനനുഭവപ്പെട്ടത് ?"

"വളരെ സൗഹാർദ്ദപരംതന്നെ !"

ഇവിടെ ഔദ്യോഗിക കടങ്കഥ അവസാനിക്കുന്നു. എന്നാൽ അതിന് ഒരു അനുബന്ധംകൂടിയുണ്ട്. അതു് ആരംഭിച്ചതു് അന്നു സായാഹ്നത്തിൽ ഒരു യുവ ഊർജ്ജതന്ത്രജ്ഞൻ, അൽവാട്ടംബെർഗ് എല്ലാവരും കുടിച്ച 'ചിയാൻറാ' കുപ്പി കണ്ടുപിടിച്ചപ്പോഴാണ്. പുറത്തെ കയ്യൊപ്പുകളോടുകൂടിയ അതു് ഒരു സുന്ദരമായ സ്മാരകവസ്തുവായിരിക്കും. പിൽക്കാലങ്ങളിൽ വാട്ടൻബർഗും മറെറതൊരു ഊർജ്ജതന്ത്രജ്ഞനെയുംപോലെ അയാളുടെ പങ്ക് യാത്രകൾ ചെയ്തിട്ടുണ്ട്. അന്നൊക്കെ ആ കുപ്പി അയാളുടെ കൂടെ ഉണ്ടായിരിക്കും. പൈലിന്റെറ പത്താം വാർഷികം വൻതോതിൽ ആഘോഷിക്കുന്നതിന് ചിക്കാഗോ സർവ്വകലാശാല തയ്യാറാക്കുമ്പോൾ, ആ കുപ്പിയും അൽവാട്ടംബെർഗും, മസാച്ചുസെററിലെ കേംബ്രിഡ്ജിലാ

യിരുന്നു. രണ്ടും, ഡിസംബർ രണ്ടിനു് ചിക്കാഗോയിലുണ്ടായിരിക്കുമെന്നു വാട്ടൻബർഗ്ഗ് ഏൽക്കുകയുണ്ടായി.

എന്നാൽ ആ സമയത്തോടടുത്തു് ഒരു കൊച്ചു വാട്ടംബർഗ്ഗ് ലോക രംഗത്തു് വരുന്നതിനു തീരുമാനിച്ചതിനാൽ, അദ്ദേഹത്തിനു് ആഘോഷ പരിപാടികളിൽ പങ്കുകൊള്ളുന്നതിനു് സാധിച്ചില്ല. അതിനാൽ ആ കുപ്പി കപ്പലിൽ കയററി അയച്ചു. അതു് പൊട്ടാൻ ഇടയാകരുതെന്നു് തീർച്ചവരുത്താനാണു് അതു ചെയ്തതു്. ആയിരം ഡാളറിനു് ഇൻഷ്വർ ചെയ്താണു് അതു് അയച്ചതും. കാലിക്കുപ്പി ഇത്രയധികം വിലയുള്ളതായിത്തീരുന്നതു് സാധാരണമല്ല. കൗതുകാവഹമായ കാര്യങ്ങൾക്കു് കാത്തിരിക്കുന്ന പത്രക്കാർ ആ കഥയ്ക്കു് വലിയ പ്രാധാന്യം കൊടുക്കുകയും ചെയ്തു.

കുറച്ചു മാസങ്ങൾക്കുശേഷം ഫെർമിയ്ക്കും മററു ചില ഊർജ്ജതന്ത്രജ്ഞന്മാർക്കും ഒരു സമ്മാനം കിട്ടി. ഒരുപെട്ടി മിയാൻറിവീഞ്ഞു്! മിയാൻറിവീഞ്ഞിനു ലഭിച്ച സൗജന്യപരസ്യത്തിനുള്ള കൃതജ്ഞത, അതു് ഇറക്കുമതി ചെയ്യുന്ന ഒരാൾ, പ്രദർശിപ്പിക്കുകയായിരുന്നു.

## ഇരുപതു്

## വൈ എന്ന താവളം

'ലോഹസംസ്കരണാലയ'ത്തിലെ ഗതാഗതവിഭാഗത്തിലുള്ള ഒരു ഉദ്യോഗസ്ഥ എനിക്കു് ഒരു തീവണ്ടിയാത്രാടിക്കററു് ഒരു കുട്ടിവശം കൊടുത്തയച്ചു. അവൾ എന്നെ ഇപ്പോൾ ഫോണിൽ വിളിച്ചതാണു്:

"താങ്കൾക്കുവേണ്ടി എനിക്കു് 'ചീഫി'ൽ ഒരു ഒന്നാന്തരം മുറി റിസർവ്വു ചെയ്യുന്നതിനു കഴിഞ്ഞു." അവകാശപ്പെടാവുന്ന അഭിമാനത്തോടെ അവൾ എന്നോടു പറഞ്ഞു. 1944-ലെ വേനൽക്കാലത്തു് സിവിലിയൻസിനു് പ്രത്യേകിച്ചു് ഒഴിച്ചുവയ്ക്കപ്പെട്ട സഞ്ചാരസൗകര്യം കിട്ടുന്നതിനു് വളരെ കഠിനമാണു്. "ലാമിയിൽ താങ്കൾ ഇറങ്ങണമെന്നു് അറിയാമല്ലോ; ഇല്ലേ? ആരെങ്കിലും ഒരാൾ താങ്കളെ അവിടെ വന്നുകണ്ടുകൊള്ളും."

"ആരും വന്നില്ലെങ്കിലോ?" — എന്നു് എനിക്കു് ചോദിക്കണമെന്നുണ്ടായിരുന്നു. എന്നാൽ അവൾ ടെലിഫോൺ വച്ചുകഴിഞ്ഞു.

ജൂലിയോ എൻെറ കയ്യിലിരുന്ന കടലാസ്സുകഷണം കണ്ടു.

"അതു് 'വൈ' താവളത്തിലേക്കുള്ള ടിക്കററുകളാണോ? എനിക്കതു കാണണം. ഒന്നു തരൂ!" അവൻ വികാരപൂർവ്വം തുള്ളിച്ചാടിക്കൊണ്ടു പറഞ്ഞു.

"അനങ്ങാതിരിക്കു! ടിക്കററിൽ കാണാനൊന്നുമില്ല." ഞാൻ മറുപടി പറഞ്ഞു.

ന്യൂ മെക്സിക്കോയിലെ ലാമിയിൽവച്ചു് അജ്ഞാതനായ ഒരാളുമായി സന്ധിക്കേണ്ടിവരുമെന്നോർത്തപ്പോൾ എൻെറ ഉത്സാഹം നഷ്ടപ്പെട്ടു. ഞാൻ അവനെ അല്ലെങ്കിൽ അവളെ കാണാൻ ഇടയായില്ലെങ്കിൽ? എ

ങ്ങിനെയെങ്കിലും 'സാൻറിഫി'യിൽ എത്തണം. അവിടെ എത്തിയാൽ ഐക്യസംസ്ഥാനത്തിലെ ഏററവും രഹസ്യസങ്കേതമായ അതു തിരക്കി നടക്കേണ്ടിവരുകയില്ലേ ?

എൻറിക്കോയ്ക്കുവേണ്ടി കാത്തിരിക്കുന്നതായിരിക്കാം മെച്ചം. ഞങ്ങളുടെ പദ്ധതികൾ അദ്ദേഹത്തിൻെറ സൗകര്യത്തിനായി വ്യവസ്ഥപ്പെടുത്തുകയാണ്. ചിക്കാഗോയിൽനിന്ന് 'വൈ' താവളത്തിലേക്ക് നീങ്ങുന്നതിനുള്ള ഏററവും സൗകര്യമായ അവസരം ആഗസ്റ്റ് മദ്ധ്യമാണ് എന്ന് അദ്ദേഹം പറഞ്ഞു. ഞങ്ങളുടെ വീട് മറെറാരാളിന് വീണ്ടും വാടകയ്ക്ക് ഏല്പാടു ചെയ്തു. ജോലിക്കാരിയെ വിവരം അറിയിച്ചു. സാധനങ്ങൾ നീക്കം ചെയ്യുന്നതിന് ആളുകളെ ഏർപ്പാടു ചെയ്തു. അപ്പോൾ, ആഗസ്റ്റ് ആദ്യം, എൻറിക്കോ മറെറാരു സ്ഥലത്തേക്ക് വിളിക്കപ്പെട്ടു. ഏററവും രഹസ്യമായ നിയോഗം. വാഷിംഗ്ടണിലെ, റിച്ച്ലണ്ട് മേൽവിലാസത്തിൽ എനിക്ക് അദ്ദേഹത്തിനെഴുതാം. റിച്ച്ലണ്ട്ടൗണിനു സമീപമാണ് ഹാൻഫോർഡെന്ന് എനിക്കറിഞ്ഞുകൂടായിരുന്നു. അവിടെ ആളുകൾക്ക് പ്രവേശനമില്ലാത്ത ഒരു സ്ഥലത്ത് ഡ്യൂപോണ്ടുകമ്പനിക്കാർ അറോമിക്പൈലുകൾ നിർമ്മിക്കുകയാണ് എന്നും എനിക്ക് അറിവില്ലായിരുന്നു. ഡ്യൂപോണ്ടിലെ ആളുകളെ എൻറിക്കോ പ്രവത്തനങ്ങൾ ആരംഭിക്കുന്നതിന് സഹായിക്കുകയാണെന്നും എനിക്ക് അറിയാൻ സാധിച്ചില്ല.

"എന്നെ പ്രതീക്ഷിച്ച് ചിക്കാഗോയിൽ നിനക്കു കഴിയാം. അല്ലെങ്കിൽ കുട്ടികളുമൊന്നിച്ച് നേരെ 'വൈ' സങ്കേതത്തിലേക്കു പോകാം." എൻറിക്കോ എന്നോടു പറയുകയുണ്ടായി.

"നമുക്ക് ഇപ്പോൾ എന്തുകൊണ്ടു പൊയ്ക്കൂടാ ?" നെല്ലാ ചോദിച്ചു.

"എനിക്കിനി കാത്തിരിക്കാൻ മേലാ" ജൂലിയോ കൂട്ടിച്ചേത്തു.

"എപ്പോഴാണ് അങ്ങു് മടങ്ങിവരുന്നതു് ?" ഞാൻ എൻറിക്കോയോടു ചോദിച്ചിരുന്നു.

"എനിക്കൊരു വിവരവുമില്ല" അദ്ദേഹം മറുപടി പറഞ്ഞു.

രണ്ടു കുഞ്ഞുങ്ങളും മനോവിഷമത്തോടെയുള്ള മുഖം കാണിച്ച് എന്നെ നോക്കി. ഒരുപക്ഷേ അതിൻെറ രഹസ്യംകാരണം, 'വൈ' സങ്കേതം അവരുടെ ഭാവനയെ അധീനപ്പെടുത്തിയിരിക്കണം. അതു് എന്നെയും പിടികൂടിയെന്നുതന്നെ സമ്മതിക്കാതെ തരമില്ല.

ഞങ്ങളുടെ മിത്രങ്ങളിൽ പലരും അപ്രത്യക്ഷരായ, അത്ഭുതകരമായ വിജനപ്രദേശത്തിൻെറ നാട്ടുകാണ്, 'വൈ' സങ്കേതം. യൂറോപ്പിൽ ജാതരായ പലർക്കും വേലികെട്ടിയിട്ടുള്ള ആ പ്രദേശത്തു കഴിയുന്നതു് അസുഖമായിരുന്നു. തടങ്കൽപ്പാളയങ്ങളാണ് അതു് അനുസ്മരിപ്പിക്കുന്നതു്. ആ സ്ഥലത്തിൻെറ യഥാർത്ഥനാമം എനിക്കറിഞ്ഞുകൂടായിരുന്നു. എന്നാൽ അവിടെ ഞങ്ങൾക്കു താമസിക്കാനുള്ള വീട്ടിലെ ജനാലകളുടെ കണിശമായ അളവുകൾ ഒരു ഊർജ്ജതന്ത്രജ്ഞൻ എനിക്ക് അയച്ചുതരുകയുണ്ടായി. ചിക്കാഗോയിൽനിന്ന് അവയ്ക്കു് യോജിച്ച തിരശീല വാങ്ങുന്നതിനായിരുന്നു അങ്ങിനെ ചെയ്തതു്. റാഷനിംഗ് അനുവദിച്ച് മലകേറാനിടാറുള്ള ഒരു ഷൂസ് അവിടെ ദൈവം നൽകിയതുപോലെ അനുഗ്രഹമായിത്തോന്നാവുന്ന സ്ഥലമാണ് 'വൈ.' അതുപോലെ മറെറാന്ന് വൈദ്യുതിയുപയോഗിച്ച് വേണ്ടതു പൊരിക്കാവുന്ന ഉപകരണം. എന്തുകൊണ്ടെന്നാൽ അ

വിടെ ഇന്ധനവാതകം ഇല്ല. കുട്ടികളെ സ്വതന്ത്രമായി വിടാവുന്ന ഇടമാണതു്; കാരണം വേലിയ്ക്കു വെളിയിൽ അവർക്കു് പോകാൻ സാധിക്കുകയില്ല. എഴുത്തുകൾ സെൻസർ ചെയ്യുന്നതാണെന്നുള്ള വിവരം പ്രഖ്യാപിച്ചതു് ചില ബുദ്ധിമാന്മാരായ ഊർജ്ജതന്ത്രജ്ഞന്മാർ അവരുടെ എഴുത്തുകൾ തുറക്കുന്നുണ്ടെന്നു കണ്ടുപിടിച്ചതിനുശേഷമാണു്. 1943 വേനൽക്കാലത്തിനുശേഷം 'വൈ' സങ്കേതത്തിൽ താമസമാക്കിയ എമിലിയോ സെഗ്രേ ഒരിക്കൽ വെളിയിലേക്കു് യാത്രപോയി. അദ്ദേഹം ഭാര്യയ്ക്കു് ഒരെഴുത്തു് എഴുതി. അതിൻെറകൂടെ ഒരു ചുരുൾ തലമുടികൂടി വച്ചിരുന്നു. എന്നാൽ അവൾ എഴുത്തു തുറന്നപ്പോൾ തലമുടി പൊയ്പ്പോയിരുന്നു.

'വൈ' സങ്കേതത്തിൽ തീർച്ചയായും ഞങ്ങൾക്കു സുഖമായിരിക്കും. ഇതു് ചുരുട്ട വലിച്ചുകൊണ്ടു് ചിന്താനിമഗ്നനായി നിന്നിരുന്ന, ഞാൻ മുമ്പു കണ്ടിട്ടില്ലാത്ത ചെറുപ്പക്കാരൻെറ അഭിപ്രായമാണു്. ഇയാൾ 'വൈ' സങ്കേതത്തെക്കുറിച്ചു് അയാൾക്കു സാധിക്കുന്നത്ര വിവരങ്ങൾ വിശദീകരിക്കാൻ ചിക്കാഗോയിൽ വന്നു് ഞങ്ങളെ കണ്ടു. അവിടത്തെ ഗവേഷണശാലയുടെ ഡയറക്ടറായിരുന്നു അയാൾ. പേരു് റോബർട്ടു് ഓപ്പൻഹീമർ എന്നാണു്.

ഈ വിവരങ്ങളാണു് കുഞ്ഞുങ്ങൾക്കും എനിക്കും നന്നേ ബോധിച്ചതു്.

"നമുക്കു് ഇപ്പോൾ പോയിക്കൂടെ?" കുഞ്ഞുങ്ങൾ യാചിച്ചുകൊണ്ടു ചോദിച്ചു.

ആ ആഗസ്റ്റ്മാസം ഉഷ്ണമേറിയതും അസുഖമായതുമായിരുന്നു ചിക്കാഗോയിൽ. ഞാൻ എൻെറ മനസ്സിൽ വേണ്ടതു് ഉറപ്പിക്കുകയും ചെയ്തു.

"താങ്കളെക്കൂടാതെ ഞങ്ങൾ പൊയ്ക്കൊള്ളാം" ദൃഢനിശ്ചയത്തോടെ ഞാൻ എൻറിക്കോയോടു പറഞ്ഞു.

സ്ഥലംവിടാൻ നിശ്ചയിച്ചു. എൻറിക്കോ കൂടെ ഇല്ലായിരിക്കും. ചെന്നിറങ്ങുന്നിടത്തു് സഹായിക്കാൻ ആളില്ലാതെവന്നാൽ ഉണ്ടാകുന്ന ഭവിഷ്യത്തുകളെക്കുറിച്ചു് എൻെറ ഉള്ളിൽ അസ്വാസ്ഥ്യത വർദ്ധിച്ചു. ഇതു് അപ്രതീക്ഷിതമായി ശമിപ്പിക്കുന്നതിനു് ഞങ്ങളുടെ യാത്രയ്ക്കുമുമ്പുള്ള രാത്രിയിൽ ഇടവന്നു. ആർതർ കോംപ്ടൺ 'വൈ' സങ്കേതം സന്ദർശിക്കുന്നതിനുവേണ്ടി അതേ വണ്ടിയിൽ വരുന്നുണ്ടു്. മീൻപിടിക്കാൻനേരത്തിടുന്ന ഷൂസ്, തൻെറ മകൻ ജോണിനു് ചെറുതായിപ്പോയതിനാൽ പ്രയോജനമില്ലാതായിട്ടുണ്ടു്, അതു് ജൂലിയോയ്ക്കു് സ്വീകരിക്കുന്നതിനു വിഷമമുണ്ടോ? 'വൈ' സങ്കേതത്തിനു സമീപമുള്ള മലഞ്ചെരിവുകളിൽ ധാരാളം അരുവികളും അവയിൽ മത്സ്യങ്ങളുമുണ്ടു് എന്നു് അദ്ദേഹം പറഞ്ഞു. ആർതറിൻെറ ഭാര്യ ബെററി പറഞ്ഞു, ഷൂസു വാങ്ങാൻ കൂപ്പൻ ചിലവഴിക്കാനില്ലായിരിക്കുമല്ലോ എന്നു്.

ആ ബെററി നിശ്ചയമായും സാമർത്ഥ്യമുള്ള ഭാര്യയാണു് എന്നു് അടുത്ത ദിവസംതന്നെ എനിക്കു ബോദ്ധ്യമായി. ആർതർ ഞങ്ങളുടെ തീവണ്ടിമുറിയിൽ ഷൂസ് കൊണ്ടുവന്നു. "ബെററിയുടെ ഉത്തരവു് നിങ്ങളെ എല്ലാം ഡിന്നറിനു് വരണമെന്നു് അപേക്ഷിക്കണമെന്നാണു്. അവളുടെ അനുമതി..." അദ്ദേഹം പറഞ്ഞു.

അതേ വണ്ടിയിൽ മററു ചില മിത്രങ്ങളെ ദർശിക്കുന്നതിനുള്ള ഇടയും എനിക്കുണ്ടായി. അതിലൊരാൾ ഹാരോൾഡ് യൂറിയാണു്. രണ്ടുകൊല്ലം

മുമ്പ് ലിയോണായിൽനിന്നു പോന്നപ്പോഴാണ് അവസാനമായി അദ്ദേഹത്തെ കാണുകയുണ്ടായതു്. തുറന്നുകിടന്നിരുന്ന കൊച്ചുതീവണ്ടിമുറിയുടെ വാതിലിൽക്കൂടി, ഹാരോൾഡ് യൂറിയെപ്പോലുള്ള ഒരു മനുഷ്യൻെറ രൂപം വാതുമെത്തയിൽ ചാരിക്കിടക്കുന്നതായിട്ടു കാണുകയുണ്ടായെന്നു പറയുന്നതാണു് കൂടുതൽ പരമാൎത്ഥം. ക്ഷീണിതനും ചിന്താകുലനുമായിട്ടാണ് അദ്ദേഹം കാണപ്പെട്ടതു്. വാസ്തവം അറിയുന്നതിനു് നെല്ലായേയും ജൂലിയോയെയും ഞാൻ പറഞ്ഞയച്ചു. അവർ തിരിച്ചുവന്നു് ശരിയാണെന്നു പറഞ്ഞു. അതു് മി. യൂറിതന്നെയാണു്. ഹാരോൾഡ് അതിപ്രയത്നത്താൽ ക്ഷീണിച്ചിരുന്നു. യുദ്ധകാലമെല്ലാം അദ്ദേഹത്തിനു് ഉള്ളതിൽ കൂടുതൽ പ്രായം തോന്നിച്ചിരുന്നു. അതിൽനിന്നു മോചിതനായതു് യുദ്ധകാലവേലകൾ അവസാനിപ്പിച്ചശേഷം മനസ്സിനു് വിശ്രമം നല്കാൻ ഇടവന്നപ്പോൾ മാത്രമാണു്.

അദ്ദേഹത്തിൻെറ അടുത്തുചെന്നു് "താങ്കൾ ഹാരോൾഡ് യൂറിയല്ലേ" എന്നു ചോദിക്കാൻ എനിക്കു സാധിക്കുകയില്ല. "ഹല്ലോ! ഹാരോൾഡ്" എന്നു പറയാൻപോലും വയ്യാ.

പ്രധാനപ്പെട്ട ശാസ്ത്രജ്ഞന്മാർ അന്നു് സഞ്ചരിക്കുന്നതു് കള്ളപ്പേരിലാണു്. അദ്ദേഹത്തിൻെറ പേർ ഹഗ് ഉൻവാനെന്നോ, ഹിരം അപ്ടനെന്നോ മാററിയിരിക്കാം. അങ്ങിനെ പേരു മാററുന്നതിൻെറ ഉത്തരവാദിത്വം സൈന്യാധികാരികൾക്കാണു്. അവർ പേരിൻെറ ആദ്യഅക്ഷരം മാത്രം മാററാതിരിക്കാനുള്ള ഭാവന പ്രകടമാക്കിയിട്ടുണ്ടു്. എൻറിക്കോ, യൂജീൻഫാർമറാണു് യാത്രചെയ്യുമ്പോൾ. ആർതർ കോംപ്ടണു് രണ്ടു പേരുകളുണ്ടായിരുന്നു. മി. കോമസ് എന്നും മി. കോസ്റ്റോക്കു് എന്നും. ഒരിക്കൽ കാലിഫോർണിയായിൽനിന്നു് ന്യൂയോർക്കിലേക്കു് വിമാനത്തിൽ സഞ്ചരിക്കുകയായിരുന്നു അദ്ദേഹം. ഉറങ്ങിപ്പോയതിനാൽ ഹോസ്റ്റസ് പേരു ചോദിക്കാൻ അദ്ദേഹത്തെ ഉണർത്തി.

"നാം എവിടെയാണു് ?"—മറുപടിയെന്നപോലെ അദ്ദേഹം തിരക്കിക്കൊണ്ടു് വിമാനത്തിൻെറ ജനാലയിൽക്കൂടി പുറത്തേക്കു നോക്കി.

അതിനാൽ ഹാരോൾഡ് യൂറിയോടു് സംസാരിക്കാൻ ഞാൻ ധൈര്യപ്പെട്ടില്ല. എന്നാൽ അല്പസമയം കഴിഞ്ഞു് അദ്ദേഹം ചിന്തയിൽനിന്നു മുക്തനായി ഞങ്ങളെ കണ്ടു. ഞങ്ങളുടെ കുടുംബകാര്യങ്ങളെക്കുറിച്ചും രണ്ടുപേരുടെയും പൊതുമിത്രങ്ങളെക്കുറിച്ചും ഏററവും പുതിയ യുദ്ധവൎത്തമാനങ്ങളെപ്പററിയും, ഫ്രാൻസിൽ സഖ്യകക്ഷികളുടെ വിജയത്തെ ആസ്പദമാക്കിയും ഞങ്ങൾ ദീർഘനേരം സംസാരിച്ചു. ഞങ്ങളുടെ സേന അന്നു് പാരീസിലേക്കു് അതിവേഗം പുരോഗമിക്കുകയാണു്. എന്നാൽ ഞങ്ങൾ രണ്ടു കൂട്ടരും യാത്രോദ്ദേശത്തെപ്പററിയും ലക്ഷ്യത്തെക്കുറിച്ചും ഒന്നും മിണ്ടിയില്ല.

ഞങ്ങൾ എല്ലാവരും ലാമിയിൽ ഇറങ്ങി.

പ്ലാററ്ഫോറത്തിൽ കാലുവച്ച മാത്രയിൽ ഒരു സുന്ദരനായ പട്ടാളക്കാരൻ ഞങ്ങളുടെ അടുത്തേക്കു നടന്നുവന്നു.

"താങ്കളാണോ മിസ്സസ് ഫാർമർ ?"—അയാൾ ചോദിച്ചു.

"അതെ! ഞാനാണു് മിസ്സസ് ഫെർമി!"

"എന്നോടു പറഞ്ഞിട്ടുള്ളതു് താങ്കളെ മിസ്സസ് ഫാർമർ എന്നു വിളിക്കാനാണു്." അവൻ പതുക്കെയാണു പറഞ്ഞതെങ്കിലും കണ്ണുകളിൽ

ഈൗച്ച്യുടെ ഭാവമുണ്ടായിരുന്നു. ചിക്കാഗോയിൽ കിട്ടിയ നിർദ്ദേശങ്ങളി ലൊന്നിലും, എൻറിക്കോയുടെ പുതിയ പേരിനെപ്പററി സൂചനയുണ്ടായിരു ന്നില്ല.

പട്ടാളക്കാരൻ ഒരു ജി. ഐ. കാർ കാണിച്ച് ഞങ്ങളെ അതിൽ ക യററി അറുപതു നാഴികയിൽ കൂടുതലോളം ഓടിച്ച് ഞങ്ങളുടെ ലക്ഷ്യ സ്ഥാനത്തു് എത്തിച്ചു. കോംപ്ടണെയും യൂറിയേയും മററൊരു കാറിലാ ണു കൊണ്ടുപോയതു്. അവർക്കു് 'വൈ' സങ്കേതത്തിൽ ഒരു യോഗ ത്തിൽ പങ്കുകൊള്ളേണ്ടിയിരുന്നു.

'വൈ' സങ്കേതത്തിൻെറ കഥ 1942–ലെ ശരൽക്കാലത്താണ് ആരം ഭിക്കുന്നതു്; ഞാനും കുട്ടികളും അങ്ങോട്ടു ചെല്ലുന്നതിനു് ഏതാണ്ട് രണ്ടു കൊല്ലം മുമ്പ്.

യുറേനിയം പദ്ധതിയുടെ നയപരിപാടികൾ രൂപീകരിക്കുന്ന ഉന്നത സംഘം 1941-ൽ ആ പദ്ധതി മുഴുവൻ ബോംബുനിർമ്മാണം സാദ്ധ്യമാ യിത്തീരുന്ന സന്ദർഭത്തിൽ സൈന്യവിഭാഗം, ഏറെറടുക്കണമെന്നു് അഭി പ്രായപ്പെട്ടു.

1942 ആഗസ്റ്റ് 13-ാംതീയതി ആർമി എൻജിനീയേഴ്സ്വകുപ്പിന്റെ കീഴിൽ ഒരു പ്രത്യേക 'ജില്ലാ' സംഘടിപ്പിച്ച് അണുപ്രവത്തനങ്ങൾ ശരി യായി നിവ്വഹിക്കാൻ ഏർപ്പാടു ചെയ്തു. അതിൻെറ പേരായിരുന്നു 'മാൻഹ ട്ടൻ ഡിസ്ട്രിക്ട്' എന്നു്, അണുഗവേഷണവുമായി അതിനുള്ള ബന്ധം മറച്ചു വയ്ക്കുന്നതിനാണ് ആ പേരു് സ്വീകരിച്ചതു്. അടുത്ത സെപ്റ്റംബറിൽ യുദ്ധ കാര്യങ്ങളുടെ ചുമതല വഹിക്കുന്ന സെക്രട്ടറി ബ്രിഗേഡിയർ ജനറൽ ലെസ് ലി ആർ. ഗോവ്സിൻെറ കീഴിൽ മൻഹാട്ടൻ ഡിസ്ട്രിക്ട് വയ്ക്കുകയുണ്ടായി. എത്രയും വേഗത്തിൽ ഈ ജോലി വികസിപ്പിക്കണമെന്നും പ്രവത്തനം ത്വ രിതപ്പെടുത്തണമെന്നും തീരുമാനിക്കയും ചെയ്തു.

ജനറൽ ഗ്രോവ്സ് തൻെറ കത്തവ്യത്തിൽ നിരതനായി. 1942 ഡി സംബർ 2–ാംതീയതി ആററംപൈൽ സംബന്ധിച്ച ഗവേഷണം പൂത്തി യാകുന്നതിനു മുമ്പുതന്നെ അദ്ദേഹം അണുബോംബുസംബന്ധിച്ച പ്രവത്ത ന പദ്ധതികൾ പ്ളാൻ ചെയ്തു. പുതിയ ഗവേഷണാലയങ്ങളുടെയും ഉല്പാ ദനഫാക്ടറികളുടെയും സ്ഥാനങ്ങൾ അദ്ദേഹം നിശ്ചയിച്ചു.

വാഷിംഗ്ടണിലെ ഹാൻഫോർഡിൽ, കൊളംബിയാനദീതീരത്തു് ഡ്യൂപോണ്ടുകമ്പനിക്കാർ പ്ളൂട്ടോണിയം ഉൽപ്പാദനത്തിനുള്ള വലിയ പൈ ലുകൾ നിർമ്മിക്കുകയാണ്. കൂടുതൽ വേഗം ഭേദനത്തിനു വിധേയമാകു ന്നതും അല്ലാത്തതുമായ യുറേനിയം അംശങ്ങളെ തരംതിരിച്ചെടുക്കുന്നതിനു് ടെനിസിയിൽ ഓക്റിഡ്ജിലുള്ള 'എക്സ്' എന്ന സങ്കേതത്തിൽ ശ്രമ ങ്ങൾ നടന്നു. ഈ സ്ഥലങ്ങളെക്കാൾ കൂടുതൽ രഹസ്യമായ സങ്കേതത്തിൽ വച്ചായിരിക്കണം അണുബാംബു സംബന്ധിച്ച ഡിസൈനും നിർമ്മാണവും മററു പ്രശ്നങ്ങളുമെല്ലാം മുമ്പോട്ടു കൊണ്ടുപോയതു്. ഇതായിരുന്നു ഈ പ ദ്ധതികളുടെയെല്ലാം ഏററവും കൂടിയ രഹസ്യം.

സ്ഥാനം തിരഞ്ഞെടുക്കുന്ന ശ്രമത്തിൽ ജനറൽ ഗ്രോവ്സിനെ സഹാ യിച്ചതു് പ്രൊഫസർ ഓപ്പൻഹീയ്മർ ആയിരുന്നു. 'ഓപ്പി' എന്നാണ് മിത്രങ്ങൾ അദ്ദേഹത്തെ വിളിക്കുക. ഓപ്പിയുടെ കുടുംബക്കാർക്കു് സാൻഗ്രി ഡി. ക്രിസ്റ്റോപവ്വതങ്ങളുടെ കിഴക്കേവശത്തുള്ള പെക്കോസ് താഴ്വരയിൽ

ഒരു മേച്ചിൽപ്രദേശം ഉണ്ട്. ഓപ്പിക്ക് ന്യൂ മെക്സിക്കോ വളരെ ഭംഗിയായിട്ടറിയാം. ലോസ് അലാമോസ്മലയിടുക്കുകൾക്കു സമീപം ജെമസ് കുന്നുകളുടെ ചരുവിൽ ഏകാന്തമായ പീഠഭൂമിയിൽ സ്ഥിതിചെയ്തിരുന്ന ഒരു ആൺപള്ളിക്കൂടം പററിയതായിരിക്കുമെന്നു് ഓപ്പിഗ്രോവ്സിനോട്ട് അഭിപ്രായപ്പെട്ടു.

ഓപ്പിയുടെ അഭിപ്രായത്തിൽ പള്ളിക്കൂടവും അതിനു ചുററുമുള്ള സ്ഥലവും ജനറൽ ഗ്രോവ്സിൻെറ അഭിപ്രായപ്രകാരമുള്ള ഗവേഷണാലയങ്ങൾക്കു് മതിയാകും. അധികം വീതിയില്ലാത്ത മലംപാത സ്കൂളിനെ ടവോസിൽനിന്നു് സാൻറാ ഫെയിലേക്കു പോകുന്ന പ്രധാന റോഡുമായി ചേർക്കുന്നു. ഗതാഗതവൈഷമ്യങ്ങൾ തരണംചെയ്യുന്നതിനു് ഈ റോഡ് ഉപകരിക്കും. എസ്പനോളാവഴി സാൻറാ ഫെ നാല്പത്തഞ്ചു നാഴിക ദൂരത്താണ്. ഏററവും സമീപമുള്ള തീവണ്ടിപ്പാത അറുപതു നാഴിക അകലത്തും. ലോസ് അലാമോസ്മലയിടുക്കിനു സമീപമുള്ള ഈ കൊച്ചുപീഠഭൂമി ഏകാന്തമായതാണെന്നുള്ളതു് നിസ്സംശയമാണ്. പള്ളിക്കൂടത്തിൽ നിർമ്മാണത്തിൻെറ ആവശ്യത്തിലേക്കെത്തുന്ന ആദ്യത്തെ ശാസ്ത്രജ്ഞന്മാർക്കു് താമസിക്കാവുന്നതാണ്. വിപുലീകരണത്തിനു് ഇടമില്ലാതാകുമെന്ന പ്രശ്നമേയില്ല; പരീക്ഷണസ്ഥലങ്ങൾക്കും വലിയ യന്ത്രോപകരണങ്ങൾ സംവിധാനം ചെയ്യുന്നതിനും. കാഴ്ചയിൽപ്പെടാവുന്നത്ര ദൂരത്തിൽ പൈൻമരങ്ങളും മണലും മാത്രമേയുള്ളു.

ജനറൽ ഗ്രോവ്സ് പള്ളിക്കൂടത്തിൽ വളരെ തല്പരനായി. ഓപ്പിയോടൊത്തു് അദ്ദേഹം സാന്റാ ഫെയിലേക്ക് തീവണ്ടി കയറി.

സാന്റാ ഫെയുടെ വടക്ക് റിയോ ഗ്രാൻഡേനദിയുടെ താഴ്വര വിശാലമായ ഒരു പ്രദേശമാണ്. പ്രാചീനകാലത്തു് അവിടം ഒരു കായൽ ആയിരുന്നിരിക്കണം. കിഴക്ക് അതിനെ അടച്ചിരിക്കുന്നതു് സാൻഗ്രേ ഡി ക്രിസ്റ്റോ പർവ്വതപംക്തിയാണ്. പടിഞ്ഞാറും വടക്കുപടിഞ്ഞാറും ജെമസ് കുന്നുകളുടെ കൂമ്പാരങ്ങളും.

താഴ്വര പ്രദേശത്തിൻെറ അടിഭാഗം ചൂടേറിയതും സസ്യരഹിതവും ആണ്. മണലും അവിടവിടെ കള്ളിമുള്ളും അപൂർവ്വമായി പിനോൻ മരങ്ങളും തറയിൽനിന്നു് അധികം ഉയരത്തിൽ വളരാതെ കുററിച്ചു നില്ക്കുകയാണ്. സ്ഥലം ധാരാളം. മൂടൽമഞ്ഞോ ഈർപ്പമോ അതിനെ മറയ്ക്കുന്നില്ല. റിയോഗ്രാൻഡായുടെ വളവുകളിലും മലയിടുക്കുകളിൽ വീതിയില്ലാത്ത ചില ഇടങ്ങളിലും മാത്രമേ ഹരിതാഭ കാണാനുള്ളു. അവിടെ മാത്രമേ ഫലഭൂയിഷ്ഠതയുള്ളു. ജീവനു് നിലനില്ക്കാൻ ഇടമുള്ളു. അവിടെ പ്രാചീന റെഡ് ഇന്ത്യൻ താമസസ്ഥാനങ്ങളും സ്പാനിഷ് ഗ്രാമങ്ങളും, വയസ്സുചെന്ന മരങ്ങളുടെ നിഴൽ വീശി സ്ഥിതിചെയ്യുന്നുണ്ട്. നദി സംഭാവന ചെയ്യുന്ന സമ്മാനങ്ങൾ സ്വീകരിക്കാൻ അവിടം മാത്രമേ തയ്യാറായിട്ടുള്ളു. മറെറല്ലാടവും മണൽക്കാടിൻെറ വന്ധ്യത്വത്തിനു് വിധേയമായി അസഹനീയമായ സൂര്യാതപം സഹിച്ച് കഴിയുകയാണ്.

ജെമിസ് കുന്നുകൾ പീഠപ്രദേശംവിട്ടു് ഉയന്നുനില്ക്കുന്നു. സമാന്തരമായ നിരവധി മലയിടുക്കുകളും കൊച്ചു പീഠഭൂമികളും ഉള്ളതിനാൽ ഭീമാകാരമായ ഒരു ചീർപ്പിൻെറ പല്ലുകൾപോലെയാണ് അതു് കാണുമ്പോൾ തോന്നുക. മലവെള്ളത്തിൻെറ ഊക്കേറിയ ഒഴുക്കുകൊണ്ടു് ഉൽഭവിയ്ക്കുന്ന

മണ്ണൊലിപ്പുകൊണ്ടുണ്ടായിട്ടുള്ളതാണ്. മലയിടുക്കുകളും മററും. എങ്കിലും അവിടമെല്ലാം ഊഷരപ്രദേശമാണ്. അവിടെ വെള്ളം കിട്ടുന്നതു ഗംഭീരങ്ങളായ കൊടുങ്കാററുകൾ പർവ്വതങ്ങളിലും കുന്നുകളിലും അടിച്ച് പെട്ടെന്ന് ജലപ്രളയം ഇളക്കിവിടുമ്പോൾ മാത്രമാണ്. അത് മുമ്പോട്ടു കുതിപ്പായും; ആപല്ക്കരവും സാഹസികവും പ്രക്ഷുബ്ധവുമായ തരത്തിൽ. കൊച്ചുപീഠഭൂമികളുടെ ചരുവിൽനിന്നും മണ്ണ് റിയോഗ്രാൽഡായിൽ അതുകൊണ്ടിടുന്നു. അവിടെ ജലത്തിൻെറ അക്രമമൊന്നു ശമിക്കും. നദി ശാന്തമായി, കലങ്ങിമറിഞ്ഞ് ഒഴുകും. കൊടുങ്കാററ് വടക്കുള്ള കൊച്ചുപീഠപ്രദേശത്തുനിന്നാണുണ്ടായതെങ്കിൽ, അവിടം ചെമ്മണ്ണാണ്. തുറക്കപ്പെട്ട രക്തധമനിയിലെ രക്തംപോലെ നദി ചുവന്നൊഴുകും. ലോസ് അലാമോസ് റാഞ്ച്സ്കൂൾ, താഴ്‌വരയിൽ നിന്ന് വളരെ ഉയർന്നു സ്ഥിതിചെയ്യുന്ന ഒരു പീഠഭൂമിയിലാണ്. കുത്തനെപ്പോകുന്ന ചരുവിൽ ചുവപ്പും സ്വർണ്ണനിറവും തോന്നും. മുകൾപ്പരപ്പ് ഹരിതാഭമാണ്; അവിടെ വളർന്നുനില്ക്കുന്ന പൈൻ മരങ്ങളിൽ അടിവാരത്തിലെ മണൽക്കാടിൽ നിന്ന് അടിച്ചുയർത്തിക്കൊണ്ടു വരുന്ന ധൂളി പൊതിഞ്ഞിരിക്കുകയാണ്.

ജനറൽ ഗ്രോവ്സും ഓപ്പിയും സ്കൂൾ സന്ദർശിക്കുവാൻ പോയി. സ്കൂൾ പ്രിൻസിപ്പൽ അത്ഭുതകരമായി യോജിപ്പുള്ള ആ ജോടിയെകണ്ട് അതിശയിച്ചിരിക്കണം: മെലിഞ്ഞു നീണ്ടതും ഉരുണ്ട ഭുജത്തോടുകൂടിയതും വീതിയില്ലാത്ത കണ്ണുകളുള്ളതുമായ ഒരു ബുദ്ധിജീവി, ഋജുവും നേരിട്ടുള്ളതുമായ സ്വഭാവത്തോടും അധികാരം ദ്യോതിപ്പിക്കുന്ന ശബ്ദത്തോടും കൂടിയ ഒരു സൈനികോദ്യോഗസ്ഥന്, വഴികാട്ടിയായി പെരുമാറുകയാണ്. ആഗതന്മാരുടെ അഭ്യർത്ഥന കേട്ട് അദ്ദേഹം അതിൽകൂടുതൽ അത്ഭുതപ്പെട്ടിരിക്കണം, സ്കൂൾ അടസ്സണം. സൈന്യവിഭാഗം രഹസ്യമായ ജോലിക്കായി അതു വിലയ്ക്കുവാങ്ങാൻ ആഗ്രഹിക്കുന്നു.

'മാൻഹട്ടൻ ഡിസ്ട്രിക്ട്' ആ സ്കൂൾ 1942 നവംബറിൽ വാങ്ങി. ഭാവിയിൽ അവിടെ സ്ഥാപിക്കാൻ പോകുന്ന ഗവേഷണാലയങ്ങളുടെ ഡയറക്ടർ ഓപ്പിയായിരിക്കും. അവിടെ എത്ര വീടുകൾ ആവശ്യമാണെന്ന് ജനറൽ ഗ്രോവ്സ് അദ്ദേഹത്തോടു ചോദിച്ചു. ഓപ്പി അവിടെ ഏതാണ്ട് മുപ്പതു ശാസ്ത്രജ്ഞന്മാരെയും അവരുടെ കുടുംബത്തേയും ആണ് കൂട്ടാൻ വിചാരിക്കുന്നത്. ആകെ ഏതാണ്ട് നൂറാളുകളോളം ഉണ്ടായിരിക്കും.

ഓപ്പി വിസ്മയാവഹനായ ഒരു ഡയറക്ടറായിട്ടാണ് പരിണമിച്ചതു്; പദ്ധതിയുടെ യഥാർത്ഥ ആത്മാവ്. ശാന്തവും അധൃഷ്യവുമായ സ്വഭാവത്തോടുകൂടിയ അദ്ദേഹം നടക്കുന്ന സകലവിവരങ്ങളും അറിഞ്ഞുകൊണ്ടിരുന്നു. എല്ലാവരുമായി ബന്ധം പുലർത്തിവന്നിരുന്നു. ഗവേഷണമുഖങ്ങളുടെ എല്ലാ കാര്യങ്ങളും സംബന്ധിച്ചുള്ള അദ്ദേഹത്തിൻെറ ഗഹനമായ അറിവ്—പരീക്ഷണം, താത്വികം, സാങ്കേതികം എന്നിവയിലെല്ലാം ഉള്ള അറിവ്—പ്രവർത്തനങ്ങളെല്ലാം ശരിയായവിധം സംയോജിപ്പിച്ച് ത്വരിതപ്പെടുത്തുവാൻ അദ്ദേഹത്തിന് ഇടനൽകി. തൻെറ ഉത്തരവാദിത്വങ്ങൾ സസന്തോഷം അദ്ദേഹം വഹിച്ചു. മതവിശ്വാസത്തെപ്പോലുള്ള ആവേശം അതിൽ പ്രദർശിപ്പിച്ചു. എന്നാൽ 'വൈ' സങ്കേതത്തിൻെറ വൈപുല്യം പ്രവചിച്ച കാര്യത്തിൽ അദ്ദേഹം അത്രമാത്രം വിജയിച്ചില്ല.

സ്പെഷ്യൽഎൻജിനീയർ ഡിററാച്ചുമെൻറുകാർ നിർമ്മാണപ്രവർത്തനങ്ങൾ

1943 ജനുവരിയിൽ ആരംഭിച്ചു. അവർ വീട്ടുകൾ പണിഞ്ഞു. ശാസ്ത്രജ്ഞന്മാർക്ക് തന്നെ അവയിൽ നടത്താനിരിക്കുന്ന വേലയെപ്പററി തികഞ്ഞ ബോധം ഇല്ലാതിരുന്നതിനാൽ, അവരുടെ അവ്യക്തമായ നിർദ്ദേശങ്ങൾ പിൻതുടർന്ന്, അവർ ഗവേഷണാലയങ്ങൾ നിർമ്മിച്ചു. എഞ്ചിനീയറന്മാർ ആദ്യത്തെ കെട്ടിടങ്ങൾ നിർമ്മിച്ചുകഴിഞ്ഞപ്പോൾ, ശാസ്ത്രജ്ഞന്മാർ കൂടുതൽ വേണമെന്ന് ആവശ്യപ്പെട്ടു. സമുദ്രനിരപ്പിൽനിന്ന് 7200 അടി ഉയരത്തിലുള്ള ആ സങ്കേതത്തിൽ ഒരു പട്ടണം വളരാൻ തുടങ്ങി.

ഐക്യസംസ്ഥാനത്തിലെയും ഇംഗ്ലണ്ടിലെയും വിവിധ പ്രദേശങ്ങളിൽനിന്ന് ആ നഗരത്തിലേക്ക് ശാസ്ത്രജ്ഞന്മാർ വന്നു. ലോകത്തിൽനിന്ന് അപ്രത്യക്ഷരായി രണ്ടരക്കൊല്ലത്തോളം അവർ അവിടെ കഴിഞ്ഞു. ആ പട്ടണം ഭൂപടങ്ങളിൽ അടയാളപ്പെടുത്തുകയുണ്ടായിട്ടില്ല. അതിന് ഔദ്യോഗികസ്ഥാനമില്ല; ന്യൂ മെക്സിക്കോയുടെ അംശവുമല്ല. അതിലെ താമസക്കാർക്ക് വോട്ടവകാശവുമില്ല. ചുരുക്കത്തിൽ അതു് നിലവിലില്ല. ആ പട്ടണം ലോസ് അലമോസായിരുന്നു. അവിടെ ജീവിച്ചിരുന്നവർക്ക് 'വൈ'സങ്കേതമെന്നാണ് അതു അറിയപ്പെട്ടിരുന്നതു്. അതിന്റെ നിലനില്പ് അറിവുള്ള വെളിയിലത്തെ കുറെ ആളുകൾക്കും അവിടത്തേക്ക് എഴുത്തയക്കുന്നവർക്കും അവിടെ താമസിക്കുന്നവരുടെ മിത്രങ്ങൾക്കും പോസ്റ്റാപ്പീസ് നമ്പർ 1663 ആയിരുന്നു.

ചെറിയ പീഠഭൂമിയിലേക്ക് താമസത്തിനു് വന്നിരുന്നവരുടെ ഒഴുക്ക് ഒരിക്കലും നിലച്ചില്ല. കെട്ടിടനിർമ്മാണം അതിവേഗത്തിൽ നടന്നുകൊണ്ടിരുന്നു ; എങ്കിലും ജനസംഖ്യ വർദ്ധനവ് പിറകിൽ കിടന്നതേയുള്ളൂ. യുദ്ധാവസാനകാലത്തു്, കണക്കുകൾ പ്രസിദ്ധപ്പെടുത്തിയപ്പോൾ, ലോസ് അലമോസിലെ ജനസംഖ്യ 6000 ആയി. അവിടെ വീട്ടുക്ഷാമവും ഉണ്ടായി.

ഗൃഹനിർമ്മാണപ്രവർത്തനങ്ങൾ ഒരിക്കലും അവസാനിച്ചില്ല. 1944-ൽ ഞങ്ങൾ അവിടെ എത്തുമ്പോൾ ജാഗ്രതയിലുള്ള നിർമ്മാണപ്രവർത്തനങ്ങൾ നടന്നുകൊണ്ടിരിക്കുന്ന സ്ഥലങ്ങളിൽ സാധാരണമായ ബഹളം, അവിടെയും കണ്ടു.

ആദ്യമുണ്ടായിരുന്ന സ്കൂൾകെട്ടിടങ്ങളുടെ സമീപത്തെല്ലാം വീട്ടുകൾ പടകുടീരങ്ങൾപോലെ കാണുകയുണ്ടായി. പേരില്ലാത്ത തെരുവുകളിൽ വിവിധരീതിയിൽ, അവ സ്ഥിതിചെയ്തിരുന്നു. കുഴഞ്ഞ ആകാരവിശേഷങ്ങളാണ് അവ നല്കുന്നതു്. കെട്ടിടങ്ങളൊക്കെ ഒന്നുപോലെയിരിക്കും. എല്ലാം പച്ചനിറം പൂശിയതാണ്. ഹരിതാഭമായ കുന്നുകളുടെ പശ്ചാത്തലത്തിൽ, പച്ചപൈൻമരങ്ങളുടെ ഇടയിൽ സ്ഥിതിചെയ്തിരുന്ന അവ അകലത്തിൽനിന്ന് അദൃശ്യമാണ്. പേരില്ലാത്ത തെരുവുകളിൽ, ഒരേ മാതൃകയിലുള്ള വീട്ടുകളാകയാൽ, അവിടെ ആരും വഴിതെററി വലഞ്ഞുപോകും. എന്നാൽ സ്ഥലവിവരങ്ങൾ ടൗണിലെ ഉന്നതസ്ഥാനത്തുള്ള ജലസംഭരണസൗധത്തെ, ആധാരമാക്കി നോക്കിയാൽ വെളിവാകുകയും ചെയ്യും.

വളരെനാൾ കഴിഞ്ഞു് വീട്ടുകളുടെ നിർമ്മാണസ്ഥാനങ്ങൾ സംബന്ധിച്ചു് ഒരു മാതൃക എനിക്ക് കണ്ടെത്താൻ സാധിച്ചു. തെരുവുകൾക്ക് കർണ്ണമായിട്ടാണ് വീട്ടുകളുടെ നിർമ്മാണം. ഓരോന്നും തമ്മിൽ ആവശ്യത്തിനുള്ള ഇടമുണ്ടു്. തീപിടുത്തവും മററുംകൊണ്ടുണ്ടാകാവുന്ന അപകടങ്ങൾ ഏററവും

കുറയ്ക്കുന്നതിനു് വേണ്ടിയായിരുന്നു ഇതു്. എല്ലാ വീടുകളും തടിയാലാണു ണ്ടാക്കിയിരുന്നതു്.

നിർമ്മാണത്തിലിരുന്ന കെട്ടിടങ്ങൾ കുഴഞ്ഞു കുനകൂടിക്കിടക്കുന്ന ചളിയിൽനിന്നാണു് ഉയരുന്നതു്. കൊച്ചു പീഠഭൂമികളിൽ മണ്ണു സംരക്ഷണത്തിനുതകുന്ന സസ്യജാലം അധികം ഉണ്ടാകുകയില്ല. കുറച്ചുള്ളവ തന്നെ കെട്ടിടം പണി തുടങ്ങുമ്പോൾ നശിച്ചുപോകും. വേനൽക്കാലത്തുള്ള മഴവരുമ്പോൾ, ചളിയെല്ലാം കാലുറയ്ക്കാത്ത പശയായി മാറും. ഷൂസിൻെറ അടിയിൽ കട്ടിപിടിച്ചു് ഉറച്ചിരിക്കും. ശിശിരത്തിൽ, സൂര്യരശ്മിയുടെ ചെറു ചൂടേററു് മഞ്ഞുരുകി മണ്ണെല്ലാം ചളിയായിത്തീരും. നിർമ്മാണസാധനങ്ങളും, മുറിച്ചു തള്ളിയിട്ടുള്ള മരങ്ങളും ഇളകിക്കിടക്കുന്ന റോഡിൻെറ ഇരുവശങ്ങളിലും കൂടിക്കിടക്കുന്നുണ്ടു്. ബുൾഡോസേർസും, ക്രേൻസുകളും, ഭാരവണ്ടികളും കണ്ണില്ലാതെ അവിടത്തെ നാഥന്മാരാണെന്നു തോന്നിക്കുന്ന തരത്തിൽ ഓടിക്കൊണ്ടിരിക്കുന്നതു കാണാം.

പീഠപ്രദേശത്തിൽ ലോസ് അലാമോസ് മലയിടുക്കിനു് സമീപം ഒരു ഭാഗം വേലികെട്ടിനിർത്തിയിരിക്കുന്നു. ഇതിൻെറ ഉള്ളിലാണ് സാങ്കേതിക ഭാഗം. അവിടെ ചില പ്രത്യേക ബാഡ്ജുകളുള്ള ആളുകൾക്കേ പ്രവേശനമുള്ളൂ. പട്ടണത്തിലേക്കു് ഉള്ള പ്രധാന പ്രവേശനമാർഗ്ഗമായ കിഴക്കേ കവാടം നയിക്കുന്നതു് മണൽ പ്രവേശത്തിലേക്കും എസ് പനോളായിലേക്കും അവിടെനിന്നു് സാന്റാ ഫെയിലേക്കുമാണ്. പടിഞ്ഞാറെ ഗേററുവഴി—ഇതു് നാട്ടുകാർക്കു് ചില പ്രത്യേക സമയങ്ങളിൽ മാത്രമേ ഉപയോഗിക്കാനൊക്കൂ—പർവ്വതപ്രദേശത്തിലേക്കും, മീൻപിടിക്കാവുന്ന അരുവികളിലേക്കും, സ്കെയ്റ്റുകളിക്കുള്ള ചരിവുകളിലേക്കും, വനത്തിലേക്കും പോകാം. നീലസ്പ്രൂസും വലിയ പൈൻമരങ്ങളും ശരൽക്കാലത്തു് മഞ്ഞനിറം പൂകി കുന്നിൻ ചരിവുകളെ സുവർണ്ണനിറമാക്കുന്ന ആസ്പെൻമരവുമാണ് വനത്തിൽ അധികവും. പടിഞ്ഞാറെ ഗേററിൽകൂടി തന്നെ പോയാൽ മനോഹരമായ വല്ലേ ഗ്രാൻഡേയിൽ, പച്ചപ്പുൽപ്പരവതാനി വിരിച്ച വിശാലമായ താഴ്വരയിൽ ചെല്ലാം. പ്രാചീനകാലത്തു് അതു് ഒരു അഗ്നിപർവ്വതമുഖപ്രദേശമായിരുന്നു. ജെമിസ് കുന്നുകളാണു് അവയുടെ അതിർത്തികൾ.

ഏതുവഴി ടൗണിലേക്കു് വന്നാലും പോയാലും യാത്രാനുമതിച്ചീട്ടു് കാവൽ നില്ക്കുന്ന എം. പി. കളെ കാണിച്ചേ ഒക്കൂ. എന്നാൽ മുള്ളുവേലിയിലെ വിടവുകൾ ലോസ് ആലമോസിലെ എല്ലാ കുട്ടികൾക്കും അറിയാം. മുതിർന്നവർക്കു് വഴികാട്ടികളായി അവർ പ്രവർത്തിക്കുകയും ചെയ്യും. ആദ്യത്തെ വേലികഴിഞ്ഞു് രണ്ടാമതൊന്നു് കുറച്ചു ഗജംവിട്ടു് ഉണ്ടു്. അവയിലും ദ്വാരങ്ങളുണ്ടായിരുന്നോയെന്നു് എനിക്കറിവില്ല. എൻെറ വഴികാട്ടിയായ ഗിയുലിയോ അവിടെ എന്നെക്കൊണ്ടുപോയില്ല.

'ടി—186' കെട്ടിടത്തിലെ 'ഡി' വിഭാഗമാണു് ഞങ്ങൾക്കായി താമസത്തിനനുവദിച്ചിരുന്നതു്. നാലു കുടുംബങ്ങൾക്കു താമസത്തിനിടമുള്ള ഒരു ഡസനോളം, കെട്ടിടങ്ങൾ, ജലസംഭരണസൗധത്തിനടുത്തു തുടങ്ങുന്ന തെരുവിലേക്കും ക്രമേണ വിജനസ്ഥലത്തേക്കും നിരനിരയായി നീണ്ടുപോകുകയാണു്.

താമസസ്ഥലം ചെറുതായിരുന്നെങ്കിലും സുഖപ്രദമായിരുന്നു. അതിന്റെ മൂന്നു കിടക്കമുറികളിൽ കിടന്നിരുന്ന പട്ടാളക്കട്ടിലുകൾ, മുമ്പു് പട്ടാളക്കാർ

ഉപയോഗിച്ചിരുന്നവയാണ്. അവരുടെ പേരും പട്ടാളത്തിലെ സ്ഥാനവും അതിൽ അവർ എഴുതിപ്പിടിപ്പിച്ചിട്ടുമുണ്ട്. മെത്തവിരിപ്പിലും കമ്പിളിത്തുണികളിലുംയു. എസ്. ഇ. ഡി. എന്നു് വലിയ അക്ഷരത്തിൽ മുദ്ര കുത്തിയിരുന്നു. അതു് 'യുണൈററഡ് സ്റ്റേററ്സ് എൻജിനീയർ ഡിററാച്ച്മെന്റ്" എന്നാണു കുറിക്കുന്നതെന്നറിയുന്നതുവരെ ഞങ്ങൾക്കു് കുട്ടത്ത അസുഖവുമുണ്ടാക്കിയിരുന്നതാനും. അവിടെ നല്ലപ്പെട്ടിരുന്നതെല്ലാം യു. എസ്. ഇ. ഡി. അല്ലെങ്കിൽ ജി. ഐ. യു. ടെതായിരിക്കും; വിളക്കിന്റെ ബൾബുകൾ തൊട്ട് തറ തുടയ്ക്കുന്ന സാധനംവരെ. ഞങ്ങളുടെ സ്വീകരണമുറിയിലെ മൂന്നു ജനാലകൾവഴി ജെമിസ് കുന്നുകളുടെ ഉരുണ്ട മേൽഭാഗങ്ങൾ ചക്രവാളത്തിനെതിരെ ചാഞ്ഞുപോകുന്നതു് ചിത്രത്തിലെന്നപോലെ കാണാം. ആ കുന്നിൻപുറങ്ങളിൽ മനുഷ്യനിർമ്മിതങ്ങളായ രേഖകളൊന്നും ഞാൻ ദർശിച്ചില്ല. എനിക്കു് അവയെ എന്റെ സ്വന്തമെന്നു വിളിക്കാം.

രാത്രിയിൽ തെരുവുവിളക്കുകൾ അന്ധകാരത്തെ അഭംഗിയാക്കിയില്ല. ശിശിരത്തിൽ നിലം മൂടിക്കിടക്കുന്ന മഞ്ഞിൽ പൈൻമരങ്ങളുടെ നീണ്ടനിഴലുകൾ വീഴുന്നതു കാണാൻ ഇടയാകുമ്പോൾ ചന്ദ്രൻ ഉദിച്ചുയർന്നു എന്നു ഞങ്ങൾക്കറിയാം.

ഞങ്ങൾ വീട്ട് സ്വന്തമാക്കി സ്യൂട്ട്കേസുകളും മററും അഴിക്കുന്ന ധൃതിയിൽ ഇരിക്കുമ്പോൾ അടുക്കളക്കതകിൽ ആരോ മുട്ടുന്നതു കേട്ടു. അടുക്കള തെരുവിനു സമീപമുള്ള ഭാഗത്താണ്. ആരുംതന്നെ ചളികെട്ടിക്കിടക്കുന്ന മുററത്തുകൂടി സ്വീകരണമുറിയിലേക്കു് കടന്നുവരുവാൻ ശ്രദ്ധിക്കാറില്ല. വീട്ടിൽ ടെലിഫോൺ ഉണ്ടായിരുന്നില്ല. അതിനാൽ കതകിൽ തട്ടുന്ന ശബ്ദം സാധാരണമാണ്.

ഒരു പുരുഷനും സ്ത്രീയും അകത്തേക്കു കടന്നുവന്നു. സ്ത്രീക്കാണ് പൊക്കക്കൂടുതൽ. നല്ല വ്യക്തമായ ലക്ഷണങ്ങളും ശക്തമായ ശരീരവും അവളുടേതുതന്നെ. പുരുഷനെക്കാൾ ആത്മവിശ്വാസവും അവൾക്കുണ്ടു്. പുരുഷൻ ചെറിയവനും സാധാരണ മുഖത്തോടുകൂടിയവനുമായിരുന്നു. മഞ്ഞളിപ്പുള്ള അയാളുടെ മുഖത്തു് ബുദ്ധിസാമർത്ഥ്യം ദ്യോതിപ്പിക്കുന്ന രണ്ടു കണ്ണുകൾ മാത്രമേ വ്യക്തമായി കണക്കാക്കുകയുള്ളു. എന്റെ അത്ഭുതപ്പെട്ട നോട്ടത്തിനു് മറുപടിയെന്നോണം സ്ത്രീ സംസാരിച്ചപ്പോൾ അതിലെ അനുനാദവും വിദേശിയ സംസാരരീതിയുമാണ് എന്നെ കൂടുതൽ ആകർഷിച്ചതു്.

"നിങ്ങൾ ഞങ്ങളെ ഓർമ്മിക്കുന്നില്ലേ? ഞങ്ങളാണ് പീയറൽസ്. 1933-ൽ നാം റോമിൽവച്ചു് കണ്ടുമുട്ടുകയുണ്ടായി. ഇപ്പോൾ ഞങ്ങൾ ഇതേ കെട്ടിടത്തിൽ നേരെ താഴെയുള്ള 'ബി'സ്ഥലത്താണ് താമസം."

ഞാൻ ഇപ്പോൾ ഓർമ്മിച്ചു. റുഡോൾഫ് പീയറൽസ് റോമിലെ ഊർജ്ജതന്ത്രവിഭാഗത്തിലെ വിദേശിയായ ഒരു 'ഫെല്ലോ' ആയിരുന്നു. തന്റെ ജന്മദേശമായ ജർമ്മനി വിട്ടു് ഇംഗ്ലണ്ടിലേക്കു് കുടിമാറിയതിനു ശേഷമാണ് ഇതു് സംഭവിച്ചതു്. അന്നു് അദ്ദേഹത്തിന്റെ ഭാര്യയായ 'ജീനിയായെ' നല്ലതുപോലെ അറിഞ്ഞിരുന്നതാണ്.

ബ്രിട്ടീഷ് സംഘത്തിന്റെകൂടെ ഇംഗ്ലണ്ടിൽനിന്നു് ഇവിടെയെത്തി ലോസ് അലമോസിലെ ശാസ്ത്രജ്ഞന്മാരെ സഹായിക്കാൻ എത്തിയിരിക്കുകയാണ് താനെന്നു് റുഡോൾഫ് വിശദീകരിച്ചു. അവർ ഞങ്ങളെക്കാൾ കുറച്ചുദിവസം മുമ്പു് ഇവിടെയെത്തി. അവരുടെ രണ്ടു കുട്ടികൾ കാനഡായിൽ

അവരോടൊത്തുചേർന്നു. ലണ്ടനിൽ ബോംബുവർഷം ആരംഭിച്ച വേളയിൽ കുട്ടികളെ കാനഡായിൽ വിദ്യാഭ്യസത്തിനായി അയച്ചതാണര".

ഞങ്ങളുടെ രണ്ടു കുടുംബങ്ങളെ മുകളിലും താഴെയും നിലകളിൽ ഒരേ വീട്ടിൽ താമസിപ്പിക്കാൻ ഇടയാക്കിയ വിധിയുടെ പ്രവർത്തനത്തെ ഞങ്ങൾ സ്വാഗതം ചെയ്തു. കുട്ടികൾ ചങ്ങാതികളായി. തൻെറ കുട്ടികളിൽക്കൂടി അമേരിക്കൻ രീതികൾ സ്വീകരിക്കുന്ന ക്രിയയ്ക്കു് ജീനിയാ അധീനയായിട്ടില്ല. അവരുടെ ജനായത്തനടപടികളുടെ വ്യാഖ്യാനത്തെയോ സ്വാതന്ത്ര്യത്തെയോ അവൾ സ്വീകരിച്ചെന്നു പറയാവുന്നതുമല്ല. യൂറോപ്യന്മാരായ അമ്മന്മമാരെക്കുറിച്ചു് അവർ നടത്തിയ വിമർശനത്തെയും അവൾ അംഗീകരിച്ചില്ല. അവൾ ഇപ്പോഴും അവരെ കർശനമായ തനി ബ്രിട്ടീഷ് രീതിയിലാണു് വളർത്തിയതു്. ഉച്ചത്തിലുള്ള അവളുടെ ശാസനകൾ മുകളിലെത്തെ നിലയിൽ ഞങ്ങളെ സന്തോഷിപ്പിച്ചിരുന്നു—അതിൻെറ അപൂർവ്വതം കൊണ്ടു്. മററുള്ളവരുടെ സംഭാഷണത്തിലെ പ്രത്യേകതകൾ യൂറോപ്യന്മാരായ ഞങ്ങൾക്കു് എളുപ്പം കണ്ടെത്താവുന്നതാണു്. എന്നാൽ സ്വന്തം വൈകല്യങ്ങളെക്കുറിച്ചു് അറിയുകയുമില്ല.

ലോസ് അലമോസിലെ ആദ്യത്തെ സായാഹ്നങ്ങളിലൊന്നിൽ, ജീനിയാ പീയറൽസ്, ഫ്രിജോൾസ് മലയിടുക്ക പ്രദേശത്തു് വിനോദയാത്രയ്ക്കു പോകണമെന്നു് അഭിപ്രായപ്പെടുവാൻ വരുകയുണ്ടായി.

"നിങ്ങളൊരുകാർ എടുക്കണം." അവൾ പറഞ്ഞു. അമേരിക്കൻ സംഘത്തെക്കാൾ വളരെ ആഡംബരഹിതരായിരുന്നു ബ്രിട്ടീഷ് സംഘം; അവർ അപര്യാപ്തമായ ജി. ഐ. പാത്രങ്ങളിലും മററുമാണു് പാചകം ചെയ്തിരുന്നതു്. അവർക്കു് കാറുണ്ടായിരുന്നില്ല. "ഞങ്ങൾ ഒരു വലിയ സംഘമായിരിക്കും. ഓർമ്മിച്ചോളു! നിങ്ങൾ എപ്പോഴും വലിയസംഘങ്ങളിലായിരിക്കും ഇവിടെ. അതാണു് കൂടുതൽ ഉല്ലാസകരം. ഇന്നു് എല്ലാ കാറുകളും നിറഞ്ഞിരിക്കും. വരുന്ന ആളുകൾക്കെല്ലാം കൂടുതൽ 'കൂപ്പൺസ്' ഉണ്ടായിരിരിക്കയില്ല. നിങ്ങൾക്കു് കാറു് ഓടിക്കാൻ കഴിവുണ്ടു്. പടിഞ്ഞാറെ ഗേററുവഴി പതിനെട്ടു നാഴികയേയുള്ളു. അഞ്ചുമണികഴിഞ്ഞു നമുക്കു പോകാം. അപ്പോൾ പടിഞ്ഞാറെഗേററു് തുറന്നിരിക്കും. നമുക്കു് കിഴക്കേഗേററുവഴി പോയാലുള്ള വളഞ്ഞുതിരിഞ്ഞ വഴികൾ ഒഴിവാക്കുകയും ചെയ്യാം."

ഞാൻ മടിച്ചു. ഫ്രിജോൾസ് മലയിടുക്കുകളിൽ ഏററവും പ്രാചീനമായ റെഡ് ഇന്ത്യൻ ഗ്രാമങ്ങളുടെ അവശിഷ്ടങ്ങൾ അടങ്ങിയിട്ടുണ്ടു്. ചില ഗുഹാവാസകേന്ദ്രങ്ങളും. ഇവയൊന്നും ഞാൻ കണ്ടിട്ടില്ല. ഞാൻ ഭയമുള്ള കാറോട്ടക്കാരിയുമാണു്. ഞാൻ ദുർഘടപ്രദേശങ്ങളിൽ കാറോടിച്ചിട്ടുമില്ല. ആ റോഡിനെ ഞാൻ അവിശ്വസിച്ചു. നൂറുനൂറടിയാഴമുള്ള കുന്നിൻചരിവു് ചെന്നുതീരുന്നതു് മലയിടുക്കിൻെറ ആഴത്തിലാണു്.

"ലാറാ! ശ്രദ്ധിക്കൂ"—ജീനിയാ പറഞ്ഞു. "മററാരെങ്കിലും നിങ്ങളുടെ കാറോടിക്കും. സംഘത്തിലെ എല്ലാവർക്കും കാറോടിക്കാനുള്ള അനുമതിപത്രമുണ്ടു്." ജിനിയായുടെ ഊർജ്ജിതത്തെയും ഏതുതരം പ്രവർത്തിക്കുമുള്ള അവളുടെ ആവേശത്തേയും എതിർക്കുക വിഷമമാണു്.

ഞങ്ങളുടെ കാറിൻെറ സ്റ്റീയറിംഗ്‌വീലിൽ സുന്ദരനായ ഒരു ചെറുപ്പക്കാരൻ ഇരുന്നു. മെലിഞ്ഞു് അധികം ഉയരമില്ലാതെ, വട്ടമുഖവും കറുത്തമുടിയുമുള്ള 'വട്ടക്കണ്ണാടി ധരിച്ചിട്ടുള്ള' ഒരു യുവാവു്; അയാൾക്കു് മുപ്പതുവയസ്സിൽ

കൂട്ടതൽ പ്രായം കാണുകയില്ല. ഞാൻ അയാളോട്ട സൗഹൃദബന്ധം സ്ഥാപിക്കാൻ മുതിർന്നു. ഞാൻ ചില ചോദ്യങ്ങൾ ചോദിച്ചെങ്കിലും മറുപടി അപൂർവ്വമായിരുന്നു—അയാളുടെ വാക്കുകളോട്ട് അയാൾക്കു അസൂയയുള്ളതു പോലെ തോന്നി. ഒരു പക്ഷേ വണ്ടിയോടിക്കുന്നതിൽ അയാൾ മുഴുകിയിരിക്കുകയായിരിക്കാം. അയാൾ ഒരു വിദഗ്ദ്ധനായ കാറോടിപ്പുകാരനായിരുന്നില്ല. വീതിയില്ലാത്ത റോഡിൽക്കൂടി കുലുങ്ങിച്ചാടിയാണതു പോയതു്. അയാൾ ഭയന്നിരിക്കണം.

അയാളിൽനിന്നു് വളരെക്കുറച്ചു മാത്രമേ വിവരങ്ങൾ ശേഖരിക്കാൻ കഴിഞ്ഞുള്ളു. അയാൾ ജർമ്മനിയിലാണു് ജനിച്ചതു്. ഇംഗ്ലണ്ടിൽ ഒരു അഭയാർത്ഥിയായി എത്തിയ ആളാണു്. ബ്രിട്ടീഷ്പൗരത്വമുണ്ടു് അയാൾക്കു്. അട്ടത്തകാലത്തു് ലോസ് അലമോസിലെത്തിയ ബ്രിട്ടീഷ് സംഘത്തിലെ ഒരംഗമായിരുന്നു. സൗഹൃദത്തിനു വേണ്ടിയുള്ള എന്റെ ശ്രമങ്ങൾ അയാളിൽ പരാജയപ്പെട്ടു. എങ്കിലും അയാളുടെ പെരുമാററം മാന്യമായതും സംസ്കാരമുള്ളതും ആയിരുന്നു. ആദ്യം കേൾക്കുമ്പോൾ പേരുകൾ ഒരിക്കലും എനിക്കു മനസ്സിലാകുകയില്ല. അയാളുടെ പേരും എനിക്കു പിടികിട്ടിയില്ല. വിനോദയാത്രാനന്തരം ഞങ്ങൾ യാത്രപറഞ്ഞപ്പോൾ ഞാൻ അയാളുടെ പേരു് ആവർത്തിക്കുന്നതിനു് ആവശ്യപ്പെട്ടു. അയാളായിരുന്നു ക്ലാസ് ഫ്യൂക്സ്.

അയാൾ എന്നോടു സംസാരിക്കുന്ന അവസരത്തിലും ഒരു ദ്വന്ദജീവിതം നയിക്കുകയായിരുന്നു—ഏററവും യോഗ്യനും അംഗീകരിക്കപ്പെട്ടവനുമായ ഒരു ഊർജ്ജതന്ത്രജ്ഞനായും ഒരു ചാരനായും. റഷ്യാക്കാർക്കു് അണുബോംബുനിർമ്മാണപുരോഗതിയെക്കുറിച്ചു് അയാൾ രഹസ്യമായി വിവരങ്ങൾ നല്കുകയായിരുന്നു. അയാൾക്കു് അല്പംപോലും സംശയം ഉണ്ടായിരുന്നില്ല. 1950-ൽ ഫ്യൂക്സ് അയാളുടെ ചാരപ്രവൃത്തിയെക്കുറിച്ചു് ഏററുപറഞ്ഞപ്പോൾ, തനിക്കു് "ദ്വന്ദസത്വവിശേഷം" ഉണ്ടെന്നു് അവകാശപ്പെടുകയുണ്ടായി. അതിനാൽ തന്റെ മിത്രങ്ങളെയും രാഷ്ട്രീയാദർശങ്ങളെയും പ്രത്യേകം പ്രത്യേകമായി പരിപാലിക്കുന്നതിനു് സാധിക്കുമത്രേ. അയാൾ പറഞ്ഞു: എന്റെ മനസ്സിന്റെ ഒരു ഭാഗത്തു് ആളുകളുമായി സൗഹൃദത്തിൽ കഴിയുന്നതിനും, ഏററവും ആത്മാർത്ഥമായി സ്നേഹബന്ധം പുലർത്തുന്നതിനും സാധിക്കും, അതേ സമയം അവരെ ചതിക്കാനും ആപത്തിലകപ്പെടുത്താനും മറെറാരു ഭാഗത്തു് എനിക്കു് വിഷമമില്ല."

ലോസ് അലമോസിൽ ഞങ്ങളെല്ലാം അയാളെ വിശ്വസിച്ചു. കൂടെക്കൂടെ കാണുകയും ചെയ്തു. എന്തുകൊണ്ടെന്നാൽ ധാരാളമായുണ്ടായിരുന്ന വിരുന്നുകളിലൊക്കെ അയാൾ പങ്കുകൊണ്ടിരുന്നു. അതല്ലാതെ അവിടെ മറെറാന്നും ചെയ്യുവാനില്ല: അവരുടെ ജോലിയെക്കുറിച്ചു് പുരുഷന്മാർക്കു ഭാര്യമാരോടു് സംസാരിക്കാൻ പാടില്ല. ഉല്ലാസത്തിനുള്ള ഒരു ഇടം, ചലച്ചിത്ര പ്രദർശനസ്ഥലങ്ങളാണു്. അതിനാൽ കൂടെക്കൂടെ വിരുന്നുകളുണ്ടായിരുന്നു. ഫ്യൂക്സ് അതിൽ ധാരാളമായി പങ്കുകൊള്ളുകയുംചെയ്തു. അദ്ദേഹം സ്വയം ആനന്ദിച്ചെന്നു തോന്നി. മററുള്ളവരുമായി 'കൊലക്കളി' നടത്തി. അപൂർവ്വമായിട്ടേ സംസാരിച്ചുള്ളു. ഞങ്ങളെല്ലാം അയാളെ സന്തോഷമുള്ളവനായിട്ടാണു് വിചാരിച്ചതു്. അയാളെപ്പററി ഒട്ടും അറിഞ്ഞില്ല.

1950 ആദ്യം അയാൾ പൂർണ്ണമായി കുററം ഏററുപറഞ്ഞു; അധികം സമ്മർദ്ദത്തിന്റെ ആവശ്യമില്ലാതെ സ്വാഭാവികമായിട്ടു്. അയാൾക്കെതിരായി

മിക്കവാറും തെളിവൊന്നുമുണ്ടായിരുന്നില്ല. എന്നാൽ റഷ്യയുടെ സദുദ്ദേശത്തെക്കുറിച്ച് അദ്ദേഹത്തിനു് വദ്ധിച്ചുവന്നിരുന്ന വിശ്വാസമുണ്ട്. അതുപോലെ കമ്മ്യൂണിസത്തിൻെറ ആത്മാർത്ഥതയിലും. എൻറിക്കോയും ഞാനും അയാളുടെ കുററാന്വേഷണവും വിസ്താരവും പത്രങ്ങൾവഴി പിൻതുടർന്നുവന്നു. ഒരു വസ്തുത പ്രത്യേകമായും വിശ്വസിക്കാൻ കഠിനമായി ഞങ്ങൾക്കു തോന്നി: ഫ്യൂക്സിനു് തൻെറ പെരുമാററത്തിന്റെ പൂർണ്ണമായ പ്രത്യാഘാതങ്ങൾ അറിവായിരുന്നില്ല. തൻെറ മിത്രങ്ങളോടു കാണിച്ച ചതിവിൽ കുററവാളിയായി അയാൾക്കുതോന്നി. തൻെറ രാജ്യമായി സ്വീകരിച്ചതും അതിനോട്ട് കൂറു് പ്രതിജ്ഞചെയ്തതും അയാൾ കണക്കാക്കിയില്ല. മനുഷ്യരാശിക്കു് അയാൾ വരുത്തിവച്ചിട്ടുള്ള ആപത്തിനു് ഉത്തരവാദിത്വം അയാൾക്കാണെന്നു് വിധിക്കുമെന്നു് അയാൾ പ്രതീക്ഷിച്ചില്ല. അദ്ദേഹത്തിൻെറ കുററമേററുപറയലിൻെറ നിയമപരമായ അനന്തരഫലങ്ങളും അയാൾ ദീർഘദർശനം ചെയ്തില്ല. അതുപോലെതന്നെ ജഡ്ജിയുടെ ശിക്ഷയും, ജയിൽവാസവും അയാൾ പ്രതീക്ഷിച്ചില്ല. എന്നാൽ ബ്രിട്ടീഷുകാരനായ കുററാന്വേഷകനോട്ട് അയാൾ പറഞ്ഞു, അയാളുടെ പൂർവ്വചരിത്രം വ്യക്തമായിരിക്കുന്ന സ്ഥിതിക്കു് ഹാർവലിലെ അയാളുടെ ഔദ്യോഗികസ്ഥാനത്തിൽ നിന്നു് രാജിവയ്ക്കുന്നതാണ് ഉത്തമമെന്നു്.

ഹാർവൽ ഇംഗ്ലണ്ടിലെ ലോസ് അലാമോസ് ആണ്. രഹസ്യമായ അണുഗവേഷണം നടത്തിവരുന്ന സ്ഥലമാണതു്. അവിടെ ഫ്യൂക്സ് പ്രധാനമായ നേതൃത്വസ്ഥാനം വഹിച്ചിരുന്നു. അയാൾ സ്വയം ചാരനെന്ന വാക്കു് ഉപയോഗിച്ചില്ലെങ്കിലും, അയാളുടെ പാരമ്പര്യമുള്ള ഒരാളിനെ പ്രധാനപ്പെട്ട രഹസ്യപ്രവർത്തനങ്ങൾക്കു വിശ്വസിക്കാൻ വിഷമമാണെന്നു് അയാൾ മനസ്സിലാക്കി. എന്നാൽ ഇംഗ്ലീഷ് സർവ്വകലാശാലകളിൽ അദ്ധ്യാപകസ്ഥാനം വഹിക്കുന്നതിനു് വൈഷമ്യമുണ്ടാകയില്ലെന്നു് അയാൾക്കു നിശ്ചയമുണ്ടായിരുന്നു.

ഫ്യൂക്സിൻെറ ബുദ്ധി, സാധാരണയിൽനിന്നു് ഉന്നതമായിട്ടുള്ളതായിരുന്നു. എന്നാൽ തീരുമാനങ്ങൾ അതിനു വളരെ താഴെയും. ഒരു പക്ഷേ അയാളുടെ ജീവിതത്തിലെ ചുററുപാടുകളാൽ അതു വികൃതമാക്കപ്പെട്ടതായിരിക്കാം. ജർമ്മനിയിലും, ഭൂഗർഭപ്രവർത്തനത്തിൽ അയാൾ ഉൾപ്പെട്ടിരുന്നു, പിന്നെ ഇംഗ്ലണ്ടിലും. ഹിററ്ലറുടെ സുസ്ഥാപിതഭരണത്തിനെതിരായുള്ള പ്രവർത്തനങ്ങളുടെ വളരെയധികം പ്രശംസ അയാൾ കേട്ടിട്ടുണ്ട്. അതിനാൽ വ്യക്തിയുടെ വിധിയാണ്, സുസ്ഥാപിതമായ സർക്കാരിൻെറതിനെക്കാൾ, സമുദായത്തിൻെറതിനെക്കാൾ, അടിസ്ഥാനത്തിൽ കൂടുതൽ ശരിയായിട്ടുള്ളതെന്ന തീരുമാനത്തിൽ എത്തുന്നതിനു പ്രേരിപ്പിക്കുവാൻ എളുപ്പമാണ്.

ഒരു ഭരണകക്ഷിയെന്ന നിലയിൽ ഇംഗ്ലണ്ടുപോലും വ്യക്തികളെ ക്ഷതപ്പെടുത്തിയിട്ടുണ്ട്. അക്കാര്യം ക്ലാസ് ഫ്യൂക്സിനെ വേദനിപ്പിച്ചു. 1940 മേയിൽ എല്ലാ വിദേശിയരേയും അവരുടെ രാഷ്ട്രീയ വിശ്വാസങ്ങളെ പരിഗണിക്കാതെ, ജയിലിലാക്കി. നാസികളുടെ മർദ്ദന നടപടികളിൽ നിന്നു രക്ഷപ്പെട്ട ഒരു അഭയാർത്ഥിയായിരുന്നെങ്കിലും ഫ്യൂക്സിനെ ആദ്യം മാൻദ്വീപിലുള്ള താവളത്തിലേക്കും പിന്നെകാനഡായിലേക്കും അയക്കുകയുണ്ടായി. വിദേശികളെ സംബന്ധിച്ചിടത്തോളം ഇംഗ്ലണ്ടിനു് സംശയമി

ല്ലാതിരിക്കാനാവില്ല. എന്തുകൊണ്ടെന്നാൽ അവൾ ഒരു അടിയന്തിരാവസ്ഥയെ നേരിടുകയാണ്. അർമഡായുടെ കാലത്തിനുശേഷം ഇത്ര ഗൗരവാവഹമായ ഒന്ന് ഉണ്ടായിട്ടുണ്ടോയെന്നു സംശയമാണ്. ഹിററ്ലർ, ഡൻമാർക്കു്, നോർവേ, ഹോളണ്ടു്, ബൽജിയം ലക്സംബർഗ്, എന്നീരാജ്യങ്ങളിൽ വിജയശ്രീ ലാളിതനായിക്കഴിഞ്ഞു. ഫ്രാൻസ് ആക്രമിക്കപ്പെട്ടു. നിലനില്പിനുവേണ്ടിയുള്ള സമരത്തിലേർപ്പെട്ടിരിക്കുകയാണ് ഇംഗ്ലണ്ടു്.

1941 ജനുവരിയിൽ കാനഡായിലെ തടങ്കൽപ്പാളയത്തിൽനിന്നു് ഫ്യൂക്സ് മോചിതനായി ഇംഗ്ലണ്ടിലേക്കു മടങ്ങി. ഗ്രേററ് ബ്രിട്ടൻ റഷ്യയുമായിഇരുപതുകൊല്ലത്തെ പരസ്പരസഹായക്കരാറിൽ ജൂലൈയിൽ ഒപ്പുവച്ചു. അടുത്ത ജൂണിൽ ഹിററ്ലർ റഷ്യക്കെതിരായി ആക്രമണം ആരംഭിച്ചു. കമ്മ്യൂണിസ്റ്റ്നിരോധകന്മാരായി, നാസികളെ തോല്പിക്കുന്നതിനു സംഘടിപ്പിക്കപ്പെട്ട ആശാകേന്ദ്രങ്ങൾ. ഈ ചരിത്രപ്രധാനമായ ഘട്ടത്തിൽ അദ്ദേഹത്തിന്റെ മനസ്സാക്ഷി നിർദ്ദേശിച്ചതു് ഫ്യൂക്സ് നിർവ്വഹിച്ചു. അദ്ദേഹം റഷ്യാക്കാക്ക് സഹായം നല്കി. സർക്കാർ നിർമ്മിച്ചിട്ടുള്ള നിയമങ്ങൾക്കെതിരായി, രാഷ്ട്രീയമായ അഭയം അദ്ദേഹത്തിനു അത്യാവശ്യമായിരുന്നപ്പോൾ അതുളിയ ബ്രിട്ടനോടെതിരായിട്ടുപോലും, പ്രവർത്തിക്കുന്നതു് ആത്മീയമായ അപരാധമായി അദ്ദേഹത്തിന്റെ മനസ്സിൽ തോന്നിയില്ല.

## ഇരുപത്തൊന്നു്

## ഒരു അംഗരക്ഷകനും കുറെ മിത്രങ്ങളും

എൻറിക്കോ തന്റെ അംഗരക്ഷകനായ ജോൺ ബൗഡിനോയോടുകൂടി ഹാൻഫോർഡിൽനിന്നു് എത്തിയപ്പോൾ, ഞാൻ ലോസ് ആലാമോസിൽ വന്നിട്ടു് ഏതാണ്ടു് മൂന്നു് ആഴ്ചകളോളമായിക്കഴിഞ്ഞിരുന്നു. അതെ! എൻറിക്കോയ്ക്കു് ഒരു അംഗരക്ഷകനുണ്ടായി.

തന്റെ അധികാരപക്ഷങ്ങൾക്കിടയിൽ പെട്ടെന്നുവന്നു ചേർന്നിരിക്കുന്ന ശാസ്ത്രജ്ഞന്മാരോടു് തനിക്കുള്ള കർത്തവ്യം ജനറൽ ഗ്രോവ്സ് വളരെ കാര്യമായി എടുക്കുകയുണ്ടായി. ഏതാണ്ടു് അരഡസനോളം ഏററവും വിലയുള്ള, ശത്രുക്കളുടെ ലക്ഷ്യമാകാനിടയുള്ള തന്റെ ആളുകൾക്കു് അംഗരക്ഷകന്മാരെ ഏർപ്പാടു ചെയ്യുന്നതിനു് അദ്ദേഹം തീരുമാനിച്ചു. രഹസ്യസേനയിലെ ആളുകളെ സാധാരണ വേഷത്തിൽ അതിനായി നിയോഗിച്ചു. ഒരുപക്ഷേ ശത്രുരാജ്യത്തിൽനിന്നു വന്നിട്ടുള്ള ആളായിരുന്നതിനാൽ, അട്ടിമറിയോ പ്രതികാരമോമൂലം ആപത്തുണ്ടാകുവാൻ ഇടയായേക്കുമെന്നു കരുതിയിട്ടായിരിക്കാം പ്രത്യേക സംരക്ഷണം അർഹിക്കുന്നവരുടെ കൂട്ടത്തിൽ എൻറിക്കോയെയും ജനറൽ ഉൾപ്പെടുത്തിയതു്. എന്നുതന്നെയല്ല, അദ്ദേഹം വിമാനയാത്ര ചെയ്യുന്നതും നിരുത്സാഹപ്പെടുത്തി. ശാന്തമായ തീവണ്ടിയാത്രയെ അപേക്ഷിച്ചു് അതു് കൂടുതൽ ആപല്ക്കരമാണല്ലോ.

ജോൺ ബൗഡിനോ ഞങ്ങളുടെ ജീവിതത്തിൽ ആദ്യമായി പ്രത്യക്ഷപ്പെട്ടതു് 1943–ൽ ആദ്യം, ഞങ്ങൾ ചിക്കാഗോയിൽ കഴിഞ്ഞുവന്നിരുന്ന കാലത്താണു്. ഒരു സായാഹ്നത്തിൽ കതകുമണി കേട്ടു് വാതിൽ തുറന്നപ്പോൾ, എനിക്കഭിമുഖമായി, വാതിൽ നിറയുന്നതരത്തിലുള്ള ഒരു മനുഷ്യൻ നിൽക്കുന്നു. പിന്നിൽ ജ്വലിച്ചുകൊണ്ടിരുന്ന വിളക്കിൽനിന്നു് ചൊരിയുന്ന പ്രകാശത്തിനെതിരെ അയാൾ ആകെപ്പാടെ വലുതായും എന്താണ്ടു് ഒരു മായാരൂപംപോലെയും തോന്നി. ആഴമുള്ളതെങ്കിലും പരുപരുപ്പനല്ലാത്ത ശബ്ദത്തിൽ, മായാരൂപം ലജ്ജയോടെ എന്നോടു പറഞ്ഞു, താൻ വെളിയിൽ കാത്തുനില്ക്കുന്നു എന്നു് ഡാ. ഫെർമിയോടു പറയുവാൻ.

യൗവ്വനത്തിലേക്കു പ്രവേശിക്കാറായ മകൾക്കുവേണ്ടി വിവേകിയായ ഒരു മാതാവു് സ്വീകരിച്ചേക്കാവുന്ന നിയമങ്ങളാണു് ശാസ്ത്രജ്ഞന്മാരുടെ സംരക്ഷണത്തിനു് ജനറൽ ഗ്രോവ്സ് നിശ്ചയിച്ചതു്. സായാഹ്നത്തിൽ എൻറിക്കോ തനിച്ചു് നടന്നുകൂടാ. അംഗരക്ഷകനില്ലാതെ ഞങ്ങളുടെ വീട്ടിൽനിന്നു് ഇരുപതു നാഴിക അകലത്തു പുതിയതായി നിർമ്മിച്ച ആർഗോൺ ഗവേഷണശാലയിലേക്കു് തനിച്ചു് കാറോടിച്ചു പോകരുതു്. വെസ്റ്റ്സ്റ്റാൻഡ്സിൽ സംവിധാനംചെയ്ത പൈൽ അവിടെനിന്നു് ആർഗോണിലേക്കു് മാററി പ്രതിഷ്ഠിച്ചു. 1943 വസന്തത്തിൽ എൻറിക്കോ മിക്കവാറും ദിവസവും അവിടേക്കു് ഓടിച്ചുപൊയ്ക്കൊണ്ടിരുന്നു.

എൻറിക്കോ ഒരു വ്യക്തിവാദിയാണു്. അദ്ദേഹം സ്വാതന്ത്ര്യത്തെ മറേറതിനെയുംകാൾ വിലമതിക്കുകയും ചെയ്യുന്നു. പർവ്വതാരോഹണത്തിൽ ഒരു വഴികാട്ടിയെ അദ്ദേഹം പിൻതുടരുകയില്ല. എത്രമാത്രം ഉയരം തനിക്കു് കയറാൻ കഴിയുന്നോ, അതെല്ലാം സ്വന്തം നേട്ടമാണു്. കുറെ നാഴികകൾ അദ്ദേഹം നടക്കാനാണു്, കാറോടിച്ചു പോകാനല്ല ഇഷ്ടപ്പെടുന്നതു്. അദ്ദേഹം ഒരിക്കലും ഒരു 'കാർപൂളി''ൽ പങ്കാളി ആയിട്ടില്ല, ഇന്ധനവാതകം റാഷൻ ചെയ്തിരുന്നകാലത്തുപോലും. എന്തുകൊണ്ടെന്നാൽ മററുള്ളവരുടെ ശീലത്തിനനുസരിച്ചു് പോകുകയെന്നതു് അദ്ദേഹത്തിൻെറ പ്രകൃതത്തിനെതിരാണു്.

അദ്ദേഹത്തിൻെറ പ്രത്യേക വ്യക്തിസ്വഭാവത്തെക്കുറിച്ചു് നല്ല അറിവുണ്ടായിരുന്ന എനിക്കു് അംഗരക്ഷകനും അദ്ദേഹവും തമ്മിലുള്ള ബന്ധത്തെപ്പററി കടുത്ത സംശയമുണ്ടായി. എന്നാൽ എനിക്കു തെററുപററി. ബൗഡിനോയുടെ കൂട്ടു് എൻറിക്കോ വെറുത്തില്ല. നേരേമറിച്ചു് അയാളെ അദ്ദേഹം കൂടുതൽ ഇഷ്ടപ്പെടാൻ തുടങ്ങി.

ബൗഡിനിയോ ഇല്ലിനോയിസിൽ ജാതനായവനാണു്. ഉത്തര ഇററലിയിൽനിന്നു് അവിടെ കുടിയേറിയവരാണു് അയാളുടെ മാതാപിതാക്കന്മാർ. സമാധാനകാലത്തു് നിയമജ്ഞനായിട്ടാണു് അയാൾ പണിചെയ്തതു്. അയാളുടെ ഇററാലിയൻപാരമ്പര്യം ആണു് അയാളെ എൻറിക്കോയുടെ അംഗരക്ഷകനായിത്തീർത്തതെന്നു് എനിക്കു് ഒരിക്കലും വ്യക്തമായി സ്ഥാപിക്കാൻ സാധിച്ചിട്ടില്ല. യുദ്ധാവസാനത്തിനുശേഷം, ശരിയും തെററുമായ നിരവധി കഥകൾ അണുശാസ്ത്രജ്ഞന്മാരെക്കുറിച്ചു് പത്രക്കാർ പ്രചരിപ്പിച്ചപ്പോൾ, അതിൽ ഒരു മാസിക ബൗഡിനിയോയെ അംഗരക്ഷകനും ദ്വിഭാഷിയുമായി നിയമിച്ചതു് എൻറിക്കോയ്ക്കു് ഇംഗ്ലീഷ് വളരെ

കുറച്ച് മാത്രമേ അറിയാമായിരുന്നുള്ളു എന്നതിനാലാണ് എന്ന് പ്രഖ്യാപിക്കുകയുണ്ടായി. ബൗഡിനോയ്ക്ക് വാസ്തവത്തിൽ കുറച്ച് ഇററാലിയൻ വാക്കുകളേ അറിയാമായിരുന്നുള്ളു. അയാളും എൻറിക്കോയും എപ്പോഴും ഇംഗ്ലീഷിലാണു സംസാരിച്ചിരുന്നത്.

ബൗഡിനോയുടെ വലിപ്പവും സുശക്തമായ ശരീരവും സംശയാതീതമായി അയാളെ ഒരു അംഗരക്ഷകനാകുന്നതിന് യോഗ്യനാക്കിയിരിക്കുന്നു. ദുർവ്വൃത്തനായ ഏതൊരു ചാരനേയും അട്ടിമറിക്കാരനെയും ഏകനായി കഴുത്തു ഞെരിച്ച് നശിപ്പിക്കുന്നതിനുള്ള ശേഷി അയാൾക്കുണ്ടെന്നു തോന്നും അയാളെ കാണുമ്പോൾ. യാഥാർത്ഥ്യത്തിൽ അയാൾ ദയാലുവും അന്യരെ എപ്പോഴും സഹായിക്കാൻ തയ്യാറുള്ളവനുമായിരുന്നു. അയാളുടെ ഉല്ലാസമനോഭാവവും മററുള്ളവരെ സന്തോഷിപ്പിക്കാനുള്ള താല്പര്യവും, വിനോദകഥകൾ അവസാനമില്ലാതെ പറയാനുള്ള ശേഷിയും എൻറിക്കോ ആസ്വദിക്കുകയുണ്ടായി.

എൻറിക്കോയെ ആർഗോണിലേക്ക് കാറിൽ ഓടിച്ചുകൊണ്ടു പോകുന്നത് അയാളുടെ കർത്തവ്യമായിരുന്നു. എന്നാൽ അയാളോടുള്ള എൻറിക്കോയുടെ ആഴമേറിയതും ആത്മാർത്ഥമായതുമായ സ്നേഹത്തിനുപോലും, തനിക്കുവേണ്ടി മറെറാരാളിനെ കാറോടിക്കുന്നതിന് അനുവദിക്കുന്നതിനു് എൻറിക്കോയ്ക്കുള്ള മടിയെ മാററുവാൻ സാധിച്ചില്ല. അതിനാൽ എൻറിക്കോ സ്റ്റീയറിംഗ്‌വീലിൽ ഇരിക്കും. ബൗഡിനോ അദ്ദേഹത്തിന്റെ അടുക്കൽ, കൈ തോക്കിൽവച്ചുകൊണ്ട്, മുഖം കാറിന്റെ പിറകിലേക്ക് തിരിച്ചു പിടിച്ചുകൊണ്ട് യാത്രചെയ്യും. അവരുടെ കാറിന്റെ പിറകിൽ സംശയമായവിധം പിൻതുടർന്നു സഞ്ചരിക്കുന്ന എല്ലാ കാറുകളുടെയും ലൈസൻസ്പ്ളേററിലെ വിവരങ്ങൾ ഓർമ്മയിൽ വയ്ക്കും.

ആർഗോണിൽ, എൻറിക്കോയെ കാത്തിരിക്കുന്ന വേളകളിൽ ആവശ്യമുള്ളവർക്ക് അദ്ദേഹം നിയമോപദേശം നൽകുന്നതിനും, ആദായനികുതിക്കുള്ള ഫാറങ്ങൾ പൂരിപ്പിക്കുന്നതിനും, അതുപോലെ പലവിധ ജോലികൾ നിർവ്വഹിക്കുന്നതിനും ഉപയോഗിച്ചുവന്നു. അതിനു പകരം അയാൾ ഊർജ്ജതന്ത്രവിഷയങ്ങളെക്കുറിച്ചുള്ള വിശദീകരണങ്ങൾ ചോദിച്ചു മനസ്സിലാക്കും. അധികം താമസിയാതെ അയാൾ ഒരു പൈൽ പ്രവർത്തിപ്പിക്കുന്നതിനു വേണ്ടത്ര വിവരങ്ങൾ പഠിച്ചു. അയാൾക്കു് ഊർജ്ജതന്ത്രത്തിൽ ഒരു ഓണററി ഡിഗ്രിക്ക് യോഗ്യതയുണ്ടെന്ന് എൻറിക്കോ പറയുകയുണ്ടായി. അയാൾക്ക് അതു് ഒരിക്കലും സിദ്ധിച്ചില്ല.

എൻറിക്കോയുടെ കൂടെക്കൂടെ പട്ടണത്തിലേക്കുള്ള യാത്രകളിൽ ബൗഡിനോ, കന്യകയ്ക്കു് തുണയായി പോകുന്ന ഒരാളിനെപ്പോലെ അനുഗമിച്ചു. ആ അവസരങ്ങളിൽ വിലതീരാത്ത സഹായിയുമായിരുന്നു. ശാസ്ത്രജ്ഞന്മാർക്ക് യാത്രയ്ക്കു മുൻഗണന അനുവദിക്കുന്നതിനുമുമ്പ്, യുദ്ധകാല സാഹചര്യങ്ങൾമൂലം അവസാന നിമിഷങ്ങളിലുള്ള റിസർവേഷൻ ലഭ്യമാകുന്നതു് അസാദ്ധ്യമായ കാര്യമായിരുന്നു. തീവണ്ടിയാഫീസിലെ ടിക്കററുമുറിയിൽ, യാതൊരുവിധത്തിലുള്ള യാത്രാസൗകര്യവും ഇല്ലെന്നു് അയാളോട് അധികാരികൾ പ്രസ്താവിച്ചാൽ, ചിക്കാഗോയിലേക്കു പോകുന്ന ആദ്യത്തെ തീവണ്ടിയിലെ കണ്ടക്ടറുടെ സമീപത്തേക്ക് ബൗഡിനോ നടന്നുചെല്ലും. ഭുജമൂലങ്ങൾ സ്പഷ്ടമാക്കിക്കാണിച്ച്, തന്റെ പൂർണ്ണമായ

വലിപ്പം പ്രകടമാക്കി, അടുത്തുള്ള ഏതിലെങ്കിലും മുഷ്ടിചുരുട്ടി ഉച്ചത്തിൽ ഇടിച്ചുകൊണ്ട്, തൻേറടത്തോടെ പറയും :

"ഉടനെ ചിക്കാഗോയിലേക്ക് ഞങ്ങൾക്ക് പോകേണ്ടതു് ഒരുതരത്തിലും മാററിവയ്ക്കാവുന്നതല്ല."

മിക്കവാറും ടൈൻകണ്ടക്ടറന്മാർ ബലഹീനരും പ്രായംചെന്നവരുമാണ്. ബൗഡിനോയുടെ തടിയും ആത്മവിശ്വാസവും നേരിടേണ്ടിവരുമ്പോൾ, ആവശ്യമായ യാത്രാസൗകര്യം ഉണ്ടാക്കിക്കൊടുക്കാതെ അവക്ക് മററു മാർഗ്ഗമൊന്നുമില്ല.

1944-ൽ ശിശിരകാലത്തു് എൻറിക്കോ 'വൈ' സങ്കേതത്തിലേക്ക് ഔദ്യോഗികാവശ്യം പ്രമാണിച്ച് പോയി. ഒരു ഞായറാഴ്ച പ്രഭാതത്തിൽ എമിലിയോ സെഗ്രേയും, ജർമ്മൻകാരനായ ഹാൻസ്ബീതെയും ഒരു സ്കെയിംഗ്‌യാത്രയ്ക്ക് പോകാമെന്ന് അഭിപ്രായപ്പെട്ടു. അപ്പോൾ ഒരു പ്രശ്നം ഉദിച്ചു. എമിലിയോയും ഹാൻസും അവരുടെ അമൂല്യമായ ഇന്ധനം നഷ്ടപ്പെടുത്തി അവരുടെ കാറു് ഓടിക്കണോ അതോ എൻറിക്കോയുടെ താമസക്കാലത്തെ ആവശ്യത്തിലേക്ക് നൽകപ്പെട്ടിരുന്ന സൈനിക കാർ ഉപയോഗിക്കണോ ? ഔദ്യോഗികാവശ്യങ്ങൾക്കു മാത്രമേ ആ കാർ ഉപയോഗിക്കാൻ പാടുള്ളു. സ്കെയിംഗ്‌യാത്ര ഔദ്യോഗികമാണെന്നു് പറയാൻ സാധിക്കയില്ലെന്നു് ശോകപൂർവ്വം എൻറിക്കോ സമ്മതിച്ചു.

"താങ്കളെ സംബന്ധിച്ചിടത്തോളം അതു് ഔദ്യോഗികമല്ല. അതിനാൽ താങ്കൾ കാർ ഉപയോഗിച്ചുകൂടാ." നിയമജ്ഞനായ ബൗഡിനോ വിശദീകരിച്ചു. അയാൾക്കും ആ ഉല്ലാസയാത്ര നഷ്ടപ്പെട്ടുത്തരുതെന്നു് ആഗ്രഹമുണ്ട്. "എന്നാൽ പോകുന്നതിനു് താങ്കൾ തീരുമാനിച്ചാൽ താങ്കളെ അനുഗമിക്കേണ്ടതു് എൻെറ ഔദ്യോഗിക കാര്യമാണ്. അതിനാൽ എനിക്ക് കാറു് എടുക്കാം."

അവസാനം അവർ ഏതു കാറാണ് ഓടിച്ചതെന്നു് ആ കഥ വ്യക്തമാക്കുന്നില്ല. എങ്ങിനെയായാലും അവർ പോയി. ഉല്ലാസയാത്രയ്ക്ക് പ്രേരിപ്പിച്ചതിനു് ബൗഡിനോ സ്വയം കുററപ്പെടുത്തിയിരിക്കും : ആ ദിവസത്തിൻെറ അവസാനത്തിൽ അയാൾ വല്ലാതെ ക്ഷീണിച്ചുപോയി. എൻറിക്കോ അയാളുടെ തോക്കു ചുമക്കാനും ഇടവന്നു. ആദ്യത്തെ പർവ്വതാരോഹണ അനുഭവം അറിയാനിടവന്ന ഇല്ലിനോയീസിലെ ആ യുവാവു്, ആൽപ്സ് പർവ്വതത്തിലെ മഞ്ഞുമേഖലയിൽ ചവിട്ടിത്തഴമ്പിച്ച ബിതെ സെഗ്രേ, ഫെർമി എന്നിവക്കൊപ്പം ശോഭിച്ചില്ല.

അവരെ ചാമ്പ്യന്മാരെന്നു് വിളിക്കാനില്ല. ബീതെയുടെ സ്കെയിംഗിനെക്കുറിച്ച് എനിക്ക് നേരിട്ടറിവില്ല. എന്നാൽ വേനൽക്കാലത്തെ വിനോദയാത്രകളിൽ അയാൾ പ്രകടമാക്കുന്ന ശാന്തമായ സ്ഥിരോത്സാഹത്തെപ്പോലെ അതും ചെയ്യുമെന്നു് ഞാൻ കരുതുന്നു: കുന്നിൻചരിവിൽ മഞ്ഞിൻെറ പുറത്തുകൂടി തെന്നിയിറങ്ങുമ്പോൾ ഗുരുത്വകേന്ദ്രം സംരക്ഷിക്കാനായി എൻറിക്കോ കുനിഞ്ഞിരിക്കുക സാധാരണമാണ്. അതു് നല്ല രീതിയാണെന്നു് പറയാറില്ല. എമിലിയോയെപ്പററി ചില കഥകൾ ഞാൻ കേട്ടിട്ടുണ്ട്. ശരീരത്തിലെ കറുത്തതും നീലിച്ചതുമായ വട്ടക്കൾ കാണാൻ അദ്ദേഹത്തിൻെറ രഹസ്യമുറിയിൽ ചങ്ങാതികളെ ക്ഷണിക്കാറുണ്ടത്രെ.

അദ്ദേഹത്തിന്റെ കഴിവിനെക്കുറിച്ച് സംശയങ്ങൾ അവ എന്നിൽ ഉണ്ടാക്കിയിട്ടുണ്ട്.

ബൗഡിനോ ഈ യാത്രയെക്കുറിച്ച് അതൃപ്തനായിരുന്നെങ്കിലും അതിനെക്കുറിച്ച് അയാൾ പിറുപിറുത്തില്ല. അയാൾ ഒരിക്കലും പിറുപിറുത്തിട്ടില്ല. കൂടെക്കൂടെയുള്ള യാത്രകളിലെ അസുഖങ്ങൾ, എൻറിക്കോയെ അസഹ്യപ്പെടുത്തിയെങ്കിലും, അവ അയാൾക്ക് ആനന്ദമായിരുന്നു. ബൗഡിനോയുടെ അഭിപ്രായത്തിൽ എൻറിക്കോ വേണ്ടത്ര സഞ്ചരിക്കുന്നില്ല. കൂടുതൽ യാത്ര ചെയ്യുന്നതിന് അയാൾ പ്രേരിപ്പിച്ചു. അല്ലാത്തപക്ഷം ജീവിതം വിരസമായിരിക്കും. പ്രത്യേകിച്ച് എൻറിക്കോ ലോസ് അലാമോസിൽ സ്ഥിരതാമസമാക്കിയശേഷം. സുസംരക്ഷിതമായിരുന്നു ആ സങ്കേതം. അവിടെ അംഗരക്ഷകനില്ലാതെ, ഓടിനടക്കാൻ, അദ്ദേഹത്തിന് അനുമതിയുണ്ട്.

അകാരണമായി സ്നേഹിതന്മാരുടെയും വെളിയിൽ മററുള്ളവരുടെയും ഇടയിൽ പ്രചരിച്ചിരുന്ന കേട്ടുകേൾവിയിലെമാതിരി, ബൗഡിനോ ലോസ് അലമോസിൽ എൻറിക്കോയുടെ മുറിയിൽ ഒരിക്കലും ഉറങ്ങിയിരുന്നില്ല. അയാൾക്ക് അയാളുടെ സ്വന്തം വീട്ടുണ്ട്. അവിടെ അയാളുടെ ഭാര്യയും കൊച്ചുമകളും അയാളോടൊത്തുചേർന്നു. എൻറിക്കോ വേണ്ടത്ര ഇടതടവില്ലാതെ യാത്ര ചെയ്യാതിരുന്നതിനാൽ അയാൾക്ക് വേണ്ടത്ര ജോലിയില്ലായിരുന്നു. അതിനാൽ അവിടുത്തെ സെക്യൂരിററി ആഫീസിൽ ഒരു ജോലികൂടി അയാൾക്ക് നൽകി. എൻറിക്കോ ആ പ്രദേശംവിട്ട് പുറത്തേക്കു പോകുമ്പോൾ സംരക്ഷണം ആവശ്യമായി വരുന്ന സന്ദർഭങ്ങളിൽ, ആ ജോലിയിൽനിന്ന് അയാളെ ഒഴിവാക്കും.

എൻറിക്കോയുടെയും ബൗഡിനോയുടെയുംകൂടെ സ്റ്റൈയിംഗിൻപോയ സെഗ്രേയും ബിതെയും, ഞാൻ ആ ചെറിയ പീഠപ്രദേശത്ത് എത്തിയപ്പോൾ അവിടെ ഉണ്ടായിരുന്നു. ഐക്യസംസ്ഥാനങ്ങളിൽവച്ച് ഒന്നുരണ്ടു തവണ ഞാൻ സെഗ്രേയെ കാണുകയുണ്ടായെങ്കിലും അയാളെക്കുറിച്ച് എനിക്കുണ്ടായിരുന്ന രൂപം 1935–ൽ, പാലെർമോയ്ക്ക് റോം വിട്ടുപോകുന്ന കാലത്ത്, ഉണ്ടായിരുന്നതരത്തിലാണ്. മെലിഞ്ഞു് കറുത്ത തലമുടിയോടുകൂടിയ ചെറുപ്പക്കാരൻ; പെട്ടെന്ന് ക്ഷതപ്പെടുന്ന മനസ്സിനെന്തെങ്കിലും അസഹ്യത തോന്നുമ്പോൾ കുപിതനായി ചുററുപാടും നോട്ടമെറിയുന്ന ചെറുപ്പക്കാരൻ. ഇന്ന് അയാളുടെ കറുത്ത മുടികൾ ചെവിയുടെയടുത്തുള്ള പ്രദേശങ്ങളിൽ വെള്ളിവീശിത്തുടങ്ങിയിരിക്കുന്നു. എളിഭാഗം നല്ലതുപോലെ വീർത്തിട്ടുണ്ട്. മാന്യത തോന്നിക്കുന്ന, വിവാഹിതനായ മുപ്പത്തൊമ്പതുകാരൻ; രണ്ടു കുട്ടികളുടെ പിതാവ്. മുമ്പൊരിക്കലുമില്ലാത്തവിധം സൗഹൃദമുള്ളവനും സേവനതല്പരനുമാണ്.

"പോപ്പ് ഇവിടെയില്ലാത്തപ്പോൾ, ഞാൻ നിങ്ങളുടെ തപാൽ കൊണ്ടുവന്നു തരാം."—അയാൾ എന്നോടു പറഞ്ഞു. എൻറിക്കോ ഒരിക്കലും അയാൾക്ക് 'പോപ്പ്' അല്ലാതായിട്ടില്ല.

"നിങ്ങളെന്തിനാണ് എന്റെ തപാൽ കൊണ്ടുവരുന്നത്? അതു് വീട്ടിൽ കൊണ്ടുചെന്നു കൊടുക്കുകയില്ലേ?"

"തപാൽ വീട്ടിൽ കൊടുക്കുകയില്ല. തപാൽ ടെക് ഏറിയായിൽ പോകും അവിടെ അതവസാനിക്കും."

സെഗ്രേ ഞങ്ങളുടെ ആട്ടോമാററിക് വാഷറും മററും പ്രവർത്തനക്ഷമ

മാക്കി വയ്ക്കുന്നതിന് സഹായിച്ചിരുന്നു. വൈദ്യുതോപകരണങ്ങൾ നന്നാക്കി ക്കൊടുക്കുന്ന സ്വകാര്യസ്ഥാപനങ്ങളൊന്നും ആ പ്രദേശത്തു് ഉണ്ടായിരുന്നില്ല. സാന്റാഫിയിൽനിന്നു് ഒരു നന്നാക്കകാരനെ അവിടേയ്ക്കു് കൊണ്ടുവരുവാൻ അനുവാദം വാങ്ങുക വളരെ വൈഷമ്യമുള്ള കാര്യവുമായിരുന്നു.

ഞാൻ ലോസ് അലാമോസിൽ കണ്ടെത്തിയ ഇററാലിയൻ സ്നേഹിതൻ സെഗ്രേ മാത്രമായിരുന്നില്ല; അദ്ദേഹം മാത്രമായിരുന്നില്ല സഹായ സഹക രണം എനിക്കു് നൽകുന്നതിനു് തയ്യാറായതും. വാസ്തവത്തിൽ സെഗ്രേ എന്റെ തപാൽ ഒന്നിടവിട്ട ദിവസങ്ങളിൽ കൊണ്ടുവന്നു. മററു സന്ദർഭ ങ്ങളിൽ അതു് ചെയ്തതു് ബ്രൂണോ റോസിയായിരുന്നു, ഈ ഏർ പ്പാടു ഞാൻ നിർവ്വഹിച്ചതു് അവരുടെ സഹായം എനിക്കുസിദ്ധിക്കുന്നതിനും അവരുടെ മത്സരം അവർതമ്മിലുള്ള വഴക്കിൽ കലാശിക്കാതിരിക്കുന്നതിനു മാണ്.

ഇററലിയിൽ വച്ചു് ബ്രൂണോറോസിയെ ഞങ്ങൾ വളരെക്കാലമായി അറിയുന്നതാണ്. എന്നാൽ ഞങ്ങൾ അടുത്ത മിത്രങ്ങളായില്ല. എന്തുകൊ ണ്ടെന്നാൽ ഒരേ പട്ടണത്തിൽ ഒന്നിച്ചു താമസിച്ചിട്ടില്ല. ബ്രൂണോ ഫ്ളോറൻസിൽ ആദ്യം പഠിപ്പിച്ചു. പിന്നെ പാഡ്വായിൽ പരീക്ഷണോ ജ്ജതന്ത്രവിഭാഗത്തിൽ അദ്ദേഹത്തിനൊരു പീഠം ലഭിച്ചു. 1938 വേനൽക്കാ ലത്തു് അയാൾ അവിടെയായിരുന്നു. ആൻഷ്ളൂസിനുശേഷം, ഹിററ്ലറു ടെ അടിമയായി മുസ്സോലനി പരിണമിച്ചപ്പോൾ, വളരെ ഇററാലിയ ന്മാർ അവരുടെ ഭാവി വിദേശങ്ങളിലാണെന്നു് ആശിക്കാനിടയായി. അടു ത്ത കാലത്തു താൻ നേടിയ ഭാര്യയുമായി അയാൾ ഇററലിവിട്ടു. കുറെ മാസങ്ങൾ ഇംഗ്ലണ്ടിൽ ചെലവാക്കി. പിന്നെ അമേരിക്കൻ ഐക്യസം സ്ഥാനങ്ങളിൽ, ശാസ്ത്രജ്ഞന്മാരുടെ ഒരേ ഒരു ആശാകേന്ദ്രത്തിൽ, ചെന്നി റങ്ങി.

അടുത്തകാലത്തു് വന്നിട്ടു്, പുതിയ സാഹചര്യങ്ങളിൽ ഇതികർത്ത വ്യതാമൂഢരായി, അവരുടെ ചുററുമുള്ള പുതിയ ലോകത്തെ സംശയത്തോടും ആശയോടും അവർ വീക്ഷിച്ചിരുന്നകാലത്തു്, ഞങ്ങൾ റോസിമാരെ കണ്ടു. എൻറിക്കോയെക്കാൾ കുറച്ചു് ഇളയ ആളായ ബ്രൂണോ ശാന്തശീലനും, മിതഭാഷിയും, ലജ്ജയുള്ളവനുമായിരുന്നു. ഊർജ്ജസ്വലയായ തന്റെ ഭാ ര്യയെ സംസാരമൊക്കെ നിർവ്വഹിക്കുന്നതിനു വിട്ടു. തനിക്കു് പശ്ചാത്തല ത്തിലേക്കു് പിൻവാങ്ങാൻ സാധിക്കുന്നതു് സന്തോഷമായി അയാൾ കരുതി. ചിക്കാഗോയിൽ കുറെ സംവത്സരം ചിലവാക്കിയശേഷം റോസി കോർ ണൽ സർവ്വകലാശാലയിൽ ഒരു സ്ഥാനമേററു. അവിടെനിന്നു് ലോസ് അലാമോസിലെത്തി.

ഒഴിഞ്ഞുമാറുന്ന ശീലക്കാരനായിരുന്നെങ്കിലും ബ്രൂണോ അതീവ ബു ദ്ധിമാനായിരുന്നെന്നു് എനിക്കറിയാമായിരുന്നു. അയാളുടെ പഠനമണ്ഡല മായ പ്രപഞ്ചരശ്മി വിഭാഗത്തിൽ അസാധാരണമായ പ്രശസ്തി ബ്രൂണോ നേടിയിരുന്നു. പ്രപഞ്ചരശ്മിപഠനം നിർവ്വഹിക്കാൻ അയാൾ പർവ്വതങ്ങൾ ആരോഹണം ചെയ്തു. ഇഷ്ടംപോലെ നയിക്കാവുന്ന ആകാശക്കപ്പലിൽ സഞ്ചരിച്ചു. അന്തരീക്ഷത്തിലേക്കു് ബലൂൺ അയച്ചു. ഇതിന്റെയൊക്കെ അർത്ഥം എനിക്കു മനസ്സിലായി. എന്തുകൊണ്ടെന്നാൽ പ്രപഞ്ചരശ്മികൾ താരാപഥ മേഖലയിൽനിന്നു വരുന്നവയാണ്. ഭൂമിയുടെ അന്തരീക്ഷത്തിൽ

ഏററവും കുറച്ചുമാത്രം സഞ്ചരിക്കാൻ ഇടയാകുന്നുള്ളെങ്കിൽ അവ കൂടുതൽ ശക്തമായിരിക്കും. ലോസ് അലാമോസിൽ അദ്ദേഹം ഏററവും ആഴമേറിയ അടിവാരത്തിൽ, ഞങ്ങളുടെ പീഠഭൂമിയുടെ നേരെതാഴെ പ്രവർത്തിച്ചിരുന്നു. പീഠഭൂമിയുടെ വക്കിൽ, റോസിമലയിടുക്കിനെ ദർശനമായി, ഒരു ചെറിയ കുടിലുണ്ടായിരുന്നു—"സെഗ്രേയുടെ കൊട്ടാര"മെന്ന പേരിൽ.

പ്രപഞ്ചരശ്മി ശാസ്ത്രജ്ഞനായ റോസി അത്ര താഴ്ന്ന സ്ഥലത്ത് എന്താണു ചെയ്തിരുന്നതെന്നും, സെഗ്രേയുടെ ജോലിസ്ഥലം അവിടെനിന്ന് അത്രയധികം ഉയരത്തിൽ സ്ഥാപിതമായതിനു കാരണമെന്തെന്നും ഉള്ളത് ലോസ് അലാമോസിലെ നിഗൂഢരഹസ്യങ്ങളായി എന്റെ മനസ്സിനെ മഥിച്ചുകൊണ്ടിരുന്നു.

മദ്ധ്യാഹ്നത്തിൽ എമിലിയോയും ബ്രൂണോയും സാങ്കേതികപ്രദേശത്തിന്റെ മദ്ധ്യത്തിലേക്കു തിരിച്ചുപോകും. അവർ നടക്കുന്നതു് അവിടത്തെ തപാലാപ്പീസിനു സമീപത്തുകൂടിയാണ്. ഒന്നിടവിട്ടുള്ള ദിവസങ്ങളിൽ അവർ എനിക്കുള്ള തപാലുകൾ കൊണ്ടുവരും. എൻറിക്കോ വന്നുചേർന്ന് അവരെ ആ കർത്തവ്യത്തിൽനിന്നു് ഒഴിവാക്കുന്നതുവരെ, ഇതു ചെയ്തുകൊണ്ടിരുന്നു.

റോസിയുടെ ദയാദാക്ഷിണ്യത്തെപ്പററിയും സന്തോഷിപ്പിക്കാനുള്ള സന്മനസ്സിനെപ്പററിയും ആർക്കും അത്ഭുതമുണ്ടായിരുന്നില്ല. എന്നാൽ എമിലിയോയുടെ ഇതേ മനോഭാവം അത്ഭുതകരമായിരുന്നു. അയാൾ രമ്യസ്വഭാവനായിരുന്നു. ഇററലിയിൽവച്ചു് അയാളെ അറിയുന്നതിനു് ഇടവന്നിട്ടുള്ള അപൂർവ്വം ചിലർ അയാളെ 'ബാസിലിക'' എന്നു് തുടർന്നുവിളിക്കുന്നതിൽ നിർബ്ബന്ധം കാട്ടി. അയാളുടെ സ്നേഹസമ്പന്നത സ്വീകരിക്കാനല്ലാതെ ക്ഷിപ്രകോപത്തെ വിമർശിക്കാൻ തയ്യാറായില്ല. ഇക്കൂട്ടത്തിൽ ഒരാളയിരുന്നു ഹാൻസ് ബീതെ.

റോം സർവ്വകലാശാലയിലെ ഊർജ്ജതന്ത്രവിഭാഗത്തിൽ ആദ്യത്തെ വിദേശവിദ്യാർത്ഥിയായിരുന്നു ബീതെ. ഈ രാജ്യത്തു് തുടർച്ചയെ സംബന്ധിച്ചു് നമുക്കു നല്ല പരിചയമാണ്. ആദ്യത്തെ വിദേശവിദ്യാർത്ഥിയെന്നു് ഇവിടെ പറയുന്നതിലർത്ഥമില്ല. എല്ലായ്പ്പോഴും ഇവിടെ വിദേശവിദ്യാർത്ഥികൾ ഉണ്ടായിരുന്നിട്ടുണ്ട്. എന്നാൽ റോമിൽ ഊർജ്ജതന്ത്രം വിദേശവിദ്യാർത്ഥികളെ ആകർഷിക്കത്തക്കവണ്ണം ഉന്നതനിലയിലായിരുന്നില്ല. കോർബിനോ അദ്ദേഹത്തിന്റെ 'കുട്ടിക'ളെ ഒന്നിച്ചുകൂട്ടിയതുവരെ ഇതായിരുന്നു നില. ആ വിദ്യാലയം വിദേശരാജ്യങ്ങളിൽ അറിയപ്പെടാൻ തുടങ്ങിയപ്പോൾ, വിദേശത്തുനിന്നു ഊർജ്ജതന്ത്രജ്ഞന്മാർ വിനോദയാത്രയ്ക്കല്ലാതെ ഇററലി സന്ദർശിക്കാൻ തുടങ്ങി.

1931-ലെ വസന്തം റോമിലെ ഊർജ്ജതന്ത്രമന്ദിരത്തിൽ ചിലവഴിക്കുന്നതിനായി ബീതെ ജർമ്മനിയിൽനിന്നു വരുകയുണ്ടായി. ഔപചാരികമായ അയാളുടെ പരിശീലനം വളരെ മുമ്പല്ല അയാൾ പൂർത്തിയാക്കിയതു്. ഞങ്ങളെ വീട്ടിൽ വന്നു് സന്ദർശിച്ചപ്പോൾ അദ്ധ്യാപകന്റെമുമ്പിൽ ഒരു വിദ്യാർത്ഥിമാതിരിയാണ് അയാൾ പെരുമാറിയതു്. അധികം സംസാരിച്ചില്ല. സംസാരിച്ചതു് സാവധാനത്തിലും. എനിക്കു് ജർമ്മൻ അറിവില്ല. സംഭാഷണം വളരെ വിഷമിച്ചാണ് ഇംഗ്ലീഷിൽ നടത്തിയതു്. എന്തുപറയണമെന്നറിയാൻപാടില്ലാത്തവണ്ണം പലപ്പോഴം അയാളുടെ കൊച്ചുകണ്ണു് കൂടെക്കൂടെ മി

ഴിക്കും. ചെസ്റ്റ്നട്ടനിറമുള്ള മുടി കുററിച്ച് തലയിൽ നില്ക്കുന്നുണ്ട്. ഡിന്നർ സമയത്ത് അയാൾ തിന്നുന്നത് പതുക്കെ ആയിരുന്നെങ്കിലും ഏകാഗ്രമായിട്ടാണ്. പതുക്കപ്പുതുക്കെ സ്ലാഗററികഷണങ്ങൾ അയാളുടെ വായിൽ, ഗ്ലാസുനിറച്ചു ചുവന്ന വീഞ്ഞു കുടിക്കുന്നതിനിടയിൽ, അപ്രത്യക്ഷമാകും.

ബീതെ സംസാരിക്കുന്നതിനെക്കാൾ കൂടുതൽ സമയം ചിന്തിക്കുന്നതിനാണ് ചിലവാക്കിയതു്. അയാൾ ഒരു സിദ്ധാന്തോർജ്ജതന്ത്രജ്ഞനായിരുന്നു. സിദ്ധാന്തികളെല്ലാം ചിന്താശീലരാണല്ലോ. തൻെറ ചിന്ത സമാന്യം പതുക്കെയുള്ളതാണെന്നാണ് ബീതെ വിചാരിച്ചിരുന്നതു്. ഫെർമിയിൽനിന്ന് അതിൻെറവേഗത അഭ്യസിക്കുന്നതിനു് അയാൾക്കു സന്തോഷമായിരുന്നു. ഒരു പ്രശ്നത്തിൻെറ പരിഹാരം ഒന്നിച്ചു പെട്ടെന്ന് കൈകാര്യം ചെയ്യുന്നതിനാണ് അഭ്യസിപ്പിക്കപ്പെട്ടിരുന്നതു്—പാത്രം നിറച്ചുള്ള സ്ലാഗററിയെന്നപോലെ, എല്ലാ വിവരങ്ങളും സങ്കീർണ്ണമായ വാക്യമാക്കി സംസാരിക്കുന്നതിനാണ് പഠിച്ചിരുന്നതു്. ഒരുപക്ഷേ മൂന്നുമാസം വേണം പ്രശ്നപരിഹാരം നേടുന്നതിനു്. പ്രശ്നത്തിനെ അതിൻെറ മൗലികകാര്യങ്ങളാക്കി പിരിച്ചുനിർത്തുവാൻ എൻറിക്കോ അയാളെ പഠിപ്പിച്ചു. ആദ്യം ചില്ലറ ഫലങ്ങളും, പിന്നെ ലളിതമായ വിവേചനങ്ങളും, കഠിനമായ ഗണിതനിഗമനങ്ങൾക്ക് പകരം സ്ഥാപിക്കാനും അയാളെ അഭ്യസിപ്പിച്ചു.

ബീതെ റോം ഇഷ്ടപ്പെട്ടു. 1932-ൽ അയാൾ അവിടെ മടങ്ങിയെത്തി. അക്കാലത്ത് പലർക്കും നാസി കക്ഷിയെപ്പററിയും ഹിററ്ലറുടെ വദ്ധിച്ചുവരുന്ന അധികാരത്തെപ്പററിയും ഉണ്ടായിരുന്ന വലിയ സംശയങ്ങൾ അയാൾക്കും ഉണ്ടായിരുന്നു. അടുത്തകൊല്ലം അയാൾ ഇററലിവിട്ട് ആദ്യം ഇംഗ്ലണ്ടിലും പിന്നെ ഐക്യസംസ്ഥാനങ്ങളിലും പോയി. ഐക്യസംസ്ഥാനങ്ങളിൽ കോർണൽ (Cornell) സർവ്വകലാശാലയിൽ ഉദ്യോഗത്തിൽ പ്രവേശിച്ചു.

1943 വസന്തത്തിലാണ് ലോസ് അലാമോസിൽ അയാൾ എത്തിയതു്. അവിടെ സിദ്ധാന്തോർജ്ജതന്ത്രവിഭാഗത്തിൻെറ തലവനായിരുന്നു. ആ പദ്ധതിയുടെ വിജയത്തിൻെറ പ്രധാന ഉത്തരവാദിത്വം ഈ വിഭാഗത്തിനുള്ളതാണ്. അണുബോംബ് ഉണ്ടാക്കിയുള്ള മുൻപരിചയത്തിൽനിന്നു സിദ്ധിക്കുന്ന സഹായം അന്നുണ്ടായിരുന്നില്ല. അണുബോംബിനുള്ള ഉപകരണങ്ങൾ, അവയുടെ പരിശുദ്ധിയുടെ തോതു്, ആകൃതി, ഏററവും വലിയ വലിപ്പം മുതലായ കാര്യങ്ങളും ബോംബിൻെറ പൊതുവായ ഗുണവിശേഷങ്ങളും എല്ലാം തീരുമാനിച്ചതു് പരീക്ഷണങ്ങളിൽ നിന്നു സിദ്ധിച്ച ഫലങ്ങളെ ആസ്പദമാക്കിയുള്ള നിദ്ധാന്തപഠനങ്ങൾമൂലമാണ്. ചിലപ്പോൾ അതിനുപയോഗിച്ചിരുന്ന സാധനങ്ങൾ ഏററവും ചെറിയതോതിലുള്ളവയുമായിരുന്നു.

ലോസ് അലാമോസിൽ സെഗ്രേ, ബീതെ, പീയറൽസ് എന്നിവരെക്കൂടാതെ, ഞങ്ങൾ റോമിൽ താമസിച്ചിരുന്ന കാലത്ത് സൗഹൃത്ബന്ധം സ്ഥാപിച്ചവരെന്നു പറയാവുന്ന, മററുചിലരും ഉണ്ടായിരുന്നു. അതിലൊരാളായിരുന്നു എഡ്വാർഡ് ടെല്ലർ.

മുമ്പ് ഒരിക്കലും ഹംഗറിക്കാരനായ ഒരാളെ ഞാൻ കണ്ടിരുന്നില്ല. അതിനാൽ ടെല്ലറെ ഞാൻ ആദ്യം കണ്ടപ്പോൾ അയാളിൽ എനിക്കു വലിയ താല്പര്യം തോന്നി. എന്നാൽ ആന്തരികമായ എന്തെങ്കിലും വ്യത്യാസങ്ങൾ അയാളിൽ കണ്ടുപിടിക്കുന്നതിനു് എനിക്ക് കഴിഞ്ഞില്ല. അയാളുടെ പുരി

കണ്ണുകളായിരുന്നു പ്രകടമായ പ്രത്യേകത. കനത്തതും ധാരാളം രോമങ്ങളുള്ളതും അയാളുടെ പച്ചക്കണ്ണുകൾ വിട്ടു് ഉന്തിനില്ക്കുന്നതും ആയിരുന്ന അവ. പഴയ പള്ളിയുടെ നിറം മങ്ങിയ ജനാലക്കു മുകളിൽ ഉള്ള പ്രാസാദശിഖരം പോലെയാണതു തോന്നിച്ചതു്. അയാൾ ചിന്തയിൽ മുഴുകുമ്പോൾ മുകളിലേക്കു അതുയർത്തും. മുഖത്തു് കടുത്ത തീക്ഷ്ണത പ്രത്യക്ഷപ്പെടുകയും ചെയ്യും. അത്ഭുതം, അപ്രതീക്ഷിതമായ സംഭവങ്ങൾ, ഞെട്ടൽ തുടങ്ങിയ ഓരോ സംഗതികളും അയാളുടെ പുരികത്തിനു് ഓരോ രൂപങ്ങൾ നല്കും.

റോമിലെ ഹ്രസ്വകാലതാമസത്തിനിടയിൽ ടെല്ലർ ഊർജ്ജതന്ത്രവിഷയങ്ങളെപ്പററി സംസാരിക്കുകയുണ്ടായില്ല. അവർ രണ്ടുംകൂടി പിങ്ങ്പോങ്ങുകളിച്ചു. ഈ കളിയിൽ ഫെർമിയെക്കാൾ വളരെയധികം പ്രവീണനായിരുന്നു ടെല്ലർ. അതിനാൽ ഫെർമിക്കു് ഒരു വലിയ എതിരാളിയായി.

1935–ൽ ജോർജ്ജ് വാഷിംഗ്ടൺ സർവ്വകലാശാലയിൽ ഒരു സ്ഥാനം അയാൾക്കു് അധികാരികൾ വാഗ്ദാനംചെയ്യുകയുണ്ടായി. അങ്ങിനെ ഐക്യസംസ്ഥാനങ്ങളിൽ ഭാര്യയോടൊത്തു് സ്ഥിരതാമസമാകുകയും ചെയ്തു. എൻറിക്കോ പ്രഭാഷണം നടത്തിക്കൊണ്ടിരിക്കുമ്പോൾ കാലിഫോർണിയായിലെ സ്റ്റാൻഫോർഡ്സർവ്വകലാശാലയിൽ വച്ചു് 1937–ൽ വേനൽക്കാലത്തു് അവർതമ്മിൽ കണ്ടു. അവരുടെ സൗഹൃദം വളർന്നു. ടെല്ലറും ഭാര്യയും ഫെർമിയുംകൂടി പൂർവ്വതീരത്തേക്കു് മടങ്ങി. വളരെക്കാലത്തിനുശേഷം, എൻറിക്കോയുടെ ചാപല്യത്തിനു വിധേയരായി, വിചിത്രനാമങ്ങളുള്ള സ്ഥലങ്ങൾ സന്ദർശിക്കാൻ നിർബ്ബന്ധിതരായിത്തീർന്നതിനെക്കുറിച്ചു് ആവലാതിപ്പെടുകയുണ്ടായി. എൻറിക്കോയുടെ നിർബന്ധത്താൽ അവർ ദീർഘമായി യാത്രചെയ്തു് കാന്യൻ ഡിൽ മുയെർടോയും, അറിസോണാ മണലാരണ്യത്തിലെ ഉൽക്കാപതനസ്ഥാനവും കാണാൻപോയി.

ഞങ്ങൾ അമേരിക്കയിലെത്തി കുറച്ചുനാൾ കഴിഞ്ഞപ്പോൾ മിസിസ്സ് ടെല്ലർ സ്വാഭാവികമായ ജിജ്ഞാസയുടെ പ്രേരണയുടെ ഫലമായി, ഫെർമിയുടെ സഹധർമ്മിണിയും കുട്ടികളും എങ്ങിനെയിരിക്കുമെന്നറിയാൻ വരുകയുണ്ടായി. ഞങ്ങളുടെ കുടുംബപരിശോധന തൃപ്തികരമായിരുന്നിരിക്കും. ഞങ്ങൾ ഉത്തമസുഹൃത്തുക്കളായും പരിണമിച്ചു. എൻറിക്കോയുടെയും എഡ്വേർഡിന്റെയും ഇടയിൽ പിങ്ങ്പോങ്ങ് കളിക്കുന്നതിലും തെക്കുപടിഞ്ഞാറൻ പ്രദേശങ്ങളിൽ വിനോദയാത്ര ചെയ്യുന്നതിലും കവിഞ്ഞുള്ള ശക്തിയായ ബന്ധം വളർന്നു. ശാസ്ത്രീയമായി സഹധർമ്മസ്വഭാവക്കാരായി അവർക്കു് പരസ്പരം ബോധ്യമായി. എഡ്വേർഡിൻെറ, പഴയ പ്രശ്നങ്ങളിലുള്ള നൂതനമനോഭാവവും, എണ്ണമററ നൂതനാശയങ്ങളും എൻറിക്കോ സന്തോഷപൂർവ്വം സ്വീകരിച്ചു് ആനന്ദിച്ചു.

"ആ ചെറുപ്പക്കാരനു് ഭാവനയുണ്ടു്"—എന്നു് എൻറിക്കോ പറയാറുണ്ടു്. (എഡ്വേർഡ് അദ്ദേഹത്തെക്കാൾ വളരെ ഇളയവനായിരുന്നു. അയാൾ ജനിച്ചതു് 1908–ൽ ആണു്.) ഭാവനാശക്തിയെ തികഞ്ഞതോതിൽ പ്രയോജനപ്പെടുത്തുന്നതായാൽ അയാൾ വളരെയധികം മുമ്പോട്ടു പോകും." അയാളുടെ കൂട്ടുകെട്ടു് ഉത്തേജകമായിരുന്നു.

പ്രസിഡന്റു റൂസ്വെൽട്ടിനെ അണുശക്തിയുടെ സമരതന്ത്രപ്രാധാന്യത്തിൽ തല്പരനാക്കുന്നതിനു് പ്രയത്നിച്ച ചെറിയ ഊർജ്ജതന്ത്രസംഘത്തിൽ ടെല്ലറും പെട്ടിരുന്നു.

യുറേനിയംഭേദനത്തിൻെറ കണ്ടുപിടുത്തംമൂലം പ്രസ്പഷ്ടമായ ഊർജ്ജതന്ത്രമണ്ഡലം ഭാവനയുള്ള ബുദ്ധിമാനായ ഒരാളിനു് ഏററവും ഫലപ്രദമായതാണ്. എഡ്‌വേർഡ് ആ ലോകം സൂക്ഷ്മനിരീക്ഷണം ചെയ്യുവാൻ തയ്യാറായി. അതിനെ ആസ്പദമാക്കി അറിയാററായ സംഗതിയെക്കുറിച്ചു് കാലത്തെ കവച്ചുവച്ചു് ഭാവനചെയ്യാൻ തുടങ്ങി. 1939–ലും, '40–ലും അയാൾ തൻെറ ചിന്തകളെ ഫെർമിയുമായി പലപ്പോഴും പങ്കുവച്ചു. അവർ ദീർഘമായി ഭാവിയിലെ അണുയുഗത്തെക്കുറിച്ചു ചർച്ചചെയ്തു. ഫെർമിയുടെ ബുദ്ധി പ്രവർത്തിക്കുന്നതു് താരതമ്യങ്ങളാലും സമാനകഥകളാലും ആണ്. എന്തെങ്കിലുമായി താരതമ്യപ്പെടുത്തുവാൻ കണ്ടെത്താതെ, സാങ്കല്പികമായ നിലവിലില്ലാത്ത അണുബോംബിനെപ്പററി അദ്ദേഹത്തിനു് ഭാവന ചെയ്യാൻ കഴിയുകയില്ല. എന്നാൽ അതുമായി താരതമ്യപ്പെടുത്താവുന്ന വല്ലതും നിലവിലുണ്ടോ? ഭേദനത്തിനു വിധേയമാകുന്ന ഒരു യുറേനിയം അണു സ്വതന്ത്രമാക്കുന്ന ഊർജ്ജത്തിൻെറ തോതു് എത്രയോ ഭീമമാണ്. അതിനാൽ അല്പം യുറേനിയത്തിനു് എത്രമാത്രം ഭീമമായ ഒരു സ്ഫോടനമാണ് ഉൽപ്പാദിപ്പിക്കാൻ സാധിക്കുന്നതു്. അത്രയധികം ഊർജ്ജം ഉൽപ്പാദിപ്പിക്കുന്നതിനു് വേണ്ട വസ്തുക്കൾ നമ്മുടെ ഭൂമിയിലുണ്ടോ? ഇല്ലെങ്കിൽ പ്രപഞ്ചത്തിലടങ്ങിയിട്ടുണ്ടോ?

"ഒരുപക്ഷേ ഉൽക്കകളിൽ കാണാം" എഡ്‌വേർഡ് സൂചിപ്പിച്ചു. 1937–ൽ അവരൊന്നിച്ചു് യാത്രനടത്തിയപ്പോൾ അറിസോണായിലെ ഉൽക്കാപതനസ്ഥാനം അവർ സന്ദർശിച്ചു. വിശാലമായ, ആഴമേറിയ ഒരു കുഴി ആ മണലാരണ്യത്തിൽ കണ്ടു. അതു് ഒരു ഉൽക്കയുടെ സ്ഫോടനത്താൽ ഉണ്ടായതാണ് ഒരു വലിയ ഉൽക്കയുടെ മാതിരി ഒരു അണുബോംബിനു് പ്രത്യാഘാതം സൃഷ്ടിക്കുവാൻ സാധിക്കുമോ? ഒരു ബോംബിനു് സൃഷ്ടിക്കാൻകഴിയാത്തവണ്ണം ആഴമേറിയതും വിശാലവും ആയിരിക്കാം ഉൽക്കാപതനക്കുഴി. അതിൻെറ വലിപ്പത്തിനും ആഴത്തിനും കാരണം ഉൽക്കയുടെ ഗംഭീരമായ വേഗമായിരിക്കണം. വേഗത്താൽ സ്ഫോടനത്തിനു മുമ്പു് ഭൂമിയിൽ ആഴത്തിലേക്കു് പോയിരിക്കും. ഒരു അണുബോംബു് ഭൂമിയുടെ തലത്തിൽവച്ചു് പൊട്ടിത്തെറിക്കുന്നു. പൊതുവായി രണ്ടു് അത്ഭുതസംഭവങ്ങളെയും താരതമ്യപ്പെടുത്താവുന്നതാണു്.

എതാണ്ടു് അതേകാലത്തുതന്നെ ടെല്ലറും ഫെർമിയും തെർമോന്യൂക്ലിയാർ പ്രതിപ്രവർത്തനത്തിൻെറ സാദ്ധ്യതയെയും, ഒരുപക്ഷേയുള്ള പ്രത്യേകതകളെയുംപററി ചർച്ചചെയ്തു: ആ തത്വം തന്നെയാണ് ഹൈഡ്രജൻബോംബിൻെറ നിർമ്മാണാടിസ്ഥാനം. എൻെറ സാന്നിദ്ധ്യത്തിലല്ല ഒരിക്കലും ഇവർ ഇതു ചെയ്തിട്ടുള്ളതെന്നു് പറയാതെ അറിയാമല്ലോ.

ടെല്ലറുടെ കൈകൾ അയാളുടെ ചിന്തകൾപോലെ വൈദഗ്ദ്ധ്യമുള്ളവയായിരുന്നില്ല. 1940–ൽ താങ്ക്സ് ഗിവിംഗ്‌ഡേയിൽ (കൃതജ്ഞതാപ്രകടനദിവസം) ടെല്ലർ ന്യൂയോർക്കിൽ ഉണ്ടായിരിക്കാൻ ഇടവന്നു. അത്താഴത്തിനു് അന്നു് ഞങ്ങളുടെ വീട്ടിൽ വന്നു. ഞങ്ങൾ കൂടുതൽ കൂട്ടരെ പ്രതീക്ഷിച്ചു. ഞങ്ങളുടെ മേശയിൽ കൂടുതൽ ആളുകൾക്കു് സ്ഥലമില്ല. എൻറിക്കോ താഴത്തേക്കുപോയി. മേശയ്ക്കു് ഒരു ചേർപ്പുപണിതു തുടങ്ങി. എഡ്‌വേർഡ് സഹായത്തിനു് കൂടെ ഓടിച്ചെന്നു. പെട്ടെന്നു് അവർ ആത്മാർത്ഥമായ സംഭാഷണത്തിൽ മുഴുകി. കയ്യിലിരുന്നിരുന്ന ചുററികയും

സ്ക്രൂഡ്രൈവറും വായുവിൽ ചുഴററി വികാരപ്രദർശനം നടത്തിക്കൊണ്ടാണ് ടെല്ലറുടെ സംസാരം. എന്തിന്! സംഭാഷണം അവസാനിപ്പിച്ചതു് എൻറിക്കോയുടെ കൈവാളിൻെറ അറപ്പുകോളിൽ അയാളുടെ വിരലുകൾ കൊണ്ടുവച്ചാണ്. ഞാൻ വിരലുകൾകെട്ടി ശരിപ്പെടുത്തിക്കൊടുത്തുകഴിഞ്ഞപ്പോൾ എൻറിക്കോ അയാളോടു പറഞ്ഞു, അയാൾക്കു ചെയ്യാവുന്ന ഏററവും വലിയ സഹായം സ്വസ്ഥനായി, അകലത്തു മാറി ഇരിക്കുകയാണെന്നു്!

ഈ ചർച്ചകളൊക്കെ നടത്തിയിട്ടും എഡ്‌വേർഡ് ടെല്ലർ യുറേനിയം പദ്ധതിയിൽ 1940 വസന്തത്തിൽ ചേർന്നില്ല. അക്കാര്യം അദ്ദേഹത്തിനു നിശ്ചയിക്കാൻ സാധിച്ചില്ല. യുദ്ധത്തിനായി സേവനം ചെയ്യുന്നതു് ശാസ്ത്രത്തെ സംബന്ധിച്ചിടത്തോളം ശരിയോ തെററോ? അയാളുടെ സംശയങ്ങൾ നീക്കംചെയ്തതു് പ്രസിഡൻറു് റൂസ്‌വെൽട്ടാണ്. അദ്ദേഹം പ്രസംഗിക്കുന്നതു് എഡ്‌വേർഡ് ഒരിക്കലും കേട്ടിട്ടില്ല. വാഷിംഗ്ടണിൽ എട്ടാമത്തെ അഖില അമേരിക്കൻശാസ്ത്രസമ്മേളനത്തെ പ്രസിഡൻറു് അഭിസംബോധന ചെയ്യുമെന്നു് പ്രഖ്യാപിച്ചപ്പോൾ, എഡ്‌വേർഡ് ആ സന്ദർഭത്തെ സ്വാഗതം ചെയ്തു.

"...ഇതേ ദിവസം, 1940 മേയ് പത്താംതീയതി, മൂന്നു സ്വാതന്ത്ര്യരാജ്യങ്ങൾകൂടി സൈന്യശക്തിയാൽ ക്രൂരമായി ആക്രമിക്കപ്പെട്ടു...ബെൽജിയം... നെതർലൻഡ്സ്, ലക്സിൻബർഗ് എന്നിവ"—പ്രസിഡൻറു് പറഞ്ഞു.

"ലോകത്തിൻെറ ഈ ഭാഗത്തു് ശാസ്ത്രജ്ഞന്മാർക്കു് സ്വാതന്ത്ര്യമായി സത്യാന്വേഷണം നടത്താം"—റൂസ്‌വെൽട്ട് തുടർന്നു പറഞ്ഞു. "എന്നാൽ സമരമുഖത്തുനിന്നുള്ള ദൂരം ശാസ്ത്രജ്ഞന്മാരുടെ സ്വാതന്ത്ര്യത്തിനു് ഒരു സംരക്ഷണമാകുന്നില്ല...ആധുനിക കാലത്തു് യൂറോപ്പിൽനിന്നു് കാലിഫോർണിയായിലെ സാൻഫ്രാൻസിസ്കോയിലേക്കുള്ള ദൂരം, ജൂലിയസ് സീസറിൻെറ കപ്പലുകൾക്കും സൈന്യങ്ങൾക്കും റോമിൽനിന്നു് ബ്രിട്ടനിൽ എത്താനുണ്ടായിരുന്ന ദൂരത്തെക്കാൾ കുറവാണ്. ഇന്നു് നാലോ അഞ്ചോ മണിക്കൂർ യാത്രചെയ്താൽ ആഫ്രിക്കാഭൂഖണ്ഡത്തിൽനിന്നു് ദക്ഷിണഅമേരിക്കൻ ഭൂഖണ്ഡത്തിലെത്താം..."

ഉടനടി ടെല്ലർക്കു് സ്വച്ഛമായ ബോധമുണ്ടായി: സംശയാതീതമാംവണ്ണം അടിയന്തിരാവശ്യമുണ്ട്. ഐക്യസംസ്ഥാനങ്ങൾക്കുള്ള ആപത്തു് യഥാർത്ഥമായിട്ടുള്ളതുതന്നെ.

"ഇന്നത്തെ കുഴപ്പങ്ങൾക്കു് കുറച്ചു് ഉത്തരവാദിത്വം നിങ്ങൾക്കു്, ശാസ്ത്രജ്ഞന്മാർക്കു്, ഉണ്ടെന്നു പറയപ്പെടുന്നുണ്ട്...എന്നാൽ ഞാൻ നിങ്ങളോട് ഉറപ്പിച്ചു പറയട്ടെ, ശാസ്ത്രജ്ഞന്മാരല്ല...യഥാർത്ഥ ഉത്തരവാദികൾ..."

ഈ സന്ദർഭത്തിൽ, എഡ്‌വേർഡിനു തോന്നി, പ്രസിഡൻറു് റൂസ്‌വെൽട്ട് അയാളെ നേരിട്ട് അഭിസംബോധന ചെയ്യുകയാണെന്നു്. പ്രസിഡൻറു് അയാളെ സഭയിൽനിന്നു് ഒററയ്ക്കു് തിരിഞ്ഞെടുത്തു്, അയാളുടെ മനസ്സു പഠിച്ചു്, അയാളുടെ മനസ്സിലെ സംശയങ്ങൾക്കു് മറുപടി പ്രകടമാക്കുകയാണ് എന്നു്.

"...ശാസ്ത്രത്തിൻെറ മഹത്തായ നേട്ടങ്ങൾ ഉപകരണങ്ങൾ മാത്രമാണ്; അവർ ആശിക്കുന്ന കാര്യങ്ങൾ നിർവ്വഹിക്കുന്നതിനുള്ള ഉപാധികൾമാത്രം... നമുക്കു് നമ്മുടെ സമാധാനപരമായ നിർമ്മാണം തുടരാൻ സാധിക്കുമോ...? ഇല്ല, ഞാൻ വിചാരിക്കുന്നില്ല...അതിനാൽ തീർച്ചയായും നമ്മുടെ ജനാ

ജ്യങ്ങൾ അവരുടെ എല്ലാ അറിവുകളും, അവരുടെ അധീനത്തിലുള്ള എല്ലാ ശാസ്ത്രങ്ങളും ഉപയോഗപ്പെട്ടത്തട്ടെ.........ഞാനും നിങ്ങളും, വേണ്ടിവന്നാൽ ഒന്നിച്ചു പ്രവർത്തിക്കും; നമ്മുടെ അധീനത്തിലുള്ളതെല്ലാം ഉപയോഗിച്ച് നമ്മുടെ ശാസ്ത്രത്തെ, സംസ്കാരത്തെ, അമേരിക്കൻസ്വാതന്ത്ര്യത്തെ, നമ്മുടെ പരിഷ്ക്കാരത്തെ, സംരക്ഷിക്കാൻ ..''

ടെല്ലർ യുദ്ധസംബന്ധമായ ജോലിക്കു പോയി. യുറേനിയംപദ്ധതിയിലേക്ക് അദ്ദേഹത്തിൻെറ സമ്പന്നമായ ബുദ്ധിക്ക് സംഭാവനചെയ്യാവുന്ന സിദ്ധാന്തപരമായ എല്ലാ സഹായസഹകരണങ്ങളും നൽകി.

മററ് അധികം ഊർജ്ജതന്ത്രജ്ഞന്മാർക്കും ഉണ്ടായിരുന്ന വിധിയിൽ നിന്ന് അദ്ദേഹത്തിനും മാറുവാൻ സാധിച്ചില്ല. അദ്ദേഹം 1940-ൽ വാഷിംഗ്ടൺ വിട്ട് കൊളംബിയാ സർവ്വകലാശാലയിൽ ഒരുവർഷം ചിലവഴിച്ചു. അവിടെനിന്ന് അയാൾ വാഷിംഗ്ടണിലേക്ക് മടങ്ങിയില്ല. ചിക്കാഗോയിലേക്കും, കാലിഫോർണിയായിലേക്കും വീണ്ടും ചിക്കാഗോയിലേക്കും യുറേനിയംപദ്ധതിയുടെ ആവശ്യത്തിനൊത്ത് പോയി.

ഒപ്പിയുമൊത്ത് ലോസ് അലാമോസിലേക്ക് ആദ്യം പോയവരുടെ കൂട്ടത്തിൽ അയാൾ ഉൾപ്പെട്ടു. അവിടെ അയാളെയും ഭാര്യയേയും ഒരു വയസ്സു പ്രായമെത്തിയ മകൻ പാളിനെയും, അവരുടെ യാത്രകളിലെല്ലാം ഒന്നിച്ചുണ്ടായിരുന്ന ഗ്രാണ്ട് പിയാനോയും ഞാൻ കാണുകയുണ്ടായി. മിക്കവാറും സിദ്ധാന്തോർജ്ജതന്ത്രജ്ഞന്മാരെയുംപോലെ, എഡ്‌വേർഡിനു് സംഗീതം വളരെ പ്രിയമായിരുന്നു. ഇളവുവേളയിൽ അധികവും അതിനുവേണ്ടി ചിലവഴിക്കുകയും ചെയ്തു. അദ്ദേഹം പിയാനോ അഭ്യസിച്ചു. പകൽ പണിചെയ്തിരുന്നതിനാൽ, രാത്രിയിലാണ് പിയാനോവായന. ഈ വിവരം അയൽക്കാരെ വല്ലാതെ കുഴക്കി. അവരുടെ കർണ്ണങ്ങളിൽ ചെന്നലയ്ക്കുന്ന സുന്ദരശബ്ദങ്ങൾ പുറപ്പെടുവിക്കുന്നതിന് അവർ ടെല്ലറോട് കൃതജ്ഞരായിരിക്കണോ അതോ അവരുടെ നിദ്രാഭംഗത്തിന് സാഹചര്യമൊരുക്കുന്നതിനെ അപലപിക്കണോ?

ഞാൻ അവിടെ എത്തുന്ന കാലത്ത് പ്രാപ്രദേശത്ത് അദ്ദേഹം പ്രാമാണ്യമുള്ള ഒരു വ്യക്തിയായിക്കഴിഞ്ഞിരുന്നു. മനഃസാന്നിദ്ധ്യമില്ലാതെ നടക്കുന്നത് പലപ്പോഴും കണ്ടിട്ടുണ്ട്. രോമനിബിഡങ്ങളായ പുരികങ്ങൾ ഉയർന്നും താഴ്ന്നുമിരിക്കും പുതിയ ആശയത്തിൻെറ പുറകെ അദ്ദേഹത്തിൻെറ ബുദ്ധി സഞ്ചരിക്കുമ്പോൾ. അർത്ഥമില്ലാത്തവിധം കരങ്ങൾ ചലിപ്പിച്ചും ചിന്തയ്ക്ക് ഉത്സാഹമുണ്ടാക്കി. കോട്ടിൻെറ കയ്യിൽ തോല്പ തുന്നിപ്പിടിപ്പിച്ചിരുന്ന ഭാഗങ്ങൾ ആ സന്ദർഭങ്ങളിൽ മററുള്ളവരുടെ കാഴ്ചയിൽ പെടും. യുദ്ധകാലത്ത് പിശുക്കു നല്ലതുതന്നെ. സിദ്ധാന്തോർജ്ജതന്ത്രജ്ഞന്മാർ സ്ലീവ്സ് കൈമുട്ടുവരയെ ഇട്ടിരുന്നുള്ളു. അവരുടെ ഭാര്യമാർ സൂട്ടിൻെറ ആയുസ്, കീറുന്നിടത്ത് തോൽക്കഷണങ്ങൾ തുന്നിപ്പിടിപ്പിച്ചു ദീർഘിപ്പിച്ചു.

പുതിയ ആശയങ്ങളോടൊപ്പം ടെല്ലറുടെ മനസ്സ് സംശയങ്ങളും വിശ്വാസസന്ദേഹങ്ങളും അസ്ഥിരതയും നിശ്ചയമാററങ്ങളും ഉണ്ടാക്കി. അയാളുടെ തൊഴിലിനോടും കുടുംബത്തോടും അയാൾക്കുള്ള കർത്തവ്യങ്ങളും, ചിന്താശേഷിയുള്ള പൗരനെന്ന നിലയിലും യുദ്ധകാലത്തെ ശാസ്ത്രജ്ഞനെന്ന നിലയിലും അയാൾക്കുള്ള ഉത്തരവാദിത്വങ്ങളും മററും അയാളുടെ മനസ്സിൽ

മനുഷ്യരാശി ഇന്നുവരെ മറുപടി കണ്ടെത്തിയിട്ടില്ലാത്ത പ്രശ്നങ്ങൾ ഉണർത്തിവിട്ടു.

മാനസികാസ്വാസ്ഥ്യം വിസ്മരിക്കുവാൻ സാധിക്കുന്ന സന്ദർഭങ്ങളിൽ എഡ്വേർഡ് ലഘുവിനോദങ്ങളിൽ ആനന്ദിച്ചു. അയാളുടെ പ്രിയപ്പെട്ട ഗ്രന്ഥകാരൻ ലീവിസ് കാറോൾ ആയിരുന്നു. മകനായ പാളിനുവേണ്ടി അയാൾ കാറോളിന്റെ കഥകളും, കവിതകളും അവന്റെ മനസ്സിലാക്കുവാൻ ശേഷിയുണ്ടാകുന്നതിനു് വളരെ മുമ്പുമുതൽ വായിച്ചു കേൾപ്പിച്ചു. തന്റെ കൊച്ചുപുത്രനെപ്പോലെ കളിക്കാരനും കപടമററവനും ആയിത്തീരാൻ അയാൾക്കു കഴിയും. എല്ലാ ദിവസവും കുറച്ചു സമയം പരസ്പരം വിനോദിപ്പിക്കുന്നതിനുവേണ്ടി അവർ ചിലവാക്കാതിരിക്കുകയില്ല. പാളിനു് അക്ഷരമാല എഡ്വേർഡ് ആരംഭിച്ചു. അതിലെ ചില വരികളാണു് താഴെ കൊടുക്കുന്നതു്.

'ഏ' ആററത്തിനുള്ള ചിഹ്നമാണു്. അതു വളരെ ചെറുതാകയാൽ ഇന്നുവരെ ആരും കണ്ടിട്ടില്ല.

'ബി' ബോംബിനുള്ള ചിഹ്നമാണു്. ബോംബുകൾ വളരെ വലുതാണു്. അതിനാൽ, സഹോദരാ! കാഞ്ചിപിടിക്കാൻ തിടുക്കം കാട്ടരുതു്.

'എസ്' രഹസ്യ (സീക്രററ്) ത്തിനുള്ളതാണു്. അതു് നിങ്ങൾക്കു് എന്നന്നേക്കും സംരക്ഷിക്കാനൊക്കും, സാമർത്ഥ്യമുള്ളവരാരെങ്കിലും വിദേശത്തില്ലെങ്കിൽ.

ഞങ്ങളുടെ ആവാസകേന്ദ്രമായിരുന്ന പീഠപ്രദേശത്തിലെ ഏററവും അറിയപ്പെട്ട ഒരു വ്യക്തി മി. നിക്കോളസ് ബേക്കറാണു്. ഉണ്ണാനോ കുളിക്കാനോയെന്നൊന്നും ഭേദമില്ലാതെ ഏതു സമയത്തും ഒരുപോലെ ആഴമേറിയ ചിന്തയിൽ ആണ്ടിരിക്കുന്ന മുഖഭാവത്തോടുകൂടിയവരുടെ കൂട്ടത്തിൽ ലോസ് അലമോസിൽ ഏററവും ചിന്താഗ്രസ്തനായി കാണപ്പെട്ടിരുന്നതു് മി. ബേക്കറെയാണു്. വിശിഷ്ടകർമ്മങ്ങൾക്കായി ജീവിതം ഉഴിഞ്ഞുവച്ചിരിക്കുകയാണു് അദ്ദേഹമെന്നു തോന്നും. അതിനാൽ ലൗകികമായ കാര്യങ്ങൾക്കു് സമയം കണ്ടെത്താൻ സാധിച്ചില്ല.

ടൗണിൽ അദ്ദേഹം നടക്കുമ്പോൾ, എങ്ങോട്ടാണു പോകുന്നതെന്നു് കണക്കാക്കുകയില്ല. തന്റെ കൊച്ചുപുത്രൻ പിടിച്ചുകൊണ്ടു പോകുന്നിടത്തൊക്കെ പോകും. അയാളെപ്പോലെ ഒരു ഊർജ്ജതന്ത്രജ്ഞനായിരുന്നു സന്തതസഹചാരിയായ ആ മകനും. സംസാരിക്കുമ്പോൾ രഹസ്യം പറയുന്നതുപോലെ മാത്രമേ പുറത്തു കേൾക്കൂ. സഹജാതരോടു് സംഭാഷണ പ്രധാനമായ ബന്ധം അദ്ദേഹത്തെസംബന്ധിച്ചിടത്തോളം അത്ര പ്രധാനമല്ലെന്നു തോന്നും അതു കേൾക്കുമ്പോൾ. അയാളുടെ കണ്ണുകൾ ചഞ്ചലങ്ങളും അവ്യക്തത ദ്യോതിപ്പിക്കുന്നവയുമാണു്. മററു ശാസ്ത്രജ്ഞന്മാരെ അപേക്ഷിച്ചു് കുറച്ചു് കൂടുതൽ പ്രായമായിട്ടുണ്ടു്. 1944-ൽ അറുപതോടടുത്തിരിക്കും. എല്ലാവരും ബഹുമാനത്തോടെയാണു് അദ്ദേഹത്തെ വീക്ഷിച്ചതു്.

കഴിഞ്ഞ കാലങ്ങളിൽ അദ്ദേഹത്തെ അറിഞ്ഞിരുന്നവർ 'അങ്കിൾ നിക്കു്' (നിക്കു് അമ്മാവൻ) എന്നു വിളിച്ചു. എന്തുകൊണ്ടെന്നാൽ മി. ബേക്കർ എന്നു പറയുന്നതു് വിഷമമാണു്. യഥാർത്ഥനാമം പറയുവാൻ പാടില്ലെന്നു് കർശനമായി നിരോധിച്ചുമിരുന്നു. നീൽസ്ബോർ ഞങ്ങളുടെ ഇടയിലുണ്ടെന്നുള്ള വിവരം ഏററവും ഭംഗിയായി സൂക്ഷിച്ചിരുന്ന ഒരു ര

ഹസ്യമാണ്. ലോകപ്രശസ്തനായ അണ്വോർജ്ജതന്ത്രജ്ഞൻ ലോസ് അലമോസിൽ ഉണ്ടെന്നുള്ള വിവരം അറിയുന്നതു് അനാവശ്യകമായിരിക്കും.

കോപ്പൻഹേഗനിൽനിന്നു് ലോസ് അലമോസിൽ യുദ്ധകാലത്തു കൊണ്ടെത്തിക്കുവാൻ ഇടവന്ന അവസ്ഥാന്തരത്തിൻെറ കഥ ഒരു നോവലിനു വിഷയമാക്കാത്തതു് അത്ഭുതകരംതന്നെ. ജർമ്മൻകാർ അദ്ദേഹത്തെ അന്വേഷിക്കുകയാണെന്നു് മുൻസൂചന ഡാനിഷ്പോലീസ്, അദ്ദേഹത്തിനു നൽകി. ഡെന്മാർക്കിൽനിന്നു് ഒരു കൊച്ചുവള്ളത്തിൽ സ്വീഡനിലേക്കു പോയി. ബ്രിട്ടീഷ്ഗവർമ്മെൻറിന്റെ ആഭിമുഖ്യത്തിൽ ലണ്ടനിലേക്കു പറന്നു. ഊർജ്ജതന്ത്രജ്ഞനായ തൻെറ മകനോട്ടുകൂടി അദ്ദേഹം അമേരിക്കയിലെത്തി. മററു പുത്രന്മാരും ഭാര്യയും സ്വീഡനിൽതന്നെ കഴിച്ചുകൂടി, മി. ബേക്കർ എന്ന പേരിലുള്ള അദ്ദേഹത്തിൻെറ ജീവിതം; ജർമ്മൻകാരുടെ അധീനത്തിൽകഴിഞ്ഞിരുന്ന കാലമത്രയും അദ്ദേഹത്തിൻെറ നോബൽ സ്വർണ്ണമെഡൽ നൈട്രിക്ക് ആസിഡിൽ ലയിപ്പിച്ചു കോപ്പൻഹേഗനിൽ നാസികളുടെ കണ്ണിനു കീഴിൽ സൂക്ഷിച്ചിരുന്ന കാര്യം; യുദ്ധാവസാനത്തിനുശേഷം അതു് സംസ്കരിച്ചു വീണ്ടെടുത്തു് മെഡലാക്കി രൂപാന്തരപ്പെടുത്തിയെന്ന വിവരം; ഇങ്ങനെയുള്ള സംഭവങ്ങളെല്ലാം നാടകീയമായ കഥാബീജങ്ങളാണ് വാസ്തവത്തിൽ.

'നിക് അമ്മാവൻ' തുടർച്ചയായി ലോസ് അലമോസിൽ താമസിച്ചില്ല. എങ്കിലും അദ്ദേഹത്തിൻെറ സമയത്തിലധികവും ചിലവഴിച്ചതു് അവിടെത്തന്നെ. പലപ്പോഴും ഞങ്ങളുടെ താമസസ്ഥലത്തിൻെറ താഴെയുള്ള പീയറൽസിൻെറ വീട്ടിൽ ആഹാരം കഴിക്കാൻ വരും. ഗിനിയാ പീയറൽസ് പ്രവർത്തനശേഷിയുള്ള സ്ത്രീയാണ്. ബ്രിട്ടീഷ്സംഘത്തിൽപെട്ടന്നവരുടെ ഭാര്യമാർക്കു് സാങ്കേതികപ്രദേശത്തു് പ്രവർത്തിക്കാനുള്ള അനുമതി നൽകപ്പെട്ടിരുന്നില്ല. അവർക്കു് സ്കൂളിൽ പഠിപ്പിക്കാനും ആവില്ല. എന്തുകൊണ്ടെന്നാൽ അവരുടെ പശ്ചാത്തലം അമേരിക്കക്കാരുടേതിൽനിന്നു ഭിന്നമാണ്. മററു് ജോലികൾക്കു് അത്ര അന്തസ്സില്ല. ഉദാഹരണമായി, ലോസ് അലമോസിലുള്ളവർക്കു് പ്രയോജനപ്പെടാൻ താമസസങ്കേതത്തിൽ ഒരു വായനശാല സംഘടിപ്പിക്കാൻ ആരാണ് തയ്യാറാകുക? അതുണ്ടായിരുന്നെങ്കിൽ വായനക്കാവശ്യമുള്ള ഗ്രന്ഥങ്ങളും മററും സാൻറാ ഫെയിലെ പബ്ളിക്ക്‌വായനശാലയിൽനിന്നല്ലാതെ സിദ്ധിക്കുമായിരുന്നില്ലേ?

ബ്രിട്ടിഷ്കാരുടെ ഭാര്യമാർ അതു വേണ്ടെന്നുവയ്ക്കുവാനാണ് ഇഷ്ടപ്പെട്ടുക. അധികംപേരും വീട്ടുകാരികളായും അമ്മമാരായും കഴിയാൻ തൃപ്തി കാട്ടി. കൂടാതെ സാമൂഹ്യപ്രവർത്തനങ്ങളിലും, അതുപോലെ മററു കാര്യങ്ങൾ പുതിയതായി ഉണ്ടാകുന്നതിലുംമാത്രം അവർ സംതൃപ്തരാണ്. എന്നാൽ ഗിനിയ അങ്ങിനെയല്ല. പുഷ്ക്കലമായ അവളുടെ പ്രവർത്തനശേഷിക്കു് കൂടുതൽ ചാലുകൾ വേണം നിരന്തരമായി പ്രവർത്തിക്കാൻ. അവളെപ്പോഴും സഞ്ചാരത്തിലാണ്. ഞങ്ങളുടെ ആവാസസങ്കേതത്തിൽ സഞ്ചരിച്ചു് വിവരങ്ങൾ ശേഖരിക്കും. വേണ്ടവർക്കു് ഉപദേശങ്ങൾ നൽകും. പ്രഭാതത്തിൽ അവൾ വീട്ടുവിടുന്നതു് ഞാൻ കാണാറുണ്ടു്, കൊച്ചൊരു സഞ്ചിയുമായി. കിഴക്കേ ഗേററിനെ ലക്ഷ്യമാക്കി പോകുകയാണെന്നെനിക്കറിയാം. അവിടെനിന്നു് സൈനികബസ്സിൽ കയറി സാൻറാ ഫെയിലേക്കു് പോകും. ബസ്സിൽ ലോസ് അലമോസിലെ താമസക്കാർക്കു യാത്ര

സൗജന്യമാണ്. സ്പ്രിംഗ് ഇല്ലാത്ത ബസ്സാകയാൽ അതിൻെറ കുലുക്കവും ചാട്ടവും കൂടുതൽതന്നെ. അതിവേഗത്തിൽ ഓടിക്കുന്നതിന് താല്പര്യം പ്രദർശിപ്പിക്കുന്നതിനാൽ ബസ്‌യാത്ര കൂടുതൽ കഠിനവുമായിരിക്കും. ഗീനിയാ സായാഹ്നത്തിൽ മടങ്ങിവരും സഞ്ചിനിറയെ സാധനങ്ങളുമായി. അടുത്ത ദിവസം സായാഹ്നത്തിൽ ഒരു വിരുന്നുണ്ടായിരിക്കും. അപ്പോൾ സാൻറാ ഫെയിൽനിന്ന് വാങ്ങിയ മാംസം പ്രത്യേകം തയ്യാറാക്കി വിളമ്പുകയും ചെയ്യും.

ജീനയെസംബന്ധിച്ചിടത്തോളം കടുത്ത ജലദോഷമുള്ള അവിവാഹിതനായ ചെറുപ്പക്കാരൻ ഒരു ഭാഗ്യമാണ്. അവൾ അയാളുടെ ശരീരോഷ്മാവ് എടുത്തു നോക്കും. പഴച്ചാറുകൾ കൊടുക്കും. അമ്മയെപ്പോലെ ശുശ്രൂഷിക്കും—അയാൾ ഇഷ്ടപ്പെട്ടാലും ഇല്ലെങ്കിലും. തൻെറ ഭാഗ്യ ഗറ്റൊരു ഭൂഖണ്ഡത്തിൽ അകപ്പെട്ടിരുന്ന ബോറിനെപ്പോലുള്ള മനുഷ്യനായാലും മതി. അദ്ദേഹത്തിൽ അവൾ സ്നേഹം ചൊരിയും; ഊട്ടും.

'നിക്ക് അമ്മാവൻ' പീയാൽസിൻെറ വീട്ടിൽ എത്തുന്നതു് ഞങ്ങൾ എപ്പോഴും അറിയും. ഞങ്ങളുടെ വിശ്രമമുറിയുടെ തറയിൽക്കൂടി താഴത്തെ പ്രത്യേക ശബ്ദങ്ങൾ ഞങ്ങളുടെ ചെവിയിലെത്തുക പതിവാണ്. ഉറക്കെ ദീർഘനേരം നീണ്ടുനിൽക്കുന്ന ചിരികളും ഒന്നിടവിട്ട് നീണ്ട നിശ്ശബ്ദതയും. നിക്അമ്മാവൻെറ രഹസ്യം പറയുന്നമാതിരിയുള്ള നേരമ്പോക്കുകൾ മുകളിലത്തെ നിലയിൽ എത്തുകയില്ല. എന്നാൽ പലകത്തട്ടു തറയ്ക്ക് ജീനായുടെ ഉത്സാഹപൂർവ്വമുള്ള ചിരികളുടെ ഉല്ലാസത്തെ കുറയ്ക്കാൻ ശേഷിയില്ല. ബോർ വളരെ നേരമ്പോക്കുകൾ പറഞ്ഞിരിക്കും. എല്ലാം നല്ല രസമുള്ളവയും ആയിരുന്നിരിക്കും.

യൂറോപ്പിൻെറ വിധിയെക്കുറിച്ച് നീൽസ്ബോർ ശ്രദ്ധാലുവായി കഴിയുകയായിരുന്നു. അദ്ദേഹവും ഞങ്ങളും ഒന്നിച്ച് ഒരു വിനോദയാത്ര പോയതു് ഞാൻ ഓർമ്മിക്കുന്നു. അന്ന് മിക്കവാറുംസമയമെല്ലാം യുദ്ധത്തെപ്പററിയും ജർമ്മനിയെക്കുറിച്ചും, നാസികൾ ഉണ്ടാക്കിയിട്ടുള്ള ദുരിതങ്ങളെപ്പററിയും ആണ് അദ്ദേഹം സംസാരിച്ചതു്. ലോസ് അലമോസിൽ അദ്ദേഹം 1939-ലെപ്പോലെ വികാരമുറുക്കത്തിൽ അല്ല കഴിഞ്ഞിരുന്നതു്. അന്ന് ന്യൂയോക്കിൽ കഴിഞ്ഞുവരുകയാണ്. അന്നത്തെക്കാൾ കുറച്ചുമാത്രമേ ആശങ്കയും അദ്ദേഹത്തിനുള്ളു. 1939-ൽ ബോർ ഏററവും വെറുത്തിരുന്ന ജർമ്മൻകാരുടെ ഡന്മാർക്കുപിടിച്ചടക്കൽ, 1940 ഏപ്രിലിൽ സംഭവിച്ചുകഴിഞ്ഞ സംഗതിയായിത്തീർന്നിരുന്നു. ഏതൊരു സംഭവവും, സംഭവിച്ചേക്കുമെന്ന് വിചാരിക്കപ്പെടുന്ന സന്ദർഭത്തിലാണ് ഏററവും ഭയപ്പെടുന്നതു്. ഇക്കാലമായപ്പോഴേക്ക് സംഭവഗതികളുടെ യഥാർത്ഥനിലപാട് അദ്ദേഹം അംഗീകരിച്ചു. ഇപ്പോഴത്തെ വേദന ആദ്യത്തെപ്പോലെ കഠിനവും, അസ്വസ്ഥപ്രജ്ഞമാക്കുന്നതും അല്ല.

1944-ലെ ശരൽക്കാലത്തെ ആ ഞായറാഴ്ചദിവസം, അദ്ദേഹത്തിൻെറ സ്വാഭാവികമായ മനോവിഷമങ്ങളിൽനിന്ന് ചിലപ്പോഴൊക്കെ വ്യതിചലിപ്പിച്ച് ഞങ്ങളെ ചുററിനിന്നിരുന്ന അത്ഭുതപ്രപഞ്ചത്തിൽ കേന്ദ്രീകരിക്കുന്നതിന് ഇടയായി. കുന്നിൻപുറത്തെ കാററ് തണുത്തുതുടങ്ങി. അന്നത്തെ സായാഹ്നത്തിൽ നേരത്തെ അങ്ങിനെ തണുപ്പു വന്നു. അതിനാൽ ഫ്രിജോൽസ് മലയിടുക്കിൻെറ താഴ്‌വരയിലേക്ക് നീങ്ങി വിശ്രമസ്ഥല

ത്തേക്കു പോയി. ആ ലോഡ്ജ്, ഫ്റിജോലിസ് അരുവിയുടെ കരയി ലായിരുന്നു.

വഴിക്ക് ഞങ്ങളെല്ലാം നടപ്പുനിർത്തി ഒരു 'സ്കങ്കി'ന്റെ ചലനങ്ങൾ നിരീക്ഷിച്ചു. ഈ ജന്തുവിന്റെ അത്ഭുതകരമായ പെരുമാററങ്ങൾ യൂറോപ്പിൽ അജ്ഞാതമാണ്. അതിന്റെ സുന്ദരമായ രൂപം നിക്അമ്മാവനെ വളരെ സന്തോഷിപ്പിച്ചു. ആ കൊച്ചുജന്തുവിന്റെ സമീപം മുട്ടുകുത്തി നിന്നുകൊണ്ട് കുറച്ചുനേരം നോക്കിയിട്ട് അദ്ദേഹം അതിനെ വളരെയധികം പ്രശംസിച്ചു. അതിന്റെ വാലിന്റെ പൂർണ്ണതയും, കറുത്ത രോമത്തിലുള്ള വെള്ളരേഖകളും ലജ്ജാപൂർവ്വമുള്ള അതിന്റെ തലയുടെ ചലനങ്ങളും മററും അദ്ദേഹം പുകഴ്ത്തി. എന്നാൽ അതിന്റെ അടുത്തു് ഇരുന്നാലുണ്ടാകാവുന്ന ആപത്തിനെക്കുറിച്ചു് അദ്ദേഹത്തിനു വിവരമുണ്ടായിരുന്നില്ല. അകന്നുമാറുന്നതിന്ന് അദ്ദേഹത്തെ പ്രേരിപ്പിക്കുന്നതിനു വളരെ നേരത്തെ ശ്രമം ഞങ്ങൾക്കു വേണ്ടിവന്നു.

ഞങ്ങൾ നടന്നു. വീതി ഏററവും കുറഞ്ഞ ഒരു മലയിടുക്കിൽക്കൂടെ താഴോട്ട്. മലയുടെ ചരുവുകൾ കിഴക്കാംതൂക്കായും അടുത്തുമായിരുന്നു സ്ഥിതിചെയ്തിരുന്നതു്. അതുകഴിഞ്ഞു് മലയരുവി പാറപ്പുറത്തുകൂടി ആഴത്തിലേക്ക് ധാരമുറിയാതെ പതിക്കുന്നുണ്ട്. അവിടെ പാൻഡോറീനാ പൈൻമരങ്ങൾ മറ്റെവിടത്തെക്കാളും ഉയരത്തിൽ വളരുന്നു. വെളിച്ചം കിട്ടുന്നതിന്ന് അവയുടെ നിരന്തരമായ പ്രയത്നത്തിന്റെ ഫലമായിട്ടുണ്ടായിട്ടുള്ളതാണതു്. ഞങ്ങൾ നടപ്പു നിർത്തി വിശ്രമിക്കുന്ന വേളകളിൽ, ചുററുമുള്ള നിശ്ശബ്ദതയാൽ "റാറ്റിൽപാമ്പി"ന്റെ ഇഴയലാലുണ്ടാകുന്ന കിറുകിറുപ്പുശബ്ദം കുററിക്കാടുകളിൽനിന്നു ഞങ്ങൾ കേട്ടു.

ബോറിന്റെ ശരീരലാഘവം ഞങ്ങളെ അത്ഭുതപ്പെടുത്തി. യാത്രയിൽ നിരവധി അരുവികൾ കടക്കേണ്ടതായിട്ടുണ്ടായിരുന്നു. അപ്പോഴെല്ലാം അദ്ദേഹം അതിന്റെ വീതിയെന്തുവരുമെന്നോ, അതു കടക്കുന്നതിനുള്ള ഉത്തമ മാർഗ്ഗമെന്തെന്നോ ചിന്തിക്കുന്നതിനായി നില്ക്കാറില്ല. അദ്ദേഹം ഒരു ചാട്ടംകൊടുക്കും. അങ്ങിനെ ചെയ്യുമ്പോൾ ശരീരം നീണ്ടുനിവരും. കണ്ണുകൾ ആനന്ദത്താൽ പ്രകാശിക്കും.

ഫ്റിജോൽസ് മലയിടുക്കിന്റെ അവസാനത്തിൽ, അതു് അവിടെ റിയോഗ്രാൻഡേ താഴ്‌വരയിലേക്കു് തുറക്കപ്പെടുകയാണ്, ഞങ്ങൾ നിശ്ശബ്ദരായി നിന്നു. ചില ഭൂവിഭാഗങ്ങളുടെ ദർശനത്തിൽ ഭക്ത്യാദരങ്ങൾ അനുഭവപ്പെട്ടുപോകും. മലയാറു നിറഞ്ഞു്, കലങ്ങി ചുവന്ന വെള്ളം ഒഴുകുകയാണ്. മണ്ണ് നല്ല വെള്ളയാണ്. അപൂർവ്വമായി അവിടവിടെ കള്ളിച്ചെടികൾ കണ്ടെന്നുവരാം. ഞങ്ങളുടെ മുമ്പിൽ നീണ്ട, അത്യുന്നതമായ ഒരു ഭിത്തിയെപ്പോലെ മല നില്ക്കുന്നു. അതിന്റെ അററം ഞങ്ങൾക്കു കാണാൻ വയ്യാ. അതു് ശുദ്ധമായ നീലാകാശത്തിനെതിരെ സ്പഷ്ടമായിട്ട് രേഖപ്പെടുത്തി സ്ഥിതിചെയ്യുകയാണ്. അതിനു മുകളിൽ ചെറിയ വെളുത്ത, പഞ്ഞിക്കെട്ടുപോലുള്ള ഒരു മേഘപാളി സൂര്യപ്രകാശത്താൽ തെളിഞ്ഞു കാണപ്പെടുന്നുണ്ട്.

ഞങ്ങൾ മല വീണ്ടും കയറി. ബോറിന്ന് ഒരിക്കലും ശ്വാസം മുട്ടിയില്ല. നടപ്പിൽ കൃത്യമായ വേഗത അദ്ദേഹം പരിപാലിച്ചു. ഞങ്ങൾക്ക് അതിൽ കൂടുതൽ വേഗത്തിൽ പോകാനൊക്കുമായിരുന്നെന്നു തോന്നു

ന്നില്ല. ഇതേ സമയത്തു് യുദ്ധത്തെക്കുറിച്ചും ജർമ്മനിയെപ്പററിയും അദ്ദേ
ഹം തുടരെ സംസാരിച്ചു. എന്നാൽ ചിലപ്പോഴൊക്കെ അദ്ദേഹത്തിൻെറ
അവ്യക്തമായ ശബ്ദം അരുവികളുടെ കളകളാരവത്തിൽപെട്ടു് കേൾക്കാ
തെ പോയി. അദ്ദേഹത്തെ ഞങ്ങൾ സംസാരിക്കാൻ അനുവദിച്ചു്, ഞ
ങ്ങളുടെ മലയേററത്തിനുള്ള കരുത്തു് ഞങ്ങൾ സൂക്ഷിച്ചു.

ബോറിൻെറ യുവസഹജമായ ധീരകൃത്യങ്ങൾ ഫെർമികളെ മാത്രമല്ല
അത്ഭുതപ്പെടുത്തിയതു്. മുകളിൽ പറഞ്ഞ വിനോദയാത്ര കഴിഞ്ഞു് കുറച്ചു
മാസത്തിനുശേഷം, ഒരു തെളിഞ്ഞ ഞായറാഴ്ചദിവസം, ജെമിസ് കുന്നിൽ
മഞ്ഞു പൊതിഞ്ഞിരുന്ന കാലത്തു്, ഞാൻ എൻെറ കുട്ടികളോടുകൂടി, സ്കീ
ചെയ്യുവാൻ ലോസ് അലമോസിൽനിന്നു് എത്തിയിരുന്ന നിരവധിയാളുക
ളുടെ കൂട്ടത്തിൽപെടുകയുണ്ടായി. ഞങ്ങളുടെ ടൗണിൽനിന്നു് എത്തിച്ചേ
രാൻ എളുപ്പമുള്ള ഏററവും നല്ല ചരുവു് സായർകുന്നിലാണുണ്ടായിരു
ന്നതു്. അപൂർവ്വം ചിലരൊഴിച്ചു് ബാക്കിയെല്ലാരും അവിടെ സ്കീ ചെ
യ്യുന്നതിനു പോകുക പതിവാണ്. അല്ലാത്തവർ എൻറിക്കോയെപ്പോലെ
നാടുചുററാൻ കഴിവുള്ളവരായിരുന്നതിനാൽ അത്തരം വിനോദത്തിനാണു
പോകുക. എന്നും ഒരേ സ്ഥലത്തു് ഒരേ ചരിവിൽ മഞ്ഞിൽ കളിക്കാൻ
എൻറിക്കോയ്ക്കു് ഇഷ്ടമല്ല. അതിനാൽ ഒന്നുരണ്ടു ഞായറാഴ്ചകൾ കഴി
ഞ്ഞപ്പോൾ അദ്ദേഹം ഒരു സംഘത്തെ സംയോജിപ്പിച്ചു് കൂടുതൽ
ധീരസാഹസപ്രവത്തനങ്ങൾക്കുവേണ്ടി ഒരുമ്പെട്ടു. കൂടുതൽ ദൂരത്തുള്ള മഞ്ഞു
മൈതാനങ്ങളിലും, കൂടുതൽ കഠിനമായ ഏററമുള്ള പർവ്വതങ്ങളിലും അ
വർ പോയി. സായാഹ്നത്തിൽ ചെറുപ്പമായ ആളുകളെക്കാൾ കൂടുതൽ
സമയം തളർച്ചപററാതെ അത്തരം കൃത്യങ്ങൾ നിർവ്വഹിക്കാൻ ഇടയായ
തായി എന്നോടു പറയുവാൻ എൻറിക്കോയ്ക്കു് വലിയ സന്തോഷമായി
രുന്നു.

സായർകുന്നിൻെറ അടിവാരത്തിലുള്ള ചരിവിൽ മാത്രമായിരുന്നു എ
ൻെറ കേളീരംഗം. ഒരു ഞായറാഴ്ചദിവസം ബോർ അദ്ദേഹത്തിൻെറ
കുറെ മിത്രങ്ങളോടുകൂടി ചരുവിൻെറ അടിവാരത്തിൽ വന്നുനിന്നു. പഴയ
കാലത്തെ സ്മരണകൾകൊണ്ടു് സംജാതമായ ആവേശത്താൽ അദ്ദേഹ
ത്തിൻെറ കണ്ണുകൾ നിറഞ്ഞിരിക്കും. കഴിഞ്ഞ കാലങ്ങളിൽ പങ്കെടുത്തി
ട്ടുള്ള കായികവിനോദത്തിൽ വീണ്ടും പങ്കാളിയാകുവാനുള്ള ആവേശം അ
തിൽ പ്രകടമായിരുന്നിരിക്കും. കുറച്ചുനേരത്തേക്കു് യുവാവായ ഒരു ശാസ്ത്ര
ജ്ഞൻ സ്കീ ചെയ്യാനുള്ള ഉപകരണങ്ങൾ അദ്ദേഹത്തിനു നൽകി. സ്കീ
ചെയ്യുന്നതിനുള്ള ഉപകരണങ്ങൾ ധരിച്ചുകൊണ്ടു് നിക്ക്അമ്മാവൻ കുന്നു
കയറിപ്പോയി. വൈദഗ്ധ്യത്തോടുകൂടിയുള്ള അദ്ദേഹത്തിൻെറ നീക്കങ്ങളും
ഓട്ടവും മററും അവിടെ മറെറാരാൾക്കു ചെയ്യാൻ വയ്യാത്തതരത്തിലുള്ളതാ
യിരുന്നു. വിശ്രമമോ ഇടമോ ഒന്നുമില്ലാതെ അദ്ദേഹം അതു തുടർന്നുകൊ
ണ്ടേയിരുന്നു. തനിക്കു് ഉപകരണങ്ങൾ കുറച്ചുനേരത്തേക്കു് കടംതന്ന ആ
ചെറുപ്പക്കാരൻ കുന്നിൻെറ അടിവാരത്തിൽ സ്കീയില്ലാതെ നിൽക്കുകയാ
ണെന്ന വിചാരവും ഇല്ലാതായി. ആ വിനോദത്തിൽനിന്നു് വിരമിച്ചതു്
സൂര്യൻ അസ്തമിച്ചു്, ഇരുട്ടുവ്യാപിച്ചു് തണുപ്പു വീണുതുടങ്ങിയപ്പോൾമാ
ത്രമാണു്.

## ഇപത്തിരണ്ട്

# മെസായിലെ ജീവിതം

ഒരേ ആശയംതന്നെ പലവിധത്തിൽ വ്യക്തമാക്കാവുന്നതാണ്. അദ്ദേഹത്തിൻെറ അണുശക്തി സംബന്ധിച്ചുള്ള ഔദ്യോഗിക റിപ്പോർട്ടിൽ മി. സ്മിത്ത് പ്രസ്താവിക്കുന്നു:......"1944-ൻെറ അവസാനത്തിൽ അസാധാരണമായ ശാസ്ത്രതാരാസമൂഹം ന്യൂമെക്സിക്കൻ മെസായിൽ ഒന്നു ചേരുകയുണ്ടായി"..........

മി. സ്മിത്ത് സൂചിപ്പിക്കുന്ന കാലഘട്ടത്തോടടുത്ത് ജനറൽ ഗ്രോവ്സ് എല്ലാ സൈനികോദ്യോഗസ്ഥന്മാരെയും വിളിച്ചുകൂട്ടി അവർക്കുവേണ്ടി ഒരു പ്രസംഗം നടത്തി. താഴെ പറയുന്ന വാചകത്തോടുകൂടിയാണ് അദ്ദേഹം പ്രസംഗം ആരംഭിച്ചതെന്നാണ് കഥ :

"വളരെ ചിലവുവഹിച്ച് ഈ കൊച്ചുപീഠഭൂമിയിൽ മറെറങ്ങും കണ്ടിട്ടില്ലാത്ത തരത്തിൽ ഏററവും അധികം 'കിറുക്കന്മാരെ' ശേഖരിച്ചിരിക്കുന്നു." "കിറുക്കന്മാർ" ജനറലിനു് ഏററവും സ്നേഹമുള്ളവരാണ്. അവരെ നല്ലവണ്ണം പരിരക്ഷിക്കുന്നതിനു് ജനറൽ സൈനീകോദ്യോഗസ്ഥന്മാരെ ശുപാർശചെയ്തു.

അതേ ആശയംതന്നെ മൂന്നാമതൊരുവിധത്തിൽ പറയാം. ലോസ് അലമോസ് ഒരു വലിയ കുടുംബമാണ്. ശാസ്ത്രജ്ഞന്മാർ എല്ലാവരും അവിടെയുണ്ട്—ഐക്യസംസ്ഥാനങ്ങളിൽനിന്നും മിക്കവാറും എല്ലാ യൂറോപ്യൻ രാജ്യങ്ങളിൽനിന്നും വന്നിട്ടുള്ളവർ.

ബുദ്ധിജീവിയായ സ്വദേശത്യാഗിക്ക്, ചില പ്രത്യേക ധിഷണാവിശേഷങ്ങളും, അന്യാശ്രയമന്യേ മുമ്പോട്ടു പോകാനുള്ള ശേഷിയും, അനുവർത്തനത്തിനുള്ള കഴിവും, ധീരസാഹസിക മനസ്ഥിതിയും ഉണ്ടായിരിക്കണം. ഇവയൊക്കെയൊന്നിച്ചു ഒരാളിൽ ചേരുമ്പോൾ, ഇതു് മിക്കവാറും ശാസ്ത്രജ്ഞന്മാരിൽ കാണാനുമുണ്ട്. അതു് വാസ്തവത്തിൽ അസാധാരണവ്യക്തികളെയാണ് സൃഷ്ടിക്കുന്നതെന്നു്, ലഭ്യമായിട്ടുള്ള വിവരങ്ങൾ തെളിയിക്കുന്നു. ജനറൽ ഗ്രോവ്സ് അവർക്കായി തിരഞ്ഞെടുത്ത വാക്ക്, "കിറുക്കന്മാർ" എന്നതു്, അവിടെയുള്ള യൂറോപ്യൻമാരായ ശാസ്ത്രജ്ഞന്മാരെ സംബന്ധിച്ചിടത്തോളം സാർത്ഥകമായി ഞങ്ങൾക്കു തോന്നി.

"എന്നാൽ ഞാൻ അതിനൊരൊഴിവാണ്." ജനറൽ ഗ്രോവ്സ് നടത്തിയതായി പറയപ്പെടുന്ന പ്രസംഗത്തെക്കുറിച്ചു് എന്നോടു പറയുമ്പോൾ എൻറിക്കോ വ്യക്തമാക്കി: "ഞാൻ തികച്ചും സാധാരണ സ്വഭാവമുള്ളവനാണ്."

ഞങ്ങൾ ഉച്ചഭക്ഷണം കഴിച്ചതേയുള്ളു. എൻറിക്കോ ജോലിക്കു പോകുവാൻ തയ്യാറാകുകയാണ്. പാൻ്റ്സ് ചുരുട്ടിവച്ച്, സൈക്കളിൽ കയറി കൈകൊണ്ടു് ആംഗ്യം കാട്ടി യാത്രപറഞ്ഞു്, ഓടിച്ചുപോയി. കയററംചവുട്ടിക്കയറി വേണം പോകാൻ. സൈക്കിൾ ചവുട്ടിപ്പോകുമ്പോൾ, കുനിഞ്ഞു് സൈക്കളിൽ ഇരുന്നിരുന്ന അദ്ദേഹത്തിൻെറ പുറത്തുകൂടി സ്പോർട്ടുജാക്കററിൻെറ ബൽററ് തൂങ്ങി കിടന്നിരുന്നു. മുഷിച്ച, നീലത്തുണിത്തൊപ്പി,

വെയിലത്തും മഴയത്തും ഒന്നുപോലെ ഉപയോഗിച്ചുവന്ന തൊപ്പി, തലയിൽ നിന്നു് ഇപ്പോൾ താഴെ വീഴുമെന്നു തോന്നുന്ന തരത്തിൽ വച്ചിരിക്കുന്നു. ഞാൻ അത്ഭുതപ്പെട്ടു............സാധാരണ സ്വഭാവക്കാരൻ.........തികച്ചും സാധാരണക്കാരൻ............

നാലുമിനിട്ടിനുശേഷം ഒരുമണിക്കുള്ള കുഴൽവിളി ഞാൻകേട്ടു. ആ കൃത്യസമയത്തു് എൻറിക്കോ സൈക്കിളിൽനിന്നു് സാങ്കേതികപ്രദേശത്തിന്റെ ഗേററിൽ ഇറങ്ങി, തന്റെ വെള്ളബാഡ്ജ് ഗാർഡിനെ കാണിച്ചിരിക്കും. എൻറിക്കോ ഒരിക്കലും താമസിച്ചു പോകുകയില്ല—കാലത്തുപോലും.

ആദ്യത്തെ കുഴൽവിളി രാവിലെ ഏഴുമണിക്കാണ് ഒരു മണിക്കൂറിനുള്ളിൽ ജോലി ആരംഭിക്കുമെന്നുള്ളതിന്റെ മുൻ സൂചനയാണതു്. അപ്പോൾ എൻറിക്കോ കിടക്കയിൽ നിവന്നുകിടന്നു് കോട്ടുവാവിട്ടുകൊണ്ടു് പറയും.

"ഓപ്പി കുഴലൂതിയിരിക്കുന്നു. എഴുന്നേല്ക്കാൻ നേരമായി." ഓപ്പി ആണ് ഗവേഷണശാലയുടെ ഡയറക്ടർ. കുഴൽവിളി ഉണ്ടായാൽ അതു് അദ്ദേഹത്തിന്റെ വേലയാണെന്നു നിശ്ചയിക്കാം.

അതിരാവിലെ വീട്ടിൽ ഒരു ബഹളമാണ്. കുട്ടികൾക്കു് സ്കൂളിലേക്കു പോകാൻ തയ്യാറാകണം. എൻറിക്കോ മുഖക്ഷൗരത്തിനു് കുളിമുറിയിൽ ദീർഘസമയം എടുക്കും. അവിടെ കുളിത്തൊട്ടിയില്ല. ഷവ്വർ മാത്രമേയുള്ളു. പിന്നെ കുട്ടികളുടെ ബഹളം. പ്രതിഷേധങ്ങളും............അട്ടഹാസങ്ങളും "ഇനി എന്റെ മുറയാണ്" കീമ്പിളി ഒച്ചയിൽ ആൺകുട്ടിയുടെ ശബ്ദമാണ്.........."ഞാനാണ് നിന്റെ മൂത്തതു്......അതുകൊണ്ടു ഞാനാദ്യംപോകാം......" പെൺകുട്ടിയാണ്. ഇടയ്ക്കിടയ്ക്കു് ഒരു വഴക്കു്......പ്രഭാതഭക്ഷണത്തിനു് കുട്ടികൾ എതിർവശങ്ങളിലാണിരിക്കുന്നതെങ്കിൽ കാലുകൊണ്ടു് മേശയ്ക്കടിയിൽ തമ്മിൽ തൊഴി............അടുത്തടുത്താണിരിക്കുന്നതെങ്കിൽ മുഷ്ടിപ്രയോഗങ്ങൾ............

അതുകഴിഞ്ഞാൽ വീടു് പെട്ടെന്നു നിശ്ശബ്ദമാകും. പാത്രങ്ങൾ കഴുകിവയ്ക്കുന്നതു് ഞാൻ തന്നെയാണ്. പിന്നെ സൂപ്പുതയ്യാറാക്കുകയായി. ഒൻപതുമണിയാകുമ്പോഴേക്കു് ഞാൻ സാങ്കേതികപ്രദേശത്തു ചെന്നു പണിയിൽ ഏർപ്പെടും.

അക്കാലത്തു് ഭാര്യമാർ ജോലിചെയ്യുവാൻ പ്രോത്സാഹിതരായിരുന്നു. ആദ്യം ഗുമസ്തപ്പണിക്കു് ആളിനെ കിട്ടുവാൻ വലിയ ക്ഷാമമായിരുന്നു. ചില ചെറുപ്പക്കാർ ലോസ് അലമോസിൽ ചേരുന്നതിനു് പ്രേരിതരായി. അവർ നല്ല ഊർജ്ജതന്ത്രജ്ഞരും അവരുടെ ഭാര്യമാർ സമർത്ഥരായ സെക്രട്ടറിമാരും ആയിരുന്നതിനാലാണ് ഇങ്ങനെയുണ്ടായതു്. ഹാരോൾഡ് അഗ്നു, കൊളംബിയാ സർവ്വകലാശാലയിൽനിന്നു് പൈലുകൾ നീക്കംചെയ്യാൻ സഹായിച്ച വിദ്യാർത്ഥി. ആയിരുന്നു ഇതിൽ പ്രധാനി: ഓപ്പി, ബെവർലി അഗ്നുവിനെ മറെറാരു സമ്പത്തായി കരുതി, ദമ്പതിമാരെ ഒന്നിച്ച് എടുത്തു.

സ്ത്രീകളുടെ കുറവ്, അവിവാഹിതകളായ യുവതികൾ കൂടുതൽ കൂടുതൽ ജോലിക്കു തയ്യാറായിത്തുടങ്ങിയപ്പോൾ, അവിടെ ക്രമേണ കുറഞ്ഞു. എങ്കിലും അവിടെ ഉദ്യോഗത്തിലിരുന്നവരുടെ ഭാര്യമാരെ ജോലിചെയ്യുന്നതിനു് പ്രോത്സാഹിപ്പിക്കുകയുണ്ടായി. മാൻഹട്ടൻ ഡിസ്ട്രിക്റ്റിലെ ആരോഗ്യവിഭാഗത്തിന്റെ തലവനായിരുന്ന കേണൽ സ്റ്റാഫോർഡ് വാ

റൻ വനിതകളുടെ വിപദി ധൈര്യത്തിൽ വിശ്വാസം അർപ്പിച്ചിരുന്നില്ല. പദ്ധതിയുടെ പ്രാരംഭദശയിൽ ഭാര്യമാർക്ക് തൊഴിലുകൊടുക്കുന്നതിനോട് ആനുകൂല്യം കാണിച്ചു. എന്തിനെന്നാൽ "അവരെ അനാവശ്യങ്ങളിൽ നിന്നു് ഒഴിവാക്കാൻ വേണ്ടി."

രഹസ്യസ്ഥലങ്ങളിൽ ഒന്നു് ഒളിഞ്ഞുനോക്കുന്നതിനു് ഒരവസരം ഉണ്ടാകുന്നതിൽ, യുദ്ധാവശ്യപ്രവർത്തനങ്ങളിൽ പങ്കാളികളാകുന്നതിൽ, അല്പസ്വല്പം പണംസമ്പാദിക്കാൻ ഇടവന്നതിൽ അവർക്കു് സന്തോഷമായിരുന്നു. ഞാൻ മൂന്നുമണിക്കൂർവീതം ആഴ്ചയിൽ ആറു പ്രഭാതത്തിൽ പണിചെയ്തു. സാങ്കേതിക ഡയറക്ടറുടെ സെക്രട്ടറിയുടെ ക്ലെറിക്കൽ അസിസ്റ്റൻറായിട്ടായിരുന്നു. അവിടുത്തെ ജോലിക്കാരിൽ ഏററവും താഴ്ന്ന വിഭാഗത്തിലായിരുന്നു എന്നെ ഉൾപ്പെടുത്തിയിരുന്നതു്. എന്തുകൊണ്ടെന്നാൽ എനിക്കു പ്രത്യേകപരിചയമോ കാളേജുബിരുദമോ ഉണ്ടായിരുന്നില്ല. എൻറിക്കോ അദ്ദേഹത്തെ വിവാഹം കഴിക്കാൻ ആവശ്യപ്പെട്ടപ്പോൾ ഞാൻ സ്കൂൾവിദ്യാഭ്യാസത്തിൻെറ പകുതിവരെയെ എത്തിയിരുന്നുള്ളു. അതു പൂർത്തിയാകുന്നതുവരെ കാത്തിരിക്കേണ്ട ആവശ്യമൊന്നും തോന്നിയില്ല. അക്കാലത്തു് വിവാഹിതകളായ സ്ത്രീകൾ ഉദ്യോഗത്തിനു പോകുക പതിവല്ല. പോയെങ്കിൽ കുറച്ചു കൂടുതൽ വരുമാനത്തിൻെറ ആവശ്യം വാസ്തവത്തിൽ ഉണ്ടായിരിക്കണം.

അതിനാൽ ലോസ് അലമോസിൽ ഞാൻ വേലചെയ്തിരുന്ന മൂന്നുമണിക്കൂറിനു് ഏററവും കുറവായ ശമ്പളത്തോതു വച്ചാണ് എനിക്കു് പ്രതിഫലം കിട്ടിയിരുന്നതു്. അതു് അധികമുണ്ടായിരുന്നില്ല. എന്നാൽ അതു് എന്നെ ഉത്സാഹിയായും സന്തുഷ്ടയായും "വേണ്ടാതീനങ്ങളിൽ"നിന്നു് ഒഴിവാക്കിയും നിർത്തി. എനിക്കു് ഒരു നീലബാഡ്ജുകിട്ടി. അതു് സാങ്കേതിക മേഖലയിലേക്കു് പ്രവേശനംനല്കി. എന്നാൽ രഹസ്യങ്ങൾ എന്നോടു പറയാവുന്നതായി പരിഗണിച്ചില്ല. സാങ്കേതികോദ്യോഗസ്ഥന്മാർക്കു് ഉള്ളതു വെളുത്ത ബാഡ്ജുകളായിരുന്നു. എൻെറ മേലാവു് ഡാ: ലൂയി ഹെംപെൽമാൻ എന്നെ ഉദ്യോഗത്തിലെടുത്തപ്പോൾ എനിക്കു് ഈ വിവരം വ്യക്തമായിട്ടറിയാമായിരുന്നു. നല്ല ഉയരമുള്ള അധികം വണ്ണമില്ലാത്ത ഒരു യുവാവായിരുന്നു അയാൾ. തലയിൽ കറുത്ത നല്ല തലമുടിയും ഉണ്ടു്. എനിക്കു അന്നു് മുപ്പത്തേഴ വയസ്സുണ്ടു്. അയാൾ ജോലിയിലെടുത്തിരുന്ന ഏററവും പ്രായംചെന്ന ആളായിരുന്നിരിക്കാം ഞാൻ. എനിക്കു് ശമ്പളം നൽകിയ ആദ്യത്തെ മേലാവായിരുന്നു അയാൾ. അന്നുവരെ സന്നദ്ധപ്രവത്തനങ്ങളെ ഞാൻ ചെയ്തിരുന്നുള്ളു. ഞങ്ങൾക്കു രണ്ടുപേർക്കും ലജ്ജതോന്നും. അയാളുടെ അസ്വാസ്ഥ്യം പെട്ടെന്നു മഞ്ഞളിക്കുന്ന ഭാവത്തിൽനിന്നു വ്യക്തമാണു്. അതു് പള്ളിക്കൂടത്തിൽ പഠിക്കുന്ന പയ്യനെക്കാൾ അധികം പ്രായം തോന്നിക്കാത്ത മട്ടു് അയാളിൽ പ്രകടമാക്കുന്നു. എൻെറ അസ്വാസ്ഥ്യം അർത്ഥമില്ലാതുള്ള വാക്കുകളിലും അമിതമായ ചോദ്യങ്ങളിലും സ്പഷ്ടമാകുന്നു.

എൻെറ ഭാവിപ്രവർത്തനത്തെസംബന്ധിച്ചു് കുറച്ചു വിശദീകരണങ്ങൾ എനിക്കു നൽകേണ്ടതാണെന്നു് അയാൾക്കു തോന്നി. അതു് ഇങ്ങനെ ആരംഭിച്ചു :

"അധികം ആളുകൾ റേഡിയേഷനു വിധേയമാകാനുള്ള സാദ്ധ്യതയുണ്ടു്. ട്യൂബ് അലോയ്..."

"എന്താണു ട്യൂബ്അലോയ്?" ഞാൻ മുമ്പു കേട്ടിട്ടില്ലാത്ത പ്രയോഗം കേട്ട് വിസ്മയിച്ചു ചോദിച്ചു.

"താങ്കളുടെ ഭർത്താവിനോടു ചോദിക്കുക." ഹെംപെൽമാൻ വളരെയധികം മഞ്ഞളിച്ചുകൊണ്ടു തുടന്നു:

"പിന്നെ 49-ം..."

"എന്താണു് 49?" ഞാൻ വീണ്ടും ചോദിച്ചു.

എൻെറ അജ്ഞതയ്ക്കു കാരണം രസതന്ത്രത്തിൽ എനിക്കു് വിവരമില്ലാഞ്ഞിട്ടല്ല പ്രത്യുത രഹസ്യത്തിനുവേണ്ടി അവിടെ സ്വീകരിച്ചിരുന്ന രഹസ്യഭാഷ മനസ്സിലാകാതിരുന്നതാണു് എന്നു് എനിക്കു് അറിയാൻ അവസരമായിട്ടില്ലായിരുന്നു.

"താങ്കളുടെ ഭർത്താവിനോടു ചോദിക്കുക." ഹെംപെൽമാൻ ആവർത്തിച്ചു.

എനിക്കു് എൻറിക്കോയെ കൂടുതൽ അറിയാം. എന്തുകൊണ്ടെന്നാൽ അദ്ദേഹത്തിൽനിന്നു് എനിക്കു പ്രതീക്ഷിക്കാവുന്നതു് അങ്ങേയററം ഒരു പച്ചച്ചിരിയാണു്. ഈവിധത്തിലുള്ള ചോദ്യങ്ങൾക്കും, ചിക്കാഗോയിൽ വെസ്റ്റ്സ്റ്റാൻഡ്സിൽ ഉള്ള ജോലിയിൽനിന്നുതുടവിച്ചവസ്സും, യുദ്ധം അവസാനിച്ചശേഷം സ്മിത്ത്റിപ്പോർട്ടിൽനിന്നും ആണു് എനിക്കു് മറുപടി കാണാൻ കഴിഞ്ഞതു്. ട്യൂബ്അലോയ്. യുറേനിയമായിരുന്നു. നമ്പർ 49 പ്ലൂട്ടോണിയത്തിനും.

എൻെറ ജോലി ആവശ്യമൊന്നുമില്ലാത്ത നിരവധി സംഗതികളെക്കുറിച്ചു് വിവരമായി അറിവുണ്ടാക്കുന്നതരത്തിലുള്ളതായിരുന്നു. ആർക്കാണു് കടുത്ത ജലദോഷമുള്ളതു്? ഞങ്ങളുടെ ആഫീസിൽനിന്നു വാങ്ങിയ ആസ്പിരിൻകൊണ്ടു് ആരുടെ വല്ലാത്ത തലവേദനയാണു് ശമിച്ചതു്, എന്നൊക്കെ...എന്നെ ഏററവും താഴത്തെ വിഭാഗത്തിൽ ഉൾക്കൊള്ളിച്ചിരുന്നതിനാൽ എൻെറ പ്രധാന കർത്തവ്യം ഓരോരുത്തരെയുംസംബന്ധിക്കുന്ന വിവരങ്ങൾ കാണിക്കുന്ന കാർഡു തയ്യാറാക്കുകയും, പൂരിപ്പിച്ചു് ക്രമപ്പെടുത്തുകയുമായിരുന്നു. എനിക്കു് രോഗചരിത്രം 'രഹസ്യം' എന്നു് ചുവന്ന മുദ്രകുത്തി നിർത്താവുന്നതുമാണു്. പല ആളുകളുടെയും രക്തത്തിലെ, രക്താണുക്കളുടെ എണ്ണം എത്രയാണെന്നു് എനിക്കു വിവരമുണ്ടു്. ഒരു വിഭാഗത്തിൽനിന്നു് മററൊരു വിഭാഗത്തിലേക്കു് ഒരാളെ മാററിയാൻ ഉടനെ ഞാൻ അതു് അറിയും.

എൻെറ അറിവൊക്കെ ഞാൻ എൻറിക്കോയ്ക്കു് നൽകും. അദ്ദേഹത്തിനു് ഒരു വിവരങ്ങളും അറിഞ്ഞുകൂടാ. അദ്ദേഹം ഗവേഷണശാലകളുടെ അസോഷിയേററു് ഡയറക്ടറായിരുന്നു. എങ്കിലും ഞാനായിരിക്കും അവിടുത്തെ കേട്ടുകേൾവികളും ആളുകളുടെ മാററങ്ങളും മററും അദ്ദേഹത്തോടു് ആദ്യം പറയുന്നതു്. ഇതു് എനിക്കു നേരമ്പോക്കായി തോന്നി.

അസോഷിയേററു് ഡയറക്ടർ ആയിരുന്നതുകൂടാതെ, അദ്ദേഹം 'എഫ്' ഡിവിഷൻെറ നേതാവുമായിരുന്നു. അതിലെ 'എഫ്' ഫെർമിക്കുവേണ്ടിയുള്ളതാണു്. ലോസ് അലമോസിൽ അദ്ദേഹം എത്തിയപ്പോൾ, ഒരു സംഘം അതിബുദ്ധിമാന്മാരായ ആളുകളെ സംയോജിപ്പിക്കുവാൻ സാധിച്ചു. അതിലൊരാൾ ഞങ്ങളുടെ മിത്രം എഡ്വേർഡ് ടെല്ലറായിരുന്നു. മറ്റൊരാളാണു് ഹെർബർട്ടു് ആൻഡേർസൺ, എൻറിക്കോയുടെ ഒഴിച്ചുകൂടാൻ പാടില്ലാത്ത സഹപ്രവർത്തകൻ. പ്രത്യേകമായി ഒരു കർത്തവ്യവും എഫ്

ഡിവിഷനു് നൽകപ്പെട്ടിരുന്നില്ല. എന്നാൽ മററൊരു വിഭാഗത്തിലും ഉൾപ്പെടാത്ത നിരവധി പ്രശ്നങ്ങൾക്കു് അവർ ഉത്തരം കണ്ടെത്തി. തൻെറ കത്തവ്യത്തിൽ നിമഗ്നനായി കഴിയുകയും ചുററും നടക്കുന്ന ഒന്നിലും യാതൊരു ശ്രദ്ധയും നൽകാതിരിക്കുകയും ചെയ്യുന്ന പ്രകൃതം ഫെർമിയുടെ പ്രത്യേകതയാണു്.

ആദ്യത്തെ നോട്ടത്തിൽ ലോസ്അലമോസ് അവ്യവസ്ഥിതിയുടെ പ്രതീതിയാണു് ഒരാളിൽ ഉളവാക്കിയതു്. എന്നാൽ ഞങ്ങളുടെ ജീവിതം കൃത്യവിധേയവും അമിതമായി നിയന്ത്രിതവുമായിരുന്നു. ജോലിയുടെ ആരംഭത്തെയും അവസാനത്തെയുംകുറിക്കുന്ന കുഴൽവിളിയെ ആസ്പദമാക്കിയായിരിക്കണം ജീവിതമെന്നു മാത്രമല്ല, പട്ടാളക്കാർ നിശ്ചയിച്ചിട്ടുള്ള നിരവധി ചട്ടങ്ങൾക്കു് വിധേയരായി കഴിയുകയും വേണം. പലവിധത്തിലും ഞങ്ങൾ പട്ടാളഉദ്യോഗസ്ഥന്മാർക്കു് എതിരൊന്നുമില്ലാത്ത ഒരു സോഷ്യലിസ്റ്റു് സമൂഹക്കാരായിരുന്നു. നഗരസഭ മാത്രമേ അവരെ എതിർക്കാൻ ശ്രമിച്ചുള്ളു. സിവിലിയൻ താമസക്കാരെ പ്രതിനിധീകരിക്കുന്ന ഈ സഭ അവിടത്തെ ജനങ്ങളുടെ വിഷമങ്ങൾ വ്യക്തമാക്കി. സൈനികഭരണാധികാരികളെ ജനായത്തരീതികൾ പരിശീലിപ്പിക്കാൻ അവർ പ്രയത്നിച്ചു.

ഭരണാധികാരത്തിൽ ഒട്ടുമുക്കാലും പങ്കു് ഗൃഹനിർമ്മാണവിഭാഗത്തിലാണു് നിക്ഷിപ്തമായിരുന്നതു്. അതിൻെറ സ്ഥാപനത്തിനുശേഷം കുറെ മാസങ്ങൾ അതു് സിവിലിയൻമാരുടെ കൈവശമായിരുന്നു. ഞാൻ വരുന്നതിനു കുറച്ചു മുമ്പുവരെ റോസ്ബീതെയായിരുന്നു അതിൻെറ അധികാരി. റോസ്, ഹാൻസ്ബിതെയുടെ ചെറുപ്പക്കാരിയായ ഭാര്യയാണു്; ജനിച്ചതു് ജർമ്മനിയിലാണു്. വിദ്യാഭ്യാസംചെയ്തതു് ഐക്യസംസ്ഥാനങ്ങളിലെ സ്മിത്ത്കാളേജിലും. ഈ സംയോജനം ആത്മധൈര്യത്തിനും, ഔദ്യോഗികകൃത്യനിർവ്വഹണശേഷിക്കും, ദൃഢനിശ്ചയമെടുക്കുന്നതിനുള്ള കഴിവിനും ഇടവരുത്തി. അസംതൃപ്തി നേരിട്ടപ്പോൾ ദൃഢതയോടെ ബാഹ്യസമ്മർദ്ദത്തിനു വിധേയയാകാതിരിക്കുവാൻ ഇതു സംഗതിയാക്കി. അവളുടെ കൃത്യനിർവ്വഹണത്തിനു് ഈ ഗുണങ്ങളെല്ലാം ഏററവും അത്യാവശ്യമായിരുന്നു.

പുതിയതായി വരുന്നവർക്കു് താമസസ്ഥലങ്ങൾ നിശ്ചയിക്കുകയായിരുന്നു റോസിൻെറ ആദ്യത്തെ കത്തവ്യം. താമസസ്ഥലങ്ങൾ താമസക്കാരുടെ സ്വകാര്യമായ ഇഷ്ടാനിഷ്ടങ്ങളെ ആസ്പദമാക്കിയല്ല അവരുടെ കുട്ടികളുടെ എണ്ണത്തെ ആശ്രയിച്ചാണു് നിശ്ചയിക്കേണ്ടതെന്നായിരുന്നു അവർക്കുള്ള നിർദ്ദേശം. കുട്ടികളില്ലാത്ത ദമ്പതിമാർക്കു് ഒരു കിടപ്പുമുറിയുള്ള ഇടങ്ങൾമാത്രമാണു് അവകാശപ്പെടാവുന്നതു്. ഒരു കുട്ടിയുള്ളവർക്കു് രണ്ടു കിടക്കറയുള്ളതും. ഞങ്ങളെപ്പോലെ രണ്ടു കുട്ടികളുള്ളവർക്കു് മൂന്നു കിടപ്പുമുറിയുള്ള താമസസങ്കേതങ്ങളാണു് സിദ്ധിച്ചതു്. ഇതിൽ വലിയ കുടുംബങ്ങളെ കണക്കാക്കിയിട്ടില്ല. വാടക, താമസക്കാരുടെ ശമ്പളത്തെ അടിസ്ഥാനമാക്കിയാണു്, മുറിയുടെ എണ്ണത്തെ അടിസ്ഥാനമാക്കിയല്ല നിശ്ചയിച്ചിരുന്നതു്. അതിനാൽ ഞങ്ങളുടെ അടുത്ത അയല്ക്കാരുടെ നേരെ ഇരട്ടി,—അവിടെ ഒരു മെക്കാനിക്കാണു് താമസിച്ചിരുന്നതു്, ഞങ്ങളുടെ താമസസ്ഥലത്തിൻെറ തരത്തിലുള്ളതായിരുന്നു അതു്—ആണു് ഞങ്ങൾ കൊടുത്തിരുന്നതു്.

പ്രതീക്ഷിക്കാവുന്നതുപോലെ, റോസ് പല വാടകക്കാരെയും അപ്രീ

തിപ്പെട്ടതാവി. പിയാനോ അഭ്യസിക്കുന്നതിനു് ക്ലിപ്തസമയമൊന്നുമില്ലായിരുന്ന എഡ്വേർഡ് ടെല്ലറെ, ശാന്തത ഇഷ്ടപ്പെടുന്ന പുസ്തകപ്പുഴുവായ ഒരാളുടെ താമസസ്ഥലത്തിൻെറ താഴത്തെ നിലയിൽ, താമസിപ്പിച്ചു. പെട്ടെന്നു് കോപിക്കുന്ന 'ബാസിലിസ്കു്' ജാസ്ഗായകന്മാരുടെ നേതാവു താമസിക്കുന്നതിനു് മുകളിലത്തെ നിലയിലും! ജാസുകാരൻ സാധാരണ അയാളുടെ സംഘം മുഴുവൻ അവിടെ വിളിച്ചുകൂട്ടാറുണ്ടു്. രസതന്ത്രത്തിലും സ്ഫോടനവസ്തുക്കളിലും തല്പരനായ ഒരു കുട്ടി താമസിക്കുന്ന കെട്ടിടത്തിൻെറ മറേറ വിഭാഗത്തിൽ നിർഗ്ഗുണരായ കുട്ടികളായിരിക്കും ഉണ്ടാകുക!

റോസ് ജോലിയിൽ പ്രവേശിച്ച കാലത്തു് ബാത് ടബ്റോയിലെ പല വീടുകളിലും താമസക്കാർ ആയിക്കഴിഞ്ഞിരുന്നു. ഒരു നേരമ്പോക്കിൽ ആലീസ് സ്മിത്ത് എന്ന വനിത, തടികൊണ്ടും കല്ലുകൊണ്ടും നിർമ്മിച്ചിരുന്ന ലോസ്അലമോസ് സ്കൂളിൻെറ വകയായിരുന്ന ഈ വീടുകൾക്കു് നല്കിയ പേരാണു് 'ബാത് ടബ്റോ' എന്നതു്. കാണാൻ ഭംഗിയുള്ള കൊച്ചുകെട്ടിടങ്ങളായിരുന്നു അവ. പിന്നീടു് നിർമ്മിക്കപ്പെട്ട കെട്ടിടങ്ങളെക്കാൾ കാമ്യമായിരുന്നു അവ. ഈ വീടുകളിൽ കുളിക്കാനുള്ള തൊട്ടികൾ ഉണ്ടായിരുന്നു. പട്ടാളക്കാർ നിർമ്മിച്ചവയിൽ ഷവർ മാത്രമേയുള്ളൂ. ബാത് ടബ്റോയിലെ കെട്ടിടങ്ങൾ ആഗ്രഹിക്കുന്നതിനുള്ള രണ്ടു കാരണങ്ങളിൽ ഒന്നു് മുകളിൽ പറഞ്ഞതാണ്. മറേറക്കാരണം അവിടത്തെ താമസക്കാർക്കുള്ള സാമൂഹ്യമഹിമയാണു്.

ആരംഭകാലത്തു് ഏററവും പ്രധാനപ്പെട്ടവരേ അവിടെ താമസിച്ചിട്ടുള്ളൂ. ഓപ്പി. കേണൽ, നാവികത്തലവൻ തുടങ്ങിയവർ. അതിനാൽ ബാത് ടബ്റോ അധികം അന്തസ്സു് ആർജ്ജിച്ചു. മാസങ്ങൾ കഴിഞ്ഞതോടുകൂടി അസൂയാലുക്കളായവരുടെ മനസ്സിൽ, ബാത് ടബ്റോയിലെ വീടുകളുടെ മാന്യത അതിലെ താമസക്കാരുമൂലമാണോ, അതോ താമസക്കാർക്കു് അവിടത്തെ താമസത്താലാണോ മാന്യത കൈവന്നതെന്നുള്ളതിനെപ്പററി നിശ്ചയമില്ലാതായി.

എങ്ങിനെയായാലും ഷവർമാത്രം ഉണ്ടായിരുന്ന വീടുകളിലെ സ്ത്രീകൾക്കു് വിശ്വാസമുണ്ടു്, ബാത് ടബ്റോയിലെ വീടുകളിലെ പെണ്ണുങ്ങൾ കൂടുതൽ അവകാശങ്ങൾ അനുഭവിക്കുന്നുണ്ടെന്നു്. അതിൽ ഏററവും അനീതിയായിരുന്നതു്—അവിടെ രഹസ്യമായി പറയപ്പെട്ടതാണ്—ആ വീടുകളിൽ ജോലിക്കാരിൽനിന്നു് എത്ര സഹായംവേണമെങ്കിലും സിദ്ധിച്ചിരുന്നു എന്നുള്ളതാണു്. ജോലിക്കാരികളുടെ സേവനങ്ങൾ റാഷൻ ചെയ്തിരുന്നിട്ടും ഇതാണു് സംഭവിച്ചതു്. വീടുകൾ ഓരോരുത്തർക്കായി നൽകുന്നതുപോലെ, ജോലിക്കാരികളെയും ഏർപ്പാടു ചെയ്യേണ്ടിയിരുന്നതു് ഗൃഹനിർമ്മാണവിഭാഗത്തിൻെറ ഉത്തരവാദിത്വമായിരുന്നു. അതിരാവിലെ സൈനികരുടെ ബസ്സുകൾ സ്പാനിഷ്ഗ്രാമങ്ങളിലും റെഡ്ഇൻഡ്യാക്കാരുടെ താവളങ്ങളിലും സഞ്ചരിച്ചു് കൂലിക്കാരെ ശേഖരിക്കും. ജോലിക്കാരികൾ ഹൗസിംഗ്ആഫീസിൽ ഹാജരായി അവരുടെ ജോലിവിവരം ശേഖരിക്കും. സാധാരണ രണ്ടുമൂന്നു മണിക്കൂർവീതം പല വീടുകളിലായിരിക്കും.

അതിൻെറ ചുററിലും വളരെ നാഴിക ദൂരത്തിൽ ലോസ് അലമോസ് സമ്പത്തു വിതരണംചെയ്യുകയുണ്ടായി; സ്വർണ്ണലാവാ പെട്ടെന്നു പുറത്തേക്കു്

വിസർജ്ജിക്കുന്ന ഒരു അഗ്നിപർവ്വതംപോലെയെന്നു പറയാം. അപൂർവ്വം ഉൽപ്പന്നങ്ങളെ ആശ്രയിച്ചു ജീവിച്ചിരുന്നവർ, പണത്തിൻെറ ശക്തി അനുഭവിച്ചുതുടങ്ങി. പട്ടാളത്തിൽ ഇല്ലാതിരുന്ന എല്ലാ പുരുഷന്മാരും, കുട്ടികളെ വീട്ടിൽ വിട്ടിട്ടു് പോരാൻ സൗകര്യമുള്ള സ്ത്രീകളും, സ്കൂളിൽനിന്നു് അവധി എടുക്കാൻ സാധിക്കുന്ന പെൺകുട്ടികളും, എല്ലാം മെസായിൽ ജോലിക്കു് വന്നു. ആദ്യം വീട്ടുജോലിക്കു് സഹായികൾ ധാരാളമായിരുന്നു. എന്നാൽ സ്പാനിഷും റെഡ്ഇൻഡ്യനും സ്ത്രീകളെ സാങ്കേതികമേഖലയിൽ വേലയ്ക്കു് ഏർപ്പെടുത്തി, ലോസ്അലമോസിലെ ജനസംഖ്യ വർദ്ധിച്ചപ്പോൾ, അവരുടെ സഹായം മതിയാകാതെവന്നു. "വിമൻസ് അക്സിലറി കോറുകാർ" ഹൗസിംഗ്ആഫീസിൽ സങ്കീർണ്ണമായ പ്രീതംവസ്തുലിൽ ഏർപ്പെടുകയുണ്ടായി. ഞാൻ ജോലി ചെയ്തിരുന്നില്ലെങ്കിൽ സഹായം സിദ്ധിക്കാനും എനിക്കു് അർഹതയില്ല. എന്തുകൊണ്ടെന്നാൽ എനിക്കു് അഞ്ചു വയസിനു താഴെ പ്രായമുള്ള കുട്ടികളില്ല. തുടർന്നുനിൽക്കുന്ന രോഗമോ ഗർഭമോ ഇല്ല. ആഴ്ചയിൽ രണ്ടര ദിവസം മററുതൊഴിലിനു് എനിക്കു് സൗകര്യമുണ്ടു്.

സഹായം സിദ്ധിക്കുന്നതിനുള്ള പ്രശ്നത്തിനു് എൻറിക്കോയ്ക്കു് അദ്ദേഹത്തിൻെറ സ്വന്തമായ പരിഹാരമാർഗ്ഗം നിർദ്ദേശിക്കാനുണ്ടായിരുന്നു. ജോലിക്കാരെ ധാരാളം കിട്ടിവന്നിരുന്ന കാലം വിസ്മരിച്ചുകളയണമെന്നു് അദ്ദേഹം പറഞ്ഞു. യന്ത്രങ്ങൾക്കു് വീട്ടുജോലിയുടെ ഒരു അംശംമാത്രമേ ചെയ്യാനൊക്കൂ. ജോലിക്കാരികൾക്കും വീട്ടു് തുത്തു വൃത്തിയാക്കുന്നവർക്കും പകരം നാം എന്തെങ്കിലും കണ്ടുപിടിക്കും. മനുഷ്യവർഗ്ഗത്തിനു വെളിയിലുള്ള ജന്തുക്കളെ ചിമ്പൻസി, ഗോറില്ലാ തുടങ്ങിയവയെ ചില വേലകൾ ചെയ്യാനും, വാക്വം ക്ലീനർ പ്രവർത്തിപ്പിക്കാനും തറ തുടയ്ക്കാനും ഭിത്തി കഴുകാനും പരിശീലിപ്പിക്കുന്നതിനു കഴിയുമോയെന്നു നോക്കേണ്ടതാണു്. ഒരു പക്ഷേ വാതിൽമണി കേൾക്കുമ്പോൾ അതു ചെന്നു തുറന്നുകൊടുക്കാനും, ആഹാരം വിളമ്പാൻ മേശയ്ക്കരികിൽ നിൽക്കാനും അവ പഠിച്ചെന്നിരിക്കും. എൻറിക്കോ ദീർഘദർശനം ചെയ്തതുപോലെ ലോസ്അലമോസിലെ ഹൗസിംഗ്ആഫീസ് അത്തരം ജന്തുക്കളെ വേല അഭ്യസിപ്പിച്ചു് വേണ്ടയാളുകൾക്കു് സേവനത്തിനു നൽകാൻ ഒരു പ്രത്യേക വിഭാഗത്തെ സംഘടിപ്പിക്കണം. വീട്ടുകാരികൾക്കു് കുറഞ്ഞ ചിലവിൽ അവയെ വാടകയ്ക്കെടുക്കാം.

എൻറിക്കോയുടെ കുഴപ്പം അദ്ദേഹത്തിൻെറ നല്ല ആശയങ്ങൾ എപ്പോഴും സ്വയം സൂക്ഷിച്ചുകളയുന്നു എന്നുള്ളതാണു്. മുകളിൽ പറഞ്ഞതു് ഹൗസിംഗ്ആഫീസുകാർക്കു് നൽകാൻ അദ്ദേഹം ശ്രമിച്ചില്ല. വീട്ടുജോലിക്കാരികളുടെ ക്ഷാമം തുടരുകയും ചെയ്തു.

ലോസ് അലമോസിലെ സോഷ്യലിസ്റ്റിക്പ്രവണതയുടെ—ഒരുപക്ഷേ പിതൃക്കോയ്മയെന്നു ഞാൻ പറയട്ടെ—ലക്ഷണം അവിടുത്തെ വൈദ്യസഹായവിഭാഗത്തിൻെറ പ്രവർത്തനങ്ങളിൽ കാണാം. വൈദ്യസഹായത്തിനു ഞങ്ങൾ പ്രതിഫലം കൊടുക്കേണ്ടിയിരുന്നില്ല. ഞാൻ സൈന്യത്തിലെ ഡാക്ടറന്മാരോടു് എപ്പോഴും സഹതപിച്ചിരുന്നു; അവരുടെ കൃതജ്ഞത ലഭിക്കാത്ത ജോലികാരണം. സമരരംഗത്തെ അടിയന്തിരാവസ്ഥകൾ നേരിടുന്നതിനുവേണ്ടിയാണു് അവർ ശീലിച്ചിരുന്നതു്. എന്നാൽ അവർ ഇവിടെ നേരിടുന്നതു് പുരുഷന്മാരും സ്ത്രീകളും കുട്ടികളും ഉൾപ്പെടുന്ന വികാരവിധേയരായ

ജനസംഘത്തെയാണ്. ആ വാസഭൂമിയുടെ ഉയരം ഞങ്ങളെ ബാധിച്ചതിനാലും, പുരുഷന്മാർ ആയാസരഹിതമായി ദീർഘസമയം അയവില്ലാത്ത സമ്മർദ്ദത്തിനു വിധേയരായി പണിചെയ്തിരുന്നതിനാലും, ഒരേവിധത്തിലുള്ള അനവധിയാളുകൾ ഒന്നിച്ചു ജീവിച്ചിരുന്നതുകൊണ്ട് ആളുകൾ പരസ്പരം അടുത്തും വിശ്രമാവസരങ്ങളിൽപോലും ഓരോരുത്തരേയും ഒഴിഞ്ഞുനിൽക്കുവാൻ സാധിക്കാതിരുന്നതിനാലും അവരൊക്കെ അരക്കിറുക്കന്മാർ ആയിതന്നതിനാലും മററുമാണ് വികാരാധീനരായി കഴിയാനിടയായതു്. നൂതനമായ ചുററുപാടുകളിൽ ഞങ്ങൾക്കു് ശക്തിയില്ലായ്മയാണ് അനുഭവപ്പെട്ടതു്. ഏതൊരു ചെറിയ അസൗകര്യം ഉണ്ടായാലും അതിന് സൈനികരെ കുററം പറയും. ഈ സാഹചര്യം ഞങ്ങളെ യുക്തിഹീനരാക്കി. അർത്ഥമില്ലാത്ത വിപ്ലവത്തിനു മനഃസ്ഥിതിയുള്ളവരാക്കി.

ഞങ്ങളുടെ സേനാഡാക്ടറന്മാർ ആരോഗ്യമുള്ള ജനങ്ങളുടെ അപ്പഴപ്പോഴുണ്ടാകുന്ന നിസ്സാരരോഗങ്ങളെ ചികിത്സിക്കാൻ ബദ്ധശ്രദ്ധരായിരുന്നു. അവർ ഓരോ പുതിയപുതിയ വിഭാഗങ്ങൾ അവിടത്തെ ആശുപത്രിയിൽ ചേർത്തുകൊണ്ടിരുന്നു. 'എച്ച്'' അക്ഷരത്തിൻെറ ആകൃതിയിലായിരുന്നു അതിൻെറ ആദ്യത്തെ രൂപം. താമസിയാതെ അങ്ങിനെ പ്രത്യേകിച്ചൊരു രൂപവുമില്ലാത്തതായി ആശുപത്രിക്കെട്ടിടം. അവിടെ വിശ്വസിക്കാൻവയ്യാത്തത്ര കുഞ്ഞുങ്ങൾ പിറക്കുകയുണ്ടായി. ഒരു കുട്ടിയുടെ പിറവിക്കുള്ള ചിലവ് പതിനാലു ഡോളർ ആയിരുന്നു—തള്ളയ്ക്കുള്ള ആഹാരച്ചിലവാണ് അതു്. കുട്ടികളൊക്കെയുണ്ടായതു് സാൻറാ ഫിയിലെ തപാൽപെട്ടി 1663 എന്ന സ്ഥലത്താണ്.

സാങ്കേതികപ്രദേശത്തു് ഒരു അപ്രതീക്ഷിതമായ അപകടം ഉണ്ടായി. അതു് ഡാക്ടറന്മാരുടെ താല്പര്യത്തിനു മൂർച്ചകൂട്ടി. അവരുടെ ഔദ്യോഗികവിജ്ഞാനത്തോടൊരു വെല്ലുവിളിയായിരുന്നു അതു്. അതു് അവിടത്തെ രഹസ്യമായ ജോലിസംബന്ധിച്ചുള്ള കാര്യമായിരുന്നു. അതുണ്ടായ സാഹചര്യം അക്കാലത്തു് പുറത്തു പറയപ്പെട്ടുകയുണ്ടായില്ല. 1952-ൽ അന്നത്തെ ആകസ്മികസംഭവത്തെക്കുറിച്ച് ഡാക്ടറന്മാർ, ഹെംവെൽമാൻ, ലിസ്കോ, ഹോഫ്മാൻ എന്നിവർ "അനൽസ് ആഫ് ഇന്റേണൽ മെഡിസിൻ'' എന്ന പ്രസിദ്ധീകരണത്തിൽ ഒരു റിപ്പോർട്ടെഴുതി.

1945 ആഗസ്റ്റ് 21-ാംതീയതി സായാഹ്നമാണ്. ജോലിസമയം കഴിഞ്ഞു രണ്ടു പുരുഷന്മാർ അടുത്തുള്ള മലയിടുക്കിലെ അടിവാരത്തിൽ സ്ഥിതിചെയ്യുന്ന ഒരു ഏകാന്തമായ ഗവേഷണശാലയിൽ പോയി. അവർ പരീക്ഷണം തുടരുന്നതിനായി, "ക്രിട്ടിക്കൽ അസംബ്ളി'' എന്നു പറയുന്ന ന്യൂക്ലിയർ റിയാക്ടറിൽ ജോലിയിലേർപ്പെട്ടു. അവർ മുമ്പ് ചെയ്തിരുന്ന ജോലിയുടെ തുടർച്ച മാത്രമായിരുന്നു അതു്.

ന്യൂക്ലിയർ റിയാക്ടറുകൾ ശൃംഖലാപ്രതിപ്രവർത്തനം നടത്തുന്നതിനുള്ള ഏർപ്പാടാണ്. അറേറാമിക്പൈൽ അങ്ങിനെയുള്ള ഒന്നാണ്. ശൃംഖലാപ്രതിപ്രവർത്തനം സംഭവിക്കുന്നതു് ഒരു നിശ്ചിതവലിപ്പത്തിലെത്തുമ്പോഴോ, ആ വലിപ്പം കടന്നുപോകുമ്പോഴോ ആണ്. ഇതു് അവർ നേരത്തെ പരീക്ഷിച്ചുകൊണ്ടിരിക്കുകയായിരുന്നു. ഒരു "ക്രിട്ടിക്കൽ അസംബ്ളി റിയാക്ടർ'' സാധാരണ അതിൻെറ നിശ്ചിതവലിപ്പത്തിനു താഴെമാത്രമേ നിർത്തിയിരിക്കുകയുള്ളു. അതിൽ ശൃംഖലാപ്രതിപ്രവർത്തനം ഉണ്ടാകാതെയിരിക്കാനാണ്.

നാണ് അതു് ചെയ്യുന്നതു്. പരീക്ഷണസമയത്തു് അതിൻെറ വലിപ്പം വേണ്ടത്ര വർദ്ധിപ്പിക്കുന്നു. അതിൻെറ ഫലമായി ശൃംഖലാപ്രതിപ്രവർത്തനം കൈവരുത്തുകയും ചെയ്യുന്നു.

ആ ഗവേഷണശാലയിൽ ഉണ്ടായിരുന്ന രണ്ടുപേരിൽ ഒരാളുടെ കയ്യ് റിയാക്ടറുടെമേൽ വച്ചിരുന്നു. അയാളുടെ പേരു് ഹാരിയെന്നാണ്. ഇരുപത്താറു വയസ്സു പ്രായമുണ്ടു്. മറേറയാൾ കുറച്ചു് അകലത്തായിരുന്നു.

പെട്ടെന്നു് റിയാക്ടർ അതിൻെറ നിശ്ചിതവലിപ്പം കടന്നു. അനിയന്ത്രിതമായ ഒരു ശൃംഖലാപ്രതിപ്രവർത്തനവും അതിൽ ആരംഭിച്ചു് അതിഗംഭീരമായ തോതിൽ പ്രസരണം നടന്നു. ഇരുപത്തഞ്ചു നിമിഷങ്ങൾക്കകം രണ്ടുപേരും ലോസ്അലമോസ് ആശുപത്രിയിൽ ആയി, അവരെ ഡോക്ടറന്മാർ പരിശോധിക്കുകയാണ്.

ഹാരിയുടെ കൈകൾ വീർത്തുകഴിഞ്ഞിരുന്നു. കുറച്ചുദൂരെ നിന്നിരുന്ന മറേറയാളിനു് സ്ഥിരമായ ആപത്തൊന്നും ഉണ്ടായില്ല.

കഠിനമായ പ്രസരണ വിധേയമായ ആദ്യത്തെ അമേരിക്കക്കാരൻ ആയിരുന്നു ഹാരി. ഹിരോഷിമായിൽ അണുബോംബുമൂലം ആപത്തു സംഭവിച്ച ആളുകളെ ഇക്കാലത്തു അമേരിക്കൻ ഡാക്ടറന്മാർ പരിശോധിച്ചു വരുകയായിരുന്നു. അവിടെ പൊട്ടിത്തെറിക്കൽകൊണ്ടുണ്ടാകുന്ന അമിത സമ്മർദ്ദവും അത്യുഷ്ണവും പ്രസരണംകലന്നു് അനുഭവപ്പെട്ടുകയാണുണ്ടായതു്. ഹാരിയുടെകാര്യം മററെങ്ങും ഉണ്ടായിട്ടില്ലാത്തതാണ്. അയാളുടെ രക്തമാതൃകകളിൽ ദർശിച്ചിരുന്ന ദീപ്തിമത്വത്തിൽനിന്നു് എത്രമാത്രം പ്രസരണത്തിനാണ് അയാൾ വിധേയനായിത്തീന്നിട്ടുള്ളതെന്നു് കണക്കാക്കാവുന്നതാണ്. അയാളുടെ വലത്തെ കയ്യിൽ, ദീപ്തിമത്വവസ്തുക്കൾ കൈകാര്യം ചെയ്യുന്ന സ്ഥലങ്ങളിൽ സാധാരണയുണ്ടാകാറുള്ള പ്രസരണത്തെക്കാൾ, ഇരുനൂറായിരം ഇരട്ടി പ്രസരണമാണ് ഏല്ക്കാൻ ഇടയായതു്.

അയാളുടെ കയ്യുടെ പടങ്ങൾ ഞങ്ങളുടെ ആഫീസിൽ ഞാൻ കാണുകയുണ്ടായിട്ടുണ്ടു്. അവ എടുത്തിട്ടുള്ളതു് ക്ലിപ്തമായ അന്തരാളസമയം അനുസരിച്ചാണ്. പടങ്ങൾ വ്യക്തമായും നിസ്സംശയമായും അദ്ദേഹത്തിന്റെ ഗൗരവനിലയേമാത്രമല്ല വേദനാപൂർണ്ണമായ അവസ്ഥയെയും വ്യക്തമാക്കിയിരുന്നു. വലിയ പൊള്ളലുകളും, തൊലിനാശവും വിരലുകളിൽ രക്തസംക്രമണമില്ലായ്മയും, ഒടുവിൽ വിഷവ്രണവുംആയി അതു പരിണമിച്ചു. പടങ്ങളിൽ പരമ്പരയായ ഈ മാററങ്ങൾ വ്യക്തമായി കാണാമായിരുന്നു. ഇരുപത്തിനാലാമത്തെദിവസം അയാൾ മരിച്ചു.

ഒരു വർഷത്തിനുശേഷം ഇതേപ്രകാരമുള്ള ഒരു അപകടംമൂലം എട്ടു് ആളുകൾക്കു് ആപത്തുണ്ടായി. അതിൽ ഒരാൾ മരിക്കുകയും ചെയ്തു. ഈ സമയം ഞങ്ങൾ ലോസ്അലമോസ് വിട്ടുകഴിഞ്ഞിരുന്നു.

കൊച്ചുപീഠഭൂമിയിൽ ഞങ്ങൾ രഹസ്യജീവിതം നയിക്കുന്നകാലത്തു്, ആരും ഞങ്ങളെ കണ്ടുപിടിക്കുകയില്ലെന്നുള്ള വിശ്വാസത്തിനു വിധേയരായി ശാന്തരായി കഴിയുന്നകാലത്തു്, ഏററവും അത്ഭുതകരങ്ങളായ വർത്തമാനങ്ങളാണ് ഞങ്ങളുടെ "കുന്നി"നെക്കുറിച്ചു് സാൻറാ ഫെയിൽ നടന്നുവന്നതു്. അവിടുത്തെ താമസക്കാർക്കു് ഞങ്ങളുടെ താവളത്തിൽനിന്നുയരുന്ന ധൂമപടലങ്ങൾ പകലും, ദീപങ്ങൾ രാത്രിയിലും കാണാൻ കഴിഞ്ഞി

തുന്നു. എന്തോ അതിപ്രാധാന്യമുള്ള സംഗതിയാണ് അവിടെ നടന്നിരുന്ന തെന്നു് അവർക്ക് നല്ലവിവരമുണ്ട്.

"കാന്റിൽ" ഉണ്ടായിരുന്ന ഒരേഒരു വില്പനശാല അവിടത്തെ 'കമ്മീസറി' മാത്രമായിരുന്നുഎന്നു് സാൻറാ ഫെയിലെ ആളുകൾക്ക അറിഞ്ഞുകൂടായിരുന്നു. അവിടെനിന്നാണ് ഞങ്ങളുടെ ആവശ്യത്തിനുള്ള സാമാനങ്ങളും മററും വാങ്ങിയിരുന്നതു്. അതുകൂടാതെ ആസ്പിരിനും പെൻസിലും അതുപോലുള്ള ചില്ലറവസ്തുക്കളും വില്ക്കുന്ന ഒരു വിഭാഗവും ഉണ്ടു്: സാൻറാ ഫെയിലെ ആളുകൾ പരസ്പരം സംസാരിച്ച് ചില അനുമാനങ്ങളിൽ എത്തുകയല്ലാതെ, ഞങ്ങളോട്ട് ചോദ്യങ്ങളൊന്നും ചോദിച്ചിരുന്നില്ല. എടുത്തു കൊണ്ടുപോകാൻ വയ്യാത്തവണ്ണം ഭാരമുള്ള സാധനങ്ങൾ എവിടെയാണ് കൊണ്ടുചെന്നുകൊടുക്കേണ്ടതെന്നും അവർ ചോദിക്കുകയില്ല. എല്ലാം 109 ഈസ്റ്റ് പാലസിലാണ് പോകുന്നതെന്നു് അവർക്കറിയാം. അവിടെ ഇരട്ട മുറിയുള്ള ഒരു സങ്കേതമുണ്ടു്. അതാണ് ഞങ്ങളുടെ പദ്ധതിയുടെ "സിററി ആഫീസ്." അവിടെ ഡസ്കിനുപിൻപിൽ സമത്ഥയായ ഒരു സ്ത്രീ—ഡോറോത്തി മാക്കിബെൺ—ശാന്തയായി ഇരിക്കുന്നുണ്ടാകും. ചുററിലും പെട്ടികളും പാക്കററുകളും മററും കിടക്കുന്നുണ്ടാകും. എല്ലാ സ്ത്രീകളും അവരുടെ വിഷമങ്ങൾ ഡോറോത്തിയെയാണ് അറിയിക്കുക. ചെക്കുകളും അവളെയാണ് ഏല്പിക്കുക. വിഷമങ്ങൾ ലഘൂകരിക്കാനുള്ള മാർഗ്ഗങ്ങൾ അവൾ നിർദ്ദേശിക്കും. ചെക്കുകൾ മാറുന്നതിനുവേണ്ടി അതിൽ ഒപ്പുവച്ചുകൊടുക്കും. അവൾക്കു് കുട്ടികളുടെ വിനോദത്താവളങ്ങളെപ്പററി അറിവുണ്ടു്. നല്ല ആഹാരം കഴിക്കാൻ സൗകയ്യമുള്ളസ്ഥലം അവൾ ശുപാർശചെയ്യും. കൊച്ചുപീഠഭൂമിയിൽ സഞ്ചരിക്കാനുള്ള ഏർപ്പാട്ടും ചെയ്യാം. അൽബ്യുകക്കിൽ ഉള്ള നല്ല ഹോട്ടലിൽ റിസർവേഷൻ ഏർപ്പാട്ടുചെയ്യും. വനിതകൾക്കായുള്ള മുറിയുടെ താക്കോല്ല വേണമെങ്കിൽ അവളെ ഏല്പിക്കാം. ഇങ്ങനെ ഒരുനൂറായിരം കൃത്യങ്ങൾക്കു് അവൾ എപ്പോഴും തയ്യാറായിരിക്കും. ഡോറോത്തിയുടെ മുറിയിൽനിന്നു പുറത്തേക്കു് ഇറങ്ങുന്ന എല്ലാ സ്ത്രീകളും അകത്തേക്കു പോകുമ്പോഴത്തെക്കാൾ സന്തോഷമുള്ളവരായിട്ടേ കാണപ്പെട്ടുകയുള്ളു. കൂടുതൽ നേട്ടങ്ങൾ ഉണ്ടാകുമെന്ന ദൃഢനിശ്ചയത്തോടെ അവർ പുറത്തിറങ്ങുന്നു. സാൻറാ ഫെ നോക്കിനില്ക്കുകയല്ലാതെ ചോദ്യമൊന്നും ചോദിക്കുകയില്ല.

യുദ്ധാവസാനത്തിനുശേഷം ഡിസംബർമാസത്തിൽ ഒരു ദിവസം തിരഞ്ഞെടുക്കപ്പെട്ടതും അംഗീകരിക്കപ്പെട്ടതുമായ ഒരു കൂട്ടം സാൻറാ ഫെ നിവാസികളെ ലോസ്അലമോസിലേക്കു് ക്ഷണിക്കുന്നതിനു് അനുവദിച്ചു. അവിടെ വിനോദസഞ്ചാരമുണ്ടായിരിക്കും. ഫുള്ളർലോഡ്ജിൽവച്ച് ഒരു ഔദ്യോഗിക സ്വീകരണവും. ഫുള്ളർലോഡ്ജ് ലോസ്അലമോസിലെ ആൺകുട്ടികളുടെ പള്ളിക്കൂടത്തിലെ പ്രധാനപ്പെട്ട ഒരു ഭാഗമായിരുന്നു. ഇന്നു് അതു് ഒരു ഹോട്ടലായും റെസ്റ്റോറൻറായും ഉപയോഗിച്ചുവരുന്നു. സ്വീകരണത്തിനുശേഷം അതിഥികൾക്കു് ഓരോരോ ശാസ്ത്രജ്ഞന്മാരുടെ വീട്ടുകളിലേക്കു് ഡിന്നറിനു പോകാം.

അന്നായിരുന്നു ജലക്ഷാമം ഏററവും കൂടുതലുണ്ടായ ദിവസം.

സാൻറാ ഫെയിലെ ആളുകളെ ക്ഷണിച്ചദിവസം വൈകുന്നേരമാണ് വിധി അതിൻെറ അവസാനത്തെ തുരുമ്പും വിട്ടുകളഞ്ഞതു്. അസാധാരണ

മായ തണുപ്പുണ്ടായിരുന്ന ഒരു രാത്രിയിൽ പ്രധാന വെള്ളക്കുഴലിൽ ജലം തണുത്തുറഞ്ഞു. പ്രഭാതത്തിൽ കുഴൽവഴി യാതൊന്നും പുറത്തേക്കുവന്നില്ല. ഞങ്ങളുടെ ഡിന്നർ സല്ക്കാരത്തിനുശേഷം പാത്രങ്ങൾ എങ്ങിനെകഴുകും?

ഉച്ചയോടുകൂടി ഇരുപതുപേർക്ക് വേണ്ടിവരുന്ന സൂപ്പ് തയ്യാറാക്കാൻ ഞാൻ ഒരുങ്ങി. അപ്പോഴാണ് ഒരു സ്ത്രീ ഞങ്ങളുടെ വീട്ടിലേക്ക് ഓടിവന്നു പറഞ്ഞത് പാർട്ടി വേണ്ടെന്നുവെച്ചെന്നു്. സന്ദർശകർക്ക് കൊടുക്കാനാവശ്യമായ ചായയിടുന്നതിനു വേണ്ടത്രവെള്ളം ഫുള്ളർലാഡ്ജിൽനിന്നു് എടുക്കാനില്ലെന്നു്.

കുറച്ചു മണിക്കൂർനേരത്തെ തകൃതിപിടിച്ച ആലോചനകൾക്കും പരസ്പരവിരുദ്ധങ്ങളായ തീരുമാനങ്ങൾക്കുംശേഷം ഞങ്ങൾ ധൈര്യസമേതം ഒന്നു നിശ്ചയിച്ചു. പത്തുമൈൽ ദൂരത്തുള്ള റിയോഗ്രാൻഡെയിൽനിന്നു് ട്രക്കുകളിൽ വെള്ളം കൊണ്ടുവരുന്നതിൽനിന്നു് തൊട്ടികൾനിറച്ചു് ഉപയോഗിക്കണമെന്നായിരുന്നു ആ തീരുമാനം. ഡൊറോത്തി മാക് കിബ്ബെൺ ദിവസം മുഴുവൻ ടെലിഫോണിന്റെ സമീപത്താണു ചിലവഴിച്ചതു്. ഞങ്ങളുടെ മാറിക്കൊണ്ടിരുന്ന തീരുമാനങ്ങൾ സാന്റാ ഫെയിലെ ആകാംക്ഷയുള്ള ആളുകളെ അറിയിച്ചുവന്നു. അവസാനം അവരുടെ പ്രവേശനാനുമതിച്ചീട്ടുകൾ അവരുടെകയ്യിൽ ഏല്പിച്ചു.

വിരുന്നു ഒരു വിജയമായിരുന്നു. സാൻറാ ഫെയിലെ ആളുകൾ രഹസ്യകുന്നിലെ കാഴ്ചകൾ മതിവരുവോളം കണ്ടു. ലോസ്അലമോസിലെ ഭാര്യമാർ വളരെ കഠിനമായിനേടിയ വിജയത്തിന്റെ സംതൃപ്തിയും അനുഭവിച്ചു.

ലോസ്അലമോസിലെ ആവശ്യത്തിനുവേണ്ട വെള്ളം ധാരാളം ലഭിക്കുന്നതിനുവേണ്ടി നടപടികൾ കാര്യമായി സ്വീകരിക്കുന്നതിനുമുമ്പ്, അവിടത്തെ ജീവിതത്തെ ജലപ്രശ്നം താറുമാറാക്കുകപതിവാണ്. താമസിയാതെ സൈന്യാധികാരികൾ റിയോഗ്രാൻഡോ താഴ്വരയിൽനിന്നു് ദിവസംമുഴുവൻ വെള്ളംകൊണ്ടുവന്നുകൊടുക്കുന്നതിനായിട്രക്കുകൾ ഓടിച്ചുതുടങ്ങി. വളരെ മാസത്തേക്കു് ട്രക്കുകൾ ദിവസം നൂറായിരം ഗ്യാലൻ വെള്ളം കൊണ്ടുവന്നു് നൽകുകയുണ്ടായി.

ഇതു സംഭവിക്കുന്നതിനുമുമ്പ്, ലോസ്അലമോസിൽ അതിഥികളെ സ്വീകരിക്കുന്നതിനു് അനുവദിക്കുന്നതിനുമുമ്പ്, യുദ്ധം അവസാനിച്ചു. ജപ്പാനിൽ ഇട്ട രണ്ടു അണുബോംബുകളുടെ സ്ഫോടനത്തിന്റെ അതിഗംഭീരമായ പ്രത്യാഘാതങ്ങൾ സൃഷ്ടിച്ചുകൊണ്ട്ആണ് അതവസാനിച്ചതും.

## ഇരുപത്തിമൂന്ന്

# യുദ്ധം അവസാനിക്കുന്നു

ഗീനിയാ പിയറൽസ് മററു ഭാര്യമാരെക്കാൾ നേരത്തെ അവിടെ നടക്കു ന്ന വിവരങ്ങൾ മനസ്സിലാക്കുന്നതിൽ വിജയിക്കാറുണ്ട്. അവളാണ് ആ ഗസ്റ്റ് ഏഴാംതീയതി ആ വാർത്ത എന്നെ അറിയിച്ചതു്. സമയം 10.30 ആയിരിക്കും. ഞാൻ അടുക്കളയിലായിരുന്നു. കുട്ടികളുടെ വേനലവധിക്കു ഞാൻ ജോലിക്കു പോകുക പതിവില്ല. മുകളിലത്തെ നിലയിലേക്ക് ഗീനാ ഓടിക്കയറി വരുന്നതു് ഞാൻ കേട്ടു. അവളുടെ ഉള്ളിലെ അസ്വാസ്ഥ്യം അതിവേഗത്തിലുള്ള കാൽപ്പെരുമാററത്താൽ, തടിഗോവണിക്ക് പകർന്നു കൊടുത്തതുപോലെ തോന്നി.

"നമ്മുടെ 'സാധനം' ജപ്പാനിൽ ഇട്ടു"—അടുക്കളയുടെ ഉമ്മറത്തു് എ ത്തിയപ്പോൾ അവൾ ഉറക്കെപ്പറഞ്ഞു. "ട്രൂമാൻ അതു പ്രഖ്യാപിച്ചു. പത്തു മിനിററിനുമുമ്പ് അതു് സാങ്കേതികമേഖലയിൽ അറിയിക്കുകയുണ്ടായി."

"നമ്മുടെ സാധനം"—ആ വാക്കുകളാണ് അവൾ ഉപയോഗിച്ചതു്. അപ്പോഴും, അതായതു് ഹിരോഷിമാ സംഭവം കഴിഞ്ഞിട്ടുള്ള പ്രഭാതത്തി ലും ഞങ്ങൾ, ഭാര്യമാർ പൂർണ്ണമായി മനസ്സിലാക്കിയിരുന്നില്ല ലോസ് അ ലമോസിൽ അണുബോംബുകൾ നിർമ്മിക്കുകയാണെന്നു്.

ഗിനിയായും ഞാനും റേഡിയോ തിരിച്ചുവച്ചു് ശ്രദ്ധിച്ചു. ബോംബി ൻെറ രഹസ്യമൊക്കെ തീർന്നു, മരിച്ചു; ഉടനെ വിസ്മരിക്കപ്പെടേണ്ടതുമാണ്.

"ഞങ്ങൾ പ്രസിഡൻറ് ട്രൂമാൻെറ വാക്കുകൾ ആവർത്തിക്കുന്നു."— പ്രഖ്യാപകൻ പറഞ്ഞു. "...ആദ്യത്തെ അണുബോംബ്......20,000 ടൺ ടി. എൻ. ടി. ക്കു സമമുള്ളതു്..."

ഇതൊക്കെ ഊഹിക്കാതിരുന്ന ഞാൻ എത്ര മഠയിയാണ്! എനിക്ക് ചില സൂചനകൾ മുമ്പ് കിട്ടിയിട്ടുണ്ട്.

എമിലിയോയുടെ വാക്കുകൾക്കു പിന്നിലുള്ള പരമാർത്ഥമെന്താണെന്നു ഞാൻ ഒരിക്കലെങ്കിലും സ്വയം ചോദിച്ചില്ലായിരുന്നോ? അവ ആപൽ ക്കരമായ വേലയെ ആണോ സൂചിപ്പിച്ചതു്? അവക്കു് അണുസ്ഫോട നവുമായി ബന്ധമൊന്നുമില്ലേ? എൻറിക്കോ ജോലിചെയ്തിരുന്നതു് വെസ്റ്റ് സ്റ്റാൻഡ്സിലെ സ്റ്റാഗ്ഫീൽഡിലാണ്; വീട്ടിൽനിന്നു മൂന്നു ബ്ളോക്കുകൾ ക്കപ്പുറത്തു്. സൂചനകളെ ഞാൻ മനഃപൂർവ്വം തിരസ്കരിച്ചതാണോ? എൻറി ക്കോയുടെ ജോലിയെക്കുറിച്ച് ചോദ്യം ചോദിക്കരുതെന്നും അതിൽ തല്പര യാകരുതെന്നും കരുതിയാണോ അങ്ങിനെ ചെയ്തതു്?

"ജപ്പാനിലെ ജനങ്ങളെ രക്ഷിക്കാമെന്നു കരുതിയാണ് പരമശാസനം പോട്സ്ഡാമിൽവച്ചു നൽകിയതു്...അവർക്കു് ഒരു നശീകരണപ്പേമാരി ആകാശത്തുനിന്നു് പ്രതീക്ഷിക്കാം..." ട്രൂമാൻെറ വാക്കുകൾ പ്രഖ്യാപകൻെറ ശബ്ദത്തിൽ തുടർന്നു.

ടിനിററി പരീക്ഷണത്തിനുശേഷമെങ്കിലും എനിക്കു് ഊഹിക്കാമായി രുന്നു—നേരെമറിച്ചു് ഞാൻ അതിനെപ്പററി അപൂർവ്വമായേ കേട്ടുള്ളു. ജൂലൈ ആദ്യം ആളുകൾ ഞങ്ങളുടെ പീഠഭൂമിയിൽനിന്നു് അപ്രത്യക്ഷരാ

കാൻതുടങ്ങി. 'ട്രിനിററി' എന്ന വാക്കു് നിർബ്ബന്ധബുദ്ധിയോടെ അന്തരീക്ഷത്തിൽ തങ്ങിനിന്നു. എൻെറ മേലാവു് ഡാ. ഹെംപെൽമാനും ട്രിനിററിയിലേക്കു പോയി. ജൂലൈ 15–ാംതീയതി ആയപ്പോഴേക്കു് പ്രധാനപ്പെട്ടവരാരുംതന്നെ ലോസ് അലമോസിൽ അവശേഷിച്ചിരുന്നില്ല. ഭാര്യമാരെ അതിൽനിന്നു് തീർച്ചയായും ഒഴിവാക്കണം. 15–ാംതീയതി വൈകുന്നേരം ഊർജ്ജതന്ത്രജ്ഞയായ ഒരു സ്ത്രീ എന്നോടു പറഞ്ഞു, അവരും ഭത്താവും മററു ചില ചെറുപ്പക്കാരും അൽബുകർക്കിനു സമീപമുള്ള സാൻഡിയ പവ്വതങ്ങളിലേക്കു് ഓടിച്ചുപോകുമെന്നു്. ഉറക്കമിളച്ചിരിക്കാൻ ഇടയായാൽ, അവർ ഏതാണ്ടു് നൂറുനാഴിക അകലെ നടത്തുന്ന പരീക്ഷണത്തിൻെറ ചില ഭാഗമെങ്കിലും കാണാൻ ഇടയാകും.

രാത്രിയിൽ ഉറങ്ങാതെ കിടന്നിരുന്ന ലോസ് അലമോസ് ആശുപത്രിയിലെ രോഗികളിലാരോ അതിരാവിലെ അത്ഭുതകരമായ പ്രകാശം ദർശിക്കുകയുണ്ടായെന്നു് പിറേറന്നു പ്രഭാതത്തിൽ അവിടെ ഒരു സംസാരം പ്രചരിച്ചു. പരീക്ഷണം വിജയകരമായി നടന്നിരിക്കണമെന്നു കരുതി. അന്നുതന്നെ വൈകുന്നേരം വളരെ താമസിച്ചു് ചിലർ മടങ്ങിയെത്തി. അവർ ഉണങ്ങി ശുഷ്ക്കിച്ചിരുന്നതുപോലെ തോന്നി. ദക്ഷിണഭാഗത്തെ മണലാരണ്യത്തിലെ ചൂടു് അവരെ പൊരിച്ചതാണു്. അവർ ചത്തതുപോലെ ക്ഷീണിച്ചിരുന്നു.

എൻറിക്കോയ്ക്കു് കടുത്ത ഉറക്കം തോന്നിയിരുന്നതിനാൽ ഒരു വാക്കും ഉരിയാടാതെ നേരെ ഉറങ്ങാൻ പോയി. അടുത്ത പ്രഭാതത്തിൽ കുടുംബത്തോടു് അദ്ദേഹത്തിനു പറയാനുണ്ടായിരുന്ന ഒരേ ഒരു കാര്യം, ജീവിതത്തിലാദ്യമായി ട്രിനിററിയിൽനിന്നു മടങ്ങിവന്നതിനുശേഷം, തനിച്ചു് കാറോടിക്കുന്നതു് സുരക്ഷിതമല്ലെന്നു് അദ്ദേഹത്തിനു തോന്നുന്നു എന്നതായിരുന്നു. വളവിൽനിന്നു് വളവിലേക്കു് കാർ എടുത്തുചാടുന്നതായിട്ടു് അദ്ദേഹത്തിനു തോന്നി. അദ്ദേഹം തീരെ ഇഷ്ടപ്പെടുന്നതല്ലെങ്കിലും ഒരു സ്നേഹിതനോടു പറഞ്ഞു അദ്ദേഹത്തിൻെറ കാർ ഓടിക്കുവാൻ.

ന്യൂമെക്സിക്കോയിലെ ഒരു പത്രം അസാധാരണമായ പ്രകാശമുള്ള ഒരു വെളിച്ചംകണ്ട വിവരം പ്രസ്താവിച്ചിരുന്നു. ഒരുപക്ഷേ വെടിക്കോപ്പുകൾ സ്ഫോടനവിധേയമായതായിരിക്കും. ഒരു അന്ധയായ പെൺകുട്ടിപോലും അതു ദർശിച്ചത്രേ!

പിന്നീടു് ട്രിനിററിയെക്കുറിച്ചു് ഞാൻ കേൾക്കുകയുണ്ടായില്ല. അതിവേഗത്തിലുള്ള അവരുടെ വേല ആളുകൾ വീണ്ടും തുടർന്നു.

"ലാറാ ശ്രദ്ധിച്ചോളു! ട്രിനിററിയിൽ അവർ അണുബോംബു പൊട്ടിച്ചിരിക്കും." റേഡിയോ കേട്ടതിനുശേഷം ഗീനാ പറഞ്ഞു. അവൾ പറഞ്ഞതു് ശരിയായിരുന്നു.

ജൂലൈ 16–ാംതീയതി അലമോഗോർഡോയിൽ, ന്യൂമെക്സിക്കോയുടെ ദക്ഷിണഭാഗത്തു്, ആദ്യമായി നിർമ്മിക്കപ്പെട്ട അണുബോംബ് പൊട്ടിക്കുകയുണ്ടായി. രഹസ്യത്തിനായി ആ സ്ഥലത്തെ വിളിച്ചിരുന്നതു് ട്രിനിററിയെന്നാണു്. ഹിരോഷിമാസംഭവത്തിനുശേഷം പത്രങ്ങൾക്കു് പ്രസിദ്ധീകരണത്തിനായി കൊടുത്ത, യുദ്ധവകുപ്പിനുവേണ്ടി ജനറൽ ഫാറൽ തയ്യാറാക്കിയ റിപ്പോർട്ടിൽ, സ്ഫോടനത്തെപ്പററി ഇങ്ങനെയാണു വിവരിച്ചിരിക്കുന്നതു്:

"മദ്ധ്യാഹ്നസൂര്യനെക്കാൾ അനേകം മടങ്ങ് പ്രകാശധാവള്യം പരത്തിയ വെളിച്ചത്താൽ ആ പ്രദേശമാകെ ദീപ്തിമത്തായി. അതിൻെറ നിറം, സ്വർണ്ണത്തിൻേറതുപോലെയാണ്. ചുവപ്പും വൈലററും ചാരവും നീലയും കലർന്ന നിറം. അടുത്തുള്ള പവ്വതങ്ങളിലെ എല്ലാ ഗുഹകളും പള്ളങ്ങളും വ്യക്തമായും ഭംഗിയായും അതു് തെളിച്ചു. അതു് വിവരണാതീതമാണ്. സ്ഫോടനത്തിനുശേഷം മുപ്പതു സെക്കൻറു കഴിഞ്ഞപ്പോൾ അതിഗംഭീരമായ വായുസമ്മർദ്ദതരംഗം ആളുകളെയും വസ്തുക്കളെയും തള്ളുന്നതായി അനുഭവപ്പെട്ടു. അതിനെ പിൻതുടർന്നു് ഉടൻതന്നെ അതിഗംഭീരവും തുടർന്നുനിന്നതും അതിഭയാനകവുമായ മുളൽ ലോകാവസാനത്തെക്കുറിക്കുമാറു് ഉണ്ടായി..."

ഇനി എൻറിക്കോയോടു് എനിക്കു ചോദ്യങ്ങൾ ചോദിക്കാം. അദ്ദേഹം ആ സ്ഫോടനത്തെ എങ്ങിനെ വിവരിക്കും? അദ്ദേഹത്തിനു് വിഷയനിഷ്ഠമായി അതു് നിർവ്വഹിക്കാൻ ആവില്ല എന്നു പറഞ്ഞു. അദ്ദേഹം അന്നത്തെ പ്രകാശം കണ്ടു. എന്നാൽ ശബ്ദം കേട്ടില്ല.

"കേട്ടില്ലേ? അതെങ്ങിനെ സാധിക്കും?" ഞാൻ അത്ഭുതപ്പെട്ടു ചോദിച്ചു.

അദ്ദേഹത്തിൻെറ ശ്രദ്ധ മുഴുവൻ കടലാസുകഷണങ്ങൾ ഇടുന്നതിലാണ് കേന്ദ്രീകരിച്ചിരുന്നതു് എന്നു് എൻറിക്കോ മറുപടി പറഞ്ഞു. അവ പതിക്കുന്നതു് അദ്ദേഹം നോക്കിക്കൊണ്ടു നിന്നു. അദ്ദേഹം പ്രതീക്ഷിച്ചതുപോലെ വായുവിലെ സമ്മർദ്ദതരംഗം അവയിൽ വന്നലച്ചപ്പോൾ അവയെ മാററിക്കൊണ്ടു പോയി. എൻറിക്കോ നിന്നിരുന്നിടത്തുനിന്നു അകലെ മാറിയാണ് അവ പതിച്ചതു്. ആ ദൂരം എന്തായിരിക്കുമെന്നറിയാൻ അദ്ദേഹം ചുവടുവെച്ചു നോക്കി. കടലാസുകഷണങ്ങൾ പോയി വീണദൂരം തിട്ടപ്പെടുത്തി അതിനെ ആസ്പദമാക്കി സ്ഫോടനത്തിൻെറ ശക്തിയെത്രയെന്നു് കണക്കാക്കുകയുണ്ടായി. അദ്ദേഹത്തിൻെറ കണക്കുകൾ സൂക്ഷ്മങ്ങളായ ഉപകരണങ്ങളും കണക്കുകൂട്ടലുകളും നൽകിയ ഫലവുമായി യോജിച്ചു കാണപ്പെട്ടു. എൻറിക്കോ എന്നും ലളിതമായ പരീക്ഷണങ്ങളാണ് അനുകൂലിക്കുന്നതു്. അദ്ദേഹം അതിഗാഢമായും പൂർണ്ണമായും കടലാസുകഷണങ്ങളിൽ ശ്രദ്ധിച്ചിരുന്നതിനാൽ ഗംഭീരമായ ശബ്ദത്തെപ്പററി അറിയാൻ ഇടയായില്ല. മററു് ദൃക്സാക്ഷികൾ അതിനെ അതിഭയങ്കരമായ "ഇടിയുടെ ശബ്ദമായും" "അനേകായിരം സ്ഫോടനങ്ങളുടെ ശബ്ദമായും" വിവരിക്കുകയുണ്ടായി.

അദ്ദേഹത്തിൻെറ കണക്കുകൂട്ടലുകൾ അവസാനിപ്പിച്ചശേഷം എൻറിക്കോ അകത്തു് ഈയം കട്ടിയായി പൊതിഞ്ഞിരുന്ന ഷെർമാൻടാങ്കിൽ കയറി ബോംബിൻെറ സ്ഫോടനത്താൽ ഉണ്ടായ കുഴി പരിശോധിച്ചു. ടാങ്കിൻെറ ഉള്ളിൽ ഈയം പൊതിഞ്ഞിരുന്നതു് പ്രസരണത്തിൽനിന്നു് രക്ഷപ്രാപിച്ചു നിൽക്കുന്നതിനാണ്. നാന്നൂറു ഗജം വ്യാസാർദ്ധംവരുന്ന ഒരു താണ സ്ഥലത്തു് പച്ചനിറത്തോടുകൂടിയ സ്ഫടികസമാനമായ വസ്തുക്കൾ പൊതിഞ്ഞുകിടക്കുന്നു. മണൽ ഉരുകി തണുത്തു കട്ടിപിടിച്ചുണ്ടായതാണതു്. അവിടം ഉൽക്കാപതനസ്ഥലംപോലെ കാണപ്പെട്ടില്ല.

അതിവേഗത്തിൽ സംഭവപരമ്പരകൾ ഹിരോഷിമയ്ക്കുശേഷം ഉണ്ടായി. രണ്ടാമതൊരു ബോംബ് നാഗസാക്കിയിലും ഇട്ടു. റഷ്യ അവളുടെ

ആറു ദിവസത്തെ യുദ്ധം ജപ്പാനുമായി നടത്തി. ആഗസ്റ്റ് 14–ാംതീയതി ജപ്പാൻ കീഴടങ്ങി. അണുബോംബിന്റെ മുഴക്കംമൂലം ഉണ്ടായതെന്നു തോന്നത്തക്കവണ്ണം ലോസ് അലമോസിൽ വികാരങ്ങളുടെയും വാക്കുകളുടെയും സ്ഫോടനംതന്നെയുണ്ടായി.

സ്ത്രീകൾക്കു് വിവരങ്ങൾ അറിയണം. എല്ലാം. ഉടനെതന്നെ. എന്നാൽ അന്നും അധികം വിവരങ്ങൾ പുറത്തുപറയാമെന്ന നിലയായിരുന്നില്ല. കുട്ടികൾ ശബ്ദായമാനമായ ആഘോഷങ്ങൾ നടത്തി, ഓരോ വീട്ടുകളിലും ഘോഷയാത്രയായി പോയി.

മൂന്നു വിഭാഗക്കാരുടെ പ്രതികരണങ്ങളിൽ—പുരുഷന്മാരുടെയും സ്ത്രീകളുടെയും കുട്ടികളുടെയും—സ്ത്രീകളുടെ വിഭാഗത്തിന്റേതായിരുന്നു വിശേഷിച്ച് പ്രത്യേകതയൊന്നുമില്ലാതിരുന്നതു്. ആ ചുററുപാടിൽ സ്ത്രീകൾ സാധാരണ പെരുമാറാവുന്നതരത്തിൽ തന്നെയാണ് പെരുമാറിയതു്. അവരുടെ ആദ്യത്തെ ഇതികർത്തവ്യതാബോധം ക്രമേണ അവരുടെ ഭർത്താക്കന്മാരുടെ നേട്ടങ്ങളിലുള്ള അമിതമായ അഭിമാനബോധമായി മാറി. കുറഞ്ഞൊരു തരത്തിൽ അവർക്കു് പദ്ധതിയിലുണ്ടായിരുന്ന അഭിമാനവും അതിൽ ഉണ്ടായിരുന്നു. യുദ്ധം പെട്ടെന്നു് അവസാനിപ്പിക്കാൻ ഇടവരുത്തിയതു് ലോസ് അലമോസാണ്; ആറു മാസമോ, ഒരു സംവത്സരമോ നേരത്തെ. ലോസ് അലമോസ് അനേകായിരം അമേരിക്കൻസൈനികരുടെ ജീവനെ രക്ഷിച്ചു. ലോകമെല്ലാം അവരുടെ ഭർത്താക്കന്മാർ അമേരിക്കയ്ക്കു നൽകിയ കണ്ടുപിടുത്തത്തെ വാഴ്ത്തുകയാണ്. ഭാര്യമാരുടെ ആനന്ദം ന്യായീകരിക്കാവുന്നതാണ്. പ്രശംസാശബ്ദങ്ങളുടെ ഇടയിൽനിന്നു ചിലർ എഴുന്നേററു് അതിനെ അധിക്ഷേപിക്കുമ്പോൾ ''കാടത്തം'' ''പൈശാചികത'' ''ഹിരോഷിമയിലെ കഠിനമായ കററം'' ''കൂട്ടക്കൊല'' എന്നിങ്ങനെയുള്ള വാക്കുകൾ വിവിധഭാഗങ്ങളിൽ കേൾക്കാറായി. സ്ത്രീകൾ ലഹരിയില്ലാത്തവരായിത്തീർന്നു. അവർ അത്ഭുതപ്പെട്ടു. അവരുടെ മനഃസാക്ഷി പരിശോധിച്ചു. അവരുടെ സംശയങ്ങൾക്കു മറുപടി കിട്ടിയില്ല.

ആഗസ്റ്റ് അന്ത്യത്തിൽ ജൂലിയോ ന്യൂമെക്സിക്കോയിൽ ലാസ് വേഗാസിന്റെ സമീപമുള്ള ഒരു മേച്ചിൽസ്ഥലത്തുള്ള വിശ്രമത്താവളത്തിൽ ഒരാഴ്ച ചിലവാക്കി. മേച്ചിൽസ്ഥലത്തിന്റെ ഉടമസ്ഥൻ പത്രങ്ങളിലുണ്ടായിരുന്ന ഒരു ലേഖനം വായിച്ചുകേൾപ്പിച്ചു. അതിൽ ഐൻസ്റ്റീന്റെ പേരോടുകൂടി ഫെർമിയുടെ പേരും പറഞ്ഞിരുന്നു.

''നീ വിഖ്യാതശാസ്ത്രജ്ഞനായ ഫെർമിയുടെ ഏതെങ്കിലും ബന്ധുവാണോ ?'' അയാൾ ജൂലിയോടു ചോദിച്ചു.

''ഞാൻ അദ്ദേഹത്തിന്റെ മകനാണ്.'' ജൂലിയോ മറുപടി പറഞ്ഞു. എന്നാൽ ആ ഉടമസ്ഥൻ അവനെ വിശ്വസിച്ചില്ല. ജൂലിയോ മറ്റെല്ലാ കുട്ടികളെയുംപോലുള്ള ഒരു ബാലനാണ്. അവനു് പ്രത്യേകിച്ചു മഹത്വമൊന്നുമില്ല.

എനിക്കും ഇതുപോലുള്ള അനുഭവങ്ങൾ പലപ്പോഴും ഉണ്ടായിട്ടുണ്ടു്. ഒരിക്കൽ, കുറേക്കാലത്തിനുശേഷം ഇററലി സന്ദർശിച്ചപ്പോൾ, ഞാൻ അധികം വിലയില്ലാത്ത ഒരു സൂട്ട് സാധാരണക്കാരനായ തുന്നൽക്കാരനെക്കൊണ്ടു തയ്യാറാക്കി. അയാൾ ഒരു കൊച്ചുമനുഷ്യനായിരുന്നു. ഒരു കട്ടു

ത്ത കുനം. നേരമ്പോക്കു നിറഞ്ഞുനില്ക്കുന്ന കണ്ണുകളും ഉള്ള ഒരു സാധാരണക്കാരൻ.

"കണ്ടുപിടുത്തക്കാരനായ ഫെർമിയുടെ ഏതെങ്കിലും ബന്ധുവാണോ താങ്കൾ?"

"ഞാൻ അദ്ദേഹത്തിൻെറ ഭാര്യയാണ്."

"അസാദ്ധ്യം"—എന്നായിരുന്നു അയാളുടെ പെട്ടെന്നുള്ള അഭിപ്രായപ്രകടനം. സുപ്രസിദ്ധനായ ഒരാളിൻെറ ഭാര്യ അയാളുടെ അടുത്തു പോകുമോ സൂട്ടിനുവേണ്ടി?

ഹിറോഷിമയിലെ സ്ഫോടനം ഞങ്ങളുടെ ഭത്താക്കന്മാരിൽ കൈവരുത്തിയ പരിവർത്തനത്തിനു് ഞാൻ ഒട്ടും തയ്യാറായിരുന്നില്ല. അന്നുവരെ അണുബോംബിനെക്കുറിച്ചു് അവർ സൂചിപ്പിക്കുകപോലും ചെയ്തിരുന്നതല്ല. ഇന്നു് അവർ അതല്ലാതെ മറ്റൊന്നും സംസാരിക്കുകയില്ല. ഇതുവരെ അവരുടെ ശ്രദ്ധ കേന്ദ്രീകരിച്ചിരുന്നതു് അവരുടെ ഗവേഷണപ്രയത്നത്തിലായിരുന്നു. ഇന്നു് ലോകംമുഴവൻ അവരുടെ ശ്രദ്ധാവിഷയമാണ്. അവരുടെ സ്വാഭാവികമായ താല്പര്യത്തോടും സമർപ്പണമനോഭാവത്തോടും അവർ പ്രവത്തിക്കുകയാണെന്നാണ് എനിക്കു തോന്നിയതു്. ഹിറോഷിമ, നാഗസാക്കി എന്നിവയുടെ ഉത്തരവാദിത്വം ഇന്നു് അവർ ഏറെറടുത്തു. എവിടെയും ഏതുകാലത്തും അണുശക്തികൊണ്ടുണ്ടാക്കാവുന്ന ആപത്തുകൾക്കും അവരാണു് ഉത്തരവാദികൾ.

യൂറോപ്പിൽ യുദ്ധപ്രവത്തികൾ ആരംഭിച്ചതിനെത്തുടന്നു ഉള്ള കാലങ്ങളിൽ, ഐക്യസംസ്ഥാനത്തെ ശാസ്ത്രജ്ഞന്മാർ യുദ്ധസഹായകത്തവ്യങ്ങൾ മടികൂടാതെ സ്വീകരിക്കുകയുണ്ടായി. എൻറിക്കോയെപ്പോലെ അപൂവ്വംപേക്കു് പരിവത്തനത്തിനു് പ്രത്യേകിച്ചു് ശ്രമിക്കേണ്ടിയിരുന്നില്ല. സമാധാനകാലത്തെ അവരുടെ ഗവേഷണങ്ങൾക്കു് യുദ്ധതന്ത്രപരമായ വമ്പിച്ച സാദ്ധ്യതകൾ പ്രകടമാക്കി. അതിനാൽ അതു് യുദ്ധസഹായപ്രവത്തനമായി. എഡ്വേർഡ് ടെല്ലറെപ്പോലെ അപൂർവ്വം ചിലക്കു് അസ്ഥിരതാബോധം നിലനിന്നിരുന്ന ഒരു കാലഘട്ടം തരണംചെയ്യേണ്ടിവന്നു. ഒരിക്കൽ അവർ തീരുമാനം എടുത്തുകഴിഞ്ഞപ്പോൾ അതിനെ സമ്പൂർണ്ണമായി അവർ സ്വീകരിച്ചു. അതിൽനിന്നു് ഒരിക്കലും മടങ്ങിപ്പോയില്ല. യുദ്ധപ്രവത്തനം അവരുടെ സാധാരണ പ്രവത്തനമായി. അതിൽ അവരുടെ ശീലമൊക്കെ കലന്നുചേന്നു.

എൻറിക്കോയ്ക്കു് ഈ തത്വം ഉറപ്പിച്ചു പറയുന്നതു് സന്തോഷമുള്ളകാര്യമാണ്. സാധാരണക്കാർക്കായുള്ള അദ്ദേഹത്തിൻെറ പ്രസംഗങ്ങളിലെ ഒരു പ്രിയപ്പെട്ട വിഷയവുമാണ്. അദ്ദേഹം നല്ലചെറുപ്പമായിരുന്നകാലത്തു്, ഇന്നത്തെമാതിരി പ്രസംഗങ്ങൾ നേരിട്ടുചെയ്യാൻ കഴിവില്ലാത്ത കാലത്തു്, അദ്ദേഹം പ്രസംഗം എഴുതിയെടുക്കുന്നതിനു എന്നോടു പറഞ്ഞുകേൾപ്പിക്കാറുണ്ട്. അധികവും ഇങ്ങനെയാണു് ആരംഭിക്കുക. "വോൾട്ടാ തൻെറ ശാന്തമായ ഗവേഷണശാലയിൽവച്ചു്........." ആ കഥയുടെസാരം, പ്രസിദ്ധനായ ഇററാലിയൻ ശാസ്ത്രജ്ഞൻ വോൾട്ടാ, തൻെറ വോൾട്ടാസെൽ കണ്ടുപിടിച്ചതു് അദ്ദേഹത്തിൻെറ ദന്തഗോപുരത്തിൽ കഴിയുമ്പോഴാണ്, എന്നതാണ്. അദ്ദേഹമോ അദ്ദേഹത്തിൻെറ സമകാലികന്മാരോ കണ്ടുപിടുത്തത്തിൻെറ അനന്തരഫലങ്ങൾ ദീർഘദർശനം ചെയ്യുകയുണ്ടായില്ല.

അപൂർവ്വംപേരുൾപ്പെട്ടുന്ന ഒരു വിഭാഗം ശാസ്ത്രകാരന്മാർ പഠനവിഷയമാക്കിയ വൈദ്യുതി, ഗവേഷണാലയത്തിൻെറ നാല്പ ഭിത്തിക്കുള്ളിലായി ഒതുങ്ങിയിരിക്കുകയായിരുന്നു. നമ്മുടെ ജീവിതത്തിൽ വിപ്ലവപരമായ മാററങ്ങൾ ഉണ്ടാക്കിയ അത്ഭുതകരമായ കണ്ടുപിടുത്തങ്ങളിൽ പ്രധാനപ്പെട്ട ഒന്നായി അതു തീരുന്നതിന്ന് അരനൂററാണ്ടുകൂടി കഴിയേണ്ടിയിരുന്നു.

ഞങ്ങളുടെ ഭർത്താക്കന്മാർ മററു ശാസ്ത്രജ്ഞന്മാരുടെ തലമുറകളിൽനിന്ന ഭിന്നമല്ല. ബാഹ്യലോകത്തിൽനിന്ന് പ്രകൃത്യാ ഒഴിഞ്ഞുള്ളസ്ഥിതിയാൽ സഹായിക്കപ്പെട്ട് ലോസ്അലമോസിൽ അവർ ഒരുതരം ഏകാന്തതയിൽ പ്രവത്തിച്ചു. യുദ്ധത്തിൻെറ ദൈർഘ്യം കുറച്ചേക്കാൻ ഇടയുള്ള 'ഒന്നു'' ഉണ്ടാക്കുന്ന ഉദ്യമത്തിലാണ് ഏർപ്പെട്ടിരിക്കുന്നതെന്നു് അവക്ക്അറിവുണ്ട്. അവരുടെ ശക്തിയെല്ലാം അതിൽ കേന്ദ്രീകരിച്ചു പ്രവത്തിക്കുകയെന്നതാണ് അവരുടെ ധർമ്മം.

ഒരുപക്ഷേ ശാസ്ത്രീയമായ അവരുടെ കണ്ടുപിടുത്തത്തിനും ആ കണ്ടുപിടുത്തത്തിൻെറ പ്രയോഗത്തിനും ഇടക്കുള്ള കാലയളവിൻെറ അഭാവത്തിന്ന് അവർ വൈകാരികമായി തയ്യാറായിരുന്നില്ല. അനവധി ടൺ ടി. എൻ. ടിക്കു സമമായ നശീകരണസാധ്യത അവർ ഭാവന ചെയ്തിരുന്നതായി ഞാൻ വിശ്വസിക്കുന്നില്ല. അതിൻെറ നശീകരണശേഷി ക്ലിപ്തമായി കണക്കാക്കിയിരുന്നുമില്ല.

ചിക്കാഗോയിലെ ''ലോഹസംസ്കരണാലയ''ത്തിലെ ജോലിക്കു് അയവുവന്നതു്, ഉൽപ്പാദനത്തിനുള്ള ഒരു വിഭാഗം നേടിയപ്പോഴാണ്. അപ്പോൾ മററു പദ്ധതികൾ—ഹാൻഫോർഡ്, ഒക്റിഡ്ജ്, ലോസ്അലമോസ് എന്നിവിടങ്ങളിൽ—പലവിധത്തിലുള്ളപ്രവത്തനങ്ങൾ സ്വീകരിച്ചു. കൂടുതൽ സമ്മർദ്ദം അവയിലുമായി. ''ലോഹസംസ്കരണാലയ''ത്തിലെ ആളുകൾക്കു് അവരുടെ പരിശ്രമത്തിൻെറയും സമയത്തിൻെറയും ഒരു അംശം, അണുസ്ഫോടനത്തിൽനിന്നുൽഭൂതമാകുന്ന ഫലങ്ങളെക്കുറിച്ചു ഭാവന ചെയ്യാനും ആ ഫലങ്ങളെ വിശകലനംചെയ്യാനും സൗകര്യമായി.

ലിയോ സൈലാർഡിനെപ്പോലെ ഫലവത്തായ ഭാവനാവിലാസമുള്ള ഒരാളിനു് അണുശക്തി അന്താരാഷ്ട്രീയബന്ധങ്ങളിൽ ഉണ്ടാക്കിയെക്കാവുന്ന വൈഷമ്യങ്ങളെക്കുറിച്ചു് ദീർഘദർശനം ചെയ്യാതിരിക്കാൻ സാധിക്കുകയില്ല. 1945_മാർച്ചിൽ അദ്ദേഹം ദീർഘമായ ഒരു മെമ്മോറാണ്ടം എഴുതിയുണ്ടാക്കി. അതിൽ അദ്ദേഹം അണുശക്തിയെ അന്താരാഷ്ട്രീയനിയന്ത്രണത്തിൽ ആക്കേണ്ടതാണെന്നു വാദിച്ചു. അതിൻെറ പ്രയോജനപ്പെട്ടുത്തലിനുള്ള ചില മാതൃകാപദ്ധതികളും അദ്ദേഹം സൂചിപ്പിക്കുകയുണ്ടായി. പ്രസിഡൻറു് റൂസ്‌വെൽട്ടിനുവേണ്ടി തയ്യാറാക്കിയ ആ മെമ്മോറാണ്ടം, കാണുവാൻ കഴിയുന്നതിനുമുമ്പ് അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു. സൈലാർഡ് അതു് മേയ് 28-ാംതീയതി ജേംസ് എഫ്. ബൈറൻസിനു് സമർപ്പിച്ചു.

മൂന്നാഴ്ചമുമ്പ് യൂറോപ്പിലെ യുദ്ധം അവസാനിക്കുകയുണ്ടായി. മേയ് ഏഴാംതീയതി ജർമ്മനി നിരുപാധികമായി കീഴടങ്ങി. ജർമ്മനി അണുവായുധങ്ങൾ നിർമ്മിച്ചു് നമുക്കെതിരായി പ്രയോഗിക്കുമോയെന്ന ഭയം പൊയ്പ്പോയി. ഏകാകിയായാൽ, ജപ്പാന്ന വിജയിക്കാനുള്ളസാദ്ധ്യതയില്ല. അവ

സ്ഥാനത്തിൽ അവരെ തോല്പിക്കുകതന്നെ ചെയ്യും. "ലോഹസംസ്കരണാലയ" ത്തിലെ ശാസ്ത്രകാരന്മാർ സ്വയം ചോദിച്ചു അണുബോംബ് ഉപയോഗി ക്കേണ്ടവല്ലകാര്യവും ഉണ്ടോയെന്നു്.

"അണുശക്തിയുടെ സാമൂഹ്യവും രാഷ്ട്രീയവുമായ അർത്ഥങ്ങ"ളെപ്പററി പഠിക്കുന്നതിനു് "ലോഹസംസ്കരണാലയത്തിന്റെ ഡയറക്ടർ ഒരു കമ്മ ററിയെ നിയമിച്ചു. കമ്മററിയിൽ ഏഴുപേർ ഉൾപ്പെട്ടിരുന്നു. പ്രൊഫസർ ജേംസ് ഫ്രാങ്കിനെ അവരുടെ ഇടയിൽനിന്നു് കമ്മററിയുടെ അദ്ധ്യക്ഷനായി തിരഞ്ഞെടുത്തു. 1945 ജൂൺ 11-ാംതീയതി അവർ ഒരു റിപ്പോർട്ട് യുദ്ധകാര്യസെക്രട്ടറിയായ ഹെൻട്രി എൽ. സ്റ്റാൻസൺവേണ്ടി തയ്യാറാ ക്കി. ഈ റിപ്പോർട്ടിൽ ഏഴു ശാസ്ത്രജ്ഞന്മാർ അന്താരാഷ്ട്രീയനിയന്ത്രണ ത്തിനുവേണ്ടി അഭിപ്രായപ്പെടുകമാത്രമല്ല, അണുബോംബിന്റെ പ്രയോഗ ത്തിന്റെ കാര്യത്തിൽ ഉറച്ച ഒരു നിലപാടു സ്വീകരിക്കുകയും ചെയ്തു. അമേരിക്കരായ നാം നശീകരണായുധമായ അണുബോംബ് ജപ്പാനിൽ പൊട്ടിച്ചാൽ, യുദ്ധം അവസാനിച്ചശേഷം അണുവായുധനിരോധനത്തിനും അന്താരാഷ്ട്രീയനിയന്ത്രണത്തിനും അഭിപ്രായപ്പെടുവാൻ പ്രയാസമുള്ള ഒരു ബലഹീനസ്ഥാനത്തു് സ്വയം നമ്മെ പ്രതിഷ്ഠിക്കുന്നതായിരിക്കും. പുതിയ ആയുധത്തിന്റെ സാങ്കേതികമായ പ്രദർശനം ഐക്യരാജ്യപ്രതിനിധിക ളുടെ സാന്നിദ്ധ്യത്തിൽ നിർവ്വഹിക്കേണ്ടതാണെന്നും കമ്മററി ശുപാർശ ചെയ്തു. ഇതേ രീതിയിലുള്ള ശുപാർശകൾ ഊന്നിപ്പറയുന്ന ശുപാർശകൾ, "ലോഹസംസ്കരണാല"യപദ്ധതിയിലെ അറുപത്തിനാലു ശാസ്ത്രജ്ഞന്മാർ അടങ്ങിയ ഒരു സംഘം ഒരു പെററിഷനായി പ്രസിഡൻറു് ട്രൂമാനു് നേരിട്ടു സമർപ്പിക്കയുണ്ടായി.

ഈ അഭിപ്രായങ്ങൾ ഐകകണ്ഠ്യേനയുള്ളതായിരുന്നില്ല. അണു ബോംബിന്റെ പ്രയോഗംകൊണ്ടു് യുദ്ധത്തിന്റെ ദൈർഘ്യം കുറയ്ക്കാൻ ഇടയായേക്കുമെന്നും അങ്ങിനെ അമേരിക്കരും ജപ്പാൻകാരുമായി അനവ ധി മനുഷ്യജീവൻ രക്ഷിക്കാൻ കഴിഞ്ഞേക്കുമെന്നും ശാസ്ത്രജ്ഞന്മാർ സമ്മ തിച്ചു. അന്താരാഷ്ട്രീയ നിയന്ത്രണം, ലോകസർക്കാർ, എന്നന്നേയ്ക്കുമായി നീണ്ടുനിൽക്കുന്ന സമാധാനം എന്നിവയ്ക്കുള്ള പരിശ്രമങ്ങൾ സംബന്ധിച്ചു ള്ള കാര്യങ്ങൾക്കു് അതു് നൽകിയേക്കാവുന്ന ആനുകൂല്യത്തെ സംബന്ധിച്ചു ള്ള തിട്ടപ്പെടുത്തലുകൾ ഭിന്നമായിരുന്നു.

ഏതാണ്ടു നൂററിയൻപതിലധികം ശാസ്ത്രജ്ഞന്മാരുടെ അഭിപ്രായം ആ രായുന്നതിനു് കോംപ്ടൺ വോട്ടെടുത്തതിൽ വളരെ അധികംപേർ "തീ കച്ചും സൈനികമായ ഒരു ലക്ഷ്യത്തിൽ ഒരു പ്രാഥമികപ്രകടനത്തോടു്" അനുകൂലിച്ചെങ്കിലും, ബോംബിന്റെ പ്രയോഗത്തെസംബന്ധിച്ചു് അഭിപ്രാ യം വളരെ ഭിന്നമായിരുന്നു. "സൈന്യത്തിനു് ആവശ്യമാണെന്നു അനുഭ വപ്പെടുന്നപക്ഷം" ഉപയോഗിക്കാമെന്നുമുതൽ "ബോംബുള്ള വിവരം രഹ സ്യമായി സൂക്ഷിക്കണമെന്നു"വരെ അഭിപ്രായങ്ങൾ ഉണ്ടായിട്ടുണ്ടു്.

അവസാനതീരുമാനം പ്രസിഡൻറിലും സമരതന്ത്രജ്ഞന്മാരിലും നി ക്ഷിപ്തമാണു്. യുദ്ധകാര്യസെക്രട്ടറി സ്റ്റിംസണിന്റെ സ്മരണകൾ, ആ തീ രുമാനമെടുക്കുന്നതിൽ ചെന്നവസാനിച്ച നടപടികളിൽ ചിലതു് വ്യക്ത മാക്കുകയുണ്ടായി. സ്റ്റിംസണിന്റെ ഉപദേശത്താൽ പ്രസിഡൻറു് ട്രൂമാൻ സൈനികരും സാധാരണക്കാരുമടങ്ങിയ ഒരു "ഇടക്കാലക്കമ്മററി"യെ നി

യമിച്ചു. അവർ യുദ്ധവും അണുശക്തിസംബന്ധിച്ച യുദ്ധാനന്തരനയങ്ങളും ശുപാർശ ചെയ്യുവാൻ യോഗ്യരായ വ്യക്തികളായിരുന്നു. കമ്മററിയെ സഹായിക്കാൻ നാലുപേരടങ്ങിയ ശാസ്ത്രജ്ഞന്മാരുടെ സംഘവും ഉണ്ടായിരുന്നു. അവർ കോംപ്ടൺ, ലാറൻസ്, ഓപ്പൻഹീമർ, ഫെർമി എന്നിവരാണ്. സെക്രട്ടറി സ്റ്റിംസണും ഇടക്കാലക്കമ്മററിയും സ്വതന്ത്രമായി ഒരേ തീരുമാനത്തിലെത്തിച്ചേർന്നു. ബോംബ് പ്രയോഗിക്കപ്പെട്ടു.

ലോസ് അലമോസിൽ വാർത്ത പ്രഖ്യാപിതമായപ്പോൾ അവിടെയുള്ളവർ പ്രജ്ഞയററുപോയി. പ്രതീക്ഷിച്ചിരുന്നതുകൊണ്ട് അടിയുടെ വേദനയ്ക്കു് കുറവൊന്നുമുണ്ടായില്ല.

പത്രങ്ങളിൽ ഹിരോഷിമയിലെ നാശത്തിനെക്കുറിച്ചുള്ള വിവരണങ്ങൾ കൂട്ടതൽക്കൂട്ടതലായി പ്രസിദ്ധപ്പെട്ടത്തിയപ്പോൾ ലോസ് അലമോസിലെ ആളുകൾ സ്വയം ചോദിച്ചു, അവർക്കു് ധാർമ്മികമായ ഉത്തരവാദിത്വം സർക്കാരിനും സൈന്യത്തിനും പകർന്നുകൊടുക്കാവുന്നതാണോയെന്ന്.

ധാർമ്മികപ്രശ്നങ്ങൾക്കു സാർവ്വലൗകികമായ മറുപടികളൊന്നുമില്ല. ഞങ്ങളുടെ ഭർത്താക്കന്മാരുടെ പ്രതികരണപരിധി വളരെ വലുതായിരുന്നു. ഹിറോഷിമയിലെയും നാഗസാക്കിയിലെയും നാശത്തിനു പരിഹാരം അതിവേഗം അവസാനിച്ച ഒരു യുദ്ധത്തിൽനിന്നു് സിദ്ധിക്കുന്നുണ്ടെന്നു ചിലർ അഭിപ്രായപ്പെട്ടു. തിന്മ സ്ഥിതിചെയ്യുന്നതു് യുദ്ധം ചെയ്യാമെന്നുള്ള ഇച്ഛയിലാണെന്നും പുതിയ ആയുധങ്ങളെ കണ്ടുപിടിക്കുന്നതിലല്ലെന്നും ചിലർ സ്വയം പറഞ്ഞു. മററുചിലർ പറഞ്ഞു, അണുബോംബ് ഒരിക്കലും നിർമ്മിക്കാൻ പാടില്ലായിരുന്നു എന്നു്. അണുബോംബുനിർമ്മാണത്തിനു സാദ്ധ്യതയുണ്ടെന്നു കണ്ടപ്പോൾ ഗവേഷകന്മാർ അവിടെ അവസാനിപ്പിക്കേണ്ടതായിരുന്നു. ഇതു് ബുദ്ധിപൂർവ്വമായ പ്രശ്നപരിഹാരമാണെന്നു് എൻറിക്കോ വിചാരിച്ചില്ല. വിജ്ഞാനത്തെ മുമ്പോട്ടു കൊണ്ടുപോകുന്നതിനെ തടയുവാൻ ശ്രമിക്കുന്നതുകൊണ്ടു് ഒരു ഗുണവും ഉണ്ടാകാനില്ല. മനുഷ്യരാശിക്കുവേണ്ടി പ്രകൃതിയിൽ എന്തൊക്കെയുണ്ടോ അതൊക്കെ മനുഷ്യൻ, അസുഖകരമായിരുന്നാൽക്കൂടി, സ്വീകരിക്കണം. എന്തുകൊണ്ടെന്നാൽ അജ്ഞത ഒരിക്കലും അറിവിനെക്കാൾ മെച്ചമായതല്ല. എന്നുതന്നെയല്ല, അവർ അണുബോംബ് നിർമ്മിച്ചില്ലെങ്കിൽ, അവർ കണ്ടെത്തുകയും സംഭരിക്കുകയും ചെയ്ത എല്ലാ വിവരങ്ങളും നശിപ്പിച്ചാൽ, മററുള്ളവർ ആസന്നഭാവിയിൽ മുമ്പോട്ടുവന്നു് അവരുടെ വിജ്ഞാനസമ്പാദനശ്രമത്താൽ അതേ സരണിയിൽക്കൂടി സഞ്ചരിച്ചു്, തടസ്സപ്പെട്ടുത്തിവച്ചിരുന്നതു്, വീണ്ടും കണ്ടെത്തും. അപ്പോൾ ആരുടെ കയ്യിലായിരിക്കും അണുബോംബ് ചെന്നുചേരുക? അമേരിക്കക്കാർക്കു് നൽകുന്നതിനെക്കാൾ ഭയങ്കരമായ തിന്മകൾ ഉണ്ടായേക്കാമെന്നു് ഭാവന ചെയ്യാവുന്നതാണു്.

മററു് പുരുഷന്മാർ ഒളിക്കാനോ ഓടിക്കളയാനോ ഇഷ്ടപ്പെട്ടേക്കാം. പഴിചുമത്തുന്ന ശബ്ദങ്ങൾ ലോകത്തിൻെറ വിവിധഭാഗങ്ങളിൽനിന്നു് കേൾക്കാറായി. അതു് അവരുടെ മനഃസാക്ഷിയെ കൂട്ടതൽ കുത്തിയിളക്കി. കത്തോലിക്കാരാജ്യമായ ഇററലിയിൽ മാർപ്പാപ്പാ പുതിയ ആയുധത്തെ അംഗീകരിച്ചില്ല. ഇററലിക്കാർക്കു് അതിനെ എങ്ങിനെ വിധിക്കണമെന്നു് നിശ്ചയമില്ലാതായി, എൻറിക്കോയ്ക്കു് അദ്ദേഹത്തിൻെറ സഹോദരി മറിയയുടെ ഒരു കത്തുകിട്ടി. അതിൽ ഇങ്ങനെ പറഞ്ഞിരുന്നു.

"എല്ലാവരും അണുബോംബിനെപ്പററിയാണ് ഇവിടെ സംസാരിക്കുന്നതു്. എല്ലാവർക്കും അവരവരുടെ അഭിപ്രായം വ്യക്തമാക്കണം. അങ്ങിനെ ഏററവും വലിയ അബദ്ധങ്ങൾ ഞങ്ങൾ കേൾക്കുന്നു. സൽബുദ്ധികളായവർ സാങ്കേതികമായ അഭിപ്രായപ്രകടനങ്ങളിൽനിന്നു് ഒഴിഞ്ഞുനിൽക്കുന്നു. വിപുലമായ സഹകരണപ്രവർത്തനത്താൽ സാദ്ധ്യമായിത്തീന്ന ഫലത്തിൻെറ ആദ്യത്തെ അധികാരി ആരാണെന്നു് അന്വേഷിക്കുന്നതു് വിഫലമായ കാര്യമാണെന്നു് അവർ മനസ്സിലാക്കിയിട്ടുണ്ടു്. എന്നാൽ അതിൻെറ ഭയങ്കരമായ ഫലത്തെപ്പററി എല്ലാവരും കുഴങ്ങുകയും ഭയവിഹ്വലരായിത്തീരുകയും ചെയ്യുന്നു. കാലം ചെല്ലുന്തോറും ആളുകളുടെ അതിയായ സംഭ്രമം വർദ്ധിക്കുന്നതല്ലാതെ കുറയുന്നില്ല. എന്നെസംബന്ധിച്ചിടത്തോളം, ഞാൻ നിന്നെ ദൈവസന്നിധിയിലേക്കു ശുപാർശചെയ്യട്ടെ. അദ്ദേഹത്തിനു മാത്രമേ നിന്നെ ധാർമ്മികമായി വിധിക്കുവാൻ കഴിവുള്ളു."

ഈ അണുബോംബുകൾ ക്രമാതീതമാംവിധം നാശജനകങ്ങളാണു് എന്നു് ഹിറോഷിമയ്ക്കുശേഷം ലോസ് അലമോസിലെ ആളുകൾ പറഞ്ഞു: അവ ഇനിമേൽ പ്രയോഗിക്കപ്പെടുകയില്ല. മേലിൽ യുദ്ധങ്ങളുണ്ടായിരിക്കുന്നതല്ല. അന്താരാഷ്ട്രിയ സഹകരണത്തിനും, സമാധാനകാര്യങ്ങൾക്കായി അണുശക്തിയുടെ ഉപയോഗം സംബന്ധിച്ച് വിവരങ്ങൾ കൈമാറുന്നതിനും ശ്രമിക്കുന്ന ഒരു കാലഘട്ടമായിരിക്കണം അണുയുഗം. അന്താരാഷ്ട്രിയനിയന്ത്രണത്തിനുള്ള ഒരു സംഘടനയും, അണുഗവേഷണങ്ങളും അണുശക്തിവ്യവസായങ്ങളും പരിശോധിക്കുന്നതിനുള്ള വ്യവസ്ഥയും ഉണ്ടായിരിക്കണം. അങ്ങിനെയുള്ള ഒരു വ്യവസ്ഥ രാഷ്ട്രങ്ങൾതമ്മിൽ പരസ്പരവിശ്വാസം ഉണ്ടായിരിക്കുമെന്നുള്ള അനുമാനത്തെ ആസ്പദമാക്കിയുള്ളതാണ്. പരസ്പരവിശ്വാസം ലോകഗവണ്മെൻറിനു് ഇടയുണ്ടാക്കുകയും ചെയ്യും. ഒരിക്കൽ ഇതു സാധിച്ചാൽ, മേലിൽ യുദ്ധഭീതി ഉണ്ടാകുന്നതല്ല. എന്നത്തേക്കും നീണ്ടുനിൽക്കുന്ന ലോകസമാധാനം, സാമൂഹ്യശാസ്ത്രജ്ഞരുടെയും സമാധാനവാദികളുടെയും സ്വപ്നം പരമാർത്ഥമായി പരിണമിക്കും.

ഏതൊരു രാജ്യമാണ്, അവർ വാദിച്ചു, അങ്ങിനെ ഒരു പരിപാടിയനുസരിച്ച് മുമ്പോട്ടു പോകുവാൻ വിസമ്മതിക്കുന്നതു്? ഏതൊരു രാജ്യമാണു് നിലനില്പിനു പകരം സമ്പൂർണ്ണമായ നാശം സ്വീകരിക്കാൻ ഇഷ്ടപ്പെടുന്നതു്? ഏററവും അധികം പരിഷ്ക്കാരനിലയെ പ്രാപിച്ചിട്ടുള്ള നാം നേതൃത്വം എടുക്കണം. മററുള്ളവരോടു സൗഹൃദവും അവരിൽ വിശ്വാസവും ഉണ്ടാക്കണം. അപ്പോൾ അവർ നമ്മെ പിൻതുടരും. അവരുടെ കവാടങ്ങൾ അന്താരാഷ്ട്രിയനിയന്ത്രണസമിതിക്കായി തുറന്നുകൊടുക്കും. അവരുടെ പരമാധികാരം ലോകഗവണ്മെൻറിനായി വച്ചൊഴിയും.

1945 ഒക്ടോബറിൽ മുകളിൽപറഞ്ഞ രീതിയിൽ ചിന്തിച്ചിരുന്ന ശാസ്ത്രജ്ഞന്മാർ "അസോസ്സിയേഷൻ ആഫ് ലോസ് അലമോസ് സയൻറിസ്റ്റ്സ്" എന്ന പേരിൽ ഒരു സംഘടനയുണ്ടാക്കി. അതു് അടുത്ത (ജനുവരിയിൽ അതുപോലെയുള്ള മററു് സംഘടനകളുമായി സംയോജിച്ച്) "ഫെഡറേഷൻ ആഫ് അമേരിക്കൻ സയൻറിസ്റ്റ്സ്" ആയിത്തീർന്നു. അവരുടെ കേന്ദ്രനയം, ഒരു വാർത്താലേഖനത്തിൽ പ്രസ്താവിച്ചിരുന്നതുപോലെ, അന്താരാഷ്ട്രിയചർച്ചകൾക്കായി പ്രേരിപ്പിച്ചും എല്ലാവിധത്തിലും

പ്രോത്സാഹിപ്പിച്ചും അണുശക്തിനിയന്ത്രണത്തിനു് ഒരു ലോകസംഘടനയു ടെ സൃഷ്ടിയിലവസാനിപ്പിക്കുക'' എന്നുള്ളതാണു്.

തീവ്രമായ താൽപര്യത്താൽ പ്രചോദിതരായി അസോസിയേഷൻ ആഫ് ലോസ് അലമോസ് സയന്റിസ്റ്റ്സ്, അവരുടെ അഭിപ്രായങ്ങൾ പൊതുജ നങ്ങളുടെ മുമ്പിൽ സമർപ്പിക്കുന്നതിനുള്ള സന്ദർഭങ്ങൾവഴി പൊതുജനധാര ണകൾ വർദ്ധിപ്പിക്കുന്നതിനും, അവർക്കും സാധാരണക്കാർക്കും തമ്മിൽ സ്വ തന്ത്രമായ ആശയവിനിമയം സാദ്ധ്യമാക്കിത്തീർക്കുന്നതിനും ശ്രമിക്കുകയു ണ്ടായി.

എൻറിക്കോ ആ അഭിപ്രായങ്ങളിൽ അധികവും സ്വീകരിച്ചിരുന്ന ആളല്ല. അദ്ദേഹം പറയാറുണ്ടു്, ചരിത്രപരമായ പാരമ്പര്യങ്ങൾ, അവ യ്ക്കു് എന്തു വിലയുണ്ടായാലും ശരി, ആയുധങ്ങളുടെ മെച്ചപ്പെടുത്തൽകൊണ്ടു ഭയന്നു് യുദ്ധം ചെയ്യേണ്ടെന്നു് മനുഷ്യൻ തീരുമാനിക്കുകയില്ലെന്നാണു തെ ളിയിക്കുന്നതു്. യുദ്ധത്തിന്റെ ഘോരത സാങ്കേതികമായ പുരോഗതിമൂലം നശീകരണായുധങ്ങളുടെ നേട്ടങ്ങളെ ആസ്പദമാക്കി മാത്രം നിശ്ചയിക്കാവു ന്നതല്ല. അതു നിശ്ചയിക്കേണ്ടതു് ആയുധങ്ങൾ ഉപയോഗിക്കുന്നതിനുള്ള ഇച്ഛയിലും യുദ്ധത്തിലേർപ്പെട്ടിരിക്കുന്ന രാജ്യങ്ങൾ സ്വീകരിക്കാൻ സമ്മ തിക്കുന്ന ശിക്ഷയിലും ആസ്പദമാക്കിയാണിരിക്കുന്നതെന്നു് അദ്ദേഹം വിശ്വ സിക്കുന്നു 1945-ൽ മനുഷ്യരാശി ലോകഗവണ്മെന്റിനു പക്വമായ ഒരു നിലയിലായിരുന്നു എന്നു് എൻറിക്കോ വിശ്വസിച്ചിരുന്നില്ല. ഈ കാര ണങ്ങളാൽ അദ്ദേഹം അസോസിയേഷൻ ആഫ് ലോസ് അലമോസ് സ യന്റിസ്റ്റ്സിൽ ചേരുകയുണ്ടായില്ല.

അദ്ദേഹത്തിന്റെ ചങ്ങാതിമാർ ഫെർമികുടുംബമായിരുന്നു. ഞങ്ങൾ ലോസ് അലമോസ് വിട്ടു് ചിക്കാഗോയിലേക്കു പുറപ്പെട്ടതു് പുതുവർഷ സായാഹ്നത്തിലാണു്; 1946-ന്റെ ആരംഭത്തിനു അരമണിക്കൂർ മുമ്പു്. അ ങ്ങിനെ ഞങ്ങളുടെ ജീവിതത്തിലെ ഏററവും അവിസ്മരണീയമായ കാല ഘട്ടത്തെ ഞങ്ങൾ സമാപിപ്പിച്ചു.

ലോസ് അലമോസിൽനിന്നുള്ള കുടിവിടൽ 1945-ന്റെ അവസാന ത്തോടുകൂടി ആരംഭിച്ചു. എൻറിക്കോയും അദ്ദേഹത്തെപ്പോലെ മററു് അ നവധിയാളുകളും നമ്മുടെ രാജ്യത്തിനു പുതിയ ശാസ്ത്രജ്ഞന്മാരുടെ തലമു റയും നൂതനങ്ങളായ ആയുധങ്ങളും ആവശ്യമുണ്ടെന്നു വിശ്വസിച്ചു. നാലു കൊല്ലത്തെ യുദ്ധവും യുദ്ധപരമായ തൊഴിലുകളും യുവാക്കന്മാരെ സർവ്വ കലാശാലകളിൽനിന്നു് ഒഴിച്ചുനിർത്തി. അതിനാൽ അവരുടെ ക്ഷയിച്ചു പോയ അണി പരിപുഷ്ടമാക്കേണ്ട സമയം വളരെ വൈകിയിരിക്കുന്നു. ഏന്നുതന്നെയല്ല, സമാധാനകാലത്തു പലരും പഠിപ്പിക്കാനും, രഹസ്യത്താൽ തടസ്സങ്ങൾ സൃഷ്ടിക്കപ്പെട്ടിട്ടില്ലാത്തതുമായ വിഷയങ്ങളിൽ ഗവേഷണ ങ്ങൾ നടത്താനുമാണു കൂടുതൽ ഇഷ്ടപ്പെടുക. രാജ്യത്തിന്റെ ഭദ്രതയ്ക്കു് ആപത്തു വന്നിരിക്കുന്നു എന്ന ബോധത്തോടെ പ്രയത്നിക്കുന്നതിനു്, ഇ ക്കാലത്തു കഴിയുന്നതല്ല. അങ്ങിനെ ഞങ്ങൾ അവിടം വിട്ടു.

ലോസ്അലമോസ് ഖേദപൂർവ്വം വിട്ടവർ ഞങ്ങൾ മാത്രമല്ല. പല വർഷ ങ്ങൾ ഒന്നിച്ചു ചിലവഴിച്ചു്, ഒരേ ലക്ഷ്യത്തെ ലാക്കാക്കി ഒന്നിച്ചു പ്രയത്നി ച്ചിട്ടു്, പിരിഞ്ഞു് വിവിധ പ്രദേശങ്ങളായി ചിതറിപ്പോകാൻ ഇടവരു ന്നതു് ഞങ്ങൾക്കേവർക്കും സങ്കടമുണ്ടാക്കിയ കാര്യമാണു്.

യുദ്ധാവസാനത്തിനു നേരെ മുമ്പുള്ള വസന്തത്തിലാണ് ഗവേഷണ സ്ഥാപനത്തിനെക്കുറിച്ചുള്ള ആശയം ചിക്കാഗോയിൽ പിറന്നതു്. ആദ്യം തന്റെ ലോഹസംസ്കരണാലയത്തിൽ ഒന്നിച്ചുകൂട്ടിയ ഊർജ്ജതന്ത്രജ്ഞന്മാരെയും, ജീവശാസ്ത്രജ്ഞന്മാരെയും, രസതന്ത്രജ്ഞരെയും, എൻജനിയറന്മാരെയും ലോഹസംസ്കരണ വിദഗ്ദ്ധന്മാരെതന്നെയും എപ്രകാരം പ്രയോജനകരമായി സംയോജിപ്പിച്ചു തുടൎന്നുകൊണ്ടുപോകാൻ സാധിക്കുമെന്നു ആർതർ കോംപ്ടൺ കുറച്ചുനാളായി ചിന്തിക്കുകയുണ്ടായി. അന്നു് ചിക്കാഗോ സർവ്വകലാശാലയുടെ അദ്ധ്യക്ഷനായിരുന്ന മി. വിച്ചിൻസണുമായി അദ്ദേഹം സംസാരിച്ചു. നൂതനവും ഭാവനാപരവുമായ നല്ല അഭിപ്രായങ്ങൾ എപ്പോഴും സ്വാഗതംചെയ്യുന്ന ഒരാളായിരുന്നു മി. വിച്ചിൻസൺ. ഭാവിയിലെ ഇൻസ്ററിട്ട്യൂട്ടിൽ അംഗമാകുവാൻ ഇടയുള്ള പലരേയും എഴുത്തുമൂലം സമീപിച്ചു.

ജൂലൈ മദ്ധ്യമായപ്പോഴേക്കും എഴുത്തുകുത്തുകൾകൊണ്ടു മതിയാകയില്ലെന്നു തോന്നിയ നിലയിലെത്തി. സർവ്വകലാശാലാ പ്രതിനിധികളും കുറെ ശാസ്ത്രജ്ഞന്മാരും ആയി ഒരു സമ്മേളനം ആവശ്യമായിത്തീൎന്നു. ഹാരോൾഡ് യുറി, സാമുവൽ കെ. അല്ലിസൺ, സൈറിൽ എസ്. സ്മിത്ത്, ഫെർമി എന്നിവരുമായി ആലോചിക്കണം. എന്നാൽ ഒടുവിലത്തെ മൂന്നു പേർ ലോസ് അലമോസിൽ വളരെ ജോലിത്തിരക്കിൽ കഴിയുകയായിരുന്നു. 1945–ജൂലൈ അവസാനത്തിൽ അവൎക്കു ചിക്കാഗോയിലേക്ക് പോകാൻ കഴിവില്ല. സർവ്വകലാശാലയുടെ ഉപാദ്ധ്യക്ഷൻ ഗസ്റ്റാഫ്സൺ, വാൾട്ടർ ബാർട്കി, (അദ്ദേഹം ഭൌതികശാസ്ത്രവിഭാഗത്തിലെ ഡീൻ ആയിരുന്നു) ഹാരോൾഡ്യുറി എന്നിവർ ന്യൂമെക്സിക്കോയിലേക്ക് ഒരു യാത്രയ്ക്കു് ആനുകൂല്യമുള്ളവരായിരുന്നു. എന്നാൽ അവൎക്ക് ലോസ് അലമോസിലേക്ക് പോകാൻ അനുമതി ഉണ്ടായിരുന്നില്ല. ആ ആറു പുരുഷന്മാർ സാന്റാ ഫെയിലെ ഡൊറോത്തി മാക്കിബ്ബണിന്റെ വാസസ്ഥലത്തിന്റെ മട്ടുപ്പാവിൽ സമ്മേളിച്ചു. ആ കെട്ടിടം നിന്നിരുന്നതു് ഒരു കുന്നിൻമുകളിലായിരുന്നു. അവിടെ നിന്നാൽ സുവർണ്ണനിറത്തോടുകൂടിയ വിശാലമായ മണൽക്കാട്ട്, ടൌണിന്റേയും വിദൂരങ്ങളായ പർവ്വതങ്ങളുടേയും ഇടയ്ക്കുള്ള മണൽക്കാട്ട് സുന്ദരമായ ദൃശ്യമാണു്.

പുതിയ ഇൻസ്റ്റിട്ട്യൂട്ടിനു് ഒരു ഡയറക്ടരെ ആവശ്യമുണ്ട്. ആറുപേർ പരസ്പരം ആലോചിച്ചു. ഹാരോൾഡ്യുറി പറഞ്ഞു അദ്ദേഹം ഭരണകാര്യങ്ങൾ നോക്കിയിട്ടുണ്ട്. അതിനു് യോഗ്യനാണു് അദ്ദേഹമെന്നു് കരുതുന്നില്ല. ഫെർമി ഒരിക്കലും ഭരണകാര്യങ്ങൾ നോക്കിയിട്ടില്ല. എന്നാൽ അദ്ദേഹത്തിനു് നിശ്ചയമുണ്ട് അതിനു അദ്ദേഹം യോഗ്യനല്ലെന്നു്. സൈറിൽസ്മിത്തു് ഒരു ലോഹസംസ്കരണ വിദഗ്ദ്ധനായിരുന്നു. അദ്ദേഹം മുമ്പ് വ്യവസായത്തിലുണ്ടായിരുന്നു. അതു് യൂറേനിയം പദ്ധതിയിൽ അദ്ദേഹം ചേരുന്നതിനു മുമ്പാണു്. സർവ്വകലാശാലയിലെ പ്രവൎത്തിയിൽ അദ്ദേഹത്തിനു പരിചയമില്ലെന്നു് അദ്ദേഹം പറഞ്ഞു. സാം അല്ലിസൺ എന്തെങ്കിലും നല്ല ഒഴികഴിവ് കണ്ടുപിടിക്കാൻ സാധിച്ചില്ല. അവിടെവെച്ചുതന്നെ അദ്ദേഹത്തെ ഡയറക്ടറായി നാമനിർദ്ദേശം ചെയ്തു. ദീർഘവും കൂടുതൽ സൂക്ഷ്മവുമായ ആലോചനകൾ കൂടുതൽ മേന്മയുള്ള ഒരാളുടെ നിശ്ചയത്തിൽ ചെന്നവസാനിക്കുമായിരുന്നു. എങ്കിലും സാം അല്ലിസൺ ചില സംഗതികൾ ഉന്നയിച്ചു.

ജീവശാസ്ത്രത്തിലും ലോഹസംസ്കരണ ശാസ്ത്രത്തിലും കൂടാതെ ഊർജ്ജതന്ത്രത്തിലും രസതന്ത്രത്തിലും ഗവേഷണങ്ങൾ വേണ്ടവണ്ണം നയിക്കുകയെന്നതു് വളരെ വലിയ ഉത്തരവാദിത്വമാണു്. ജീവശാസ്ത്രവും ലോഹസംസ്കരണ ശാസ്ത്രവും അദ്ദേഹത്തിനു പരിചിതമായ ഗവേഷണമണ്ഡലങ്ങളിൽനിന്നു് വളരെ വിദൂരസ്ഥങ്ങളാണു്. അവസാനം മൂന്നു് ഗവേഷണകേന്ദ്രങ്ങൾ സ്ഥാപിതമായി: അണുശക്തിസംബന്ധിച്ച പഠനങ്ങൾക്കുള്ള ഗവേഷണ കേന്ദ്രം, ലോഹപഠനഗവേഷണകേന്ദ്രം, റേഡിയോ ജീവതന്ത്രസ്ഥാപനം എന്നിവയായിരുന്നു അവ. അല്ലിസൺ ആദ്യത്തേതിന്റെ ഡയറക്ടറായി തീർന്നു.

മീററിംഗ് അവസാനിച്ചശേഷം, അന്നുതന്നെ സായാഹ്നത്തിൽ ചിക്കാഗോയിൽനിന്നു് വന്നിരുന്ന മൂന്നു പേർ തീവണ്ടി കയറി വീട്ടിലേക്കു മടങ്ങി. അവർ ചിക്കാഗോയിൽ മടങ്ങിയെത്തിയപ്പോൾ, കുറച്ചു ദിവസം മുമ്പു് ട്രിനിററിയിൽ ആദ്യത്തെ അണുബോംബു് പൊട്ടിക്കുകയുണ്ടായെന്നു് അവർ പറഞ്ഞു. ലോസ് അലമോസിൽനിന്നു് സാന്റാ ഫെയിലെ മീററിംഗിൽ പങ്കുകൊള്ളുവാനെത്തിയിരുന്ന മൂന്നുപേർ, അണുബോംബു് പരീക്ഷണത്തിൽ സജീവവും സുപ്രധാനവുമായ പങ്കു് വഹിച്ചിരുന്നു, എന്നും അവർ അറിയാൻ ഇടയായി. ഇതറിഞ്ഞപ്പോൾ ഡീൻ ബാർട്ട്കിസ്സുണ്ടായ അത്ഭുതത്തിൽനിന്നു ഇന്നുവരെ അദ്ദേഹത്തിനു് മോചിതനാകാൻ സാധിച്ചിട്ടില്ല. അല്ലിസണും, സ്മിത്തും, ഫെർമിയും ശാന്തരായും, കാര്യമാത്രപ്രസക്തരായും, മററു് വികാരാവേശമില്ലാത്ത അവസരങ്ങളിലെപ്പോലെതന്നെയാണു് അന്നും കാണപ്പെട്ടതു്!

മൗലികഗവേഷണസ്ഥാപനം 1946-ന്റെ ആരംഭത്തിൽ പ്രവർത്തനം തുടങ്ങി. അങ്ങിനെ ഞങ്ങൾ ചിക്കാഗോയിൽ വന്നു താമസിക്കാൻ ഇടയായി.

1946 മാർച്ച് 19-ാംതീയതി ചിക്കാഗോയിൽവച്ചു് എൻറിക്കോയ്ക്കും മററു് നാലു ശാസ്ത്രജ്ഞന്മാർക്കും അണുബോംബിന്റെ നിർമ്മാണത്തിൽ സഹായിച്ചതിനു് "കോൺഗ്രസ്സണൽ മെഡൽ ആഫ് മെറിററ്" ലഭിക്കുകയുണ്ടായി. മെഡൽ ഐക്യസംസ്ഥാനത്തിലെ പ്രസിഡന്റ് നല്കുന്നതാണു്. കോൺഗ്രസിന്റെ നിർദ്ദേശത്തെ ആദരിച്ചു് 1782 ആഗസ്റ്റ് ഏഴാം തീയതി ജോർജ്ജ് വാഷിംഗ്ടൺ ന്യൂയോർക്കിലെ ന്യൂബറോയിലുള്ള തലസ്ഥാനത്തുനിന്നു് പുറപ്പെടുവിച്ച ഉത്തരവിനനുസരണമായിട്ടാണു് അദ്ദേഹം അതു നല്കുന്നതു്.

മാൻഹാട്ടൻ ഡിസ്ട്രിക്ടിന്റെ തലവനായിരുന്ന മേജർ ജനറൽ ലെസ്ലി ആർ. ഗ്രോവ്സാണു്, ഹാരോൾഡ് സി. യൂറി, സാമുവൽ കെ. അല്ലൻ, സൈറിൽ എസ്. സ്മിത്ത്, റോബർട്ട് എസ്. ജോൺ, ഫെർമി എന്നിവർക്കു് ചിക്കാഗോ സർവ്വകലാശാലയിലെ "പൌരസ്ത്യ സ്ഥാപന"ത്തിലെ ലളിതമായ ഒരു ചടങ്ങിൽവച്ചു് മെഡലുകൾ സമ്മാനിച്ചതു്.

## ഇരുപത്തിനാല്

# പൊൻെറാ കോർവോ രംഗം വിടുന്നു

മാൻഹാട്ടൻ ഡിസ്ട്രിക്റ്റിലെ അണുശക്തിവികസനപ്രവത്തനത്തിൽ ആക സ്മികമായി കണ്ടുപിടുത്തം പ്രയോജയപ്പെടുത്തിയിട്ടുണ്ട്. 1934 ഒക്ടോബർ 26-ാം തീയതി റോമിൽവച്ച് ഫെർമിയും സഹപ്രവത്തകരും പേററന്റ് അപേക്ഷ നൽകിയതു് ഈ കണ്ടുപിടുത്തത്തിനായിരുന്നു. അറ്റോമിക് പൈലുകളിലെല്ലാം യുറേനിയം ഭേദനത്താൽ ജന്യമാകുന്ന ന്യൂട്രോൺസ്സ കളെ ഇംഗാലത്തട്ടുകൾകൊണ്ടു് മന്ദീഭവിപ്പിക്കുന്നു. അതു കഴിഞ്ഞാണ് അവകൊണ്ടു് മററു യുറേനിയത്തെ ചുട്ടു് ദീപ്തിമത്വമുള്ള പ്ലൂട്ടോണിയമായ് രൂപാന്തരപ്പെടുത്തുന്നതു്. 1934-ൽ ഈ കണ്ടുപിടുത്തത്തിനു് വിപുലമായ പ്രയോജനം സംശയമായിട്ടാണ് കാണപ്പെട്ടതു്. അതു എട്ടു കൊല്ലത്തിനു ശേഷം പ്രയോജനകരമായിത്തീന്നു. ഈ ചെറിയ കാലഘട്ടത്തിൽ ഗവേ ഷണഫലങ്ങൾ സാങ്കേതികവിഭാഗം ഉപയോഗിക്കുന്നതിനു തയ്യാറാകുവാൻ വേണ്ടിവന്ന സമയപരിധിയാണ്.

മന്ദഗതികളായ ന്യൂട്രോൺസിനെ സംബന്ധിച്ചുള്ള നിർണ്ണായകരമായ പരീക്ഷണം റോമിലെ ഊർജ്ജതന്ത്രമന്ദിരത്തിൽ പിൻഭാഗത്തുള്ള, സ്വർണ്ണ മീൻ കിടന്നിരുന്ന ജലധാരായന്ത്രത്തിൽ വച്ചാണ് നടത്തിയതെന്നു ഓർമ്മിക്കു മല്ലോ. അതിലെ സുവർണ്ണമത്സ്യത്തെ അണുയുഗത്തിൻെറ പിതാമഹനായി പരിഗണിക്കുന്നതിൽ തെററില്ല. സെനററർ കോർബിനോ തൻെറ "കുട്ടി" കളോടു അവരുടെ കണ്ടുപിടുത്തത്തിനു പേററന്റ് എടുക്കാൻ നിർബ്ബന്ധിച്ച താണ്. ആദ്യത്തെ വിസ്മയത്തിനു ശേഷം 'കുട്ടികൾ' അദ്ദേഹത്തിൻെറ ഉപദേശം അനുസരിച്ചു.

പേററന്റിനപേക്ഷിച്ച സംഘം ഏഴുപേർ ചേന്നുള്ളതാണ്. അതിൽ അഞ്ചുപേർ മന്ദന്യൂട്രോൺക്രിയയുടെ കണ്ടുപിടുത്തക്കാരായി അവകാശ പ്പെട്ടു. അതു് ഫെർമിയും അദ്ദേഹത്തിൻെറ സഹപ്രവത്തകരായ റാസെററി, സെഗ്രേ, അമാൽഡി, പൊൻടികോർവോ എന്നിവരും ആയിരുന്നു. ബാക്കി യുള്ള രണ്ടുപേരിൽ പ്രൊഫസർ ട്രാബാക്കി ("ദൈവം") ഗവേഷണത്തിനാ വശ്യമായ റാഡോൺ നൽകുകയുണ്ടായി. ഡി. അഗോസ്റ്റിനോ രസതന്ത്ര പരീക്ഷണങ്ങളിൽ സഹായിച്ചു.

1935 ഫെബ്രവരി 2-ാം തീയതി ഒരു ഇററാലിയൻ പേററന്റ് നൽകപ്പെട്ടു. മററു രാജ്യങ്ങളിലും അതു് ലഭിക്കുന്നതിനുവേണ്ടി ശ്രമിക്കുക സ്വാഭാവികം മാത്രമാണ്. ഇതു് എങ്ങനെയാണെന്നു് അവക്ക് അറിവില്ല. അവർ വ്യവ സായികളായിരുന്നില്ലല്ലോ. വിദേശങ്ങളുമായി വ്യവസായബന്ധങ്ങളൊന്നും അവർക്കു് ഉണ്ടായിരുന്നുമില്ല. നിയമജ്ഞരുമായി ആലോചിക്കുന്നതിനു വേണ്ട സമയം ഗവേഷണത്തിൽനിന്നു് എടുത്തുകളയുന്നതിനു് അവർക്കു് ഇഷ്ടമില്ല.

ഫെർമിയുടെയും റാസെററിയുടെയും ആദ്യകാലശിഷ്യന്മാരിൽ സെഗ്രേ, അമാൽഡി എന്നിവരോടുകൂടി വേറൊരാൾകൂടിയുണ്ടായിരുന്നു. ആ ചെറു പ്പക്കാരൻെറ പേരു് ഗബ്രിയല്ലോ ജിയാനിനി എന്നാണ്. ജിയാനിനി

ഊർജ്ജതന്ത്രപഠനം സ്വീകരിച്ചതു് വ്യവസായത്തിൽ പിന്നെ പ്രവേശിക്കണമെന്നു കരുതിയാണു്. ഊർജ്ജതന്ത്രത്തിൽ ബിരുദ്ദ സമ്പാദിച്ചശേഷം അയാൾ കുറച്ചുകാലം ഒരു റേഡിയോ വ്യവസായശാലയിൽ ജോലിചെയ്തു. എന്നാൽ ഇററലിയിൽ അയാൾക്കു് പ്രവർത്തിക്കുന്നതിനുള്ള ചുററുപാടുകൾ വളരെ വിരളമായിരുന്നു. പെട്ടെന്നുള്ള, വിജയകരമായ ഔദ്യോഗികജീവിതമാണ് അയാൾ കൊതിച്ചതു്. അയാൾക്കു് വിവാഹിതനാകണം. ഒരു കുടുംബം പുലർത്തണം. ഈ ലോകത്തിനു സംഭാവനചെയ്യാൻ കഴിവുള്ള സുഖഭോഗങ്ങളിൽ ഗണ്യമായ പങ്കു് സ്വായത്തമാക്കണം.

ജിയോവന്നി തന്റെ സൗഭാഗ്യസമ്പൂർണ്ണത ഐക്യസംസ്ഥാനങ്ങളിൽ കണ്ടെത്താനായി 1930–ൽ അങ്ങോട്ടു പോയി.

ഗബ്രിയെല്ലോയ്ക്കു് ശരിയായ ഒരു കാര്യനിർവ്വാഹകന്റെ ഗുണങ്ങളുണ്ടു്.

അയാളുടെ പഴയ അദ്ധ്യാപകന്മാർക്കും, സഹവിദ്യാർത്ഥികൾക്കും വിദേശരാജ്യത്തു് പേറ്റൻറു സമ്പാദിക്കുന്നതിനു് അയാളാണു പററിയ ആൾ എന്നു തോന്നി. അവർ ഒരു കരാറുണ്ടാക്കി. പേറ്റന്റു് യൂറോപ്പിലും അമേരിക്കയിലും ലഭിക്കുന്നതിനും ചൂഷണംചെയ്യുന്നതിനും ജിയാനിനി ഉത്തരവാദിത്വം ഏറ്റെടുക്കണം. അതിന്റെ ഗുണഭോക്താക്കളിൽ എട്ടാമത്തെ ആളായി അയാൾ.

യൂറോപ്യൻരാജ്യങ്ങളിൽ അദ്ദേഹം സമ്പാദിച്ച പേറ്റൻറു് ആലോചനാവിഷയമല്ല. ഐക്യരാജ്യങ്ങളിൽ ജി. എം. ജിയാനിനികമ്പനിക്കുവേണ്ടി പേറ്റൻറിനായി 1935 ഒക്ടോബറിൽ പേറ്റൻറാഫീസിൽ അപേക്ഷിച്ച പേറ്റൻറു് അഞ്ചു കണ്ടുപിടുത്തക്കാരുടെ പേരിലാണു് എടുക്കേണ്ടിയിരുന്നതു്. ട്രാബാക്കിയും, ഡി. അഗോസ്റ്റിനോയും ജിയാനിനിയും കരാറുമൂലം അതിലെ പങ്കാളികളാണു്.

വളരെക്കാലത്തേയ്ക്കു് ഒന്നും സംഭവിച്ചില്ല. ഇററലിക്കാരെക്കാൾ വിശ്വാസയോഗ്യരല്ലായിരിക്കും അമേരിക്കക്കാർ. പേറ്റൻറു് ആഫീസ് കരുതലോടെ പ്രവർത്തിച്ചു. അപേക്ഷകന്മാരാണു് യഥാർത്ഥത്തിൽ മന്ദന്യൂട്രോൺക്രിയയുടെ കണ്ടുപിടുത്തക്കാരെന്നു തൃപ്തിവരുന്നതിനു് ഏതാണ്ടു് അഞ്ചുകൊല്ലം എടുത്തു. അമേരിക്കൻ പേറ്റൻറു് 1940 ജൂലൈ രണ്ടാം തീയതി നൽകപ്പെട്ടു.

ചരിത്രപരമായ സംഭവവികാസങ്ങൾ, ഫാസിസത്തിൻെറമേൽ പെട്ടെന്നുണ്ടായ നാസിസത്തിന്റെ സ്വാധീനം തുടങ്ങിയവ ഫെർമിയേയും മററു മൂന്നുപേരെയും ഇററലിവിടുന്നതിനു പ്രേരിപ്പിച്ചു. സെഗ്രേ കുടുംബസഹിതം കാലിഫോർണിയായിലെ ബെർക്ക്ലിയിൽ സ്ഥിരതാമസമാക്കി. പിന്നെ അയാൾ ലോസ് ആലമോസിലെ അണുപദ്ധതിയിൽ ചേർന്നു. ഒരു ദശാബ്ദത്തിനുശേഷം ഫെർമിയും അയാളും വീണ്ടും ഒന്നിച്ചു് ഒരിടത്തു് പ്രവർത്തിക്കാൻ ഇടയാകുകയും ചെയ്തു.

അന്നും അവിവാഹിതനായിരുന്ന റാസെററി—അദ്ദേഹം 1949-ൽ നാല്പത്തെട്ടാമത്തെ വയസ്സിലാണു വിവാഹിതനായതു്. ക്യൂബക്കിലെ ലവാൽ സർവ്വകലാശാലയിലെ ഫാക്കൽടിയിൽ ചേർന്നു. അവിടെ 1939 ജൂലൈ മാസത്തിൽ തന്റെ മാതാവിനോടൊത്താണു പോയതു്. ക്യൂബക്ക്, ജീവിക്കാൻ പററിയ ശാന്തമായ സ്ഥലമാണു്. ക്യാനഡായാണെങ്കിൽ ‘ഫൈ

ലോബൈററ്സ്'' ധാരാളമുള്ള നാട്ടമാണ്, ക്യൂബക്കിൽ അദ്ദേഹം ഊർജതന്ത്രജ്ഞനെന്ന പ്രവർത്തനം പിൻതുടർന്നു. അതേസമയംതന്നെ ഒരു ഉന്നതനായ ഭൂഗർഭശാസ്ത്രജ്ഞനുമായിത്തീർന്നു.

അഞ്ചു കണ്ടുപിടുത്തക്കാരിൽ ഏററവും യുവാവായിരുന്ന ബ്രൂണോ പൊൻടൊക്കോർവോ 1936-ൽ പാരീസിൽ പോയി. ജോലിയററ്ക്യൂറിയുടെ കീഴിൽ പഠിക്കുന്നതിനാണ് അങ്ങിനെ ചെയ്തതു്. അയാൾ ഇററലിയിലേക്ക് മടങ്ങാതിരിക്കാൻ തീരുമാനിച്ചു. പാരീസിൽവച്ച് അയാൾ ഒരു സ്വീഡിഷ്പെൺകുട്ടിയായ മറിയാന്നി നോർബ്ളോവിനെ വിവാഹം ചെയ്തു,

അമാൽഡി മാത്രം ഇററലിയിൽ അവശേഷിച്ചു.

പേററൻറവകാശം സ്ഥാപിക്കുന്നതിന് പലവിധത്തിലുള്ള വൈഷമ്യങ്ങൾ തടസ്സമുണ്ടായി. യുറേനിയംപദ്ധതിയുടെ യുദ്ധകാലത്തെ രഹസ്യം, മാൻഹാട്ടൻഡിസ്ട്രിക്ടിലെ നിയമജ്ഞന്മാർ ഫെർമിയുടെയും സെഗ്രേയുടെയും കാര്യങ്ങൾ കൈകാര്യം ചെയ്യുമായിരുന്നു. എന്നാൽ ജിയാനിനിയുടെ കാര്യം അവർക്ക് വയ്യാ—മാൻഹാട്ടൻഡിസ്ട്രിക്ടിൻെറ ഭരണകാര്യങ്ങൾ സൈനികാധികാരികളിൽനിന്നു് സിവിലിയൻ അധികാരികളായ അണുശക്തിക്കമ്മീഷനിലേക്കുള്ള മാററം, 1946-ലെ അണുശക്തിനിയമത്തിൻെറ പാസ്സാക്കൽ തുടങ്ങിയവ ഇവിടെ പറയാവുന്നതാണ്. 1946-ലെ അണുശക്തിനിയമത്തിൽ എല്ലാ നീതിപൂർവ്വകമായ പേററൻറ് അവകാശങ്ങൾക്കും നഷ്ടപരിഹാരം നൽകാൻ വ്യവസ്ഥചെയ്തു. എന്നാൽ എല്ലാ നിയമനിർമ്മാണങ്ങളെയുംപോലെ അതും എളുപ്പത്തിലുള്ള നിശ്ചയങ്ങൾക്ക് അമാന്തം വരുത്തി. അണുശക്തിക്കമ്മീഷൻെറ പൊതുഉപദേശകസമിതിയിൽ എൻറിക്കോ അംഗമായിരുന്നു. ഈ സ്ഥാനത്തിന് അദ്ദേഹത്തിനു ശമ്പളമുണ്ടായിരുന്നില്ല. എങ്കിലും അദ്ദേഹം ഒരു സർക്കാർഉദ്യോഗസ്ഥൻതന്നെ. അതിനാൽ സർക്കാർനിയമജ്ഞന്മാരുടെ അഭിപ്രായത്തിൽ അദ്ദേഹത്തിനോ മററു കണ്ടുപിടുത്തക്കാർക്കോ ഐക്യസംസ്ഥാനങ്ങൾക്കെതിരായി അവകാശം സ്ഥാപിക്കാവുന്നതല്ല.

എൻറിക്കോയുടെ പൊതു ഉപദേശകസമിതിയിലെ അംഗത്വം അവസാനിച്ചപ്പോൾ ജിയാനിനി അയാളുടെ പരിശ്രമങ്ങൾ പുനരാരംഭിച്ചു. അണുശക്തിക്കമ്മീഷനുമായി ഒത്തുതീർപ്പിലെത്തുന്നതിനുള്ള പരിശ്രമങ്ങളായിരുന്നു അതു്. അപ്രതീക്ഷിതമായി, കണ്ടുപിടുത്തക്കാരുമായി ആലോചിക്കാതെ ജി. എം. ജിയാനിനികമ്പനി ഐക്യസംസ്ഥാനസർക്കാരിനെതിരായി 1950 ആഗസ്റ്റ് 21-ാംതീയതി ''കോർട്ട് ഓഫ് ക്ലേയിംസ്-ൽ'' (U. S. Court of Claims) ഒരു ഹർജി ബോധിപ്പിച്ചു. ഈ ഹർജിയിൽ സർക്കാരിനെതിരായി പേറ്റൻറുള്ള ഒരു ക്രിയയ്ക്ക് നഷ്ടപരിഹാരം നൽകാതെ ഉപയോഗപ്പെടുത്തിയെന്നു് കുററാരോപണം നടത്തി. ജിയാനിനി കോർപ്പറേഷൻ 10,000,000 ഡാളർ നഷ്ടപരിഹാരം ആവശ്യപ്പെട്ടു. ആ തുക കണ്ടുപിടുത്തക്കാർക്ക് ഞെട്ടലുണ്ടാക്കുന്നതായിരുന്നു. ന്യായവിരുദ്ധമായും അവർക്കു തോന്നി. എന്നാൽ ഹർജിയിൽ അവകാശപ്പെടുന്ന തുക കിട്ടുമെന്നു് ആശിക്കുന്ന തുകയുമായി ബന്ധമൊന്നുമില്ലാത്തതാണെന്നാണ് ജിയാനിനി വിശദീകരിച്ചതു്. ഒരു തുക ഏതൊരു ചർച്ചയുടെയും പ്രാരംഭമായി പ്രസ്താവിക്കപ്പെടേണ്ടതാണല്ലോ.

ഹർജിയിന്മേൽ എന്തെങ്കിലും നടപടി സ്വീകരിക്കുന്നതിനു മുമ്പായി ഒക്ടോബർ 21–ാംതീയതി വർത്തമാനപ്പത്രങ്ങൾ അവിശ്വസനീയമായ ഒരു കഥ പ്രസിദ്ധീകരിച്ചു. അഞ്ചു് കണ്ടുപിടുത്തക്കാരിൽ ഒരാളായ ബ്രൂണോ പൊൻറാകോർവോ അപ്രത്യക്ഷനായി, ഒരു പക്ഷേ ഇരുമ്പുമറയ്ക്കു പിന്നിൽ തന്നെയായിരിക്കാം.

ജിയാനിനി അസ്വസ്ഥനായി. ഒരു പക്ഷേ ഒരു കമ്മ്യൂണിസ്റ്റായ രിക്കാനിടയുള്ള ഒരാളിനെ പ്രതിനിധീകരിക്കുന്നതിനു് അയാൾക്കു സമ്മതമില്ല. അയാൾ ഒരു പക്ഷേ റഷ്യയിലേക്കു് ഒളിച്ചോടിയതായിരിക്കാം. അയാളെ പ്രതിനിധീകരിച്ചു് ഐക്യസംസ്ഥാനസർക്കാരിനെതിരായി ഹർജി കൊടുക്കാൻ അയാൾക്കു് ഇഷ്ടമില്ല. ജി. എം. ജിയാനിനി കോർപ്പറേഷൻ ഹർജി പിൻവലിച്ചു.

പിന്നീടു് ജിയാനിനി അണുശക്തിക്കമ്മീഷനുമായി പേറ്റൻറവകാശം സംബന്ധിച്ച കരാറിനുവേണ്ടിയുള്ള ശ്രമം പുനരാരംഭിച്ചു. 1953 വേനൽക്കാലത്തു് ഒരു വ്യവസ്ഥയിലെത്തി.

പൊൻറാകോർവോ ഭാര്യയും മൂന്നു കുഞ്ഞുങ്ങളുമായി റഷ്യയിലേക്കു് ഒളിച്ചോടിയെന്നുള്ളതു് അതിവിചിത്രവും ഭാവനാതീതവുമായി തോന്നി. ബ്രിട്ടീഷ് അണുശാസ്ത്രജ്ഞനായ ബ്രൂണോ പൊൻറാകോർവോ, ഒക്ടോബർ 21-ാംതീയതിയിലെ പത്രങ്ങൾ പ്രസ്താവിച്ചു, ഇരുമ്പുമറയ്ക്കു പിന്നിൽ മറഞ്ഞതു് അന്താരാഷ്ട്രീയപോലീസ് അയാളെ പിൻതുടർന്നുകൊണ്ടിരുന്നതിനാലാണ്. പൊൻറാകോർവോ മുമ്പത്തെ ജൂലൈമാസംവരെ ഹാർവ്വലിൽ ജോലിചെയ്തതാണ്. എന്നിട്ടു് ഒരു അവധിക്കു് അയാൾ സകുടുംബം ഇററലിയിലേക്കു പോയി. അയാളുടെ സ്ഥിതിഗതിയെക്കുറിച്ചു ബ്രിട്ടീഷ് രഹസ്യപോലീസ് ഇററലിയിലെ സെക്യൂരിറ്റി പോലീസിനോടു വിവരം തിരക്കുന്നതുവരെ, ആരും ഗണ്യമാക്കിയില്ല. പൊൻറാകോർവോ കുടുംബം ഒരു സ്വീഡിഷ്‌വിമാനത്തിൽ റോം വിട്ടതായി അപ്പോൾ അറിയാൻ ഇടയായി. ഒരുപക്ഷേ നേരിട്ടു് പോളണ്ടിലേക്കായിരുന്നിരിക്കാം. പിന്നീടുള്ള വാർത്തകൾ പോളണ്ടിലേക്കെന്നുള്ള വിവരം അസാദ്ധ്യമാക്കി. എന്തുകൊണ്ടെന്നാൽ പൊൻറാകോർവോ സെപ്തംബർ ഒന്നാംതീയതി നാടുവിട്ടതായിട്ടു് സംശയാതീതമായി തെളിയിക്കപ്പെട്ടു. 1930 ആദ്യം അയാൾ റോം സർവ്വകലാശാലയിൽ താമസിച്ചിരുന്നതുസംബന്ധിച്ചുള്ള വിശദവും സൂക്ഷ്മവുമായ വിവരങ്ങൾ കുഴഞ്ഞതാണെങ്കിലും ഒരു കഥയിൽ പറഞ്ഞിട്ടുണ്ടു് അയാളുടെ സ്നേഹിതന്മാർ അയാളെ "കുട്ടി"യായെ അപ്പോഴും ഓർമ്മിക്കുന്നുള്ളുവെന്നു മിലാനിലുണ്ടായിരുന്ന പൊന്റൊകോർവ്വോ പിതാവു്. അയാളുടെ ഒളിച്ചോട്ടം സംബന്ധിച്ചുള്ള അറിവു് നിഷേധിച്ചു. സമയമാകുമ്പോൾ ബ്രൂണോ ഇംഗ്ലണ്ടിൽ മടങ്ങിച്ചെന്നുചേരുമെന്നു് അദ്ദേഹം അഭിപ്രായപ്പെട്ടു.

ആദ്യം എൻറിക്കോയും ഞാനും ബ്രൂണോയുടെ പിതാവിൻെറ വിശ്വാസത്തിൽ പങ്കുകൊള്ളുവാനാണു് ഇഷ്ടപ്പെട്ടതു്. പൊൻറാകോർവോയുടെ കുലത്തിലെ പലരും ഇററലിയിൽ പ്രമുഖരായ കമ്മ്യൂണിസ്ററുകളായിരുന്നു എന്നു് ഞങ്ങൾക്കറിവുണ്ടു്. എന്നാൽ ബ്രൂണോയെപ്പോലെ സുബുദ്ധിയായ ഒരാൾ അത്തരം കഠിനവും പരിഹരിക്കപ്പെടാനാവാത്തതുമായ ഒരു തീരുമാനം സ്വീകരിക്കയില്ലെന്നു ഞങ്ങൾ കരുതി. അയാൾ

സ്കാണ്ടിനേവിയായിലെ ഏതോ അജ്ഞാതസ്ഥലത്തു സ്കീയിംഗ് വിനോദത്തിൽ ഏർപ്പെട്ടിരിക്കുകയാവാം. അയാൾ ഇടവരുത്തിയിട്ടുള്ള അസ്വാസ്ഥ്യം അറിയാറാവുമ്പോൾ അയാൾ പ്രത്യക്ഷനായിക്കൊള്ളും.

ഈ രാജ്യത്തു് എത്തിയശേഷം അധികം താമസിയാതെ അയാൾ ലിയോണിയായിൽവന്നു ഞങ്ങളെ സന്ദർശിച്ചു. അയാൾ തനിച്ചേ ഉണ്ടായിരുന്നുള്ളു. മാറിയാററി സമുദ്രയാത്രകൊണ്ടു് ക്ഷീണിച്ചിരിക്കുകയാണെന്നും അവർക്കു് വിശ്രമം വേണ്ടിയിരിക്കുന്നു എന്നും പറഞ്ഞു. ഈ വിവരത്തിൽ അത്ഭുതമായിട്ടൊന്നുമുണ്ടായിരുന്നില്ല. യൂറോപ്പിൽനിന്നു് അഭയാർത്ഥികളെ കേററാവുന്നതിൽ കൂടുതൽ കയററിയിരുന്ന ഒരു കപ്പലിലുള്ള സമുദ്രയാത്ര ഒരു വിനോദയാത്രയല്ല. അയാളുടെ ഭാര്യയെ ഞാൻ സന്ദർശിക്കാൻ ചെല്ലാമെന്നുള്ള എൻെറ അഭിപ്രായത്തെ അയാൾ നിരസിച്ചതും അവർക്കുവേണ്ടി ഒരു സഹായവും ചെയ്യാനില്ലെന്നും. അയാൾക്കു് കൊച്ചു ഗിലിനെ പരിചയപ്പെടുത്താൻ കഴിവില്ലെന്നും അയാൾ അറിയിച്ചതും പ്രത്യേകതയായി തോന്നി.

ബ്രൂണോ ഒട്ടും മാറിയിട്ടില്ല. സുന്ദരനും സന്തോഷവാനുമായ അയാൾ സ്വന്തം ഭാവിയെക്കുറിച്ചു് ഒട്ടും അസ്വസ്ഥനായിട്ടില്ല. റോമിൽ വരുമ്പോഴും അയാൾ ഒരു "കുട്ടി" തന്നെ ആയിരുന്നു. അമേരിക്കയിലെത്തുമ്പോൾ അയാൾക്കുവേണ്ടി എന്തെങ്കിലും ഔദ്യോഗികസ്ഥാനം കാത്തിരിക്കുമായിരുന്നു. പ്രത്യേകിച്ചു് പദ്ധതികളുമുണ്ടായിരുന്നില്ല അയാൾക്കു്. ഇങ്ങനെയൊക്കെയായിരുന്നെങ്കിലും പുറമെ അയാൾ ശാന്തനായിരുന്നു തൻെറ കഷ്ടതയെക്കുറിച്ചു് ലഘുവായിട്ടാണു സംസാരിച്ചിരുന്നതും.

ഒരുപക്ഷേ പൊൻെറാ കോർവോയെപ്പോലെ ധീഷണാശേഷിയും മററുള്ളവർ ഇഷ്ടപ്പെടുന്ന സ്വഭാവവും അക്ഷീണനായ ഒരു പണിക്കാരനെന്നുള്ള സുസ്ഥാപിതമായ പ്രശസ്തിയും ഉള്ള ഒരാളിനു് ശുഭപ്രതീക്ഷകനാകാൻ അവകാശമുണ്ടു്. താമസിയാതെ അയാൾ ഒക്ലഹാമായിലുള്ള ഒരു എണ്ണക്കമ്പനിയിൽ ഒരു ശാസ്ത്രഗവേഷകനായിത്തീർന്നു. 1943-ൽ ആംഗ്ലോ കനേഡിയൻ യുറേനിയം പദ്ധതിയിൽ ചേരുന്നതിനായി ക്ഷണിക്കപ്പെട്ടു.

ക്യാനഡായിലേക്കുള്ള യാത്രയിൽ അയാൾ ചിക്കാഗോയിൽ ഞങ്ങളെ കാണാൻ വന്നു. ഭാര്യയും മക്കളും അയാളുടെകൂടെ ഉണ്ടായിരുന്നില്ല. ഞങ്ങൾ ലോസ് അലമോസിലേക്കു പോകുന്നതിനുമുമ്പു് 1944-ൽ അയാൾ വീണ്ടും വന്നു. കനേഡിയൻ പർവ്വതങ്ങളിൽ ഹിമവിനോദങ്ങളിൽ ഏർപ്പെട്ടിരിക്കവേ അയാളുടെ കാലു് ഒടിഞ്ഞു. എങ്കിലും അതു കണക്കാക്കിയിരുന്നതായി തോന്നിയില്ല. ചുണയോടെ എത്തിയെത്തിച്ചാടി. സുന്ദരമായി ഊന്നുകോലിൽ അംഗവിക്ഷേപങ്ങളൊടെ നടന്നു. എല്ലാവരുടെയും ശ്രദ്ധാകേന്ദ്രം ആയതിൽ അയാൾ സന്തോഷിച്ചു. വ്യാകുലരും അന്വേഷണപ്രിയരുമായ മിത്രങ്ങളോടു സന്തോഷത്തോടെ പുഞ്ചിരിച്ചു. എന്നിട്ടു് കൂടുതൽ എത്തിയെത്തി നടന്നു. ആംഗ്ലോകനേഡിയൻ യുറേനിയപദ്ധതിക്കാർ എന്തോ ഔദ്യോഗികാവശ്യത്തിനായി അയാളെ ചിക്കാഗോയിൽ അയച്ചിരുന്നതാണു്.

ബ്രൂണോ ക്യാനഡായിൽ ആറു സംവത്സരം താമസിച്ചു. 1949 ആദ്യം അയാൾ ഹാർവ്വലിലെ ബ്രിട്ടീഷ് അണുശക്തിപദ്ധതിയിൽ ചേർന്നു. 1948-ലെ അവസാനത്തിലാണു് അയാൾ ഐക്യസംസ്ഥാനങ്ങളിലേക്കു് അവസാന

മായി യാത്ര നടത്തിയതു്. ഈ പ്രാവശ്യം അയാളുടെ ഭാര്യയും വന്നിരുന്നു. അവർ രണ്ടുപേരുംകൂടി ഒരു സായാഹ്നത്തിൽ ഞങ്ങളെ സന്ദർശിക്കാൻ എത്തി. അവർ ചിക്കാഗോയിലേക്കു് പോകുന്നവഴിയായിരുന്നു. അത്താഴത്തിനു് അവർ അമാന്തിച്ചാണു് എത്തിയതു്. അതു് ബ്രൂണോയെ വല്ലാതെ അസ്വസ്ഥനാക്കി. കാരണം അമാന്തംകൊണ്ടു് ഞങ്ങൾക്കു വളരെ വൈഷമ്യങ്ങൾ ഉണ്ടായിരിക്കുമല്ലോ എന്നുള്ളതായിരുന്നു. മറിയാന്നി സാധനങ്ങൾ വാങ്ങുന്നതിനിറങ്ങി; ഹോട്ടലിലേക്കു മടങ്ങുമ്പോൾ അവൾക്കു വഴിതെററിയെന്നാണു് അയാൾ അറിയിച്ചതു്. അയാൾ അവളെ ശാസിച്ചു. അവൾ വൈകുവാൻ പാടില്ലായിരുന്നു. അയാൾ ഒരു ടാക്സി വിളിച്ചു. മറെറാന്നും ചെയ്യാൻ കഴിഞ്ഞില്ല. ബ്രൂണോ അനായാസമായും ഉച്ചത്തിലും സംസാരിച്ചു. അയാളുടെ ശബ്ദത്തിൽ അസ്വാസ്ഥ്യം നിറഞ്ഞു നിന്നിരുന്നു എന്നാൽ ഭാര്യ നിശ്ശബ്ദയായിരുന്നതേയുള്ളു.

പൊൻറാകോർവോയും കുടുംബവും അപ്രത്യക്ഷമായശേഷം, മറിയന്നിയും ബ്രൂണോയെപ്പോലെ ഒരു കമ്മ്യൂണിസ്റ്റായിരുന്നു എന്നറിയാൻ ഇടയായതു് ഞങ്ങളിൽ അത്ഭുതമുണ്ടാക്കുകതന്നെ ചെയ്തു. ബ്രിട്ടീഷ്അധികാരികൾക്കു് ആ അറിവു് സ്വീഡനിൽനിന്നു ലഭിച്ചു. അവരെസംബന്ധിച്ചുണ്ടായിരുന്ന കഥകളിൽ നിന്നു അനുമാനിക്കേണ്ടതു്, പൊന്റേകോർവോ കുടുംബം സംശയിക്കാൻ ഇടയായതിൽ കവിഞ്ഞു് പ്രധാനപ്പെട്ട പങ്കു് വഹിച്ചിരിക്കുമെന്നുള്ളതു് അതിലും അത്ഭുതകരംതന്നെയാണു്.

ഇതുസംബന്ധിച്ചു് സൂചനകൾ എനിക്കു സിദ്ധിച്ചപ്പോഴേക്കു് ബ്രൂണോയും കുടുംബവും ഇരുമ്പുമറയ്ക്കു പിന്നിൽ മറഞ്ഞുകഴിഞ്ഞിരുന്നു എന്നുള്ളതിനെപ്പററി സംശയമില്ലായിരുന്നു. എല്ലാ സൂചനകളും അതിലേക്കാണു ചൂണ്ടിയതു്. റോമിൽനിന്നു് കോപ്പൻഹേഗനിലേക്കു്, ഒരു വിമാനത്തിൽ; കോപ്പൻഹേഗനിൽനിന്നു് സ്റ്റോക്ക്ഹോമിലേക്കു് തീവണ്ടിയിൽ; സ്റ്റോക്ക്ഹോമിൽനിന്നു് ഹെൽസിങ്കിയിലേക്കു് ഒരു സ്കാൻഡിനേവിയൻവിമാനത്തിൽ—അങ്ങിനെയാണു് ആ കുടുംബത്തിൻെറ യാത്രസംബന്ധിച്ചുള്ള വിവരങ്ങൾ ശേഖരിക്കാനിടയായതു്. കോപ്പൻഹേഗനിലേക്കു് വിമാനത്തിൽ യാത്രചെയ്യുമ്പോൾ ഇരുപതു റാത്തലോളംവരുന്ന തടിച്ച സ്വകാര്യസഞ്ചി അയാളുടെ ഇരിപ്പിടത്തിനടുത്തുതന്നെ വയ്ക്കേണമെന്നു് നിർബ്ബന്ധംപിടിച്ചിരുന്നതായും റിപ്പോർട്ടുണ്ടു്. സ്റ്റോക്ക്ഹോമിൽ പൊൻറാകോർവോമാർ, മറിയാന്നിയുടെ മാതാപിതാക്കന്മാരെ സന്ദർശിക്കുകയുണ്ടായില്ല. വിമാനത്താവളത്തിൽനിന്നു് കഷ്ടിച്ചു പതിനഞ്ചു മിനിററു് ദൂരമേ ട്രാംവഴിയെ അവിടേക്കുണ്ടായിരുന്നുള്ളുതാനും. മാതാപിതാക്കന്മാരെ അവർ ഫോണിൽ വിളിച്ചതുമില്ല. ബ്രൂണോയുടെ ഏററവും ഇളയ മകൻ, അഞ്ചു വയസ്സുള്ള അൻേറാനിയോ, ഒരു സഹയാത്രികനോടു് "ഞങ്ങൾ റഷ്യയിലേക്കു പോകുകയാണു്"—എന്നു പറഞ്ഞതായും റിപ്പോർട്ടുണ്ടു്.

പൊൻറാകോർവോമാർ ഹെൽസിങ്കിയിൽ സെപ്തംബർ 2-ാംതീയതി എത്തി. സ്റ്റോക്ക്ഹോമിലേക്കു് മടങ്ങിയ ആകാശയാത്രക്കാരുടെ പട്ടികയിൽ അവരുടെ പേരു് ഫിൻലണ്ടിലെ ഒരു റെക്കോർഡുകളിലും കാണുകയുണ്ടായിട്ടില്ല മറെറല്ലാ സഞ്ചാരമാർഗ്ഗങ്ങളും,—ആകാശം, കപ്പൽ തീവണ്ടി—റഷ്യയിലേക്കുള്ളതാണു്. ഒരു ഇററാലിയൻ പത്രപ്രവർത്തകൻ ഹെൽസിങ്കിയിലേക്കു തെളിവുകൾ കണ്ടുപിടിക്കാൻ പറക്കുകയുണ്ടായി.

'ഇൽ ടെമ്പോ' എന്ന ഇററാലിയൻപത്രത്തിൽ അയാൾ വിവരങ്ങൾ റിപ്പോർട്ടു ചെയ്തു. ഹെൽസിങ്കി വിമാനത്താവളത്തിൽ സോവിയററുകാര്യാലയത്തിൻെറ വക ഒരു കാർ എത്തി പൊൻെറാകോർവോമാരെ കയററി അവരെ തുറമുഖത്തേക്കു കൊണ്ടുപോയി. അവിടെ 'ബൈെഴല്ലാസ്റ്റോവ്' എന്ന കപ്പൽ രാവിലെ 10.40-ന് യാത്രചെയ്യാൻ നിശ്ചയിച്ചിരുന്നതു് വൈകുന്നേരം 5 മണിവരെ കാത്തുകിടന്നു. അവർ നങ്കൂരമിട്ടു കാത്തിരുന്നതു് പൊൻെറാകോർവോമാരെ ആയിരുന്നത്രേ.

നവംബർ ആറാംതീയതി ബ്രിട്ടീഷ് സപ്ലൈമന്ത്രി കോമൺസ്സ്സഭയിൽ പ്രസംഗിക്കുമ്പോൾ പൊൻെറാകോർവോമാരെക്കുറിച്ച് ഇങ്ങനെ പ്രസ്താവിച്ചു. "എനിക്ക് അവരുടെ ചുററുപാടുകളെക്കുറിച്ചു നിശ്ചിതമായ തെളിവുകളൊന്നുമില്ല. എങ്കിലും അവർ റഷ്യയിൽ ഉണ്ടായിരിക്കുമെന്നുള്ളതിനെപ്പററി എനിക്ക് ഒരു സംശയവുമില്ല."

ബ്രൂണോയും കുടുംബവും ഇരുമ്പുമറയുടെ അപ്പുറത്തേക്ക് കടന്നുകഴിഞ്ഞിരിക്കുമെന്ന വസ്തുത എൻറിക്കോയും ഞാനും അങ്ങിനെ സ്വീകരിക്കാൻ ഇടയായി.

'കുട്ടി'യെക്കുറിച്ച് രണ്ടു പ്രശ്നങ്ങൾ ഞങ്ങളുടെ മനസ്സിൽ പൊന്തിവന്നു: അയാളുടെ രാഷ്ട്രീയാശയങ്ങളെക്കുറിച്ച് എന്തായിരുന്നു ഞങ്ങൾക്കു് അറിവുണ്ടായിരുന്നതു്? അയാൾ വിവരങ്ങൾ റഷ്യയിലേക്കു കടത്താൻ ഇടയായിട്ടുണ്ടോ?

ഞങ്ങൾ പൊൻെറാകോർവോയുമായി രാഷ്ട്രീയം സംസാരിക്കുകയുണ്ടായിട്ടില്ലെന്നുള്ള അവിശ്വസനീയമായ സത്യം ഞങ്ങൾക്കു ബോദ്ധ്യമായി. ഞങ്ങളുടെ മററു മിത്രങ്ങളുടെയെല്ലാം രാഷ്ട്രീയവിശ്വാസങ്ങൾ ഞങ്ങൾക്കു് അറിയാൻ ഇടവന്നിട്ടുണ്ടു്. സംഭവവികാസങ്ങളിൽ അവരുടെയൊക്കെ നിലപാട് എന്തായിരിക്കുമെന്നു ഞങ്ങൾക്കു പ്രവചിക്കുവാനും വിഷമമുണ്ടായിരുന്നില്ല. എന്നാൽ ഇതു് പൊൻെറാകോർവോയെസംബന്ധിച്ച ശരിയല്ല. ഞങ്ങളെസംബന്ധിച്ചിടത്തോളം അയാൾ സന്തോഷവാനായ 'കുട്ടി'യാണു്. കായികവിനോദങ്ങളിൽ തൽപരനായ, അവയിൽ കോളേജു വിദ്യാർത്ഥികളുള്ള താൽപര്യത്തെ അതിക്രമിച്ചു വളരാൻസാധിക്കാൻ കഴിവില്ലാത്ത, 'കുട്ടി' അവസാനമായി 1949-ൽ ബാസലിലും കോമോയിലും വച്ചു കാണാനിടയായ മനുഷ്യൻ മാത്രമാണു്. അവിടെവച്ചാണു് ഊർജ്ജതന്ത്രജ്ഞന്മാരുടെ രണ്ടു സമ്മേളനങ്ങൾ ഒന്നിനപ്പുറകെയൊന്നായി നടന്നതു്. കോമോയിൽ അവർ രണ്ടുപേരും ടെന്നീസു കളിച്ചു. ബാസലിൽ അയാളും എൻറിക്കോയും റൈൻനദിയിൽ ഒരു നാഴിക ഒന്നിച്ചു നീന്തി. ഇവയായിരുന്നു അവസാനമായി അയാളെക്കുറിച്ചുള്ള സ്മരണകൾ. രാഷ്ട്രീയത്തിനു്, കമ്മ്യൂണിസവും മുതലാളിത്വവും തമ്മിലുള്ള വാദപ്രതിവാദങ്ങൾക്കൊന്നിനും ഞങ്ങളുടെ ഓർമ്മയിൽ സ്ഥാനം ഇല്ല.

ഒന്നാമത്തെപ്പോലെതന്നെ ഉത്തരം പറയാൻ കഠിനമായതു തന്നെയാണു് രണ്ടാമത്തേതും. എൻറിക്കോയുടെ അറിവിൽ പെട്ടിടത്തോളം, പൊൻെറാകോർവോയ്ക്കു് ജീവൽപ്രധാനമായ വിവരങ്ങൾ അറിയുന്നതിനുള്ള സൗകര്യമുണ്ടായിരുന്നില്ല. ഹാർവ്വലിൽ അയാൾ പ്രപഞ്ചരശ്മികളെക്കുറിച്ചാണു് ഗവേഷണം നടത്തിവന്നിരുന്നതു്. രഹസ്യപ്രവർത്തനമായിരുന്നില്ല. കോമൺസ്സ്സഭയിലെ ചർച്ചാവേളയിൽ ബ്രിട്ടീഷ് സപ്ളൈ മന്ത്രി ഒക്ടോബർ

23-ാം തീയതി ഇങ്ങനെ പ്രസ്താവിച്ചു: "വളരെ വർഷങ്ങളായി രഹസ്യ പ്രവത്തനങ്ങളുമായി പൊന്റെോകോർവോയ്ക്കുണ്ടായിരുന്ന ബന്ധം വളരെ പരിമിതമായിരുന്നു."

ഫ്യൂക്സ് സി സംഭവവുമായി, ചില പത്രങ്ങൾ സൂചിപ്പിച്ചമാതിരി, ബ്രൂണോയ്ക്കു ബന്ധമുണ്ടായിരുന്നെങ്കിൽ അയാൾ ഇത്രനാൾ കാത്തിരിക്കേണ്ട കാര്യമുണ്ടായിരുന്നോ? ഫ്യൂക്സിനെ മാർച്ചിൽ കുറ്റവാളിയായി ശിക്ഷിച്ചതു മുതൽ സെപ്തംബർവരെ എന്തിനു് അയാൾ കാത്തിരുന്നു? ഹാർവ്വലിൽ അയാളെ നല്ലതുപോലെ ആളുകൾ ഇഷ്ടപ്പെട്ടു. അവിടെ ധാരാളം മിത്രങ്ങളും അയാൾക്കുണ്ടായിരുന്നു. അയാളുടെ പെരുമാററങ്ങളിൽ, സ്വഭാവത്തിൽ അവർ അസ്വാഭാവികമായി ഒന്നും കണ്ടിരുന്നില്ല. 1950-ൽ അയാളെ കണ്ട മിത്രങ്ങളും ബന്ധുക്കളും സാധാരണനിലയിലുള്ള ആളായിട്ടാണു ദർശിച്ചതു്. മനോവിഷമമില്ലാത്തവനും ഒഴിവുകാലം ആസ്വദിക്കുന്നവനുമായിട്ടാണു് ആഗസ്റ്റ് അവസാനംവരെയെങ്കിലും അയാൾ കാണപ്പെട്ടതു്.

മറുവശത്തു് ഈ വിവരങ്ങൾ ഉണ്ടു്. ഫ്യൂക്സിൻെറ കുററവിസ്താരത്തിനുശേഷം അയാൾ സ്വയം ബ്രിട്ടീഷ് രഹസ്യപ്പോലീസിനു മുമ്പിൽ ഹാജരായി, അയാളുടെ സഹോദരന്മാരിൽ ഒരാൾ കമ്മ്യൂണിസ്റ്റാണെന്നു് ഏററുപറഞ്ഞു. വേനൽക്കാലത്തു് ഹാർവ്വലിലെ ഉദ്യോഗം അയാൾ രാജിവെച്ചു. അതു് വളരെ നാളത്തെ സന്ദേഹത്തിനുശേഷമാണു് ചെയ്തതു്. അതിനുശേഷം ലീവിൽ പൂൾസർവ്വകലാശാലയിൽ ഒരു സ്ഥാനം സ്വീകരിച്ചു. (1951 ജനുവരിയിൽ പുതിയ ഉദ്യോഗത്തിൽ പ്രവേശിക്കാനിരുന്നതാണു്.) റോം വിട്ടതിനു ഒൻപതു ദിവസം മുമ്പു്, അതായതു് ആഗസ്റ്റ് 22-ാം തീയതി, ബ്രൂണോ അയാളുടെ കമ്മ്യൂണിസ്റ്റായ സഹോദരനെയും സഹോദരപത്നിയേയും സന്ദർശിച്ചു. അതിനുശേഷം അയാളുടെ മനോഭാവം വ്യത്യാസപ്പെട്ടതായി തോന്നി.

പൊന്റെോകോർവോമാർ അപ്രത്യക്ഷരായിട്ടു് മൂന്നു സംവത്സരം കഴിഞ്ഞിരിക്കുന്നു. അവരെക്കുറിച്ചു് ഒരു വാക്കുപോലും കേട്ടിട്ടില്ല. ആരും അവരെ കണ്ടിട്ടില്ല. അവരുടെ ബന്ധുക്കൾ അവരെക്കുറിച്ചുള്ള അറിവു് നിഷേധിക്കുന്നു. ബ്രിട്ടീഷ് ഗവമെൻറു് ബ്രൂണോയ്ക്കെതിരായി ഒരു കുററവും ആരോപിച്ചിട്ടില്ല. ഇംഗ്ലണ്ടിൽ എന്തെങ്കിലും കണ്ടിട്ടുണ്ടെങ്കിൽ അതു് അയാൾക്കു് വിപരീതമായിട്ടുള്ള തെളിവാണെന്നു വ്യാഖ്യാനിക്കാവുന്നതാണു്. എന്നാൽ ഈ തെളിവിൻെറ കാര്യം ഇതുവരെ വ്യക്തമാക്കപ്പെട്ടിട്ടില്ല. ഇതെല്ലാം ഇരുപതാം നൂറ്റാണ്ടിലുമാണു് നടന്നതു്!

## ഇരുപത്തഞ്ച്

# ഒരു പുതിയ കളിപ്പാട്ടം

സൈക്ലോട്രോൺസ്, ഈജിപ്റ്റിലെ പിരമിഡുകളെപ്പോലെ, പ്രയോജനരഹിതങ്ങളായ സ്മാരകങ്ങളായി ചരിത്രത്തിൽ സ്ഥാനം പിടിക്കുന്നതാണ്.—എൻറിക്കോ പറയുകയുണ്ടായി. സ്റ്റാഗ്ഫീൽഡിലെ വെസ്റ്റ്സ്റ്റാൻഡ്സിൽ ആദ്യമായി ഊർജ്ജതന്ത്രജ്ഞന്മാർ പൈൽ പ്രവർത്തിപ്പിച്ച സ്മരണീയദിനം കഴിഞ്ഞിട്ട് മിക്കവാറും ഒൻപതു സംവത്സരങ്ങൾ കടന്നുപോയിരിക്കുന്നു. മദ്ധ്യകാലക്കൊട്ടാരമെന്നു തോന്നിപ്പിക്കുന്ന കെട്ടിടത്തിനെതിരെയുള്ള തെരുവിൽ നൂതനങ്ങളായ സൗധസമൂഹങ്ങൾ ഉയർന്നുകഴിഞ്ഞിരിക്കുന്നു. മദ്ധ്യകാലക്കൊട്ടാരം വൃത്തികെട്ടതായിരുന്നു. നേരെമറിച്ച് ഇവയൊക്കെ ഭംഗിയുള്ളതും വൃത്തിയുള്ളതുമാണ്. ഇവിടെയാണ് അടിസ്ഥാന ഗവേഷണാലയവും അക്സിലറേറ്റർ കെട്ടിടവും.

ചിക്കാഗോ സർവ്വകലാശാലയിലെ ഭീമമായ സൈക്ലോട്രോൺ കെട്ടിയുയർത്തിയതു് ഉയരമില്ലാത്ത, നീളമുള്ള അക്സിലറേറ്റർ കെട്ടിടത്തിലാണ്. എൻറിക്കോ എന്നോടു സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ, സൈക്ലോട്രോൺ പ്രവർത്തനം ആരംഭിച്ചുതുടങ്ങുകയാണ്. അതിൻെറ നിർമ്മാണം 1947–ൽ ആരംഭിച്ചശേഷം നാലാമത്തെ കൊല്ലമാണ്. വളരെക്കാലം സ്വപ്നം കണ്ടുകൊണ്ടിരുന്നിട്ട്, പ്രതീക്ഷകൾക്കതീതമായ വിധം, സിദ്ധിച്ച പുതിയ കളിക്കോപ്പു കിട്ടുമ്പോൾ ഒരു കുട്ടിക്കുണ്ടാകുന്നതുപോലെയുള്ള വികാരാവേശവും സന്തോഷവും എൻറിക്കോയ്ക്കുണ്ട്. അദ്ദേഹം 1951–ൽ എല്ലാ സമയവും അതുകൊണ്ട് കളിച്ചു. അദ്ദേഹത്തിൻെറ നിശ്ചിതമായ ദിനചര്യ താറുമാറാക്കാൻ അദ്ദേഹം അതിനെ അനുവദിച്ചു.

''സൈക്ലോട്രോൺസും പിരമിഡുകളും'' — ഞാൻ പ്രതിവചിച്ചു. ''എന്തൊരു വല്ലാത്ത താരതമ്യം! അവയ്ക്കെന്താണ് പൊതുവായിട്ടുള്ളതു്?''

'അവരണ്ടും ദ്രവ്യത്തിൻെറ മൃഗീയശക്തികളുടെ മേൽ മനുഷ്യൻ നേടിയിട്ടുള്ള വിജയത്തിൻെറ പ്രത്യക്ഷമായ തെളിവുകളാണ്.'' അവരണ്ടും സാമ്പത്തികമായ ലാഭത്തെ, ലക്ഷ്യമാക്കിയുള്ള പരിഗണനകളൊന്നുമില്ലാതെ നിർമ്മിക്കപ്പെട്ടിട്ടുള്ളവയല്ല.''

ഈ പ്രസ്താവന ശരിയായിരുന്നു. രാജാക്കന്മാരുടെ അഹങ്കാരത്തെ വാഴ്ത്തിക്കാണിക്കാനും മരണാനന്തരം അവരുടെ ജഡത്തെ സംരക്ഷിക്കാനും വേണ്ടിയാണ് പിരമിഡുകൾ നിർമ്മിച്ചിട്ടുള്ളതു്. സൈക്ലോട്രോണുകൾ വിജ്ഞാനപന്ഥാവിൽ ഒരുപടി മുമ്പോട്ടുവയ്ക്കുവാൻ സൗകര്യം നൽകിയേക്കും. വാസ്തവത്തിൽ സൈക്ലോട്രോണും പിരമിഡും പ്രയോജനരഹിതങ്ങളായ സ്മാരകങ്ങൾ തന്നെ!

ആദ്യത്തെ ഭീമമായ സൈക്ലോട്രോൺ നിർമ്മിച്ചതു ഏണസ്റ്റ് ലാറൻസ് ആണ്. അദ്ദേഹത്തെയാണ് സൈക്ലോട്രോണുകളുടെ പിതാവെന്നു വിളിച്ചുവരുന്നതു്. അതു് നിർമ്മിച്ചതു് കാലിഫോർണിയായിലെ ബെർക്ക്ലി എന്ന സ്ഥലത്താണ്. രണ്ടാം ലോകമഹായുദ്ധം കഴിഞ്ഞശേഷം ഉടനെയാണതു് ചെയ്തതു്. അതു് ജനവാസമുള്ള സ്ഥലത്തുനിന്നു് ദൂരത്തായിരി

ക്കുന്നതാണു് ഉത്തമമെന്നു ലാറൻസിനു തോന്നി. എന്തുകൊണ്ടെന്നാൽ അത്ര വളരെ ഭീമമായ സൈക്ലോട്രോൺ പ്രവത്തിച്ചുതുടങ്ങുമ്പോൾ മാരകമായ പ്രസരണം ഉണ്ടാകുന്നതാണു്. മററു സർവ്വകലാശാലകളും അവരുടെ പ്രവത്തനകേന്ദ്രത്തിൽനിന്നു വിദൂരമായ സ്ഥാനങ്ങളിൽതന്നെ സൈക്ലോട്രോൺസ് കെട്ടിപ്പട്ടക്കാൻ പ്ലാൻ ചെയ്തു.

എന്നാൽ ചിക്കാഗോയിലെ ഊർജ്ജതന്ത്രജ്ഞന്മാർ അലസന്മാരാണു്. അവക്കു് സൈക്ലോട്രോൺ സൗകര്യമായിട്ടുള്ള സ്ഥാനത്താണു വേണ്ടതു്; മററു ജോലികൾ ചെയ്യുന്നിടത്തിനു സമീപം, അവർ പഠിപ്പിക്കുന്ന സ്ഥലത്തിനു അടുത്തു്. അതിൽ പ്രവത്തിക്കുന്ന ജോലിക്കാർക്കും, സമീപവാസികൾക്കും വേണ്ട സംരക്ഷണം നൽകപ്പെടാവുന്നതാണു്. സൈക്ലോട്രോൺ നിർമ്മിക്കുന്നതു്, തെരുവിൻെറ വട്ടത്തിനു വളരെ താഴെയായിരിക്കണം. പ്രസരണത്തിൻെറ ഒട്ടുമുക്കാലും അംശങ്ങൾ തറ ആഗിരണം ചെയ്തുകൊള്ളും. കൂടുതൽ സംരക്ഷണത്തിനായി സൈക്ലോട്രോൺ മുഴുവനും കട്ടത്ത കട്ടിയുള്ള ഒരു കോൺക്രീററു് തോടിനുള്ളിൽ ആക്കാവുന്നതുമാണു്.

ഈ പദ്ധതിയനുസരിച്ചാണു് ആക്സിലറേററർ കെട്ടിടത്തിൻെറ പ്ലാൻ തയ്യാറാക്കിയിട്ടുള്ളതു്. മററു വിധത്തിലുള്ള ആക്സിലഃറേററിംഗ്ഗ് യന്ത്രങ്ങളുടെ സ്ഥാപനത്തിനും കെട്ടിടത്തിൽ ഇടമുണ്ടു്. സൈക്ലോട്രോണിനു വലിയ ഒരു കുഴിയും ഉണ്ടു്. ഒരു പ്രാവശ്യം നൂറു കണ്ടിയോളം ഭാരം ഉയത്താൻ കെൽപ്പുള്ള ഒരു ക്രെയിൻ ആവശ്യമുള്ളപ്പോൾ കൊണ്ടുവന്നു സ്ഥാപിക്കാനുള്ള സൌകര്യമുണ്ടു്.

ഒരു വലിയ വ്യവസായ വിഭാഗമാണു് ചിക്കാഗോ സർവ്വകലാശാലക്കു വേണ്ടി ഒരു ഭീമമായ സൈക്ലോട്രോൺ സ്ഥാപിക്കുമെന്നു പ്രതീക്ഷിച്ചിരുന്നതു്. എന്നാൽ ആ പദ്ധതി സംബന്ധിച്ചു ശാസ്ത്രജ്ഞന്മാർക്കും വ്യവസായികൾക്കും തമ്മിൽ യോജിപ്പിലെത്താൻ സാധിച്ചില്ല. അതിനുവേണ്ടി അവർ ആവശ്യപ്പെട്ടിരുന്ന വില കൂടുതലായിരുന്നു. വിലപേശൽ ഇഴഞ്ഞു നീങ്ങി സമയം പോയി. ഹെർബർട്ടു് ആൻഡേർസൺ വേഗം വികാരധീനനാകുന്ന സ്വഭാവക്കാരനായിരുന്നു. ശരിയായ ആശയങ്ങളെ പിൻതുടന്നു അവസാനമില്ലാതെ പ്രവത്തനവും പോകേണ്ടതാണെന്നാണു് അദ്ദേഹത്തിൻെറ പക്ഷം. അതിനാൽ തന്നത്താനെ സൈക്ലോട്രോൺ നിമ്മിക്കാൻതന്നെ അദ്ദേഹം തീരുമാനിച്ചു. സൈക്ലോട്രോണിനെ സംബന്ധിച്ചു വ്യവസായികൾക്കു എന്തറിയാം?—ഹെർബർട്ടു് ചോദിച്ചു. എങ്ങിനെയായാലും അതിൻെറ നിർമ്മാണാവശ്യത്തിന്നുള്ള കണക്കുകളും വിവരങ്ങളും അവർക്കു നല്കിയേ ഒക്കൂ. ജോലിയുടെ മേൽനോട്ടം നിർവ്വഹിക്കുകയും വേണം. എന്നാൽ അയാൾക്കുതന്നെ നിർമ്മാണവും നടത്താം. ആൻഡേർസണെ സഹായിക്കാൻ മറെറാരു ഊജ്ജതന്ത്രജ്ഞൻ ഉണ്ടായിരുന്നു. ജോൺ മാർഷൽ. ഐക്യസംസ്ഥാന നാവികവിഭാഗത്തിൻെറ കയ്യഴിഞ്ഞുള്ള സാമ്പത്തിക സഹായം സിദ്ധിക്കുകയുണ്ടായി. അതു് ലഭിച്ചതു് നാവിക ഗവേഷണസ്ഥാപനം വഴയാണു്. ചിലവിൻെറ ഒരു പങ്കു് ചിക്കാഗോയിലെ പൗരന്മാരുമാണു് വഹിച്ചതു്. ചിക്കാഗോയിലെ സൈക്ലോട്രോണിനു രണ്ടരമില്യൻ ഡാളർ ചിലവായി. ചീപോസ് പിരമിഡ് പണിതജോലിക്കാരെ ഊട്ടുന്നതിനു ചിലവായ തുകയിൽ അല്പം കൂടുതൽ ആണു് ഈ തുക.

സൈക്ലോട്രോണിൻെറ ഏററവും പ്രധാനപ്പെട്ട അംശങ്ങൾ അതിലെ

വലിയ കാന്തവും ലോഹപ്പെട്ടിയുമാണ്. ചിക്കാഗോ സൈക്ലോട്രോണിന്റെ പെട്ടി മുന്നൂറു ബുഷൽധാന്യം ശേഖരിക്കാൻതക്ക വലിപ്പമുള്ളതായിരുന്നു. എന്നാൽ അതിന്റെ ഉള്ളിലെ ഇടമൊക്കെ നഷ്ടപ്പെട്ടുപോകുകയാണുണ്ടായതു്. പെട്ടി നിറയ്ക്കാതെ ഇട്ടിരിക്കുകയാണ്. വാസ്തവത്തിൽ അതിനുള്ള് ശൂന്യംതന്നെയാണ്. എന്തുകൊണ്ടെന്നാൽ ശൂന്യാന്തരാളം സൃഷ്ടിക്കാൻ ഒൻപതു വാകപം പമ്പുകളുണ്ട്. ഉത്തേജിക്കപ്പെട്ടവാനുള്ള കണങ്ങൾ ഈ പെട്ടിയുടെ ഉള്ളിലേക്കാണ് അയക്കുന്നതു്. കാന്തം അവയുടെ പാന്ഥാവു വളച്ച് അവയെ പെട്ടിയ്ക്കുള്ളിൽതന്നെ നിർത്തുന്നു. അതേസമയം റേഡിയോ ഭീഷ്ണതാമണ്ഡലം ഉല്പാദിപ്പിച്ചിട്ടുള്ളതു് അതിവേഗം ചലിപ്പിക്കും.

ചിക്കാഗോ സൈക്ലോട്രോണിലെ കാന്തത്തിന്റെ കാതൽ ഉരുക്കുകൊണ്ടു നിർമ്മിക്കപ്പെട്ടിട്ടുള്ളതാണ്. അതിന്റെ പുറത്തു് ചെമ്പുകമ്പികൊണ്ടുള്ള ചുരുൾ പൊതിഞ്ഞിരിക്കുന്നു. ചുരുളിൽക്കൂടി വൈദ്യുതി പായിക്കുമ്പോൾ ഉരുക്കുകാതൽ കാന്തമായി പരിണമിക്കും. കാന്തത്തിനു 2200 കണ്ടിഭാരമുണ്ടു. 1930-ൽ ലാറൻസു നിർമ്മിച്ച കാന്തത്തിന്റെ ഏതാണ്ടു നാല്പതിരട്ടിയാണിതു്.

ഉരുക്കുകാതലിന്റെ ഭാഗങ്ങൾ പെൻസിൽവേനിയായിലെ ബേതലഹേം ഉരുക്കുകമ്പനിയാണു വാർത്തതു്. അവയ്ക്കോരോന്നിനും എൺപതു ടണ്ണോളം ഭാരം ഉണ്ടു്. അവ തീവണ്ടിയാപ്പീസിൽനിന്നു യഥാസ്ഥാനത്തെത്തിക്കുന്നതിനുവേണ്ടി പ്രത്യേകം സജ്ജമാക്കിയിരുന്ന ട്രക്കിൽ, തീവണ്ടിയിൽനിന്നു നീക്കംചെയ്തു കയററുന്നതിനു പ്രത്യേകിച്ചൊരു ക്രെയ്ൻ ഉപയോഗിക്കേണ്ടിവന്നു. ട്രക്കിൽ കയററിക്കഴിഞ്ഞാൽ ട്രാംവണ്ടിയുടെ പാതവഴി വേണം കഴിയുന്നിടത്തെല്ലാം അതു സഞ്ചരിക്കാൻ. അല്ലാത്തപക്ഷം തെരുവിലെ വഴിപ്പരപ്പുകൾ അമുങ്ങിപ്പിളൎന്നുപോയേക്കാം. ആദ്യത്തെ വിഭാഗം അക്സിലറേറർ കെട്ടിടത്തിൽ എത്തിയപ്പോൾ, കെട്ടിടത്തിന്റെ മുൻവശത്തു ഒരു കൂട്ടം ആളുകൾ കൂടി. പട്ടണഭരണാധികാരികളുടെ പ്രതിനിധികളും അവിടെ സമ്മേളിച്ചു. അവരാണ് അതു് തെരുവിൽക്കൂടി കൊണ്ടുവരുന്നതിനു അനുമതി നൽകിയവർ. ഇന്ധനവാതകം, വൈദ്യുതവിഭാഗം എന്നീ വിഭാഗങ്ങളുടെ പ്രതിനിധികളായിരുന്നു അവർ. തെരുവിലെ അവരുടെ ഏർപ്പാടുകൾക്കു തകരാറു സംഭവിക്കുന്നതിനുള്ള സാദ്ധ്യതയുണ്ടു്. പോലീസുകാരും ഫോട്ടോഗ്രാഫർമാരും എത്തിയിട്ടുണ്ടു്. തീവണ്ടിയാപ്പീസിൽനിന്നു ആക്സിലറേറർ കെട്ടിടത്തിൽ എത്തുന്നതുവരെ ട്രക്കുകളെ കമ്പിക്കയറുകൊണ്ടും യന്ത്രപ്പിടികൊണ്ടും ബന്ധിച്ചിരുന്നു. എന്തുകൊണ്ടെന്നാൽ ഗംഭീരമായ ഭാരത്താൽ ഏററവും നല്ല ബ്രേക്കുകളും തൃപ്തികരമല്ലാതെവരും. ഒരൊററ വിഭാഗം കെട്ടിടത്തിനുള്ളിൽ കൊണ്ടുചെന്നെത്തിക്കാൻ മൂന്നു മണിക്കൂറെടുത്തു.

മാഗ്നെററിലെ ചുരുൾ രണ്ടിഞ്ചു വണ്ണമുള്ള ചെമ്പുകമ്പികൊണ്ടുണ്ടാക്കിയിരുന്നതാണ്. അതിന്റെ ഉള്ള് പൊള്ളയായിരുന്നു. അതു് ഉള്ളിൽക്കൂടി വെള്ളം പായിച്ചു ചെമ്പു തണിപ്പിക്കുന്നതിനുവേണ്ടി ചെയ്തിട്ടുള്ളതാണ്. ചെമ്പുകമ്പിയുടെ ദൂരം നാലരനാഴികയോളമായിരുന്നതാനും. അതിന്റെ പൊള്ളയുടെ വലിപ്പം തള്ളവിരലിനെ അതിൽ സുഖമായി കടത്താവുന്നതരത്തിലുമായിരുന്നു. ചെമ്പുചുരുളും ലോഹപ്പെട്ടിയും ന്യൂയോക്ക് കപ്പൽനിർമ്മാണസ്ഥലത്തു് നിർമ്മിച്ചതാണ്. അവ രണ്ടു ചരക്കുകപ്പലുകളിലാക്കി തോട്ടവഴി ബഫലോയിലേക്കു കൊണ്ടുപോയി. അ

വിടെവച്ച് കായലുവഴി ചിക്കാഗോയിലെത്തിച്ചു. അവ ട്രക്കുകളിൽ കയററി, പരപരാവെളുപ്പിനു ആക്സിലറേറ്റർ കെട്ടിടത്തിലെത്തിച്ചു. അതു കൊണ്ടുപോന്നതു പോലീസു ബന്തവസ്സോടുകൂടി ഏററവും വീതിയുള്ള തെരുവുകളിൽക്കൂടിയാണ്.

സൈക്ലോട്രോണിൻെറ പുറംചട്ട ഉറപ്പിക്കുന്നതു പൂർത്തിയാകുന്നതിനുമുമ്പു അതു കാണുവാൻ എൻറിക്കോ എന്നെ കൂട്ടിക്കൊണ്ടുപോയി. അപ്പോൾ കാന്തം കാഴ്ചക്കു മറഞ്ഞിട്ടില്ലായിരുന്നു. അവിടെ പോകുന്നതിനുമുമ്പു എൻെറ വാച്ചു മുകളിലത്തെ നിലയിലെ ആപ്പീസിൽ വയ്ക്കുകയുണ്ടായി. എന്തുകൊണ്ടെന്നാൽ ആ കാന്തമേഖല അതിനെ കുഴപ്പത്തിലാക്കും. അതിനു ശേഷമാണ് സൈക്ലോട്രോൺ കുഴിയിലേക്കു ഞങ്ങളിറങ്ങിയതു.

കാന്തം ഇംഗ്ലീഷിലെ 'യു' അക്ഷരത്തിൻെറ ആകൃതിയിലല്ലാ ഞാൻ കണ്ടതു. ഞാൻ തുന്നൽ സമയത്തു സൂചിയെടുക്കാൻ ഉപയോഗിക്കുന്ന കൊച്ചു കാന്തം 'യു' ആകൃതിയോടുകൂടിയതും ചുവന്ന നിറം പൂശിയതുമാണ്. എന്നാൽ സൈക്ലോട്രോൺ കാന്തം മഞ്ഞനിറം പൂശിയതാണ്. അതു ഒരു കൊച്ചു വീടിന്റത്ര ഉയരമുള്ളതായിരുന്നു. ആകൃതി വളരെ സങ്കീർണ്ണമായിട്ടാണു തോന്നിയതു. അതിൻെറ ധ്രുവങ്ങളേതെന്നു, എനിക്കു പറയാൻ കഴിഞ്ഞില്ല; എൻറിക്കോയുടെ വിശദീകരണങ്ങൾ ഉണ്ടായിരുന്നിട്ടും. പന്ത്രണ്ടടി ഘനമുള്ള ഒരു ഭിത്തിയുടെ മുകളിലെ ഒരു വരമ്പുപോലെ തോന്നിക്കുന്ന സ്ഥലത്തു എന്നെ എൻറിക്കോ കയററി: അതു ഒരുതരത്തിൽ ഒരു തെരുവുതന്നെയായിരുന്നു! ഞാൻ ഈ വരമ്പത്തു നിൽക്കുമ്പോൾ ഭീമമായ ആ കാന്തം അതിൻെറ ചില പണികൾ നടത്തുന്നതു ഞാൻ കണ്ടു. എൻറിക്കോ എനിക്കു ഒരു കീശക്കത്തി തന്നിട്ടു പറഞ്ഞു:

"മുറുക്കിപ്പിടിച്ചുകൊള്ളൂ. വിട്ടുപോകാൻ ഇടയാകരുതു."

ആ സമയത്തു ചുരുളിൽ വൈദ്യുതി ഉണ്ടായിരുന്നില്ല. ഇപ്പോൾ വൈദ്യുതി പായിച്ചു. കാന്തം സജീവമായി. കീശക്കത്തി എൻെറ കൈകളിൽനിന്നു രക്ഷപ്പെടാൻ കഠിനമായി ശ്രമിക്കുകയായി. അപ്പോൾ എൻറിക്കോയുടെ കീശ വീർക്കുന്നതായി ഞാൻ കണ്ടു. ദൃശ്യമല്ലാത്ത പ്രേതങ്ങളേതോ എൻറിക്കോയുടെ സൂട്ടു വലിച്ചെടുത്തു കൊണ്ടുപോകുവാൻ ഭാവിക്കുന്നതുപോലെതന്നെ. കാന്തം എൻറിക്കോയുടെ താക്കോൽക്കൂട്ടം മോഷ്ടിക്കാൻ ശ്രമിക്കുകയായിരുന്നു.

ഞാൻ നിന്നിരുന്ന പന്ത്രണ്ടടി ഭിത്തി അതിൻെറ കവചത്തിൻെറ ഒരു ഭാഗം മാത്രമായിരുന്നു. കുറച്ചു മാസങ്ങൾക്കുശേഷം ഞാൻ വീണ്ടും ആക്സിലറേറ്റർ കെട്ടിടത്തിൽ വന്നു. അന്നു സൈക്ലോട്രോൺ പൂർണ്ണമായി റീൻഫോർസ് കോൺക്രീററിനുള്ളിൽ ആക്കപ്പെട്ടിരുന്നു. ഞാൻ മുമ്പു നിന്നിരുന്നതും നടന്നിരുന്നതുമായ വരമ്പു അവിടെ ഉണ്ടായിരുന്നില്ല. ആ ഭിത്തി ഇന്നു കൂടുതൽ ഉന്നതമായി കവചത്തിൻെറ തട്ടുവരെ എത്തിയിരിക്കുന്നു.

ഞാൻ മറെറാരു ഭിത്തിയുടെ മുമ്പിൽ നിൽക്കുമ്പോൾ എൻറിക്കോ ഒരു ബട്ടൻ തള്ളാൻ പോയി. നിശ്ശബ്ദമായി ഭിത്തിയുടെ ഒരു ഭാഗം താഴേക്കു തെന്നിയിറങ്ങി. പന്ത്രണ്ടടി ഘനമുള്ള അറുപത്തൊമ്പതു കണ്ടി ഭാരമുള്ള ഒരു ഭാഗം കോൺക്രീററു നീങ്ങി മാറി. ഈ ബ്ളോക്കു—"ജോൺ മാർഷ

ലിൻെറ കവാടം" എന്നാണിതിനെ വിളിച്ചുവന്നതു്,—സൈക്ലോട്രോൺ അറിയിലേക്കു ഒരു വഴി നൽകുന്നു. ജോൺമാർഷൽ എനിക്കു അതിൻെറ വിശേഷതകൾ വിശദീകരിച്ചുതന്നു. ഈ കതകിനും അറുപത്തൊമ്പതുകണ്ടി ഭാരമുള്ള ബ്ളോക്കിനുമിടയിൽ മനുഷ്യൻ അകപ്പെട്ടുപോകുവാൻ വഴിയില്ല. അല്ലെങ്കിൽ സൈക്ലോട്രോൺ അറയിൽ കുടുങ്ങുന്നതിനു സാദ്ധ്യമല്ല. അതൊക്കെ സംഭവിക്കാതിരിക്കത്തക്കവണ്ണമാണു് സൂക്ഷ്മതാ വ്യവസ്ഥകൾ ചെയ്തിരിക്കുന്നതു്. ഒരുപക്ഷേ അതിനുള്ളിൽ ആരെങ്കിലും കുടുങ്ങിപ്പോയെങ്കിൽ സൈക്ലോട്രോൺ സ്വയം പ്രവർത്തനരഹിതമായിത്തീരുന്നു. കവാടം അടയാതെ അതു് പ്രസരണം പുറപ്പെടുവിക്കുന്നതല്ല പ്രവർത്തകരെ സംരക്ഷിക്കുന്നതിനു് എല്ലാ വിധത്തിലും കഴിവുള്ളതൊക്കെ ചെയ്തിട്ടുണ്ടു്.

കതകു് സ്വയം അടയുന്നതും തുറക്കുന്നതും ആശ്ചര്യത്താൽ നിശ്ശബ്ദയായി നിന്നുകൊണ്ടു് നോക്കുമ്പോൾ, ഞാൻ പെട്ടെന്നു് ഇരുപതു സംവത്സരം പിന്നിലേക്കു് പോയി. റോമിലെ പഴയ ഊർജ്ജതന്ത്രമന്ദിരത്തിലെ ഒരു മുറിയിലെത്തി. മുറി ചെറുതും ഉയരമുള്ളതും നഗ്നവും ആണു്. അതിൻെറ ഒരു ഭിത്തിക്കെതിരെ പഴഞ്ചൻസാമിഗ്രിയെന്നു തോന്നിക്കുന്ന ഒരു സാധനം കാണാനുണ്ടു്. ലംബമാനമായ കമ്പികൾ വലിയ ലോഹഗോളങ്ങളെ ഉയർത്തിപ്പിടിയ്ക്കുന്നു. ആ സാമിഗ്രി തട്ടുവരെ എത്തിയിട്ടുണ്ടു്. ഞാൻ അതു ദർശിച്ചപ്പോൾ എനിക്കു് കടുത്ത നിരാശ തോന്നി. എൻറിക്കോയും ചങ്ങാതിമാരും ചേർന്നു് ഉണ്ടാക്കിയ ഈ 'ഹൈവോർടേങ്' യന്ത്രത്തെപ്പററിയാണോ അവർ അഭിമാനിക്കുന്നതു്? അതിനെക്കുറിച്ചു് എൻറിക്കോ പുകഴ്ത്തിപ്പറയുന്നതു് കേട്ടു് എനിക്കു് അതു കാണുവാൻ കലശലായ ആശയുണ്ടായി. അതിനാൽ ഞാൻ ഊർജ്ജതന്ത്രമന്ദിരത്തിലേക്കു് നടന്നതാണു്.

ആ സാമിഗ്രിയെക്കുറിച്ചു് അവരെ അനുമോദിക്കുവാൻ എനിക്കു തോന്നിയില്ല. അതിൽ ആകർഷകമായി ഒന്നും ഉണ്ടായിരുന്നില്ല. എന്നാൽ എന്തെങ്കിലും എനിക്കു് പറയേണ്ടിയിരുന്നു. ഞാൻ ആ സാമഗ്രിയുടെ മുമ്പിൽ ഒരു പഴയ മേശകണ്ടു. ഒരു പക്ഷേ അതു് ഉപേക്ഷിക്കപ്പെട്ട ഒരു ഡസ്കായിരിക്കാം. അതിനാൽ ഞാൻ ചോദിച്ചു.

"ഈ മേശ എന്താണിവിടെ ചെയ്യുന്നതു്?"

മേശയ്ക്കു് ഒരു സംരക്ഷണകൃത്യമാണു് നിർവ്വഹിക്കാനുണ്ടായിരുന്നതു് എന്നു് പിന്നീടു് എനിക്കു മനസ്സിലായി. ആളുകൾ അതിൻെറ വളരെ അടുത്തെത്താതെ അതു തടസ്സപ്പെടുത്തുന്നു. അടുത്തെത്തിയാൽ കടുത്ത ഷോക്കു കിട്ടും. അമാൽഡിക്കു അങ്ങിനെ കടുത്ത ഒരു ഷോക്കുതട്ടി താഴത്തെ തറയിൽ വീഴാൻ ഇടയായതിനു ശേഷമാണു് അതു് അവിടെ ഇട്ടതു്. അയാളുടെ ഭാഗ്യത്തിനു സെഗ്രേ ആ മുറിയിൽ അപ്പോൾ ഉണ്ടായിരുന്നു അയാൾ വൈദ്യുതിപ്രവാഹം അവസാനിപ്പിക്കുന്ന നിലയിൽ സ്വിച്ചു് കെടുത്തി.

ആ കൊച്ചുമേശ......പന്ത്രണ്ടു് അടി ഘനത്തിലുള്ള കോൺക്രീറ്റു്......

ഫെർമി കണ്ടിട്ടുള്ള പരീക്ഷണോപകരണങ്ങളിൽ ഏററവും വലുതു് ചിക്കാഗോ സർവ്വകലാശാലയിൽ സ്ഥാപിതമായ സൈക്ലോട്രോണാണു്. അതു് അദ്ദേഹത്തിൻെറ മൂക്കിനു താഴെ തന്നെ അതിൻെറ ആകർഷണത്തിൽ നിന്നു് രക്ഷപ്പെട്ടു നില്ക്കുന്നതിനു് അദ്ദേഹത്തിനു കഴിയുമോ? അതിൻെറ പണി മുഴുവൻ ഹെർബർട്ടു് ആൻഡേർസണും ജോൺമാർഷലിനും ആയി വിട്ടിരിക്കുവാനൊക്കുമോ? തീർച്ചയായും വയ്യാ!

ആ ഭീമമായ ഉപകരണത്തിനു് മാതൃകയായി ഒരു കൊച്ചു് ഉപകരണം എൻറിക്കോ നിർമ്മിച്ചു.

സൈക്ലോട്രോൺ പ്രവർത്തിച്ചുകൊണ്ടിരിക്കുമ്പോൾ ആർക്കും അതിനെ സമീപിക്കാവുന്നതല്ല. എന്തുകൊണ്ടെന്നാൽ അതു് മാരകമായ പ്രസരണം പുറപ്പെടുവിക്കുന്നു. ആർക്കും പ്രോട്ടോൺനെ ഉത്തേജിപ്പിക്കുന്നതും പരീക്ഷണം നടത്തപ്പെടുന്നതുമായ പെട്ടിക്കുട്ടത്തു് പോകാവുന്നതല്ല പരീക്ഷണത്തിനുപയോഗിക്കുന്ന സാമിഗ്രികളെ കൂടുതൽ ഭംഗിയാക്കി വക്കേണ്ട ആവശ്യം നേരിട്ടാൽ, ഉത്തേജിപ്പിക്കപ്പെട്ടവ പ്രോട്ടോണുകൾ ചെന്നിടിക്കേണ്ട കേന്ദ്രം മാറേണ്ടിവന്നാൽ, സൈക്ലോട്രോൺ നിർത്തേണ്ടിയിരുന്നു. എന്നാൽ ആ കേന്ദ്രത്തെ ചലിപ്പിക്കാവുന്ന ഒരു കൊച്ചുകാറിൽ വച്ചാലെന്താണു് ? സ്വയം ഓടുന്ന കാറു്—എൻറിക്കോ ആലോചിച്ചു.

അങ്ങിനെ എൻറിക്കോ "ഫെർമിയുടെ ട്രോളി"യെന്നു വിളിക്കപ്പെടുന്ന ഉപകരണം ഉണ്ടാക്കി. അതു് ലൂസൈററുകൊണ്ടുണ്ടാക്കിയിട്ടുള്ള ഒരു കൊച്ചു പ്ലാററ്ഫോമാണു്. അതു് സ്ഥിതിചെയ്യുന്നതു് നാലു ചാട്ടുകളിലും. അതു് ഒരു "ഇറക്റ്റർ സെററിൽ" നിന്നു് വന്നിട്ടുള്ളതാണെന്നേ തോന്നുകയുള്ളു എന്നാൽ അതിൻെറ ഓരോ ഭാഗങ്ങളും അദ്ദേഹം കൈകൊണ്ടു് ഉണ്ടാക്കിയതാണു് ട്രോളി ഇന്ധനവസ്തുക്കളോ വൈദ്യുതിയോ ഉപയോഗിക്കുന്നില്ല. അതു് സൈക്ലോട്രോണിൻെറ കാന്തമേഖലയെ ചൂഷണം ചെയ്യുന്നതേയുള്ളു. ട്രോളിക്കു് വിശേഷിച്ചു പാളങ്ങളൊന്നും വേണ്ടാ. അതിൻെറ ചാട്ടുകൾ താഴത്തെ കാന്തധ്രുവത്തിൻെറ വക്കുകളിൽ ചേർന്നുപോകുന്നു. പരീക്ഷണവസ്തുവോ, മററു് സാമിഗ്രികളോ ലൂസൈററ് പ്ലാറ്റ്ഫാറത്തിൽ കെട്ടിവച്ചാൽ ദൂരെ നിയന്ത്രണമുറിയിലിരുന്നു പരീക്ഷണം നടത്തുന്ന ആളിൻെറ ഇഷ്ടംപോലെ അതിനെ എവിടെ വേണമെങ്കിലും നീക്കുവാൻ കഴിയുന്നതാണു്.

ഫെർമിയുടെ ട്രോളി അതിൻെറ മുൻവശത്തുള്ള ചാഞ്ഞ കമ്പികൾ ഒഴിവാക്കിയാൽ കാണ്മാൻ ഭംഗിയുള്ളതാണു്. ഒരു മനുഷ്യൻെറ മനോഭാവം ഒരിക്കലും വ്യത്യാസപ്പെടുന്നില്ല : എൻറിക്കോ എന്നും പ്രവർത്തനക്ഷമതയ്ക്കു് ശ്രദ്ധ നല്കിയിട്ടു് കാഴ്ചയ്ക്കുള്ള ഭംഗി അവഗണിക്കുന്നു.

ഊർജ്ജതന്ത്രജ്ഞന്മാർ അവരുടെ ഭീമമായ ഈ സൈക്ലോട്രോണുകൾ കൊണ്ടു് എന്താണു് നേടാൻ പോകുന്നതു് ?

യുദ്ധാവസാനത്തിൽ ഊർജ്ജതന്ത്രജ്ഞന്മാർ അത്ഭുതകരമായ ഒരു പരിതസ്ഥിതിയിലാണു് ചെന്നുചേർന്നതു്. അവർ അണുശക്തിയെ പ്രയോജനപ്രദമായി നിയന്ത്രിച്ചു. എന്നാൽ അവർക്കു് അണുകേന്ദ്രമെങ്ങിനെയിരിക്കുമെന്നു വളരെ കുറച്ചേ അറിവുള്ളു. അണുകേന്ദ്രം മനുഷ്യൻെറ ഇച്ഛയനുസരിച്ചു പെരുമാറി. അതു രണ്ടായി പിരിഞ്ഞു. അവ അവയ്ക്കുള്ളിലെ ഊർജ്ജത്തെ സ്വതന്ത്രമാക്കി. അണുകേന്ദ്രം ഇതൊക്കെ ക്ഷണനേരത്തിനുള്ളിൽ ചെയ്യുവാൻ തയ്യാറായി അണുസ്ഫോടനം ഉണ്ടാക്കി. മന്ദമായി, നിയന്ത്രിതമായ ശൃംഖലാപ്രതിപ്രവർത്തനത്തിനും വിധേയംതന്നെ. എന്നാൽ അവയുടെ ഘടനയെക്കുറിച്ചുള്ള രഹസ്യം കൈവിട്ടില്ല.

ഇതാണു് ഊർജ്ജതന്ത്രജ്ഞന്മാർ അവകാശപ്പെട്ടതു്. എല്ലാ ശാസ്ത്രജ്ഞന്മാരും അത്യാഗ്രഹികളാണു്. അവർക്കു് കൂടുതൽ കൂടുതൽ പഠിക്കണം. അവരുടെ വിജ്ഞാനസ്ഥിതിയെക്കുറിച്ചു് ഒരിക്കലും സംതൃപ്തിയുമില്ല. അണുകേ

ന്ദ്രത്തെപ്പറ്റി കുറച്ചുവിവരങ്ങൾ അറിയാമായിരുന്നു എന്നതാണ് വാസ്തവം. അവ നിർമ്മിക്കപ്പെട്ടിരിക്കുന്നതു് പ്രോട്ടോൺസുകൊണ്ടും ന്യൂട്രോൺസുകൊണ്ടുമാണ്. അവ രണ്ടും ഒന്നിച്ചുനില്ക്കുന്നതു് അതിഗംഭീരമായ ബലത്താലാണ്. ഈ ബലം ഇതുവരെ അറിയപ്പെട്ടിട്ടുള്ളവയിൽ നിന്നും തികച്ചും ഭിന്നവുമാണ്. ഈ അണുബലത്തിൻെറ സ്വഭാവം എന്തെന്നുള്ളതു് ഊർജ്ജതന്ത്രജ്ഞന്മാരുടെ ശ്രദ്ധയിൽനിന്നു രക്ഷപ്പെട്ടു ; അതു് വെല്ലുവിളിക്കുന്ന വല്ലാത്ത ഒരു പ്രശ്നമാണ്.

മറെറാരു അസ്വാസ്ഥ്യമുണ്ടാക്കുന്ന പ്രശ്നം കൂടിയുണ്ട്. ന്യൂട്രോൺസും പ്രോട്ടോൺസും ഇലക്ട്രോൺസും ആണ് എല്ലാ ദ്രവ്യങ്ങളുടെയും അടിസ്ഥാനഘടകങ്ങളെങ്കിൽ, മറെറാരു കണങ്ങളും ഉണ്ടായിരിക്കേണ്ടല്ലോ. എന്നാൽ പ്രപഞ്ചപ്രസരണത്തിൻ മററു് നിരവധി കണങ്ങൾ കണ്ടെത്തിയിട്ടുണ്ട്. അണുകേന്ദ്രത്തിൻെറ ചിത്രത്തിൽ എവിടെയാണ് 'മീസോൺ' കണങ്ങൾ ചേരുന്നതു്.

മീസോൺസുകളെക്കുറിച്ചുള്ള ഏററവും രസകരമായ കാര്യം, അവ കണ്ടുപിടിക്കുന്നതിനു മുമ്പുതന്നെ, അവയെപ്പററി അനുമാനങ്ങൾ ഉണ്ടായിട്ടുണ്ടെന്നുള്ളതാണ്. അതു് അണുബലത്തിൻെറ രഹസ്യം പരിഹരിക്കുന്നതിനുള്ള പരിശ്രമഫലമായി ഉണ്ടായതുമാണ്. 1935-ൽ ജാപ്പനീസ് ഊർജ്ജതന്ത്രജ്ഞനായ ഹീഡിക്കാ യൂക്കാവാ അണുബലങ്ങളുടെ സുപ്രധാനമായ സ്വഭാവവിശേഷം വിശദീകരിക്കാൻ ഒരു സിദ്ധാന്തം ഉന്നയിച്ചു. അദ്ദേഹത്തിൻെറ സിദ്ധാന്തം ശരിയാകുന്നതിനു് യൂക്കാവാക്കു് ആരും കണ്ടിട്ടില്ലാത്ത കണങ്ങളുടെ നിലനില്പു് ഊഹിക്കേണ്ടിവന്നു. അവയുടെ ഭാരം ഇലക്ട്രോൺസിൻെറയും അണുകേന്ദ്രത്തിൻെറയും മദ്ധ്യേയായിരിക്കണം. ഇക്കാരണത്താലാണ് മീസോൺസ് എന്നു അവയെ വിളിക്കുവാൻ ഇടയായതു്. യൂക്കാവായുടെ സിദ്ധാന്തത്തെ വൈദഗ്ദ്ധ്യമുള്ള അനുമാനത്തിലല്പം കൂടുതലായ കാര്യമായിട്ടേ കണക്കാക്കാൻ സാധിക്കുമായിരുന്നുള്ളൂ, അവയെ പിന്നീട് പ്രപഞ്ചപ്രസരണത്തിൽ കണ്ടെത്തിയില്ലായിരുന്നെങ്കിൽ. 1949-ൽ യൂക്കാവാക്കു് മീസോൺ സിദ്ധാന്തത്തിനു് നോബൽ സമ്മാനം കിട്ടി.

പ്രപഞ്ചപ്രസരണത്തിലന്തർലീനമായിരിക്കുന്ന ഊർജ്ജം അത്ഭുതകരമാംവണ്ണം അധികമാകയാൽ, അതു് യന്ത്രങ്ങളുപയോഗിച്ചു് ഊർജ്ജതന്ത്രജ്ഞന്മാർക്കു് ഉല്പാദിപ്പിക്കുവാൻ ആശയുണ്ടായിരുന്നില്ല. എന്നാൽ വേണ്ടത്ര ഊർജ്ജമുള്ള സൈക്ലോട്രോൺ നിർമ്മിച്ചു് ഈ അടിസ്ഥാനകണങ്ങളെ ഗവേഷണശാലയിൽ ഉല്പാദിപ്പിക്കാമെന്നു് അവർ കരുതി. ഉന്നതമായ ഊർജ്ജത്തിൻെറ സഹായം അണുബലത്തിൻെറ പ്രശ്നങ്ങൾക്കു പരിഹാരം കാണുന്നതിനും സഹായിച്ചേക്കും. ഈ പ്രശ്നത്തെ നേരിടുന്നതിനുള്ള മാർഗ്ഗം പ്രോട്ടോൺസിനെ കുലുക്കി അയവുവരുത്തുന്ന സന്ദർഭത്തിൽ എന്താണ് സംഭവിക്കുന്നതെന്നു നിരീക്ഷിക്കുകയാണ്. ഇതു് നിർവ്വഹിക്കാൻ അത്യുന്നതമായ ഊർജ്ജം ആവശ്യമാണ്. അതിനാണ് സൈക്ലോട്രോൺ.

ബെർക്ക്‌ലിയിൽ ലാറൻസ് ആണ് അതു് ആദ്യമായി സംവിധാനം ചെയ്തതു്. അദ്ദേഹമാണ് 1948-ൽ മീസോൺ ആദ്യമായി ഉല്പാദിപ്പിച്ചതും. ചിക്കാഗോയിലെ സൈക്ലോട്രോൺ പൂർത്തിയാക്കിയപ്പോൾ അവിടെയും മീസോൺ ഉല്പാദിപ്പിച്ചു.

മീസോൺസിനെ സംബന്ധിച്ച സിദ്ധാന്തത്തെക്കുറിച്ചു് എൻറി

ക്കോ ചിന്തിച്ചിട്ടുണ്ടെങ്കിലും അവകൊണ്ട് അദ്ദേഹം പരീക്ഷണം നടത്തിയിട്ടില്ല. ഇപ്പോൾ സൈക്ലോട്രോൺ തുറന്നുകൊടുത്തിട്ടുള്ള നൂതനമണ്ഡലം നൽകുന്ന വെല്ലുവിളി അദ്ദേഹം അനുഭവിച്ചു.

ലോസ് അലമോസിൽനിന്ന് ചിക്കാഗോയിൽ മടങ്ങിയെത്തിയശേഷം എൻറിക്കോ തൻെറ പഴയ കാമുകിയുടെ—ന്യൂട്രോൺസിൻെറ—സന്നിധിയിലേക്ക് പോയി. ആർഗോൺ ഗവേഷണാലയത്തിലെ പുതിയ 'പൈൽ' ശക്തമായ ന്യൂട്രോൺ ഉല്പാദന സൗകര്യം നൽകിയിരുന്നു. എൻറിക്കോ പലപ്പോഴും അവിടെ പോയി മന്ദവും വേഗവുമായ ന്യൂട്രോൺസു സംബന്ധിച്ച ഗവേഷണങ്ങൾ നടത്തിവന്നു. അദ്ദേഹം അവയുടെ ആഗിരണത്തെയും പ്രകാശ ശക്തിയെയും കുറിച്ചു പഠിച്ചു. അതിനുള്ള പഴയ ഉപാധികൾ പരിഷ്കരിച്ചു.

“മററു ഊർജ്ജതന്ത്രജ്ഞരെപ്പോലെയായിരുന്നു എൻറിക്കോയെങ്കിൽ, അദ്ദേഹം ന്യൂട്രോൺസു സംബന്ധിച്ചുള്ള പ്രവർത്തനങ്ങൾ തുടരുമായിരുന്നു. അദ്ദേഹത്തിനു അറിവുള്ള മണ്ഡലത്തിലെ പരീക്ഷണങ്ങൾ പൂർണ്ണമാക്കിക്കൊണ്ടു കഴിയുമായിരുന്നു—” എമിലിയോ സെഗ്രേ അടുത്തകാലത്തു് പറയുകയുണ്ടായി. (ചിക്കാഗോയിൽ ഞങ്ങളെ കാണാൻ, മററു മിത്രങ്ങളെപ്പോലെ എമിലിയോയും കൂടക്കൂടെ വരുമായിരുന്നു. എൻറിക്കോയിൽനിന്നു് “വളരെയധികം ഊർജ്ജതന്ത്രം പുറത്തുകളയുന്നതിനു്” അദ്ദേഹം താല്പര്യം പ്രകടിപ്പിച്ചു). “അദ്ദേഹം ഇപ്പോൾ ന്യൂട്രോൺസിൻെറ രാജാവാണ്. അൻപതാമത്തെ വയസ്സിൽ വേറെ ഏതൊരു ഊർജ്ജതന്ത്രജ്ഞനാണ് പുതിയ സാങ്കേതികരീതികൾ പഠിക്കുന്നതിനു ആശിക്കുന്നതു്?”

ചിക്കാഗോയിലെ സൈക്ലോട്രോൺ പ്രവർത്തിച്ചുതുടങ്ങിയിട്ടു മൂന്നു മാസം കഴിഞ്ഞു്, 1951 സെപ്റ്റംബർ 29-ാം തീയതി ഫെർമിയുടെ അൻപതാം ജന്മദിനം എത്തി. അൻപതാമത്തെ വയസ്സിൽ പുതിയ സാങ്കേതികരീതികൾ പഠിക്കുകതന്നെ ചെയ്തു. അദ്ദേഹം തൻെറ കൂറു് ന്യൂട്രോൺസിൽനിന്നു് മീസോണിലേക്കു പകന്നു.

സൈക്ലോട്രോണിൽ എൻറിക്കോയ്ക്കുള്ള താല്പര്യം കുറയുന്ന ലക്ഷണമൊന്നും പ്രകടമാക്കിയില്ല. ചില ഫോട്ടോഗ്രാഫിക് പ്ലേററുകൾ കോസ്മോട്രോണിൽവച്ച് ശുദ്ധമാക്കുന്നതിനു അദ്ദേഹ ലോങ്ങ്അയൻഡിലേക്കു അടുത്തകാലത്തു് യാത്രചെയ്തപ്പോൾ എനിക്കു അത്ഭുതം തോന്നി. കോസ്മോട്രോൺ അതിഭീമമായ ഒരു യന്ത്രമാണ്; എല്ലാ ഭീമമായ സൈക്ലോട്രോണുകളൊന്നിച്ചുള്ളതിനെക്കാൾ വലിപ്പമേറിയതു്. അതു് ബ്രൂക്ഹാവനിലെ ദേശീയ ഗവേഷണശാലയിലാണ് നിർമ്മിച്ചിരിക്കുന്നതു്. ഉന്നതോർജ്ജത്തെ ഉൽപ്പാദിപ്പിക്കുന്നതിനു് അതു് പ്രപഞ്ചവുമായി മത്സരിക്കുന്നു എന്നു് അതിൻെറ പേരുതന്നെ അർത്ഥമാക്കുന്നുണ്ടു്.

“എന്നാൽ അതിൽനിന്നു് വളരെ വിദൂരത്തിലാണതു്.” എൻറിക്കോ പറഞ്ഞു. “കോസ്മോട്രോൺ രണ്ടു ബില്യൻ ഇലക്ട്രോൺവോൾട്ടുകളാണ് ഉല്പാദിപ്പിക്കുന്നതു്; ഞങ്ങളുടെ സൈക്ലോട്രോണിനെക്കാൾ നാലിരട്ടിയിൽ കുറച്ചു അധികം. എന്നാൽ പ്രപഞ്ചം പ്രപഞ്ചരശ്മികൾവഴി, കോസ്മോട്രോണിൽ കിട്ടുന്നതിനെക്കാൾ അനവധി മില്യൻ പ്രസരണ ഊർജ്ജമാണ് പ്രസരിപ്പിക്കുന്നതു്.”

ഊർജ്ജതന്ത്രജ്ഞന്മാർ തൃപ്തരാകാത്തവരാണ്. ബെർക്‌ലിയിൽ ഒരു

വലിയ യന്ത്രം അടുത്തകാലത്ത് പ്രവർത്തനം ആരംഭിക്കുകയുണ്ടായി. അതി ൻെറ പേരു് 'ബിവാട്രോൺ' എന്നാണ്. പേരിലെ ആദ്യത്തെ മൂന്നു് അക്ഷ രങ്ങൾ 'ബില്യൻ ഇലക്ട്രോൺ വോൾട്ടി'നെ പ്രതിനിധീകരിക്കുന്നു. അതു ആറു ബില്യൻ ഇലക്ട്രോൺവോൾട്ടുവരെ ഉല്പാദിപ്പിക്കും. 'സെൺ', യൂറോ പ്പിലെ അണുഗവേഷണകേന്ദ്രം 'സിൻക്രോട്ടോണി'നു് ഓഡറു കൊടുത്തു കഴിഞ്ഞിരിക്കുന്നു. ജനീവായിൽ സ്ഥാപിക്കാൻ പോകുന്ന ഇതിനു് 25 ബില്യൻ ഇലക്ട്രോൺ വോൾട്ടു് ഉൽപ്പാദിപ്പിക്കുന്നതിനു് ശേഷിയുണ്ടായ രിക്കും. ഊർജ്ജതന്ത്രജ്ഞന്മാർ ഭാവിയിൽ നിർമ്മിക്കാനുദ്ദേശിക്കുന്ന യന്ത്ര ങ്ങളെക്കുറിച്ചു് സംസാരിക്കുന്നതു് ഞാൻ കേട്ടിട്ടുണ്ടു്. അവ ഉൽപ്പാദിപ്പി ക്കുന്ന ഊർജ്ജത്തിൻെറ തോതു് എൻെറ ഓർമ്മയിൽ നിൽക്കാത്തവണ്ണം ഭീമ മായിട്ടുള്ളതാണ്.

## സഹായങ്ങൾക്കു് നന്ദി

ഈ പുസ്തകത്തിലെ കഥാപാത്രങ്ങളെല്ലാം യഥാർത്ഥത്തിലുള്ളവരാണ്. അ വരോടു് എനിക്കു് ക്ഷമയും കടപ്പാടും രേഖപ്പെടുത്താനുണ്ടു്.

അവർ ആശിക്കുന്നതരത്തിൽ ഞാൻ അവരെ ചിത്രീകരിച്ചിട്ടില്ലെന്നു് അവർക്കു തോന്നിയേക്കാം. അവരിലുള്ള വിനോദാംശങ്ങളെയാണ് ഗൗര വതരമായ സ്വഭാവവിശേഷങ്ങളെക്കാൾ ഊന്നിപ്പറഞ്ഞിരിക്കുന്നതെന്നും അ വർക്കു തോന്നാനിടയുണ്ടു്. ഇതിനു് അവരോടു് ഞാൻ മാപ്പുചോദിക്കട്ടെ. കഴിഞ്ഞ കാലങ്ങളെക്കുറിച്ചു് ചർച്ചചെയ്യുന്നതിനു് അവർ പ്രദർശിപ്പിച്ച സന്നദ്ധത എൻെറ സ്മരണകൾ പുതുക്കുവാൻ സഹായിച്ചിട്ടുണ്ടു്. ഇതിനു ഞാൻ അവരോടു് അഗാധമായ കൃതജ്ഞത പറയട്ടെ.

കറെപ്പേർ എനിക്കു് പ്രത്യേക സഹായങ്ങൾ നൽകിയിട്ടുമുണ്ടു്. അവ രോടു് ഞാൻ പ്രത്യേകമായി നന്ദി പറയുന്നു.

ഡാ. സൈറിൽസ്മിത്തിനോടു്: ഈ പുസ്തകത്തിൻെറ ആശയം എ ന്നോടു സൂചിപ്പിച്ചതിനു്. "നിങ്ങളുടെ ഭർത്താവിൻെറ ജീവിതകഥ നിങ്ങ ളെഴുതണം." അദ്ദേഹം എന്നോടു പറഞ്ഞു. "എനിക്കു വയ്യാ!" ഞാൻ മറുപടി പറഞ്ഞു. "എൻെറ ഭർത്താവെന്ന മനുഷ്യനു് ഞാൻ ആഹാരം തയ്യാറാക്കിക്കൊടുക്കുകയും ഉടുപ്പുകൾ ഇസ്തിരിചെയ്തു കൊടുക്കുകയും ചെയ്യുന്നു. അദ്ദേഹത്തെ ഗൗരവമായി ഞാൻ എങ്ങിനെ സമീപിക്കും?"—എങ്കിലും വി ത്തു പാകപ്പെട്ടു. അതിൻെറ ഫലമാണ് ഈ പുസ്തകം.

ഡാ. എമിലിയോ സെഗ്രേയോടു് ഈ പുസ്തകത്തിൽ കൈകാര്യം ചെ യ്തിട്ടുള്ള ശാസ്ത്രീയകാര്യങ്ങളുടെ കയ്യെഴുത്തുപ്രതി വായിച്ചുനോക്കിയതിനു്.

മിസ്സസ് ഏൾ ലോങ്ങിനോടും, മിസ്സസ് മോർട്ടൺ ഗ്രോഡ്സിൻസി നോടും: അവരുടെ സഹായസഹകരണങ്ങൾക്കും അവർ നൽകിയ അഭി പ്രായങ്ങൾക്കും.

എല്ലാററിനുമുപരി എൻെറ കുടുംബാംഗങ്ങളോടു്: എഴുത്തുകാരിയാ യ ഒരു വീട്ടുകാരിയുമായി സഹിഷ്ണുതയോടെ ജീവിച്ചതിനും പരാതി പറ യാത്തതിനും.

പൂർണ്ണ
വിതരണാധികാരികൾ

ഇന്ത്യാ ബുക്ക് ഹൌസ്

പുരുഷോത്തം ബിൽഡിംഗ്,
193, മൌണ്ട് റോഡ്, മദ്രാസ്-2.

1, ആന്ധ്ര ദേവാംഗ സംഘം ബിൽഡിംഗ്, ഗാന്ധിനഗർ,
ബാംഗളൂർ-9.

3418-H, രാഷ്ട്രപതി റോഡ്, സെക്കന്ത്രാബാദ്.

റൂസി മേൻഷൻസ്,
29, വുഡ്ഹൌസ് റോഡ്, ബോംബെ-1.

യുണൈറ്റഡ് അഷ്യൂറൻസ് ബിൽഡിംഗ്,
F-ബ്ളോക്ക്, കന്നാട്ട് പ്ലേസ്,
ന്യൂ ഡൽഹി-1.

1, ലിൻഡ്സേ സ്റ്റ്റീറ്റ്,
കൽക്കട്ട-16.

പേൾ പബ്ളിക്കേഷൻസ് പ്രൈവററ് ലിമിററഡ്,
249, ഡാക്ടർ ദാദാഭായ് നൌറോജി റോഡ്,
ബോംബെ-1.